# ഉപനിഷദ്ദീപ്തി

(ഭാവപ്രകാശം)

സമ്പാദകൻ.

കെ. ഭാസ്കരൻനായർ എം. ഏ, ബി. എഡ്.

# ഉപനിഷദ്ദീപ്തി

(ഭാവപ്രകാശം)

## ഒന്നാം വാല്യം

മുപ്പത്തിമൂന്നു് ഉപനിഷത്തുകൾ

സമ്പാദകൻ.

കെ. ഭാസ്കരൻനായർ എം. ഏ , ബി. എഡ്.

# UPANISHADDEEPTI

Edited & Published
by
K. BHASKARAN NAIR M. A., B. Ed.

1st impression
21st Augus, 1973

Copies 3000

Printed at
Jaya Printers
Chalai, Trivandrum

**Price Rs. 25/-**

## ഉപദേശകസമിതി

1) ഡാ: എസ്സ്. ആർ. ദൊരസ്വാമി ശാസ്ത്രികൾ
2) ശ്രീ. ശൂരനാട്ട് കുഞ്ഞൻപിള്ള, എം. ഏ.
3) ഡാ: ഏ. ജി. കൃഷ്ണവാര്യർ
4) ഡാ: കെ. വി. നമ്പൂതിരിപ്പാട്ട്
5) ആർ. രാമചന്ദ്രൻനായർ, ഐ. ഏ. എസ്സ്
6) റിട്ട: പ്രൊ. എൻ. കുഞ്ഞുകൃഷ്ണപിള്ള, എം. ഏ.
7) പ്രൊ. വി. ജി. ശങ്കരൻ നമ്പൂതിരി എം. ഏ.
8) ജി. ഗോവിന്ദപ്പിള്ള.
9) സി. ജി. രാജഗോപാൽ, എം. ഏ
10) ഏ. വി. ശങ്കരൻ, എം. ഏ.
11) ഡാ. വെള്ളായണി അർജ്ജുനൻ
12) എൻ. പരമേശ്വരൻതമ്പി, ബി. ഏ. ബി. എൽ.
13) എൻ. ബാലകൃഷ്ണൻ നായർ, ബി. ഏ. ബി. എൽ.
14) കെ. വി. മണലിക്കര

## പരിശോധകസമിതി

1) മഹോപാദ്ധ്യായ വിദ്വാൻ, വി. കുഞ്ഞുകൃഷ്ണൻ
2) വിദ്വാൻ, ശ്രീവരാഹം ഈ. വി. പിള്ള
3) പ്രൊ. മാവേലിക്കര അച്യുതൻ, എം. ഏ. എം. എഡ്.
4) ആർ. വാസുദേവൻ പോററി എം. ഏ. ബി. എഡ്
5) കെ. ഭഗവതീശ്വരശർമ്മ ബി. ഏ. ബി. എഡ്
6) ശിരോമണി ഏ. ആർ. ഗണപതി അയ്യർ.
7) കെ. കെ. പൊന്മേലേത്തു് എം. ഏ. ബി. എഡ്
8) എസ്സ്. ഹരിഹരരാഘവൻ, എം. ഏ.

## മാനേജിംഗ് എഡിററർ

കെ. ഭാസ്കരൻ നായർ, എം. ഏ., ബി. എഡ്

## ഒന്നാം ഭാഗത്തിലെ ഉപനിഷത് സൂചി

# മുഖവുര

## ഓം പരബ്രഹ്മണേ നമഃ

നൂററിഇരുപത്തു് ഉപനിഷത്തുകഠം ഉഠംക്കൊള്ളുന്ന ഉപനിഷദ്ദീപ്തിയിലെ 33 ഉപനിഷത്തുകഠം മാത്രമായ ഒന്നാം വാല്യമാണു് ഇപ്പോഠം പ്രസിദ്ധീകരിക്കുന്നതു്. ഓരോ വാല്യത്തിലും 30 ഉപനിഷത്തുകഠം വീതം ഉണ്ടായിരിക്കണമെന്നായിരുന്നു ആദ്യത്തെ തീരുമാനം. എന്നാൽ ഒന്നാം വാല്യത്തിൽ ഉഠംപ്പെടുത്തിയിട്ടുള്ള ഉപനിഷത്തുകഠം ചെറിയവയും സംഗ്രാഹ്യങ്ങളുമായതു കൊണ്ടു് അതിൽ 3 ഉപനിഷത്തുകഠം കൂടി ഉഠംപ്പെടുത്തിയിരിക്കുന്നു.

നിർമ്മത്സരബുദ്ധികളും, പരിണത പ്രജ്ഞന്മാരും, പണ്ഡിതന്മാരുമായ മഹാനുഭാവന്മാരുടെ നിർല്ലോഭമായ സഹകരണത്താലും, സർവ്വോപരി ഈശ്വരകൃപയാലുമാണു് എനിക്കു് ഈ സാഹസകൃത്യത്തിൽ വിജയം കൈവരിക്കുവാൻ സാധിച്ചതു്. പ്രാരംഭഘട്ടത്തിൽ ഇതിനു വേണ്ട പ്രചോദനവും, സഹായവാഗ്ദാനവും നൽകിയതു് പരേതനായ വിദ്യാലങ്കാര വിദ്യാഭൂഷണ മഹോപാദ്ധ്യായ ശ്രീ. വി. വെങ്കട്ടരാമശർമ്മ അവർകളായിരുന്നു. കൈയെഴുത്തു പരിശോധിച്ചും, പ്രൂഫ് നോക്കിയും ചരമപര്യന്തം എന്നെ പ്രോത്സാഹിപ്പിച്ചു കൊണ്ടിരുന്ന ആ പണ്ഡിത മൂർദ്ധന്യൻെറ ആത്മാവിനു് ഞാൻ നിത്യശാന്തി നേർന്നുകൊണ്ടു് ആദ്യമായി അദ്ദേഹത്തിനു് ആദരാഞ്ജലികഠം അർപ്പിച്ചു കൊള്ളട്ടെ.

എൻെറ ഈ സാഹസത്തിൽ സഹായഹസ്തം നീട്ടി പ്രചോദനം നൽകിയ ഒരു വിശിഷ്ട വ്യക്തിയാണു്, വിദ്യാവാചസ്പതി, പ്രസംഗമാർത്തണ്ഡ തുടങ്ങിയ അനേകം ബിരുദങ്ങഠം സമ്പാദിച്ചു്, പല ഭാഷകളിലും, ഇൻഡ്യയിലും, പുറത്തും മതപ്രഭാഷണ പരമ്പരകഠം നടത്തി അഖിലേന്ത്യാ പ്രശസ്തി നേടിയിട്ടുള്ള ഡാ: എസ്സ്. ആർ. ദൊരസ്വാമി ശാസ്ത്രികഠം. വളരെ അപൂർവമായിട്ടു മാത്രമേ ഞങ്ങഠം തമ്മിൽ കാണാറുള്ളു എങ്കിലും കാണുമ്പോഴെല്ലാം സന്ദർഭോചിതമായ

നിർദ്ദേശങ്ങഠം നൽകിയും, സംശയപരിഹാരം വരുത്തിയും ഈ മഹാകൃത്യത്തിൽ എന്നെ പ്രോത്സാഹിപ്പിച്ച ആ പണ്ഡിത സാർവഭൗമനെ ഞാൻ ഇവിടെ കൃതജ്ഞതാപുരസ്സരം സ്മരിച്ചു കൊള്ളുന്നു.

ഈ ഗ്രന്ഥത്തിനു സമുചിതമായ ഒരു ശീർഷകം നൽകിയും, സകല വിധമായ നിർദ്ദേശങ്ങഠം നൽകിയും എന്നെ സഹായിച്ചതു് കേരള സാഹിത്യനഭോമണ്ഡലത്തിലെ ദിവാകര പ്രതിമനായ ശ്രീ. ശൂരനാട്ട് കുഞ്ഞൻപിള്ള അവർകളാണു്. അദ്ദേഹത്തിൻെറ അന്യാദൃശങ്ങളായ അനുഗ്രഹങ്ങളെ നന്ദി പൂർവം പ്രസ്താവിച്ചുകൊള്ളുന്നു.

ഇംഗ്ലീഷ്, മലയാളം, സംസ്കൃതം എന്നീ ഭാഷാത്രയങ്ങളിൽ ഇന്നു് എന്തും ആധികാരികമായിപ്പറയുവാൻ അർഹതയുള്ള അപൂർവം ചില വ്യക്തികളിൽ ഒരാളത്രേ ശൂരനാട്ട് കുഞ്ഞൻപിള്ള അവർകഠം. അനർഹനായിരുന്നിട്ടും ഈയുള്ളവൻെറ മഹനീയസംരംഭത്തെപ്പററി കേട്ടപ്പോഠം തന്നെ അതിനെപ്പററി പ്രശംസിച്ച് വേണ്ട പ്രേരണകഠം തന്നു് എന്നെ മുന്നോട്ടു നയിച്ചിട്ടുള്ളതു് ആ വിശിഷ്ട വ്യക്തിയത്രേ. ഈ ഗ്രന്ഥത്തിനു് സമുചിതമായ ഒരു അവതാരിക എഴുതിത്തന്നു് ഈ ഗ്രന്ഥത്തെ അലങ്കരിച്ചിട്ടുള്ള അദ്ദേഹത്തിനു് നന്ദി പറയുക അസാദ്ധ്യമാണു്. ഏററവും ചുമതലയേറിയ ഒരു മഹാകൃത്യത്തിൽ നിന്നും കൃതകൃത്യനായി വിരമിച്ച് സ്വസ്ഥമായിരിക്കാമെന്നു് വിചാരിച്ച് ഒതുങ്ങിയിരുന്ന ആ പണ്ഡിതവര്യനു് ഇപ്പോഠം കൃത്യാന്തരബാഹുല്യത്താൽ ശ്വാസം മുട്ടുകയാണെന്നു തന്നെ പറയാം. എങ്കിലും "ക്ഷീണിക്കാത്ത മനീഷയും മഷിയുണങ്ങീടാത്ത പൊൻപേനയും വാണിക്കായ്തനിയേ ഉഴിഞ്ഞു്" വച്ചിരിക്കുന്ന അദ്ദേഹം ചെറുപ്പക്കാരൻെറ ചുറുചുറുപ്പോടുകൂടി ഇപ്പോഴും സാഹിത്യസാമ്രാജ്യത്തിലെ അനിഷേധ്യനേതാവായി പരിലസിക്കുകയാണു്.

കൂടാതെ എൻെറ ഈ പരിശ്രമത്തിൽ ഉള്ളഴിഞ്ഞു് അനുകൂലിച്ചിട്ടുള്ള മററൊരു വ്യക്തിയാണു് പണ്ഡിതാഗ്രേസരനായ ഡാ. ഏ. ജി. കൃഷ്ണവാര്യർ അവർകഠം. അസൗകര്യം

നിമിത്തം വലുതായിട്ടൊന്നും ഇക്കാര്യത്തിൽ ചെയ്യുവാൻ കഴിഞ്ഞിട്ടില്ലെങ്കിലും വിലയേറിയ നിർദ്ദേശങ്ങൾ തന്നു് ഈ മഹദുദ്യമത്തിൽ എന്നെ പ്രോത്സാഹിപ്പിച്ച അദ്ദേഹത്തോടുള്ള കടപ്പാടു് ഇവിടെ രേഖപ്പെടുത്തി കൊള്ളട്ടെ.

ആർഷസംസ്കാരത്തോടു് അത്യധികമായ ആഭിമുഖ്യമുള്ളവനും പരിപക്വമതിയും, അനുദ്ധതനുമായ ഒരു വ്യക്തിയാണു് ശ്രീ. ആർ. രാമചന്ദ്രൻ നായർ ഐ. എ. എസ്സ്. അദ്ദേഹവും ഈ കൃത്യത്തിൽ പല വിലയേറിയ നിർദ്ദേശങ്ങൾ തന്നു് എന്നെ സഹായിച്ചിട്ടുണ്ടു്. ആ മാന്യവ്യക്തിയേയും ഞാൻ ഇവിടെ സ്മരിച്ചു കൊള്ളട്ടെ.

ഇവക്കും പുറമേ കൈയെഴുത്തുപ്രതി പരിശോധിക്കുക, പ്രൂഫു് തിരുത്തുക തുടങ്ങിയ പല കൃത്യങ്ങളിലും എന്നെ നിരന്തരം സഹായിച്ചിട്ടുള്ള പ്രൊ. മാവേലിക്കര അച്യുതൻ, ആർ. വാസുദേവൻ പോററി, വി. കുഞ്ഞുകൃഷ്ണൻ, ഡാ. കെ. വി. നമ്പൂതിരിപ്പാടു്, റിട്ട. പ്രൊ. എൻ. കുഞ്ഞുകൃഷ്ണപിള്ള, കെ. ഭഗവതീശ്വരശർമ്മ, എ. ആർ. ഗണപതി അയ്യർ, കെ. കൃഷ്ണൻനായർ, ശ്രീവരാഹം ഈ. വി. പിള്ള, ജീ. ഗോവിന്ദപ്പിള്ള, സി. ജി. രാജഗോപാൽ, കെ. വി. മണലിക്കര, വി. ജി. ശങ്കരൻനമ്പൂതിരി, എസ്സ്. ഹരിഹരരാഘവൻ, ഏ. വി. ശങ്കരൻ, ഡാ. വെള്ളായണി അർജ്ജുനൻ തുടങ്ങിയ പണ്ഡിതന്മാരുടെ പേരുകൾ പ്രത്യേകം എടുത്തു പറയേണ്ടിയിരിക്കുന്നു.

സാമാന്യവിദ്യാഭ്യാസമുള്ളവക്കുപോലും ഭാവം മനസ്സിലാകുന്നരീതിയിലാണു് വ്യാഖ്യാനം ചേർത്തിട്ടുള്ളതു്. അതുകൊണ്ടു തന്നെയാണു് ഭാവപ്രകാശമെന്ന പേർ കൊടുത്തിരിക്കുന്നതും. മനുഷ്യചിന്തയ്ക്കതീതമായ വേദാന്ത വിഷയങ്ങളെപ്പററി എത്രതന്നെ ചർച്ച ചെയ്താലും, അവ സാധാരണ ജനങ്ങളെ ചിന്താക്കുഴരാക്കുവാൻ അപര്യാപ്തമാണു്. മനനംകൊണ്ടും, സ്വാനുഭൂതികൊണ്ടും ഹൃദിസ്ഥമാക്കേണ്ട പരമതത്വങ്ങളെപ്പററി അധികം പറഞ്ഞു് പഠിതാക്കളെ പരിഭ്രമിപ്പിക്കണമെന്നുദ്ദേശമില്ല സാരഭാവം കൊടുത്തിട്ടുള്ളതു് അതിവിസ്തൃതമോ, അനതിവിസ്തൃതമോ അല്ല. ജിജ്ഞാസു

ക്കാംക്ക് മുക്തിയെ പ്രാപിക്കുവാനുള്ള വിഭിന്നമാർഗ്ഗങ്ങളാം മിതമായ ഭാഷയിൽ ലളിതമായി പ്രതിപാദിക്കുന്നതാണല്ലോ ഉത്തമമായ ബോധനരീതി. ഉപദേഷ്ടാക്കളുടെ ഉപദേശവും അതു തന്നെയാണ്. ഈ വ്യാഖ്യാനത്തിൽ എന്റെ സ്വന്തമായി യാതൊന്നും തന്നെ ഇല്ല. സ്വാഭിപ്രായ സ്ഥാപനത്തിനു ഒരിക്കലും ഒരുമ്പെട്ടിട്ടുമില്ല. "മഹാജനോ യേന ഗതഃസ പന്ഥാ" എന്ന മഹദ്വാക്യത്തെ സമാദരിച്ച് ഒരു മഹാൻ കാണിച്ച തന്ന മാർഗ്ഗത്തിൽ കൂടി മുമ്പോട്ട പോയി എന്നു മാത്രം. സംസ്കൃത ലിപി വശമില്ലാത്ത മലയാളികാംക്ക് മഹത്തമങ്ങളായ ഉപനിഷദ്വിഷയങ്ങളാം മലയാള ലിപിയിൽ തന്നെ വായിക്കുവാനും, അതിന്റെ സാരം മലയാളത്തിൽക്കൂടി തന്നെ മനസ്സിലാക്കുവാനും ഉതകുന്ന വിധത്തിലാണ് മൂലവും അർത്ഥവും കൊടുത്തിട്ടുള്ളത്. സംസ്കൃതം മൂലത്തിനു സംസ്കൃതവ്യാഖ്യാനം, ഇംഗ്ലീഷ്‌വ്യാഖ്യാനം, ഹിന്ദിവ്യാഖ്യാനം എന്നിവ ഇതിനു ആലംബമായി സ്വീകരിച്ചിട്ടുണ്ട്. മാക്സ് മുള്ളർ, പാംഡ്യൂസൻ, ഷോപ്പൻഹാർ, ആക്ക്, ഹ്യൂം, ഡാ. രാധാകൃഷ്ണൻ, സ്വാമി നിഖിലാനന്ദ, മഹോപാദ്ധ്യായ കെ. രാമൻപിള്ള എന്നിവരുടെ ഗ്രന്ഥങ്ങളാം പരിശോധിച്ചിട്ടുണ്ട്. കൂടാതെ ഗീതാപ്രസ്സ്, ഗോരഖ്പൂർ, കിതാബ്സ്ഥാൻ ബറേലി എന്നീ പുസ്തക പ്രസിദ്ധീകരണക്കാരുടെ ഹിന്ദിവ്യാഖ്യാനങ്ങളും പരിശോധനയ്ക്കു സ്വീകരിച്ചിട്ടുണ്ട്.

ഈ ഒന്നാം ഭാഗത്തിൽ വല്ല അപാകതകളും വന്നു പോയിട്ടുണ്ടെങ്കിൽ നിർമ്മത്സരബുദ്ധികളും ആദ്ധ്യാത്മിക മണ്ഡലങ്ങളിൽ വിഹരിക്കുന്നവരുമായ മഹാജനങ്ങളാം "മദ്വചനങ്ങളാംക്ക മാർദ്ദവമില്ലെങ്കിൽ ഉദ്ദേശ്യശുദ്ധിയിൽ മാപ്പുനൽകിൻ" എന്ന കവിവാക്യത്തെ സമാദരിച്ച് ക്ഷമിക്കണമെന്നും, തെററുകാം ഉണ്ടെങ്കിൽ ചൂണ്ടിക്കാട്ടിത്തരണമെന്നും അപേക്ഷിക്കുന്നു. തിരുത്താനാവാത്ത തെററുകാം ഇല്ലല്ലോ. ഗുണദോഷസമ്മിശ്രമായ ഈ ലോകത്തു് ഗുണത്തെ ഗ്രഹിക്കുകയും ദോഷത്തെ ത്യജിക്കുകയുമാണല്ലോ മഹത്തുക്കളുടെ ലക്ഷണം.

പരപരിഹാസവും, പരപുച്ഛവും പുരുഷാത്ഥമെന്നു ഭാവിക്കുന്ന രന്ധ്രാന്വേഷികളും, തീത്ഥകാകന്മാരും മാത്രം ഇതിൽ കുററങ്ങളും, കുറവുകളും കണ്ടേക്കാം. അക്കൂട്ടരുടെ പരിഹാസങ്ങൾ-ആ പാവങ്ങളുടെ സാചീവിലോകിതം ഈ പരബ്രഹ്മദീപ്തിയിൽ പാപശാന്തിയടയട്ടെ.

ഇതിന്റെ അച്ചടിപ്പണികൾ ഭംഗിയായി നിവ്ഹിച്ചുതന്ന ജയാ പ്രിൻേററഴ്സ് ഉടമസ്ഥരോടും, സശ്രദ്ധം പ്രൂഫ് തിരുത്തി സന്ദർഭാനുസരണം വേണ്ട നിർദ്ദേശങ്ങൾ തന്നു് എന്നെ ഈ കൃത്യത്തിൽ ഹൃദയപൂവം സഹായിച്ചിട്ടുള്ളറിട്ടു: ഭാഷാപണ്ഡിതർ, ശ്രീവരാഹം ഈ. വി. പിള്ളയോടും ശ്രീ. കെ. ശ്രീകണ്ഠൻനായരോടും എനിക്കുള്ള കൃതജ്ഞത ഇവിടെ രേഖപ്പെടുത്തുന്നു. ദിനപ്പത്രങ്ങളായ കേരളകൗമുദി, മാതൃഭൂമി എന്നീ പ്രസിദ്ധീകരണങ്ങളും ഞങ്ങളുടെ ഈ സംരംഭത്തിൽ ആത്മാത്ഥമായി സഹായിച്ചിട്ടുണ്ടെന്നുള്ള കാൎയ്യം പ്രത്യേകം പ്രസ്താവിക്കുകയും അവരോടുള്ള കൃതജ്ഞത പ്രകടിപ്പിക്കുകയും ചെയ്യുന്നു.

മലയാളത്തിനു കൈവന്നിട്ടുള്ള മഹാശാപങ്ങളിൽ ഒന്നായ അച്ചടിത്തെററു് വളരെ ശ്രദ്ധിച്ചിട്ടും, പലരും ശ്രമിച്ചിട്ടും മായാബന്ധ തുല്യം ഏതാനും ചിലതു് കടന്നുകൂടിപ്പോയി. സദയം ആദ്യമേതന്നെ ശുദ്ധിപത്രം നോക്കി തിരുത്തി വായിച്ചുകൊള്ളാനപേക്ഷ.

ഈ ഒന്നാം വാല്യത്തിന്റെ പ്രസിദ്ധീകരണം കുറെ വൈകിയതിൽ പല തെററിദ്ധാരണകൾക്കും ഇടവന്നിരിക്കാം. മഹദുദ്യമങ്ങളുടെയെല്ലാം പ്രാരംഭങ്ങൾ അപൂൎണ്ണവും, ആശാഭംഗുരവും ആയിരിക്കാനെ തരമുള്ളു. ഭഗവത്കൃപ കൊണ്ടു് ആരോഗ്യം തരുന്ന പക്ഷം ഇതിന്റെ ഇതരവാല്യങ്ങൾ കൂടി പ്രകാശിപ്പിക്കാതിരിക്കയില്ലെന്നു പ്രതിജ്ഞ ചെയ്യുന്നു.

തിരുവനന്തപുരം
21-8-1973

കെ. ഭാസ്കരൻനായർ

# ആശംസാസന്ദേശം.

ശേഖരീപുരം.
20-7-1978

ക്ഷേമം. ശ്രീ

സ്വാന്തം ഭാസ്കരൻനായർ അവർകൾക്ക് ദൊരസ്വാമി ശാസ്ത്രീകൾ എഴുതുന്നതു്.

നിങ്ങൾ അയച്ച എഴുത്തുകിട്ടി. അതിൽ പ്രസ്താവിച്ച പ്രകാരം ഒന്നാമത്തെ ഗ്രന്ഥം സവ്യാഖ്യാനം പ്രസിദ്ധീകരിക്കുന്നതു് ലോകത്തിനു് വളരെ ഗുണകരമാണു്. ദുരൂഹങ്ങളായ ഉപനിഷത്തുകളെ ഇത്രലളിതമായ ഭാഷയിൽ നിങ്ങൾ പ്രസിദ്ധീകരിക്കുന്നതു് ഭാരതത്തിനു തന്നെ ശ്രേയസ്കരമായ ഒരു കർമ്മമാണു്. ഉപനിഷത്തുകൾ അസംഖ്യേയമാണെങ്കിലും ലളിതങ്ങളും സാരഗർഭങ്ങളുമായ ഈ 33 ഉപനിഷത്തുകൾ ഉൾപ്പെട്ട ഈ ഗ്രന്ഥം ഭാരതത്തിൽ ഒരു ദീപസ്തംഭമായിത്തന്നെ പ്രകാശിക്കട്ടെ. ജന്മാഷ്ടമി ദിവസം ഞാൻ ഉദ്ഘാടനത്തിനു് അവിടെ വരാൻ പരിശ്രമിക്കാം. നിങ്ങൾക്കു ശ്രീ പദ്മനാഭൻെറ അനുഗ്രഹം പരിപൂർണ്ണമായി ഭവിക്കട്ടെ.

എന്നു്

ദൊരസ്വാമി ശാസ്ത്രീകൾ (ഒപ്പു്)

# അവതാരിക

മഹത്തായ ഒരു പരിശ്രമത്തിനു മംഗളം കുറിക്കുകമാത്രമാണു് ഈ അവതാരികയിൽ എൻെറ വിനീതകൃത്യം. ശ്രീവരാഹം ശ്രീ. കെ. ഭാസ്കരൻനായർ, എം. എ. ബി. എഡ് തുടങ്ങിയുള്ള എൻെറ പല സുഹൃത്തമന്മാരും ചേൎന്നു ചെയ്യുന്ന അതിപാവനമായ ഒരു ജ്ഞാനയജ്ഞത്തിനു സാക്ഷ്യം വഹിക്കുന്നതിലുള്ള മഹാ ധന്യതയാണു് എനിക്കിതിലുള്ളതു്. ലോകശ്രേയസ്സിനുവേണ്ടി അവർ ചെയ്യുന്ന ഈ കൃത്യത്തിനു് ഞാൻ സന്തോഷപുരസ്സരം സകല വിജയങ്ങളും ആശംസിച്ചുകൊള്ളുന്നു.

ആൎഷഭാരതത്തിൻെറ ദിവ്യസമ്പത്തായ ബ്രഹ്മവിദ്യയെ പ്രതിപാദിക്കുന്ന ഉപനിഷത്തുകൾ സാധാരണക്കാരായ മലയാളികൾക്കു ഒന്നു രുചിച്ചുനോക്കുവാൻ സാധിക്കത്തക്ക വിധത്തിൽ ലഘുവായ വ്യാഖ്യാനത്തോടുകൂടി അവതരിപ്പിക്കണമെന്നാണു് ഇതിൻെറ സംവിധായകരുടെ ആഗ്രഹം. ഹിമാലയപൎവ്വതത്തെ ഇടിച്ചു നിരത്തി, വലിയൊരു മൈതാനമാക്കി സാധാരണക്കാൎക്കു് ഒരു പന്തുകളിസ്ഥലമാക്കിക്കൊടുക്കാമെന്നു് ഇവൎക്കു വിശ്വാസമില്ല. ആ പൎവ്വതരാജൻെറ ഔന്നത്യം ദൂരെനിന്നു ഒന്നുചൂണ്ടിക്കാണിച്ചു് ആ മഹാശൃംഗങ്ങളിൽ കയറിയിരുന്നു് തപസ്സുചെയ്താലുണ്ടാകുന്ന സായുജ്യലാഭത്തെപ്പററി സാധാരണക്കാരോടു് ഒരു ലളിതോപാഖ്യാനം നടത്താം എന്നു മാത്രം ആഗ്രഹിക്കുന്നു എന്നേ ഉള്ളു. ആ പരിശ്രമം ഏററവും സ്തുത്യർഹമാണു് എന്ന ബോധത്തോടുകൂടിയാണു് ഞാൻ ഈ കൃത്യത്തിൽ എൻെറ സുഹൃത്തുക്കളെ പ്രോത്സാഹിപ്പിച്ചുകൊണ്ടിരിക്കുന്നതു്. അതിൽക്കവിഞ്ഞു് ആ പൎവ്വതപംക്തികളിൽ ആരോഹണം ചെയ്യുന്ന സംഘത്തിൽ മുന്നിട്ടു കയറാൻ അത്യുത്സാഹമുണ്ടെങ്കിലും ഞാൻ അതിനു തൽക്കാലം യത്നിക്കുന്നില്ല. എങ്കിലും ആ മഹോന്നത ശൃംഗങ്ങളിലേക്കു് കയറാൻ മഹാജനങ്ങളെ പ്രേരിപ്പിക്കുന്നതിൽ അത്യധികം കൗതുകം തോന്നുന്നു. പലൎക്കും ഈ ഗ്രന്ഥകാര

ന്മാരുടെ ആഹ്വാനം പ്രേരണനൽകും. ഉത്സാഹവും പുണ്യവുമുള്ള ചിലർ നിശ്ചയമായും ഈ വഴി തുടൎന്നു് ആ മഹാശൃംഗങ്ങളിലേക്കു കയറും. അതിൽ കുറേപ്പേരെങ്കിലും തുടൎന്നുള്ള പഠനംകൊണ്ടും പരിശ്രമം കൊണ്ടും പരമോന്നതപദത്തിൽ ചെന്നെത്താനും ഇടയുണ്ടു്. ആ പുണ്യഫലങ്ങൾക്കെല്ലാം ആദികാരണമാകുമല്ലോ എന്റെ സുഹൃത്തുക്കളുടെ ഈ പരിശ്രമം എന്നു ഞാൻ ഏററവും അഭിമാനഭരിതനാകുന്നു.

ഉപനിഷത്തുകൾ എന്നു കേൾക്കാത്തവർ വിദ്യാഭ്യാസം സിദ്ധിച്ചവരിൽ നിശ്ചമായും ചുരുക്കമായിരിക്കും. എന്നാൽ അതിൽക്കവിഞ്ഞു് ഉപനിഷത്തുകൾ എന്താണെന്നു മനസ്സിലാക്കിയിട്ടുള്ളവർ എത്രയുണ്ടെന്നു പരിഗണിച്ചാൽ ലക്ഷത്തിൽ ഒന്നോ രണ്ടോ എന്നേ കണക്കാക്കാൻ വരുകയുള്ളു. അവരിൽ തന്നെ ആ വിദ്യാസമ്പത്തിന്റെ ശരിയായ മൂല്യം മനസ്സിലാക്കിയവർ എത്രയുണ്ടെന്നു് ആലോചിച്ചാൽ കഥ വളരെ പരുങ്ങലിലാകും. ലോകത്തിൽ ഇന്നോളം അറിയപ്പെട്ടിട്ടുള്ളതിൽ ഏററവും ഉൽക്കൃഷ്ടമായ ആത്മജ്ഞാനത്തിന്റെ സാരമാണു് ഉപനിഷത്തുകൾ എന്ന വസ്തുത മനസ്സിലാക്കിയാൽ അവയെപ്പററിയുള്ള നമ്മുടെ അറിവിന്റെ നില എത്ര പരിതാപകരമാണു് എന്നു നമുക്കു ബോദ്ധ്യമാകും. എന്നാൽ അതിലും കഷ്ടമായ വേറെ ഒരുസ്ഥിതി ഉള്ളതാണു് എടുത്തു കാണിക്കേണ്ടതു്. ഈ സാഹിത്യം ചില ഹൈന്ദവ സന്യാസിമാൎക്കുള്ള ഏതോ ഗൂഢജ്ഞാനമാൎഗ്ഗമാണെന്നുള്ള തെററിദ്ധാരണ ഒട്ടേറെപ്പേരെ ബാധിച്ചിട്ടുണ്ടു്. എന്തൊരു കഷ്ടം! ശുദ്ധമായ ആത്മജ്ഞാനമാണു് ഉപനിഷത്തുകളുടെ അന്വേഷണ ലക്ഷ്യം. ഏതു മനുഷ്യനും അറിയേണ്ട ഏകപരമാൎത്ഥം "താൻ ആരാണു്" എന്നറിയാനുള്ള ആഗ്രഹം ചിന്താശീലനായ ഏതു മനുഷ്യനെയാണു് അലട്ടാത്തതു്.? "താൻ ആരാണു്" "തനിക്കു് അനുഭവവിഷയമായ ഈ ലോകം എന്താണു്" തനിക്കും താൻ കാണുന്ന മററുള്ളവക്കും തമ്മിൽ എന്താണു ബന്ധം? തന്റെ ജനനവും, ജീവിതവും എല്ലാം എന്താണു്" ഈ വിഷയങ്ങളെപ്പററിയെല്ലാമാണു് ആദികാലം തൊട്ടേ മനുഷ്യന്റെ മനസ്സു് ആരാഞ്ഞുകൊണ്ടിരിക്കുന്നതു്.

ഇങ്ങനെയുള്ള ആലോചനകൾ ഏതുകാലത്തും മനുഷ്യനെ അലട്ടിയിട്ടുണ്ട്. അവ പല വിശ്വാസങ്ങളിലേക്കും മനുഷ്യനെ നയിച്ചിട്ടുണ്ട്. ലോകത്തിലെ മതങ്ങളുടെ ചരിത്രങ്ങളെല്ലാം ഈ വസ്തുതയാണല്ലോ തെളിയിക്കുന്നത്. ഭാരതദേശത്തിലും ഇമ്മാതിരി അനേകം മാർഗ്ഗങ്ങളും വിശ്വാസങ്ങളും ഉണ്ടായിട്ടുണ്ട്. ജീവിതത്തിൽ സുഖം നേടാൻ, ദേവപ്രീതി വരുത്താൻ, അങ്ങനെ പല പല ആഗ്രഹങ്ങൾ സാധിക്കുവാൻ. എന്നാൽ അവയിൽ നിന്നൊക്കെ വേർതിരിഞ്ഞു തന്നെപ്പററിയും, ലോകത്തെപ്പററിയുമുള്ള സത്യം അറിയാൻ വേണ്ടിയുള്ള ഗാഢമായ ഒരന്വേഷണമാണ് ചില മഹർഷിമാർ ഉപനിഷത്തുകളിൽ കൂടി നടത്തിയത്. ദേവപ്രീതികരങ്ങളായ യാഗങ്ങളും പൂജകളും ഇരിക്കട്ടെ, ജീവിതത്തെപ്പററിയുള്ള സത്യം അറിഞ്ഞിട്ടുവേണമല്ലോ ജീവിത സുഖങ്ങളെപ്പററി പിന്നെ എന്തും പടുത്തു കെട്ടാൻ. അതുകൊണ്ടു "താൻ ആരാണ്"? 'താൻ എന്തിനാണ് ലോകത്തു വന്നത്''? എന്നു നേരിട്ടു തന്നെ മനസ്സിലാക്കാനാണ് ആ മഹർഷിമാർ യത്നിച്ചത്. വേദങ്ങളിൽ അവർ പ്രകൃതിശക്തികളെ ഉപാസിച്ചു. സ്തോത്രം ചെയ്തു. പല പ്രകൃതി ശക്തികൾക്കും ദേവതാത്വം നൽകി അവരെ പ്രീതിപ്പെടുത്താൻ യാഗാദികളും അർപ്പിച്ചു. എന്നിട്ടെന്തു ഫലം? പിന്നീട് ആ മാർഗ്ഗത്തിൽ നിന്നു തിരിഞ്ഞു "കസ്മൈ ദേവായ ഹവിഷാ വിധേമ'' ഏതു ദേവനായിട്ടു ഹവിസ്സർപ്പിക്കണം, എന്ന ചിന്തയിലേക്കു കടന്നു. അങ്ങനെ അവർ വിരാട് രൂപത്തെ ധ്യാനിച്ചു. പ്രപഞ്ചത്തെ ഒരു മഹാശക്തിയുടെ ദൃശ്യരൂപമായി കല്പിക്കുകയായിരുന്നു ആ ഭാവന. എന്നിട്ട് ആലോചിച്ചപ്പോൾ ഇതെല്ലാം താൻ ആകുന്ന ഒന്നുതന്നെ എന്ന ബോധം അവർക്കു ഉളവായി. ആ ഒരേ ഒരു തത്വമല്ലാതെ വേറെ ഒന്നുമില്ല. അതു ജനിക്കുന്നുമില്ല. മരിക്കുന്നുമില്ല.

യഥാ നദ്യഃ സ്യന്ദമാനാഃ സമുദ്രേ / സ്തംഗച്ഛന്തി
നാമരൂപേ വിഹായ. തഥാവിദ്വാന്നാമരൂപാ
ദ്വിമുക്തഃ പരാത്പരം പുരുഷമുപൈതി ദിവ്യം.
(മുണ്ഡകോപനിഷത് 3-8)

നദികൾ സമുദ്രത്തിൽ ചേരുന്നതുവരെ അവയ്ക്കു പ്രത്യേകതയുള്ളൂ. ചേർന്നാൽ എല്ലാം ജലം തന്നെ. അതുപോലെയാണ് ഈ കാണുന്ന പ്രപഞ്ചവും പരബ്രഹ്മതത്ത്വവും. ഇവയുടെ പ്രത്യേകത ലയഭാവത്തിൽ ഇല്ലാതാകുന്നു. അതിനാൽ പരമതത്ത്വം ആത്മാവെന്ന ഏകസത്യം മാത്രമാണ്. അതു മനസ്സിലാക്കി കഴിഞ്ഞാൽ മററുള്ളതെല്ലാം സ്വയം വ്യക്തമാകും. തന്റെ ജീവതത്ത്വമായ ആത്മാവും പ്രപഞ്ചതത്ത്വമായ പരബ്രഹ്മവും ഒന്നു തന്നെയെന്ന് ഉള്ളുണർന്നു.

ഉപനിഷത്തുകളിലെ മഹാവാക്യങ്ങൾ മാത്രം അനുസ്മരിച്ചാൽ മതി ഈ വിഷയം വ്യക്തമായി മനസ്സിലാക്കാൻ. "അഥാതോ ബ്രഹ്മജിജ്ഞാസാ" ഇനി ബ്രഹ്മത്തെപ്പററി അറിയാൻ നോക്കാം "അഹം ബ്രഹ്മാസ്മി" (ഞാൻ ബ്രഹ്മമാണ്) തത്ത്വമസി (തത്, ത്വം, അസി) തത്, പ്രപഞ്ചരൂപത്തിൽ കാണുന്നതു് ത്വം– നീ തന്നെ അസി– ആകുന്നു. "സർവം ഖല്വിദം ബ്രഹ്മ:– ഈ പ്രപഞ്ചം എല്ലാം ബ്രഹ്മം തന്നെ. എന്ന വാക്യങ്ങൾ യാതൊരു സംശയവും കൂടാതെ ഈ സത്യത്തെ പ്രഖ്യാപനം ചെയ്യുന്നുണ്ടല്ലോ. ബ്രഹ്മമെന്നും ആത്മാവെന്നും പുരുഷനെന്നും മററും വിഭാവന ചെയ്യപ്പെടുന്ന ആ ഏകസത്യമാണ് ഈ പ്രപഞ്ചത്തിനാധാരമെന്ന് കണ്ടെത്തിയതാണ് ഋഷീശ്വരന്മാരുടെ പരമസിദ്ധി. ഈ സാരം തന്നെ പ്രബോധചന്ദ്രോദയ കർത്താവ് ഉപനിഷദ്ദേവിയുടെ വാക്യത്തിൽ ഉദ്ഘോഷിച്ചിരിക്കുന്നതു ശ്രദ്ധിക്കാം.

യസ്മാദ്വിശ്വമുദേതി യത്രരമതേ യസ്മിൻ പുനർ ലീയതേ,
ഭാസായസ്യ ജഗദ്വിഭാതി സഹജാനന്ദോജ്ജ്വലംയൻമഹഃ
ശാന്തം ശാശ്വതമക്രിയം യം അപുനർഭാവായ ഭൂതേശ്വരം
ദ്വൈതദ്ധ്വാന്ത മപാസ്യയാന്തികൃതിനഃ പ്രസ്തൗമി തംപൂരുഷം

(പ്രബോധ ചന്ദ്രോദയം നാടകം)

യാതൊന്നിൽ നിന്നാണോ ഈ വിശ്വം (ലോകം) ഉൽഭവിക്കുന്നതു്, യാതൊന്നിലാണോ നിലനിൽക്കുന്നതു് യാതൊന്നിലാണോ വീണ്ടും ലയിക്കുന്നതു്, യാതൊന്നിൻെറ ഭാസ് (തേജസ്സ്) കൊണ്ടാണോ ഈ ലോകം പ്രകാശിക്കു

ന്നു്, എന്നാൽ യാതൊരു മഹസ്സാണോ സഹജാനന്ദം കൊണ്ടു് സ്വയം ഉജ്ജ്വലമായിരിക്കുന്നതു്, ശാന്തവും, ശാശ്വതവും, ക്രിയാരഹിതവുമായിരിക്കുന്ന യാതൊന്നിനെയാണോ പുനർജ്ജന്മമില്ലാതിരിക്കാൻ വേണ്ടി യോഗീശ്വരന്മാർ (കൃതിനഃ) അജ്ഞാനതിമിരത്തെ കളഞ്ഞു് (ദ്വന്ദ്വഭാവനയാകുന്ന അജ്ഞാനാന്ധകാരത്തെ കളഞ്ഞു്) പ്രാപിക്കുന്നതു് ആ പുരുഷനെ (വിരാട്പുരുഷനെ-പരബ്രഹ്മത്തെ) ഞാൻ സ്തുതിക്കുന്നു, എന്നാണു് ഉപനിഷദ്ദേവിയുടെ പ്രഖ്യാപനം.

വേദങ്ങൾ, ബ്രാഹ്മണങ്ങൾ, ആരണ്യകങ്ങൾ, ഉപനിഷത്തുകൾ എന്നാണു് വൈദികസാഹിത്യത്തിലെ വിഭാഗങ്ങൾ. ഉപനിഷത്തുകൾ വേദങ്ങളുടെ അവസാനഭാഗമായതുകൊണ്ടു് അവയ്ക്കു വേദാന്തം എന്ന പേരും സിദ്ധിച്ചു. വേദങ്ങൾ ഉൾക്കൊള്ളുന്ന വിദ്യയുടെ പരമസാരം എന്നത്ഥവും അതിനാകാം. പ്രപഞ്ചത്തിന്റെ മൂലതത്ത്വമായ ബ്രഹ്മത്തെപ്പററി പ്രതിപാദിക്കുന്നതു കൊണ്ടു് അതു ബ്രഹ്മവിദ്യയുമാണു്. ജീവാത്മസ്വരൂപമായ ബ്രഹ്മത്തെപ്പററി പ്രതിപാദിക്കുന്നതുകൊണ്ടു് അതു് ആത്മവിദ്യയുമായി. ആദികാലത്തു് മഹർഷിമാർ ശിഷ്യന്മാരെ അടുത്തിരുത്തി ഉപദേശിച്ച രഹസ്യവിദ്യ എന്ന അത്ഥത്തിലാണു് ഉപനിഷത് എന്ന പേരു് അവയ്ക്കുണ്ടായതായി പറയപ്പെടുന്നതു് (ഉപ: അടുത്തു്) നിഷത് (ഇരുന്നുകൊണ്ടു്). വ്യുത്പത്തിയും, വാച്യാത്ഥവും എങ്ങനെയിരുന്നാലും ആർഷമായ പരമാത്മവിദ്യയെന്ന അർത്ഥമാണു് ഉപനിഷത്തിനു് ഇപ്പോഴുള്ളതു്.

ഉപനിഷത്തുകൾ വേദങ്ങളുടെ അന്തഭാഗങ്ങളായതുകൊണ്ടു്, അവവൈദികകാലത്തുണ്ടായവയെന്നു പൊതുവേ പറയാം. ക്ലിപ്തപ്പെടുത്തി പറയുന്നതിനു തെളിവുകൾ ഇല്ലെങ്കിലും ക്രിസ്തുവർഷാരംഭത്തിനു് അനേകം നൂററാണ്ടുകൾക്കു മുമ്പായിരിക്കണം ഉപനിഷത് ചിന്തയുടെ സമാരംഭം എന്നു നിശ്ചയമായി പറയാം. പ്രധാനപ്പെട്ട ഉപനിഷത്തുകൾക്കു്

മൂവായിരത്തിലധികം വർഷത്തെ പഴക്കമെങ്കിലും ഉണ്ടെന്നു കരുതാം. ഈശാവാസ്യോപനിഷത്, കേനോപനിഷത്, കഠോപനിഷത്, പ്രശ്നോപനിഷത്, മുണ്ഡകോപനിഷത്, മാണ്ഡൂക്യോപനിഷത്, തൈത്തീരിയോപനിഷത്, ഐതരേയോപനിഷത്, ഛാന്ദോഗ്യോപനിഷത്, ബൃഹദാരണ്യകോപനിഷത് എന്നീ ഉപനിഷത്തുകളെ ദശോപനിഷത്തുകൾ എന്നു പറയുന്നു.

ഇവയ്ക്കു പുറമേയും ഒട്ടേറെ ഉപനിഷത്തുകൾ ഉണ്ടായിട്ടുണ്ട്. 108 ഉപനിഷത്തുകൾ മുഖ്യമെന്നു ചിലർ, 120 ഉണ്ടെന്നു മററു ചിലർ, 200 ഉപനിഷത്തുകൾ ഉൾപ്പെടുത്തുന്നു ഇനിയൊരുകൂട്ടർ. ഇവ പില്ക്കാലത്തു് ഉണ്ടായവയും താരതമ്യേന പ്രാധാന്യം കുറഞ്ഞവയുമാണു്. എന്നാൽ പ്രധാനോപനിഷത്തുകളുടെ ഔന്നത്യവും മഹിമയും ലോകസാഹിത്യത്തിൽ വേറൊരുതരം കൃതികൾക്കുമില്ലെന്നു നിസ്സംശയമായി പ്രസ്താവിക്കാം. ബാംബേ നിർണ്ണയസാഗരപ്രസ്സ് പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഈശാദിവിംശോത്തരശതോപനിഷത്തുകളെ ആധാരമാക്കി 120 ഉപനിഷത്തുകൾ 4 വാല്യങ്ങളായി ലഘുവായ വ്യാഖ്യാനത്തോടുകൂടി പ്രകാശിപ്പിക്കാനാണു് ശ്രീ. ഭാസ്കരൻനായർ തുടങ്ങിയ സ്നേഹിതന്മാരുടെ യത്നം. അവയിൽ 33 ഉപനിഷത്തുകളാണു് ഒന്നാംവാല്യമായി ഇപ്പോൾ പ്രകാശിപ്പിക്കുന്നതു്. ശേഷം അടുത്ത മൂന്നു വാല്യങ്ങളിൽ പ്രസിദ്ധപ്പെടുത്തുന്നതായിരിക്കും.

ഉപനിഷത്തുകൾ ഭാരതത്തിലെ തത്വദർശനങ്ങളുടെയെല്ലാം അടിത്തറയാണെന്നുള്ളതിൽ സംശയമില്ല. എങ്കിലും ഒന്നിൻേറയും പ്രത്യേകം ബന്ധത്തിലല്ല ഉപനിഷദ്വിദ്യയുടെ നില. സ്വതന്ത്രമായ അദ്ധ്യാത്മജ്ഞാനപ്രഭയായി വർത്തിക്കുന്നതുകൊണ്ടു് അതിനെ ഒരു മതത്തോടനുബന്ധിക്കുന്നതിൽ അർത്ഥമില്ല. നേരേമറിച്ചു് അങ്ങനെ ചെയ്യുന്നതു് അതിൻെറ വിശ്വജനീനതയ്ക്കു് ഇടിവു തട്ടിയ്ക്കാനേ പ്രയോജനപ്പെടുകയുള്ളൂ. അത്യന്തപാവനമായ ഉപനിഷത്തുകളുടെ ആത്മജ്ഞാനസന്ദേശം എല്ലാ മനുഷ്യനും അറിയേണ്ടതാണു്. ജാതി

മതദേശവിഭാഗങ്ങളൊന്നും ഉപനിഷത്തുകളുടെ സന്ദേശത്തെ സ്പർശിക്കുന്നില്ല എന്ന നിശ്ചയം. ഭാരതത്തിലെ മഹർഷീശ്വരന്മാരുടെ ഉത്തുംഗബുദ്ധിശൃംഗങ്ങളിൽ ഉദിച്ച ഈ മഹാപ്രഭ വിശ്വജനതയെ അനുഗ്രഹിക്കാൻ പ്രസരിക്കുന്നതാണ്

അതിപുരാതനകാലം തൊട്ടേ ഉപനിഷത്തുകളുടെ മഹത്ത്വം ഭാരതത്തിൽ സർവ്വത്ര പ്രത്യക്ഷപ്പെട്ടു. ബുദ്ധാദിമതങ്ങൾക്കും അതു പ്രേരണ നൽകി. സാംഖ്യയോഗാദിഷഡ്-ദർശനങ്ങൾക്കെല്ലാം അവ മാർഗ്ഗം തെളിച്ചു അത്യനർഘചിന്താരത്നമായ സാക്ഷാത് ഭഗവദ്ഗീത തന്നെ ഉപനിഷത്തുകളുടെ സർവസാരമെന്നല്ലേ പറയപ്പെടുന്നതു് ?

"സർവ്വോപനിഷദോ ഗാവോ
ദോഗ്ധാ ഗോപാലനന്ദനഃ
പാർത്ഥോ വത്സഃ സുധീർ ഭോക്താ
ദുഗ്ദ്ധം ഗീതാമൃതം മഹത് "

എന്നാണ് ഗീതാപ്രശംസ. എല്ലാ ഉപനിഷത്തുകളുമായ ഗോക്കളിൽ നിന്നു കറന്നെടുത്തതാണ് ഗീതാദുഗ്ദ്ധം. ഗോപാലനന്ദനനായ കൃഷ്ണൻ തന്നെയായിരുന്നു കറവക്കാരൻ, അർജ്ജുനനായിരുന്നു വത്സം (കറവക്കുട്ടി). സുധികളാണ് അങ്ങനെ കറന്നെടുത്ത ഗീതാമൃതം ആസ്വദിക്കുന്ന ഭാഗ്യവാന്മാർ. ഇതിൽക്കവിഞ്ഞു് ഉപനിഷത്തുകളോട് ഗീതയ്ക്കുള്ള കടപ്പാട് വ്യക്തമാക്കാനില്ലല്ലോ.

ഉപനിഷത്തുകളിലെ ചിന്താധാരഭാരതീയ സാഹിത്യ-ത്തിൽ മുഴുവൻ കടന്നു കൂടിയിട്ടുണ്ടു് എന്നു് അനുപദം വ്യക്ത-മാകും. സംസ്കൃതാദിസാഹിത്യങ്ങളിൽ പോലും ഉപനിഷത്തു-കളുടെ ചിന്താസൗരഭ്യം ആദ്യന്തം വ്യാപിച്ചിരിക്കുന്നു. ഭാരതീയ ജീവിതംതന്നെ ഇത്ര തത്ത്വചിന്താസുരഭിലമായതു് ഉപനിഷത്തുകളുടെ സൗഗന്ധ്യം കലർന്നിട്ടാണ്. വിദ്യാ-ഭ്യാസമില്ലാത്ത സാധാരണക്കാരിൽ പോലും ഇതിന്റെ

വൈശിഷ്ട്യം സംസർഗ്ഗം കൊണ്ടു് ധാരാളം കലർത്താൻ കഴിഞ്ഞിട്ടുണ്ടു്. ഭാരതീയ ഗ്രാമവൃദ്ധന്മാരുടെ തത്ത്വസംഭാഷണം ശ്രദ്ധിച്ചാൽ വിദേശീയരായ പണ്ഡിതന്മാർക്കു് അദ്ഭുതം തോന്നുന്നതിനുള്ള കാരണമിതാണു്.

മലയാളസാഹിത്യത്തിന്റെ കഥ മാത്രം ആലോചിച്ചാൽ മതി ഉപനിഷത്തുകളുടെ പരമസ്വാദ്ദു് എത്രയുണ്ടെന്നു് മനസ്സിലാക്കാൻ. എഴുത്തച്ഛന്റെ കൃതികൾ ഉപനിഷത്തുകൾ കടഞ്ഞെടുത്ത പരമാമൃതമല്ലേ കാഴ്ച വയ്ക്കുന്നതു് ? ഹരിനാമകീർത്തനം മതിയല്ലോ സകല ഉപനിഷത്തുകൾക്കും പ്രാതിനിദ്ധ്യം വഹിക്കാൻ.

"അക്ഷ്നാനലാദി വെളിവൊക്കെ ഗ്രഹിക്കുമൊരു
കണ്ണിന്നു കണ്ണു മനമാകുന്ന കണ്ണതിനു
കണ്ണായിരുന്ന പൊരുൾ താനെന്നുറയ്ക്കുമള-
വാനന്ദമെന്തു! ഹരി നാരായണായ നമഃ."

എന്നതിലെ സന്ദേശം ഉപനിഷത്സൂക്തം പോലെയല്ലേ കർണ്ണാമൃത സേചനം ചെയ്യുന്നതു്?

"യാതൊന്നു കാണ്മതതു നാരായണ പ്രതിമ,
യാതൊന്നു കേൾപ്പതതു നാരായണ ശ്രുതികൾ,
യാതൊന്നു ചെയ്‌വതതു നാരായണാർച്ചനകൾ,
യാതൊന്നതൊക്കെ ഹരിനാരായണായ നമഃ"

എന്ന പോലെയുള്ള ഹരിനാമകീർത്തന ഭാഗവും

"സർവപ്രപഞ്ചത്തിനും ബിംബഭൂതനായ്
സർവ്വോപരിസ്ഥിതനായ് സർവസാക്ഷിയായ്
മായാമയനാം പരൻ പരമാത്മാവു്
രാജീവലോചനനാകുന്ന നീയല്ലോ"

എന്നപോലെയുള്ള അദ്ധ്യാത്മരാമായണ ഭാഗങ്ങളും. ഉപനിഷത്തുകളിലെ ദിവ്യസംഗീതദ്ധ്വനിയല്ലെ മുഴക്കുന്നതു്?

ഉപനിഷത്തുകൾ പഠിച്ച വിദേശികളും അവയുടെ മഹത്ത്വത്തിൽ അത്ഭുതപരതന്ത്രരായി സ്തോത്രം ചെയ്തിട്ടുണ്ടു്. ''അസതോ മാ സദ് ഗമയ, തമസോ മാ ജ്യോതിർ ഗമയ മൃത്യോർ മാ അമൃതം ഗമയ''

(ബൃഹദാരണ്യകം 1. 3. 28

എന്ന പോലെയുള്ള പ്രാർത്ഥന ആരെയാണു് അത്ഭുതാനന്ദം കൊണ്ടു് പുളകം കൊള്ളിക്കാത്തതു്?

മുകിലചക്രവർത്തിമാരുടെ ആധിപത്യകാലത്തു് ദാറായെപ്പോലുള്ള രാജകുടുംബാംഗങ്ങൾ തന്നെ ഉപനിഷത്തുകൾ പഠിച്ചതും പേർഷ്യൻ ഭാഷയിലേക്കു തർജ്ജമ ചെയ്തതും മററും സംസ്കാരചരിത്രത്തിലെ വിശിഷ്ടാദ്ധ്യായങ്ങളിലൊന്നാണു്. ഉപനിഷത്തിലെ ചിന്തകൾ ഇതരദേശങ്ങളിലേക്കു പ്രചരിച്ച കഥയെപ്പററി ഗവേഷണം നടത്തിയാൽ അതു ലോകചരിത്രത്തിലെ ഒരു വിശിഷ്ടധാരയെ പ്രത്യക്ഷപ്പെടുത്തും. വടക്കു് ടിബററു്, ചൈന മുതലായ ദേശങ്ങളിലേക്കും, പടിഞ്ഞാറു് സിറിയ, യൂറോപ്പു് ഗ്രീസ്സു്, റോം മുതലായ രാജ്യങ്ങളിലേക്കും പുരാതനകാലങ്ങളിൽ തന്നെ മതങ്ങളുടെ മാങ്ങളിലൂടെയോ മററു പ്രകാരങ്ങളിലോ ഉപനിഷത്തുകളിലെ തത്ത്വങ്ങൾ പ്രചരിച്ചു. പതിനെട്ടാം നൂററാണ്ടിനു ശേഷം യൂറോപ്പിലും അമേരിക്കയിലും ഉപനിഷത്തുകളുടെ പഠനം ഒരു ചിന്താവിപ്ളവം ഉണ്ടാക്കിയതായിട്ടു കരുതുന്നതിൽ അതിശയോക്തിയില്ല.

യൂറോപ്യൻ പണ്ഡിതന്മാരിൽ ഷോപ്പൻഹോർ, മാക്സ്മുള്ളർ, പാഠം ഡായിസൻ, ഹ്യൂം തുടങ്ങി എത്രയോ പ്രശസ്തന്മാരുണ്ടു് ഉപനിഷത്തുകളുടെ മാഹാത്മ്യദീപ്തിയിൽ ധന്യത നേടിയവർ. വേർഡ്സ്വത്തു് തുടങ്ങിയ ആംഗലകവീശ്വരന്മാരുടെ കവിതകളിലും ഉപനിഷത്തുകളുടെ സൗഗന്ധികം ചെന്നെത്തിയതു് നമുക്കു് ഹൃദ്യമായി അനുഭവപ്പെടുന്നുണ്ടു്.

ക്രി. വ. ഒമ്പതാം നൂററാണ്ടിൽ കേരളത്തിന്റെ അഭിമാന ഭാജനമായി സർവ്വജ്ഞപദവി നേടിയ ജഗദ്ഗുരു ശ്രീ ശങ്കരാചാര്യരുടെ മഹാവ്യാഖ്യാനങ്ങളോടുകൂടിയാണ് ഉപനിഷത്തുകളുടെ യഥാർത്ഥമഹത്ത്വം സാർവ്വത്രികമായി പ്രചരിച്ച് പ്രതിഷ്ഠ നേടിയത്. തത്ത്വജ്ഞാനമണ്ഡലത്തിൽ ലോകോന്നത പ്രശസ്തി സമാർജ്ജിച്ച ആ ജഗദ്ഗുരുവിന്റെ മഹാനുഗ്രഹം കൊണ്ട് ഉപനിഷത്തുകളുടെ യഥാർത്ഥമൂല്യം വേണ്ടതുപോലെ പിൽക്കാലത്തുള്ളവരും മനസ്സിലാക്കി. അതുപോലെ മാക്സ്മുള്ളർ മുതലായ പാശ്ചാത്യപണ്ഡിതസാർവഭൗമന്മാരും, വിവേകാനന്ദൻ, ഡോ. രാധാകൃഷ്ണൻ തുടങ്ങിയ ഭാരതീയ സാംസ്കാരികനായകന്മാരും ഉപനിഷത്ചിന്താപ്രചാരത്തിൽ ചെയ്തിട്ടുള്ള സേവനങ്ങൾ അനുസ്മരണീയങ്ങളാണ്.

തത്ത്വജ്ഞാനപരമായ ഈ ഉപനിഷദ്വിഷയം തത്ത്വശാസ്ത്രജ്ഞന്മാർക്കും യുക്തിമാർഗ്ഗാനുസാരികൾക്കും അത്യത്ഭുതകരമായ ഒരു മഹാപ്രസ്ഥാനമാണ്. ചിന്താപദ്ധതിയിലും മനശ്ശാസ്ത്രത്തിലും മററും ഉപനിഷത്തുകൾ കാഴ്ച വയ്ക്കുന്ന തത്ത്വങ്ങൾ അങ്ങേയററത്തെ ശ്രദ്ധയോടുകൂടി ശാസ്ത്രവിദ്യാർത്ഥികൾ പഠിക്കേണ്ടതാണ്. മാണ്ഡൂക്യം, മുണ്ഡകം തുടങ്ങിയ ഉപനിഷത്തുകളിലെ യുക്തിശാസ്ത്രചിന്തകളിലേക്ക കടന്നാൽ ഇന്നും അവയ്ക്കൊരു താരതമ്യം വേറെ ഒരു ചിന്താപദ്ധതിയിൽ ചുരുക്കമായിരിക്കും. യുക്തിമാർഗ്ഗത്തിൽ കൂടി മുന്നേറി അനുഭൂതിയിൽ കൂടി ഉയർന്ന് മനുഷ്യബുദ്ധിക്ക് കടന്നു ചെല്ലാവുന്ന ചക്രവാളസീമയിലെത്തി അവിടെ നിന്നുകൊണ്ട് പരമസാക്ഷാത്കാരത്തിലേക്ക കുതിച്ചുചാടുന്ന ഭാവങ്ങളാണ് ഇവയിൽ കാണുന്നത്. യുക്തിക്കും വാക്കിനും മനസ്സിനും എവിടം വരെ ചെല്ലാൻ സാധിക്കുമെന്ന് ആ മഹർഷീശ്വരന്മാർക്ക് ബോദ്ധ്യമായിരുന്നു.

''യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ"

(തൈ—9-ാം അനു 1-ാം ശ്ലോകം)

'യാതൊന്നിനെ പ്രാപിക്കുവാൻ കഴിയാതെ മനസ്സിനോടൊത്തു വാക്കുകളും പിൻതിരിയുന്നുവോ' എന്നു് അവർ ഉദ്ഗാനം ചെയ്തിട്ടുള്ളതു് ചിന്താമണ്ഡലത്തെ അതിക്രമിച്ചുള്ള ദർശനമാണു്. ആത്മാനുഭൂതികൊണ്ടു് അതിനപ്പുറം കടന്നു പോകാൻ അവർക്കു സാധിച്ചു.

"നായമാത്മാ പ്രവചനേന ലഭ്യോ
ന മേധയാ ന ബഹുനാ ശ്രുതേന
യ മേ വൈഷ വൃണുതേ തേന ലഭ്യ-
സ്തസ്യൈഷ ആത്മാ വിവൃണുതേ തനും സ്വാം"

(മുണ്ഡകം 2-3)

ഈ ആത്മാവു് പ്രവചനംകൊണ്ടു ലഭ്യമല്ല. മേധ കൊണ്ടും ലഭ്യമല്ല; അധികമായ ശ്രുതം കൊണ്ടും ലഭ്യമല്ല. ഏതു പരമാത്മാവിനെയാണോ പ്രാപിക്കുവാൻ ഇച്ഛിക്കുന്നതു് ആ പരമാത്മാവു തന്നെയാണു് താൻ എന്നുള്ള അഭേദാനു സന്ധാനമാകുന്ന വരണം കൊണ്ടു തന്നെയാണു് ആത്മാവിനെ ലഭിക്കേണ്ടതു്. താൻ തന്നെയാണു് ആത്മാവു് എന്നു സ്വയം ധരിച്ചാൽ മതിയെന്നു സാരം.

ആത്മജ്ഞാനം ലോകജീവിതത്തെ എങ്ങനെ സംശുദ്ധമാക്കണമെന്നും, ലോക ജീവിതം ആത്മജ്ഞാനത്തിനു് എങ്ങനെ പ്രയോജനപ്പെടുത്തണമെന്നും അവർ തെളിയിച്ചു. ഈ ഭാഗം വ്യക്തമാക്കാൻ തൈത്തിരീയോപനിഷത്തിലെ ഗുരുശിഷ്യാനുശാസനഭാഗം ധാരാളം മതിയാകും. വേദം പഠിപ്പിച്ചിട്ടു് ആചാര്യൻ ശിഷ്യനോടു പറയുന്നതു് എന്തെന്നു കേൾക്കുക:—

സത്യം വദ. ധർമ്മം ചര. സ്വാദ്ധ്യായാന്മാ പ്രമദഃ.
ആചാര്യായ പ്രിയം ധനമാഹൃത്യ പ്രജാതന്തും മാ വ്യവച്ഛേത്സീഃ
സത്യാന്ന പ്രമദിതവ്യം. ധർമ്മാന്ന പ്രമദിതവ്യം. കുശലാന്ന
പ്രമദിതവ്യം.

ഭൂത്യൈ ന പ്രമദിതവ്യം. സ്വാദ്ധ്യായ പ്രവചനാഭ്യാം
ന പ്രമദിതവ്യം.

ദേവപിതൃകാര്യാഭ്യാം ന പ്രമദിതവ്യം. മാതൃദേവോ ഭവ

പിതൃദേവോ ഭവ. ആചാര്യദേവോ ഭവ. അതിഥിദേവോ ഭവ

യാന്യനവദ്യാനി കർമ്മാണി താനി സേവിതവ്യാനി.
നോ ഇതരാണി.

'സത്യം പറയണം. ധർമ്മമാചരിക്കണം. സ്വാദ്ധ്യായത്തിൽ നിന്നു തെററരുതു്. ആചാര്യനു് ഇഷ്ടദക്ഷിണ കൊടുത്തിട്ടു് പ്രജാസന്തതിയെ പരിപോഷിപ്പിക്കണം. സത്യത്തിൽ നിന്നു തെററരുതു്. ധർമ്മത്തിൽ നിന്നു മാററരുതു്. കുശലത്തിൽ നിന്നു മാററരുതു് ഐശ്വര്യത്തിനു വേണ്ടി തെററു ചെയ്യരുതു്. മാതാവിനെ ദേവതയായി പൂജിക്കണം. പിതാവിനെ ദേവനെപ്പോലെ പൂജിക്കണം. ആചാര്യനെ ദേവനെപ്പോലെ പൂജിക്കണം. അതിഥിയെ ദേവനെപ്പോലെ ഉപാസിക്കണം. ദോഷരഹിതങ്ങളായ കർമ്മങ്ങൾ ചെയ്യണം. മററുള്ളവ ചെയ്യരുതു്.'

ലോകജീവിത ശോഭയെ എങ്ങനെയാണു് അവർ പോഷിപ്പിച്ചതെന്നു ഈ ശബ്ദങ്ങളിൽ മുഴങ്ങിക്കേൾക്കുന്നില്ലേ? ഇങ്ങനെ എത്രയെത്ര വിഷയങ്ങളെപ്പററിയാണു് ഈ ഉപനിഷത്തുകൾ അത്യുന്നത ചിന്തകൾ പ്രദർശിപ്പിച്ചിട്ടുള്ളതു് എന്നു് എളുപ്പം പറഞ്ഞു തീർക്കാൻ വയ്യ. അവയെല്ലാം ഉദാഹരണങ്ങൾ ഓരോ ഉപനിഷത്തുകളെ ആധാരമാക്കി ഇവിടെ പ്രപഞ്ചനം ചെയ്യണമെന്നു് ആഗ്രഹിക്കുന്നില്ല. അവയെ ഓരോ ഉപനിഷത്തിലും നോക്കി മനസ്സിലാക്കിക്കൊള്ളുവാൻ സാമാന്യമായി ആഹ്വാനം ചെയ്യുന്നതേ ഉള്ളൂ. തത്ത്വമാർഗ്ഗത്തിൽ താത്പര്യമുള്ള ഏതൊരു പണ്ഡിതനും ബദ്ധാഞ്ജലിയാകാതെ ഉപനിഷത്തുകളുടെ മുമ്പിൽ നിൽക്കാൻ സാദ്ധ്യമല്ല.

മലയാളത്തിൽ ഇതിനുമുമ്പും ഉപനിഷത്തുകളുടെ വ്യാഖ്യാനരൂപമായി ചില യത്നങ്ങൾ നടന്നിട്ടുണ്ടു്. കൊല്ലത്തു് ശ്രീരാമവിലാസം പ്രസ്സിൽ നിന്നും 1102-ാമാണ്ടിടയ്ക്കു് സാഹിത്യപഞ്ചാനനൻ ശ്രീ. പി. കെ. നാരായണപിള്ള അവർകളും മഹോപാദ്ധ്യായ എൻ. രാമൻപിള്ള അവർകളും ചേർന്നു് മാസികപ്രസിദ്ധീകരണങ്ങളായി ബ്രഹ്മവിദ്യ എന്ന പേരിൽ 108 ഉപനിഷത്തുകളും വ്യാഖ്യാനിക്കുവാൻ യത്നിച്ചിട്ടുണ്ടു്. എന്നാൽ അവയിൽ ഒൻപതെണ്ണം മാത്രമേ പ്രസിദ്ധീകരിച്ചു കണ്ടിട്ടുള്ളൂ. വൈദ്യശാസ്ത്രനിപുണ എൽ. എ. രവിവർമ്മയുടെ വ്യാഖ്യാനത്തോടു കൂടി ബി. വി. ബുക്കുഡിപ്പോക്കാരും ചില ഉപനിഷത്തുകൾ പ്രസിദ്ധീകരിച്ചിട്ടുണ്ടു്. വേറെയും പ്രസിദ്ധീകരണങ്ങൾ ഉണ്ടായിരിക്കാം.

എന്നാൽ ശ്രീ. ഭാസ്കരൻനായരുടേയും മററും ഇപ്പോഴത്തെ യത്നം പല കാരണങ്ങളാലും അത്യന്തം പ്രോത്സാഹനീയമാണെന്നു പ്രസ്താവിക്കുവാൻ സന്തോഷമുണ്ടു്. സാധാരണക്കാരെ ഉദ്ദേശിച്ചാണു് ഈ പ്രസിദ്ധീകരണം. ഇത്തരമൊരു പ്രസിദ്ധീകരണത്തിനു് ഇന്നു് പ്രത്യേകിച്ചു പ്രസക്തിയുണ്ടു്. ശാസ്ത്രസാങ്കേതിക വിദ്യകളുടെ തിമിപ്പുമൂലം ഭൗതികകാര്യങ്ങളിൽ ഭ്രാന്തു പിടിച്ചു് ആത്മജ്ഞാനമില്ലാതെ ഉഴലുന്ന ഒരു സമൂഹത്തെയാണു് നാം കോടിക്കണക്കിനു പൊതുമുതൽ ചെലവാക്കി കരുപ്പിടിപ്പിച്ചുകൊണ്ടിരിക്കുന്നതു്. തിന്നാനും കുടിക്കാനും മദിസ്കാനും എന്തു് അന്യായവും അക്രമവും ചെയ്യാനുമാണു് ജീവിതമെന്നു് ഭ്രമിച്ചു കഴിയുന്ന ഒരു ജനതയാണു് ഇന്നു നമ്മുടെ മുമ്പിലുള്ളതു്. പല തരത്തിൽ ലോകത്തെ ഉപദ്രവിച്ചു ശേഷം സ്വയം തകന്നു നശിച്ചു പോകുന്ന ഇവരെ ഒന്നു നേർവഴിക്കു വരുത്താൻ ഇന്നത്തെ നേതാക്കന്മാർക്കും വിചാരമില്ല. ആ മഹാകൃത്യമാണു് മനുഷ്യദയയാൽ പ്രേരിതരായി ഈ പണ്ഡിതന്മാർ സ്വയം ഏറെറടുത്തു നിർവഹിക്കുന്നതു്. ആത്മജ്ഞാനത്തിൻെറ സന്ദേശം ഇന്നത്തെ ജനതയ്ക്കു കൊടുത്താൽ അവരിൽ ഒരു മാററം വരുമെന്നുള്ളതിൽ സംശയമില്ല. സംഘടിത ശ്രമംകൊണ്ടും, കക്ഷിപിടിത്തം കൊണ്ടും, ഭൗതിക

ഗവേഷണം കൊണ്ടും സാങ്കേതിക വിദ്യകൊണ്ടും സകലതും കൈവന്നു പോയി എന്ന തോന്നൽ വളരെ കടന്നു പോകുന്നു. അവയുടെ മാഹാത്മ്യത്തെ ആരും നിഷേധിക്കുന്നില്ല. പക്ഷേ, ആത്മജ്ഞാനമില്ലാത്ത ജനത നിത്യാന്ധകാരത്തിൽ അടിയുകയേ ഉള്ളു. അവർക്കു് എത്ര ചെറിയ തരത്തിലായാലും വെളിച്ചം കൊടുക്കാനുള്ള ശ്രമം ലോകോപകാരപ്രദമാണെന്നു പറയണമെന്നില്ലല്ലോ. അതിനാൽ ധനപരമായും മററും പല തരം വൈഷമ്യങ്ങൾ അനുഭവിച്ചു് ഈ സുഹൃത്തുക്കൾ ചെയ്യുന്ന ഈ കൃത്യത്തിനു് സകല വിജയങ്ങളും കൈവരുത്തേണ്ടതു് നന്മയിൽ താത്പര്യമുള്ളവരുടെ കർത്തവ്യമാണു്. അധികാരസ്ഥരും ബഹുജനങ്ങളും എല്ലാവരും, അവരവരുടെ ഈ പരിപാവനകർത്തവ്യം വേണ്ടതുപോലെ നിർവ്വഹിക്കുമെന്നു തന്നെ ഞാൻ വിശ്വസിക്കുന്നു. ആ വിശ്വാസം സഫലമായാൽ എൻെറ സുഹൃത്തുക്കളായ ശ്രീ. ഭാസ്കരൻനായരും മററും സമാരംഭിച്ചിരിക്കുന്ന ഈ മഹാജ്ഞാനയജ്ഞം യഥാകാലം പൂർത്തിയായി ലോകാനുഗ്രഹപരമായി പരിണമിക്കും. അങ്ങനെ ഈ യത്നം സമ്പൂർണ്ണവിജയത്തിൽ കൊണ്ടുചെല്ലാനുള്ള ഭാഗ്യം അവർക്കും, അതിലൂടെയുള്ള ശ്രേയസ്സു് നമുക്കും ഉണ്ടാകട്ടെ എന്നു ഹൃദയംഗമമായി നേർന്നുകൊണ്ടു് ഞാൻ ഈ പ്രസിദ്ധീകരണത്തെ ഭാഷാദേവിയുടെ മുമ്പിൽ നിവേദനരൂപത്തിൽ അർപ്പിച്ചുകൊള്ളുന്നു.

തിരുവനന്തപുരം
26. 7. 1973.

ശൂരനാട്ടു കുഞ്ഞൻപിള്ള എം. ഏ.

ഓം തത്സത്

# ഈശാവാസ്യോപനിഷത്

(ഭാവപ്രകാശം)

## ശാന്തിപാഠം

ഓം. പൂർണ്ണമദഃ പൂർണ്ണമിദം പൂർണ്ണാത് പൂർണ്ണമുദച്യതേ,
പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവശിഷ്യതേ.
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

**സാരം:—പ്രണവരൂപമായ ആ പരബ്രഹ്മം സർവ്വവിധത്തിലും പൂർണ്ണമാകുന്നു. പൂർണ്ണമായ അതിൽ നിന്നുമാണ് ഈ പൂർണ്ണം അഭിവ്യക്തമായിട്ടുള്ളത്. പൂർണ്ണത്തിൽ നിന്നും പൂർണ്ണത്തെ എടുത്താൽ പൂർണ്ണം തന്നെ അവശേഷിക്കുന്നു.**

1 ഓം.ഈശാവാസ്യമിദംസർവംയത്കിംചജഗത്യാംജഗത്
തേന ത്യക്തേന ഭുഞ്ജീഥാ മാ ഗൃധഃ കസ്യസ്വിദ്ധനം.

**സാരം:— നിഖിലപ്രപഞ്ചവും ജഡചേതന സ്വരൂപമായിരിക്കുന്ന സർവ്വവ്യാപിയായ ഈശ്വരനാൽ പരിപൂർണ്ണമാകുന്നു. അതിനെ ഉപേക്ഷിക്കാതെ തന്നെ ഈ വിശ്വത്തെ ത്യാഗപൂർവ്വം അനുഭവിച്ചുകൊണ്ടിരിക്കുക. അത്യാഗ്രഹം പാടില്ല. എന്തെന്നാൽ ഈ ധനം ആരുടേതാണ്?**

2 കുർവന്നേ വേഹ കർമ്മാണി ജിജീവിഷേച്ഛതം സമാഃ
ഏവം ത്വയി നാന്യഥേതോഽസ്തി നകർമ്മ ലിപ്യതേ നരേ.

**സാരം:— ഈ ലോകത്തു് കർമ്മങ്ങൾ അനുഷ്ഠിച്ചുകൊണ്ടു തന്നെ നൂറുവയസ്സുവരെ ജീവിച്ചിരിക്കുവാൻ ആഗ്രഹിക്കണം. ഇപ്രകാരം അനുഷ്ഠിക്കപ്പെടുന്ന കർമ്മങ്ങൾ മനുഷ്യനായ നിന്നെ ബാധിക്കുന്നില്ല. ഇതിൽ നിന്നും ഭിന്നമായി മറെറാരു മാർഗ്ഗമില്ല.**

3 അസൂര്യാ നാമ തേ ലോകാ അന്ധേന തമസാഽഽവൃതാഃ
താംസ്തേ പ്രേത്യാഭിഗച്ഛന്തി യേ കേ ചാത്മഹനോ ജനാഃ

**സാരം:— സൂര്യരഹിതങ്ങളായ ആ ലോകങ്ങൾ അജ്ഞാനാന്ധകാരസമാവൃതങ്ങളാകുന്നു. ആത്മഘാതികൾ, അതായതു്**

ഈശ്വരനെ സ്മരിക്കാതെ വിഷയാസക്തരായി കഴിയുന്നവർ, വീണ്ടും ദുഃഖഭൂയിഷ്ഠങ്ങളായ ആ ലോകങ്ങളെ പ്രാപിക്കുന്നു.

4 അനേജദേകം മനസോജവീയോ
നൈനദ്ദേവാ ആപ്നുവൻ പൂർവ്വമർഷത്
തദ്ധാവതോഽന്യാനത്യേതി തിഷ്ഠ-
ത്തസ്മിന്നപോ മാതരിശ്വാ ദധാതി.

സാരം:- അദ്വൈത ഭാവനാനിഷ്ഠമായ ആ പരബ്രഹ്മം മനസ്സിനേക്കാൾ തീവ്രഗതിയുള്ളതാകുന്നു. അതു് എല്ലാത്തിന്റെയും ആദിയും, സർവ്വവും അറിയുന്നതും ആകുന്നു. ആ പരമാത്മാവിനെ ദേവന്മാർക്കുപോലും അറിയാൻ സാധിച്ചിട്ടില്ല. അതു് സ്വയം സുസ്ഥിരമായിരുന്നുകൊണ്ടു്, അന്യഭാവനയോടുകൂടിയവരെ അതിലംഘിക്കുന്നു. വായു തുടങ്ങിയവ ജലവർഷണാദികർമ്മങ്ങൾ ചെയ്യുന്നതും അതിന്റെ ശക്തികൊണ്ടാണു്.

5 തദേജതി തന്നൈജതി തദ്ദൂരേ തദ്വന്തികേ
തദന്തരസ്യ സർവസ്യ തദു സർവസ്യാസ്യ ബാഹ്യതഃ

സാരം:- അതു് സഞ്ചരിക്കുന്നു എങ്കിലും, സ്ഥിരമായിരിക്കുന്നതും ആകുന്നു. അതു ദൂരത്തിൽ നിന്നു് ദൂരെയും, ഏറ്റവും അടുത്തും ഇരിക്കുന്നു. അതു് ഈ സമസ്തവിശ്വത്തിനുള്ളിലും പുറത്തും സ്ഥിതിചെയ്യുന്നു.

6 യസ്തു സർവ്വാണി ഭൂതാന്യാത്മന്യേവാനുപശ്യതി.
സർവഭൂതേഷു ചാത്മാനം തതോന വിജുഗുപ്സതേ.

സാരം:- ആരാണോ സർവ്വപ്രാണികളേയും പരമാത്മാവിൽ ദർശിക്കുന്നതു്, ആരാണോ സർവ്വപ്രാണികളിലും പരമാത്മാവിനെ ദർശിക്കുന്നതു് അവൻ ആരേയും നിന്ദിക്കുന്നില്ല.

7 യസ്മിൻ സർവാണി ഭൂതാന്യാത്മൈവാ ഭൂദ്വിജാനതഃ.
തത്ര കോ മോഹഃ കഃ ശോക ഏകത്വമനുപശ്യതഃ

സാരം:- ഏതൊരവസ്ഥയിൽ പരമാത്മാവിനെ അറിയുന്നവനു് എല്ലാ പ്രാണികളും പരമാത്മാവിന്റെ രൂപമായി തോന്നുന്നുവോ, ആ അവസ്ഥയിൽ ഏകമാത്രനായ പരമാത്മാവിന്റെ സാക്ഷാത്കാരം അനുഭവിക്കുന്ന അവനു് എന്തു മോഹമാണു്? എന്തു ശോകമാണു്?

8 സ പര്യഗാച്ഛുക്രമകായമവ്രണ
മസ്നാവിരം ശുദ്ധമപാപവിദ്ധം,
കവിർ മനീഷീ പരിഭൂഃ സ്വയംഭൂർ
യാഥാതഥ്യതോ/ർത്ഥാൻ.
വ്യദധാച്ഛാശ്വതീഭ്യഃ സമാഭ്യഃ

സാരം:— ആ മഹാപുരുഷൻ, അത്യന്തം തേജോരൂപിയും, സൂക്ഷ്മദേഹരഹിതനും, ഛിദ്രരഹിതനും, സിരാവിഹീനനും, ശുദ്ധനും, ശുഭാശുഭകമ്മ വിഹീനനുമായ പരമാത്മാവിനെ പ്രാപിക്കുന്നു. ആ പരമാത്മാവു് സവ്വദശിയും, സവജ്ഞനും, സവ നിയന്താവും, സ്വയംഭൂവുമാകുന്നു. ആ പരമാത്മാവു് അനാദികാലം മുതൽ തന്നെ അത്ഥങ്ങളെ യഥായോഗ്യം സൃഷ്ടിച്ചുകൊണ്ടിരിക്കുന്നു.

9 അന്ധം തമഃ പ്രവിശന്തിയേ/വിദ്യാമുപാസതേ
തതോ ഭൂയ ഇവ തേ തമോ യ ഉ വിദ്യായാം രതാഃ.

സാരം:— ആരാണോ അവിദ്യയെ ഉപാസിച്ചു് അജ്ഞാനാന്ധകാരഗത്തത്തിൽ പതിച്ചു്, വിദ്യയിൽ അഹങ്കാരിയായിരിക്കുന്നതു് അവരും പ്രായേണ അന്ധകാരത്തിൽ തന്നെ പതിക്കുന്നു.

10 അന്യദേവാഹുർ വിദ്യയാ ന്യദാഹുരവിദ്യയാ.
ഇതി ശുശ്രുമ ധീരാണാം യേ നസ്തദ്വിച ചക്ഷിരേ.

സാരം:— യഥാത്ഥമായ വിദ്യോപാസനയുടെ ഫലം മററൊന്നാണെന്നും, അവിദ്യാരതനായിരിക്കുന്നതു കൊണ്ടുള്ളഫലം അതിലും ഭിന്നമാണെന്നും, പറയപ്പെട്ടിരിക്കുന്നു. ഈ വിഷയത്തെക്കുറിച്ചു് വിശദമായി വിവേചനം ചെയ്തിട്ടുള്ള ജ്ഞാനികളുടെ വാക്കുകറം നാം കേട്ടിട്ടുണ്ടു്.

11 വിദ്യാം ചാവിദ്യാം ച യസ്തദ്വേദോ ഭയം സഹ
അവിദ്യയാ മൃത്യും തീത്ത്വാ വിദ്യയാമൃതമശ്നുതേ.

സാരം:— വിദ്യയാകുന്ന ജ്ഞാനതത്ത്വവും അവിദ്യയാകുന്ന കമ്മതത്ത്വവും ഒന്നിച്ചു് ഗ്രഹിക്കുന്ന മനുഷ്യൻ കമ്മാനുഷ്ഠാനങ്ങളിൽ കൂടി മൃത്യുവിനെ തരണം ചെയ്തു് ജ്ഞാന മാർഗ്ഗനിഷ്ഠനായി അമൃതത്വത്തെ അനുഭവിക്കുന്നു.

12 അന്ധം തമഃ പ്രവിശന്തിയേ/ സംഭൂതിമുപാസതേ
തതോ ഭൂയ ഇവ തേ തമോ യ ഉ സംഭൂത്യാം രതാഃ.

സാരം:— നശ്വരങ്ങളായ ദേവപിതൃമാനവാദികളെ ഉപാസിക്കുന്നവർ അജ്ഞാനമാകുന്ന ഘോരാന്ധകാരത്തിൽ പതിക്കുന്നു.

അവിനാശിയായ പരമാത്മാവിനെ കുറിച്ച് മിഥ്യാഭിമാനത്തോടു കൂടിയിരിക്കുന്നവരും ഘോരാന്ധകാരത്തിൽ തന്നെ പതിക്കുന്നു.

13 അന്യദേവാഹുഃ സംഭവാദന്യദാഹുരസംഭവാത്
ഇതിശുശ്രുമ ധീരാണാം യേ നസ്തദ്വിചചക്ഷിരേ

സാരം:- നാശരഹിതനായ പരമാത്മാവിനെ ഉപാസിക്കുന്നതു കൊണ്ടുണ്ടാകുന്ന ഫലം മറ്റൊന്നാണെന്നും, നശ്വരങ്ങളായ പിതൃദേവാദികളെ ഉപാസിക്കുന്നതുകൊണ്ടുള്ള ഫലം അതിലും ഭിന്നമാണെന്നും പറയപ്പെട്ടിരിക്കുന്നു. ഇതിനെപ്പററി വ്യാഖ്യാനിച്ചിട്ടുള്ള ജ്ഞാനികളുടെ ശ്രേഷ്ഠവചനങ്ങൾ നാം കേട്ടിട്ടുണ്ടു്.

14 സംഭൂതിംച വിനാശംചയസ്തദ്വേദോ ഭയം സഹ
വിനാശേനമൃത്യും തീർത്ത്വാ സംഭൂത്യാƒമൃതമശ്നുതേ.

സാരം:- അവിനാശിയായ പരമാത്മാവിനേയും ദേവപിതൃമാനവാദികളേയും നല്ലതുപോലെ മനസ്സിലാക്കിയിട്ടുള്ളവർ വിനാശത്താൽ മൃത്യുവിനെ തരണം ചെയ്തു് അവിനാശിയായി അമൃതത്വത്തെ അനുഭവിക്കുന്നു.

15 ഹിരണ്മയേന പാത്രേണ സത്യസ്യാപിഹിതം മുഖം,
തത്ത്വം പൂഷന്നപാവൃണു സത്യധർമ്മായദൃഷ്ടയേ.

സാരം:- അല്ലയോ പോഷകനായ പ്രഭോ, സത്യസ്വരൂപനും പരമാത്മാവുമായ അവിടത്തെ മുഖം സുവർണ്ണപാത്രത്താൽ സമാച്ഛാദിതമായിരിക്കുന്നു. അനുഷ്ഠാതാവായ എനിക്കു് സത്യധർമ്മദർശനാർത്ഥം ആ ആവരണത്തെ മാററിയാലും.

16 പൂഷന്നേകർഷേ യമ സൂര്യ പ്രാജാ-
പത്യ വ്യൂഹ രശ്മീൻ സമൂഹ.
തേജോ യത്തേരൂപം കല്യാണതമം തത്തേ പശ്യാമി
യോƒസാവസൗ പുരുഷഃ സോƒഹമസ്മി

സാരം:- ഹേ, പോഷകനും ജ്ഞാനസ്വരൂപനുമായ പ്രഭോ അങ്ങു് സർവ്വനിയന്താവും ജ്ഞാനികൾക്കു് പരമലക്ഷ്യവുമാകുന്നു. ഹേ, യമ, ഹേ, സൂര്യ ഹേ,. പ്രാജാപത്യമേ! അങ്ങയുടെ ഈ രശ്മികളെ സമാഹരിച്ചു് സ്വതേജസ്സിൽ ലയിപ്പിച്ചാലും. അത്യന്തം കല്യാണമയമായ അങ്ങയുടെ രൂപത്തെ ഞാൻ കണ്ടുകൊണ്ടിരിക്കുന്നു. ആ പരമപുരുഷൻതന്നെയാണു് ഞാനും.

17 വായുരനിലമമൃതമഥേദം ഭസ്മാന്താം ശരീരം,
ഓം ക്രതോ സ്മര കൃതം സ്മര ക്രതോ സ്മര കൃതം സ്മര

**സാരം:- ഈ പ്രാണനും ഇന്ദ്രിയങ്ങളും അമൃതതചത്തോടുകൂടിയ വായുതത്തചത്തിൽ ലയിക്കട്ടെ. ഈ സ്ഥൂലശരീരം അഗ്നിയിൽ ഭസ്മമാകട്ടെ. ഹേ പരബ്രഹ്മമേ അങ്ങ് എന്നെയും എൻെറ കമ്മങ്ങളേയും സ്മരിച്ചാലും. ഹേ പ്രഭോ അങ്ങു എന്നെയും എൻെറ കമ്മങ്ങളേയും സ്മരിച്ചാലും.**

18 അഗ്നേ നയ സുപഥാരായേ അസ്മാൻ
വിശചാനി ദേവ വയുനാനി വിദചാൻ
യുയോധ്യസ്മ ജ്ജുഹുരാണമേനോ
ഭൂയിഷ്ഠാം തേ നമ ഉക്തിം വിധേമ.

**സാരം:- അല്ലയോ അഗ്നിഭഗവാനെ, അങ്ങ് ഞങ്ങളെ ശ്രേഷ്ഠമായ മാർഗ്ഗത്തിൽ കൂടി പരമാത്മാവിനെ സേവിക്കാൻ നയിച്ചാലും. ഹേ പ്രഭോ അങ്ങു ഞങ്ങളുടെ സർവ്വകമ്മങ്ങൾക്കും സാക്ഷിയാകുന്നു. അതു കൊണ്ടു ഞങ്ങളുടെ മാർഗ്ഗത്തിൽ പ്രതിബന്ധകാരികളായി നിൽക്കുന്ന പാപങ്ങളെ ദൂരികരിച്ചാലും. ഞങ്ങൾ വീണ്ടും നമസ്കാരപൂർവ്വം അങ്ങയോടപേക്ഷിക്കുന്നു.**

ഈശാവാസ്യോപനിഷത് സമാപ്തം.

---

# കേനോപനിഷത്

## ശാന്തിപാഠം

ഓം. ആപ്യായന്തു മമാംഗാനി വാക് പ്രാണശ്ചക്ഷുഃ
ശ്രോത്രമഥോ ബലമിന്ദ്രിയാണിചസർവാണി. സർവം
ബ്രഹ്മോപനിഷദം മാഹം ബ്രഹ്മ നിരാകുര്യാം മാ മാ
ബ്രഹ്മ നിരാകരോത്, അനിരാകരണം മേ അസ്തു.
തദാത്മനിനിരതേ യ ഉപനിഷത്സു ധർമ്മാസ്തേ
മയിസന്തു, തേമയിസന്തു, ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

സാരം:- അല്ലയോ പരമാത്മൻ, എൻെറ സർവാംഗങ്ങളും, വാക്ക്, പ്രാണൻ, നേത്രം, ശ്രോത്രം എന്നിവയും, ശക്തിയും, ഇന്ദ്രിയങ്ങളും പരിപുഷ്ടമാകട്ടെ. ഇതു് ഉപനിഷദുക്തമായ ബ്രഹ്മമാണ്. ഞാൻ ഇതിനെ നിരാകരിക്കുന്നില്ല. ബ്രഹ്മം എന്നെ പരിത്യജിക്കാതിരിക്കട്ടെ. എനിക്കും ആ ബ്രഹ്മത്തിനും തമ്മിൽ അഭേദ്യമായ ബന്ധം ഉണ്ടായിരിക്കട്ടെ. ബ്രഹ്മനിരതനായ എന്നിൽ ഉപനിഷദുക്തങ്ങളായ ധർമ്മങ്ങൾ സ്ഥിതി ചെയ്യട്ടെ. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

### പ്രഥമഖണ്ഡം

1 ഓം. കേനേഷിതം പതതി പ്രേഷിതം മനഃകേന
പ്രാണഃ പ്രഥമഃ പ്രൈതിയുക്തഃ കേനേഷിതാം വാചമിമാം വദന്തി ചക്ഷുഃ ശ്രോത്രം ക ഉ ദേവോ യുനക്തി.

സാരം:- ആരുടെ പ്രേരണകൊണ്ടാണ് ഈ മനസ്സ് വിഷയങ്ങളിൽ പതിക്കുന്നതു്? ആരുടെ നിയോഗമനുസരിച്ചാണ് പ്രാണൻ ചലിക്കുന്നതു്? ആരുടെ പ്രേരണകൊണ്ടാണ് വാക്കുകൾ ഉച്ചരിക്കപ്പെടുന്നതു്? ഏതുദേവനാണ് ശ്രോത്രങ്ങളേയും, നേത്രങ്ങളേയും നിയോഗിക്കുന്നതു്?

2 ശ്രോത്രസ്യ ശ്രോത്രം മനസോ മനോ യദ് വാചോ ഹ
വാചം സ ഉ പ്രാണസ്യ പ്രാണഃ ചക്ഷുഷശ്ചക്ഷുരതി
മുച്യ ധീരാഃ പ്രേത്യാസ്മാല്ലോകാദമൃതാ ഭവന്തി.

സാരം:— ഏതൊരു പരബ്രഹ്മമാണോ കാതിനും കാതായി, മനസ്സിനും മനസ്സായി, വാക്കിനും വാക്കായി, പ്രാണനും പ്രാണനായി, കണ്ണിനും കണ്ണായി പരിലസിക്കുന്നതു്, ആ പരബ്രഹ്മത്തെ അറിയുന്ന ജ്ഞാനികൾ ഈ ലോകത്തുനിന്നും പ്രയാണം ചെയ്തു് അമരന്മാരായിഭവിക്കുന്നു.

3 ന തത്ര ചക്ഷുർ ഗച്ഛതി ന വാഗ്ഗച്ഛതി നോ മനോ
ന വിദ്മോ ന വിജാനീമോ യഥൈതദനുശിഷ്യാ—
ദന്യദേവ തദ്വിദിതാ ദഥോ അവിദിതാദധി. ഇതി
ശുശ്രുമ പൂർവേഷാം യേ ന സ്തദ് വ്യാചചക്ഷിരേ.

സാരം:— അവിടെ, കണ്ണോ, വാക്കോ, മനസ്സോ എത്തുന്നില്ല. അതിനെപ്പററി എങ്ങനെയാണു് പറയേണ്ടതെന്നും നമുക്കറിഞ്ഞുകൂട. മററുള്ളവരിൽ നിന്നും കേട്ടുമനസ്സിലാക്കുവാനും കഴിഞ്ഞിട്ടില്ല. എന്തെന്നാൽ അതു് അറിയപ്പെട്ടവയിൽ നിന്നും ഭിന്നമാണു്. അറിയപ്പെടാത്തവയ്ക്കും അതീതമാണു്. ഇക്കാര്യം നമ്മെ വ്യാഖ്യാനിച്ചു കേൾപ്പിച്ച നമ്മുടെ പൂർവികരിൽനിന്നും നാം കേട്ടതാണു്.

4 യദ്വാചാനഭ്യുദിതം യേന വാഗഭ്യുദ്യതേ
തദേവ ബ്രഹ്മ ത്വം വിദ്ധി നേദം യദിദമുപാസതേ.

സാരം:— വാക്കുകളാൽ പറയപ്പെടാൻ അസാദ്ധ്യമായതും, വാക്കുകളാൽ ഉച്ചരിക്കപ്പെടുവാൻ കാരണമായതും, ഏതൊന്നാണോ അതുതന്നെയാണു് ബ്രഹ്മമെന്നു് നീ മനസ്സിലാക്കണം. വാക്കുകളാൽ ഉപാസിക്കപ്പെടുന്നതു ബ്രഹ്മമല്ല.

5 യന്മനസാ ന മനുതേ യേനാഹുർ മനോ മതം,
തദേവ ബ്രഹ്മ ത്വം വിദ്ധി നേദം യദിദമുപാസതേ.

സാരം:— ഏതൊരു ബ്രഹ്മം മനസ്സുകൊണ്ടു മനസ്സിലാക്കപ്പെടുവാൻ സാദ്ധ്യമല്ലയോ, എന്നാൽ മനസ്സ് ഏതൊന്നിൻെറ ശക്തിയാർജ്ജിച്ചിട്ടാണോ അറിയപ്പെട്ടതായിത്തീരുന്നതു്, അതിനെ നീ ബ്രഹ്മമെന്നു മനസ്സിലാക്കുക ഉപാസനാവിഷയമായതു ബ്രഹ്മമല്ല.

6 യച്ചക്ഷുഷാ ന പശ്യതി യേന ചക്ഷൂംഷി പശ്യതി,
തദേവ ബ്രഹ്മ ത്വം വിദ്ധി നേദം യദിദമുപാസതേ.

സാരം:— യാതൊന്നാണോ കണ്ണുകൊണ്ടു കാണാൻ സാധിക്കാത്തതു്, എന്നാൽ കണ്ണിനു് ദർശനം ലഭിക്കുന്നതിനു കാരണം യാതൊന്നാണോ, അതിനെത്തന്നെ നീ ബ്രഹ്മമെന്നു മനസ്സിലാക്കുക. കണ്ണുകൊണ്ടു കാണുന്ന ഏതൊന്നിനെയാണോ മനുഷ്യർ ഉപാസിക്കുന്നതു്, അതു ബ്രഹ്മമല്ല.

7 യച്ഛ്രോത്രേണ ന ശൃണോതി യേന ശ്രോത്രമിദം ശ്രുതം
തദേവ ബ്രഹ്മ ത്വം വിദ്ധി നേദം യദിദമുപാസതേ.

സാരം:— യാതൊരു ശബ്ദത്തെ കാതുകൊണ്ടു് ആർക്കും കേൾക്കുവാൻ സാദ്ധ്യമല്ലയോ, എന്നാൽ യാതൊന്നിൽ നിന്നാണോ ശ്രോത്രേന്ദ്രിയത്തിനു് ശ്രവണ ശക്തിലഭിക്കുന്നതു് അതിനെത്തന്നെ നീ ബ്രഹ്മമെന്നു മനസ്സിലാക്കുക. കാതുകൾക്കു് ഉപാസനാവിഷയമായിരിക്കുന്നതു് ബ്രഹ്മമല്ല.

8 യത് പ്രാണേന ന പ്രാണിതി യേന പ്രാണഃ പ്രണീയതേ.
തദേവ ബ്രഹ്മ ത്വം വിദ്ധി നേദം യദിദമുപാസതേ.

സാരം:— യാതൊന്നാണോ പ്രാണൻ മുഖേന പ്രേരിതമാകാത്തതു്, എന്നാൽ യാതൊന്നിൽനിന്നുമാണോ പ്രാണനുപ്രേരണ ലഭിക്കുന്നതു്, അതിനെത്തന്നെ നീ ബ്രഹ്മമെന്നു മനസ്സിലാക്കുക. പ്രാണനു് ഉപാസനാവിഷയമായതു് ബ്രഹ്മമല്ല.

## ദ്വിതീയ ഖണ്ഡം

1 യദി മന്യസേ സുവേദേതി ദഭ്രമേവാപി
നൂനം ത്വം വേത്ഥ ബ്രഹ്മണോ രൂപം
യദസ്യ ത്വം യദസ്യ ദേവേഷ്വഥ നു
മീമാംസ്യമേവ തേ മന്യേ വിദിതം.

സാരം:— ഈ ബ്രഹ്മത്തെ ഞാൻ നല്ലതുപോലെ മനസ്സിലാക്കിയിരിക്കുന്നു എന്നു നീ കരുതുകയാണെങ്കിൽ തീർച്ചയായും നീ ബ്രഹ്മസ്വരൂപത്തെ അല്പം അറിഞ്ഞിട്ടുണ്ടു്. ഏതൊരു രൂപമാണോ ദേവന്മാരിൽ കാണപ്പെടുന്നതു്, അതാണു് അതിൻെറ സ്വരൂപം. അതു കൊണ്ടു് നീ അറിഞ്ഞിട്ടുള്ള സ്വരൂപം വിചാരണീയമാണു് എന്നു ഞാൻ കരുതുന്നു.

2 നാഹം മന്യേ സുവേദേതി നോ ന വേദേതി വേദച

യോനസ്ത ദ്വേദതദ്വേദ നോ ന വേദേതി വേദച।

സാരം:- ഞാൻ ബ്രഹ്മത്തെ നല്ലപോലെ മനസ്സിലാക്കിയിട്ടുണ്ട്, എന്നുകരുതുന്നില്ല. ബ്രഹ്മത്തെ അറിഞ്ഞിട്ടില്ലെന്നും കരുതുന്നില്ല. എന്തെന്നാൽ ഞാൻ ബ്രഹ്മത്തെ അറിയുന്നുമുണ്ട്. നമ്മളിൽ ആരെങ്കിലും ആ ജ്ഞേയവസ്തുവിനെപ്പററി അറിയുന്നുണ്ടെങ്കിൽ അവൻ എന്റെ അഭിപ്രായവും മനസ്സിലാക്കിയിരിക്കണം. എനിക്കറിയാമെന്നുള്ളഭാവനയും, അറിഞ്ഞുകൂടെന്നുള്ളഭാവനയും മിഥ്യാജ്ഞാനമാണ്.

3 യസ്യാ മതം തസ്യ മതം മതം യസ്യ ന വേദസഃ

അവിജ്ഞാതം വിജാനതാം വിജ്ഞാതമവിജാനതാമ്.

സാരം:- ബ്രഹ്മം അറിയപ്പെടാൻ സാദ്ധ്യമല്ലെന്നു മനസ്സിലാക്കുന്നവൻ ബ്രഹ്മത്തെ അറിഞ്ഞിരിക്കുന്നു എന്നു മനസ്സിലാക്കണം. എന്നാൽ എനിക്കു ബ്രഹ്മത്തെപ്പററി അറിയാം എന്നു കരുതുന്നവൻ തീർച്ചയായും ബ്രഹ്മത്തെ അറിയുന്നില്ല. അതിനെപ്പററി അറിയാമെന്നഭിമാനിക്കുന്നവനു് അതു് നിശ്ചയമായും അവിദിതമാണ്. എന്നാൽ അതിനെപ്പററി ഞാൻ അജ്ഞനാണ് എന്നുപറയുന്നവൻ യഥാർത്ഥത്തിൽ ബ്രഹ്മത്തെ അറിയുന്നു.

4 പ്രതിബോധ വിദിതം മത മമൃതത്വം ഹി വിന്ദതേ

ആത്മനാവിന്ദതേ വീര്യം വിദ്യയാ വിന്ദതേഅമൃതമ്.

സാരം:- മേൽ പറയപ്പെട്ട സങ്കേതാനുസരണമുള്ള പ്രത്യക്ഷജ്ഞാനം തന്നെയാണ് യഥാർത്ഥമായിട്ടുള്ളതു്. അതുമുഖേനയാണ് അമൃതത്വം ലഭിക്കുന്നതു്. ആത്മാവിലൂടെ, പരമാത്മാവിനെ അറിയാനുള്ള പ്രേരണലഭിക്കുകയും, ജ്ഞാനംകൊണ്ട് അമൃതസ്വരൂപമായ ബ്രഹ്മത്തെ പ്രാപിക്കുകയും ചെയ്യുന്നു.

5 ഇഹ ചേദ വേദീദഥ സത്യമസ്തി ന ചേദിഹാവേദീൻ

മഹതീ വിനഷ്ടിഃ ഭൂതേഷു ഭൂതേഷു വിചിത്യ ധീരാഃ

പ്രേത്യാസ്മാ ല്ലോകാദമൃതാ ഭവന്തി.

സാരം :- ഈ ദേഹത്തിൽ തന്നെയാണ് ബ്രഹ്മം സ്ഥിതിചെയ്യുന്നതു് എന്നറിയണം, യഥാർത്ഥസുഖം അതുതന്നെയാണ്. എന്നാൽ ഈ ദേഹമിരിക്കവെ തന്നെ അതിനെ അറിയുവാൻ കഴിഞ്ഞില്ലെ-

ങ്കിൽ അതു മഹത്തായ വിനാശമാണെന്നു മനസ്സിലാക്കണം. ജ്ഞാനികൾ, എല്ലാ പ്രാണികളിലും ബ്രഹ്മംതന്നെയാണു വസിക്കുന്നതെന്നു കരുതി ഈ ലോകം വിട്ടുകഴിഞ്ഞതിനുശേഷം അമരന്മാരായി ഭവിക്കുന്നു.

## തൃതീയഖണ്ഡം

1 ബ്രഹ്മഹ ദേവേഭ്യോ വിജിഗ്യേതസ്യ ഹ ബ്രഹ്മണോ വിജയേ ദേവാ അമഹീയന്ത ത ഐക്ഷന്താസ്മാക മേവായം വിജയഃ അസ്മാകമേവായം മഹിമേതി.

സാരം:- ആ ബ്രഹ്മം ദേവന്മാർക്കുവേണ്ടി വിജയം വരിച്ചു. ആ ബ്രഹ്മത്തിന്റെ വിജയത്തിൽ ദേവന്മാർ അതു് തങ്ങളുടെ വിജയമാണെന്നു് അഭിമാനിച്ചു. ഈ വിജയം നമ്മുടേതാണെന്നും അതിന്റെ മേന്മ തങ്ങൾക്കാണെന്നും അവർ കരുതി.

2 തദ്ധൈഷാം വിജജ്ഞൌ തേഭ്യോഹ പ്രാദുർ ബഭൂവ. തന്ന വ്യജാനന്ത കിമിദം യക്ഷമിതി.

സാരം:- ആ ബ്രഹ്മമാകട്ടെ, ദേവന്മാരുടെ ഈ അഹംഭാവത്തെ മനസ്സിലാക്കി അവരുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു. എന്നാൽ ദേവന്മാർക്ക് അതിനെ മനസ്സിലാക്കുവാൻ കഴിഞ്ഞില്ല. ഈ യക്ഷൻ ആരാണെന്നു് അവർ പരസ്പരം പറയുവാൻ തുടങ്ങി.

3 തേഅഗ്നിമബ്രുവൻജാതവേദ ഏതദ്വിജാനീഹി കിമിദം യക്ഷമിതി തഥേതി.

സാരം:- അവർ അഗ്നിയോടുപറഞ്ഞു. അല്ലയോ ജാതവേദസ്സേ അങ്ങു് ഈയക്ഷൻ ആരാണെന്നറിഞ്ഞുവരണം. ഇതുകേട്ടു് അഗ്നി അങ്ങനെയാകട്ടെ, എന്നു പറഞ്ഞു.

4 തദഭ്യദ്രവത്തമഭ്യവദത് കോസീത്യഗ്നിർവാ അഹമസ്മീ ത്യ ബ്രവീജ്ജാതവേദാ വാ അഹമസ്മീതി.

സാരം:— അഗ്നി വളരെ വേഗം യക്ഷസ്വരൂപിയായ ബ്രഹ്മത്തെ സമീപിച്ചു. ബ്രഹ്മം അഗ്നിയോടുചോദിച്ചു. 'നിങ്ങൾ ആരാണു്'. അഗ്നി പറഞ്ഞു:- ജാതവേദസ്സെന്നുപറയപ്പെടുന്ന അഗ്നി ഞാൻ തന്നെയാണു്; അതായതു് അഗ്നി.

5 തസ്മിം സ്ത്വയി കിം വീര്യ മിത്യപീദം സർവം ദഹേയം യദിദം പൃഥിവ്യാമിതി.

സാരം :- ബ്രഹ്മം അഗ്നിയോടു വീണ്ടും ചോദിച്ചു:- 'ആ പേരിനാൽ അറിയപ്പെടുന്ന നിന്റെ ശക്തിയെന്താണ്? അഗ്നി പറഞ്ഞു:- ഈ ഭൂമിയിലുള്ള സർവത്തേയും ഭസ്മീകരിക്കുവാൻ എനിക്കുസാധിക്കും.

6 ത സ്മൈ തൃണം നിദധാവേത ദ്ദഹേതി തദുപ പ്രേയായ സർവജവേന തന്ന ശശാക ദഗ്ദ്ധും സ തത ഏവ നിവ വൃതേ, നൈതദശകം വിജ്ഞാതും യദേതദ്യക്ഷമിതി.

സാരം:- അപ്പോൾ ബ്രഹ്മം ഒരു തൃണശകലമെടുത്ത് അഗ്നിയുടെ മുമ്പിൽ ഇട്ടുകൊടുത്തിട്ടുപറഞ്ഞു:- ഇതിനെ ഭസ്മമാക്കുക എന്ന്. തന്റെ സർവശക്തിയും പ്രയോഗിച്ച് അഗ്നി അതിവേഗം തൃണശകലത്തിനടുത്തെത്തി. എന്നാൽ ഒരു വിധത്തിലും ആ തൃണശകലത്തെ ഭസ്മീകരിക്കുവാൻ അഗ്നിക്കു കഴിഞ്ഞില്ല. അതിനുശേഷം അഗ്നി അതിൽ നിന്നും പിൻവാങ്ങി ദേവന്മാരോട് ഇങ്ങനെ പറഞ്ഞു:- ''ഈ ദിവ്യയക്ഷനാരെന്നറിയുവാൻ എനിക്ക് സാമർത്ഥ്യമില്ല.''

7 അഥ വായുമബ്രുവൻ വായവേത ദ്വിജാ നീഹികിമേത ദ്യക്ഷ മിതി തഥേതി.

സാരം:- അനന്തരം ദേവന്മാർ വായുവിനോടുപറഞ്ഞു ''ഹേ വായുദേവാ അങ്ങുതന്നെ ചെന്ന് ഈ യക്ഷൻ ആരാണെന്നറിഞ്ഞു വരണം'' വായുഭഗവാൻ അപ്രകാരമാകട്ടെ എന്നു പറഞ്ഞു.

8 തദഭ്യ ദ്രവത്ത മഭ്യവദത്കഃ അസീതി. വായുർവാ അഹമ സ്മീത്യ ബ്രവീന്മാതരിശ്വാ വാ അഹമസ്മീതി.

സാരം :- വായുവാകട്ടെ ദ്രുതഗതിയിൽ യക്ഷനെ സമീപിച്ചു. യക്ഷൻ വായുവിനോടുചോദിച്ചു. ''നിങ്ങളാരാണ്.'' വായു പറഞ്ഞു:- ഞാൻ വായുവാണ്; അതായതു് മാതരിശ്വാ എന്നു പറയപ്പെടുന്ന വായു.

9 തസ്മിം സ്ത്വയികിം വീര്യ മിത്യ പീദം സർവ്വ മാദദീയം യദിദം പൃഥിവ്യാമിതി.

**സാരം:- ബ്രഹ്മം വീണ്ടും ചോദിച്ചു:- 'മേൽപറയപ്പെട്ട പേരിനാൽ അറിയപ്പെടുന്ന നിന്റെ ശക്തി എന്താണ്''' വായുപറഞ്ഞു. ഈ ഭൂമിയിൽ എന്തെല്ലാമുണ്ടോ അവയെ എല്ലാം പറപ്പിച്ചുകളയാനുള്ള ശക്തി എനിക്കുണ്ട്.**

10 തസ്മൈ തൃണം നിദധാവേതദാദത്സ്വേതി. തദുപ
പ്രേയായ സർവ്വ ജവേന തന്ന ശശാകാദാതും സ തത ഏവ
നിവവൃതേ നൈതദശകം വിജ്ഞാതും യദേതദ്യക്ഷമിതി.

**സാരം :- അപ്പോൾ ബ്രഹ്മം വായുവിന്റെ മുമ്പിലും ഒരു തൃണശകലം ഇട്ടുകൊടുത്തിട്ട് അതിനെ പറപ്പിക്കുവാൻ പറഞ്ഞു. തന്റെ സർവശക്തിയും പ്രയോഗിച്ചിട്ടും വായുവിനു ആ തൃണശകലത്തെ പറപ്പിക്കുവാൻ സാധിച്ചില്ല. വായു അതിൽ നിന്നു് പിൻവാങ്ങി, ദേവന്മാരോടുപറഞ്ഞു :- ഈ യക്ഷൻ ആരാണെന്നറിയുവാൻ ഞാൻ ശക്തനല്ല; എന്നു്.**

11 അഥേന്ദ്ര മബ്രുവന്മഘവന്നേത ദ്വിജാനീഹി കിമേത
ദ്യക്ഷമിതി. തഥേതി തദഭ്യ ദ്രവത്തസ്മാത്തിരോദധേ.

**സാരം :- അനന്തരം ദേവന്മാർ ദേവേന്ദ്രനോടു പറഞ്ഞു ''ഹേ, മഘവൻ, അങ്ങു തന്നെ ഈ യക്ഷൻ ആരാണെന്നറിഞ്ഞു വരണം'' ഇന്ദ്രനാകട്ടെ അങ്ങനെ തന്നെ എന്നു പറഞ്ഞുകൊണ്ട് അതിവേഗത്തിൽ യക്ഷന്റെ സമീപത്തേക്കു് ഓടി. എന്നാൽ യക്ഷസ്വരൂപിയായ ബ്രഹ്മം ഇന്ദ്രന്റെ മുമ്പിൽ നിന്നും തിരോധാനം ചെയ്തു.**

12 സ തസ്മിന്നേവാകാശേ സ്ത്രിയ മാജഗാമ ബഹുശോഭമാനാ
മുമാം ഹൈമവതീം താംഹോവാച കിമേതദ്യ ക്ഷമിതി.

**സാരം :- അപ്പോൾ ഇന്ദ്രൻ ആകാശത്തു് അത്യന്തം ശോഭയോടുകൂടി പ്രകാശിച്ചുകൊണ്ടിരുന്ന ഹിമവാന്റെ പുത്രിയായ ഉമയോടു ചോദിച്ചു:- ദേവീ ഈ യക്ഷൻ ആരാണ് എന്നു്.**

ചതുർത്ഥ ഖണ്ഡം

1 സാ ബ്രഹ്മേതി ഹോവാച. ബ്രഹ്മണോ വാ ഏതദ്വിജയേ
മഹീയദ്ധ്വമിതി, തതോ ഹൈവ വിദാംചകാര ബ്രഹ്മേതി.

സാരം :- പാർവതി പറഞ്ഞു ''അതു് പരബ്രഹ്മമായിരുന്നു. ആ പരബ്രഹ്മത്തിന്റെ വിജയത്തെ നിങ്ങാം നിങ്ങളുടെ വിജയമാണെന്നു കരുതി അഹംഭാവിച്ചു.'' ഉമയുടെ മറുപടി കേട്ടു് ഇന്ദ്രൻ മനസ്സിലാക്കി, തീർച്ചയായും അതു് ബ്രഹ്മം തന്നെയാണെന്നു്.

2 തസ്മാദ്വാ ഏതേ ദേവാ അതി തരാമി വാന്യാൻ ദേവാന്യ ദഗ്നിർ വായുരിന്ദ്രസ്തേന ഹ്യേനന്നേദിഷ്ഠം പസ്പൃശു സ്തേഹ്യേനത് പ്രഥമോ വിദാം ചകാര ബ്രഹ്മേതി.

സാരം :- അതുകൊണ്ട്, അഗ്നി, വായു, ഇന്ദ്രൻ എന്നീ പ്രസിദ്ധന്മാരായ ദേവന്മാർ അന്യദേവന്മാരെ അപേക്ഷിച്ചു്, ശ്രേഷ്ഠന്മാരാണെന്നുകരുതപ്പെടുന്നു. എന്തെന്നാൽ അവർക്കാണല്ലോ ആദ്യമായി ബ്രഹ്മത്തെ സ്പർശിക്കുവാനും അതുതന്നെയാണു് സർവശക്തിമത്തായ ബ്രഹ്മമെന്നുമനസ്സിലാക്കുവാനും സാധിച്ചതു്.

3 തസ്മാദ്വാ ഇന്ദ്രം അതിതരാമിവാന്യാൻ ദേവാൻ സ ഹ്യേന ന്നേദിഷ്ഠം പസ്പർശ സ ഹ്യേനത് പ്രഥമോ വിദാം ചകാര ബ്രഹ്മേതി

സാരം :- അന്യദേവന്മാരെ അപേക്ഷിച്ചു് ഇന്ദ്രനു ശ്രേഷ്ഠതയുമുണ്ടായി. എന്തെന്നാൽ അദ്ദേഹമാണു് ബ്രഹ്മത്തെ അടുത്തുചെന്നു സ്പർശിച്ചതു്. സർവശക്തിമത്തായ പരമേശ്വരനാണു് ബ്രഹ്മമെന്നു് ആദ്യം മനസ്സിലാക്കിയതും ഇന്ദ്രനാണു്.

4 തസ്യൈഷ ആദേശോ യദേത ദ്വിദ്യുതോ വ്യദ്യു തദാ ഇതീന്ന്യ മീമിഷദാ ഇത്യധി ദൈവതം.

സാരം :- ആ ബ്രഹ്മത്തിന്റെ ആദേശം മിന്നൽപിണർപോലെ പ്രകാശമാനവും നേത്രനിമീലനം പോലെയുള്ളതും ആകുന്നു. ഇതു് ആധിദൈവികസങ്കേതമാണെന്നു മനസ്സിലാക്കണം.

5 അഥാദ്ധ്യാത്മം യദേതദ് ഗച്ഛതീവ ചമനം അനേന ചൈത ദുപ സ്മരത്യഭീക്ഷ്ണം സങ്കല്പ:

സാരം:- നമ്മുടെ മനസ്സു് ബ്രഹ്മത്തെ സമീപിക്കുന്നതായി തോന്നുന്നതാണു് ആദ്ധ്യാത്മികഭാവം അതുകൊണ്ടു് ഈ ബ്രഹ്മത്തെ നിരന്തരം ധ്യാനിച്ചുകൊണ്ടിരിക്കണമെന്നുള്ളതും ആകുന്നു. ഈ മനസ്സു

മുഖേനയാണ്‌ ബ്രഹ്മത്തെ പ്രാപിക്കണമെന്നുള്ള ആഗ്രഹം ഉണ്ടാകുന്നതു്.

6 തദ്ധ തദ്വനം നാമ തദ്വന മിത്യുപാസി തവ്യം സ യ
ഏതദേവം വേദാഭിഹൈനം സർവാണി ഭൂതാനി സം
വാഞ്ഛന്തീ.

സാരം :- ആ ബ്രഹ്മമാകട്ടെ, തദ്വനം എന്ന പേരോടുകൂടിയതാകുന്നു. തദ്വനം സർവജനപ്രിയവും, സർവാഭീഷ്ടവുമാകുന്നു, എന്ന ഭാവത്തോടുകൂടിയാണ്‌ അതിനെ ഉപാസിക്കേണ്ടതു്. ഇപ്രകാരം മനസ്സിലാക്കുന്ന സാധകനെ അഭിമുഖീകരിച്ച്‌ സർവപ്രാണികളും ഇഷ്ടപ്പെടുന്നു.

7 ഉപനിഷദം ഭോ ബ്രൂഹീത്യുക്താത ഉപനിഷദ്.
ബ്രാഹ്മീം വാവതി ഉപനിഷദ മബ്രൂമേതി.

സാരം:- ഹേ ഗുരുദേവ, സമസ്തവിദ്യാ ഭണ്ഡാഗാരങ്ങളായ ഉപനിഷത്തുകളെ എനിക്കുപദേശിച്ചുതന്നാലും; എന്നു് പ്രാർത്ഥിച്ച ശിഷ്യനോട്‌ ഗുരു ഇപ്രകാരം പറഞ്ഞു :- വത്സ, നിനക്ക ഞാൻ ബ്രഹ്മവിദ്യ പറഞ്ഞു തന്നിരിക്കുന്നു. ബ്രഹ്മവിദ്യപഠിപ്പിച്ചും തന്നിരിക്കുന്നു.

8 തസ്യൈ തപോദമഃ കർമ്മേതി പ്രതിഷ്ഠാ വേദാഃ
സർവ്വാംഗാനി സത്യമായതനം:

സാരം :- ആ ബ്രഹ്മവിദ്യയ്ക്കു് മൂന്നു വിധമായ ആധാരങ്ങളാണുള്ളതു്. തപസ്സ്, ഇന്ദ്രിയദമനം, യജ്ഞാദികർമ്മങ്ങൾ. ആ വിദ്യയുടെ അംഗങ്ങൾ വേദമാണ്‌. അതു് സത്യത്തിൽ അധിഷ്ഠിതമായിരിക്കുന്നു.

9 യോ വാ ഏതാമേവം വേദാപഹത്യ പാപ്മാന മനന്തേ
സ്വർഗ്ഗേലോകേ ജ്യേയേ പ്രതിതിഷ്ഠതി പ്രതിതിഷ്ഠതി.

സാരം :- ഈ ബ്രഹ്മവിദ്യയെ പൂർവോക്തവിധിപ്രകാരം മനസ്സിലാക്കുന്നവൻ തന്റെ സർവപാപങ്ങളേയും ദൂരീകരിച്ച്‌ അനന്തവും, ശ്രേഷ്ഠവുമായ സ്വർഗ്ഗലോകത്തു് പ്രതിഷ്ഠയെ പ്രാപിക്കുന്നു. അവൻ സദാ പരമാനന്ദത്തിൽ മഗ്നനായി ഭവിക്കുന്നു.

കേനോപനിഷത്‌ സമാപ്തം

# കഠോപനിഷത്ത്

## ശാന്തിപാഠം

ഓം. സഹ നാവവതു. സഹ നൗ ഭുനക്തു. സഹ വീര്യം കരവാവ ഹൈ. തേജസ്വിനാവധീതമസ്തു. മാ വിദ്വിഷാവഹൈ.

(ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ)

സാരം :- ഹേ പരമാത്മൻ; അങ്ങ് ഗുരുശിഷ്യന്മാരായ ഞങ്ങൾ രണ്ടുപേരേയും രക്ഷിച്ചാലും. ഞങ്ങളെ രണ്ടുപേരേയും ഒന്നിച്ച് സംരക്ഷിച്ചാലും, ഞങ്ങൾക്ക് ഒന്നിച്ചുതന്നെ ബലം കൈവരുമാറാകട്ടെ. ഞങ്ങളുടെ രണ്ടുപേരുടേയും വിദ്യ തേജസ്വിനിയായിരിക്കട്ടെ. ഞങ്ങൾ പരസ്പരം വിദ്വേഷമുണ്ടാകാതിരിക്കട്ടെ.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

### പ്രഥമോഽധ്യായഃ

### പ്രഥമാവല്ലീ

1 ഓം. ഉശൻ ഹ വൈ വാജശ്രവസഃ സർവ്വവേദസം
ദദൗ. തസ്യ ഹ നചികേതാ നാമ പുത്ര ആസ.

സാരം :- യജ്ഞഫലാപേക്ഷയോടുകൂടി വാജശ്രവസ്സിന്റെ പുത്രനായ ഉദ്ദാലകൻ 'വിശ്വജിത്ത്'' എന്ന മഹത്തായ യജ്ഞം ചെയ്തു. അതിൽ അദ്ദേഹം തന്റെ സർവസ്വവും ബ്രാഹ്മണർക്ക ദാനം ചെയ്തു. ഉദ്ദാലകന് നചികേതസ്സെന്നൊരു പുത്രനുണ്ടായിരുന്നു.

2 തം ഹ കുമാരം സന്തം ദക്ഷിണാസു നീയമാനാസു
ശ്രദ്ധാ ആവിവേശ സഃ അമന്യത.

സാരം :- ദാനം (ദക്ഷിണ) കൊടുക്കുവാനായി പശുക്കൾ കൊണ്ടുവരപ്പെട്ടപ്പോൾ അല്പവയസ്കനായ നചികേതസ്സിൽ ഭക്തിയും ശ്രദ്ധയും ഉദയംചെയ്തു. ജരാജീർണ്ണങ്ങളായ ആ ഗോക്കളെക്കണ്ടിട്ട് അവൻ ഇപ്രകാരം ചിന്തിക്കുവാൻ തുടങ്ങി.

3 പീതോദകാ ജഗ്ധതൃണാ ദുഗ്ധദോഹാ നിരിന്ദ്രിയാ:
അനന്ദാ നാമ തേ ലോകാസ്താൻ സ ഗച്ഛതി താദദത്.

സാരം:- പിതാവു് ദാനമായി കൊടുത്ത ഈ പശുക്കളിൽ ഒന്നിനും തന്നെ വെള്ളം കുടിക്കുവാനുള്ളശക്തിയില്ല. പുല്ല് ചവയ്ക്കുന്നതിനുള്ള കെല്പില്ല. ഇവയുടെ അകിടുകളിൽ പാൽ ഇല്ല. എന്തിനധികം, ഇവയുടെ സർവേന്ദ്രിയങ്ങളും തന്നെ നഷ്ടമായിത്തീർന്നിരിക്കുന്നു. ഇപ്രകാരമുള്ള ഗോദാനം കൊണ്ടു് ദാതാവിനു് നീചയോനികളും, നരകവുമാണു് ഫലം.

4 സഹോവാച പിതരം ത ത കസ്മൈ മാം ദാസ്യസീതി.
ദ്വിതീയം തൃ തീയം തം ഹോവാച മൃത്യവേ ത്വാ ദദാമീതി.

സാരം.- ഇങ്ങനെ ചിന്തിച്ചതിനുശേഷം അവൻ പിതാവിനോടു പറഞ്ഞു 'പിതാവേ'' ഞാനും അങ്ങയുടെ ധനമാണല്ലോ. അങ്ങ് എന്നെ ആർക്കാണുകൊടുക്കുവാൻ പോകുന്നതു്. പിതാവു മറുപടി പറയാത്തതുകൊണ്ടു് അവൻ, രണ്ടാമതും, മൂന്നാമതും അതേ ചോദ്യം തന്നെ ചോദിച്ചു. അപ്പോൾ മുനി കുപിതനായി പറഞ്ഞു ''നിന്നെ ഞാൻ മൃത്യുവിനാണുകൊടുക്കുവാൻ പോകുന്നതു് എന്നു്.

5 ബഹൂനാമേമി പ്രഥമോ ബഹൂനാമേമി മദ്ധ്യമ:
കിംസ്വിദ്യമസ്യ കർത്തവ്യം യന്മയാദ്യ കരിഷ്യതി.

സാരം:- ഇതുകേട്ടിട്ടു് നചികേതസ്സ് ഇപ്രകാരം ചിന്തിക്കുവാൻ തുടങ്ങി. ഞാൻ പലകാര്യങ്ങളിലും ഉത്തമരീതിയിൽ പെരുമാറിയിട്ടുണ്ടു്. മദ്ധ്യമരീതിയിൽ പെരുമാറിയിട്ടുണ്ടു്. ഒരിക്കലും അധമമായരീതിയിൽ പെരുമാറിയിട്ടില്ല. പിന്നെ എന്താണു് പിതാവു് എന്നോടു ഇങ്ങനെ പറഞ്ഞതു്? എന്നെ മൃത്യുവിനു കൊടുത്തിട്ടു പിതാവു് എന്തുകാര്യമാണു് നേടാൻ പോകുന്നതു്?

6 അനുപശ്യ യഥാ പൂർവ്വേ പ്രതിപശ്യ തഥാ പരേ
സസ്യമിവ മർത്ത്യഃ പച്യതേ സസ്യമിവാജായതേ പുന:

സാരം:- നചികേതസ്സു പിതാവിനോടു ഇങ്ങനെ പറഞ്ഞു. 'പിതാവേ അങ്ങ് അവിടുത്തെ പൂർവികന്മാർ ആചരിച്ചുവന്നിരുന്ന കർമ്മങ്ങളും നോക്കിയാലും. അതിനുശേഷം ഇന്നുതന്നെ മററുള്ളവർ എങ്ങനെയാണു് ആചരിക്കുന്നതു് എന്നും നോക്കിയാലും. മരണ

സ്വഭാവത്തോടുകൂടിയ മനുഷ്യൻ ധാന്യങ്ങളെപ്പോലെ ജരാജീർണ്ണമായി മരിക്കുകയും, ധാന്യങ്ങളെപ്പോലെതന്നെ വീണ്ടും ജനിക്കുകയും ചെയ്യുന്നു.

7 വൈശ്വാനരഃ പ്രവിശത്യതിഥിർ ബ്രാഹ്മണോ ഗൃഹാൻ
തസൈ്യതാം ശാന്തിം കുർവ്വന്തി ഹര വൈവസ്വതോദകം.

സാരം:— നചികേതസ്സിന്റെ വാക്കുകൾ കേട്ടപ്പോൾ ഉദ്ദാലകനു വലിയ ദുഃഖമുണ്ടായി. എങ്കിലും നചികേതസ്സ് യമരാജാവിന്റെ സമീപത്തു പോകാൻതന്നെ തീരുമാനിച്ചു. യമപുരിയിൽ എത്തിയപ്പോൾ. നചികേതസ്സിനു മനസ്സിലായി; യമൻ വെളിയിൽ എവിടെയോ പോയിരിക്കുകയാണെന്നു്. അതുകൊണ്ടു് അവൻ മൂന്നുദിവസം നിരാഹാരനായി യമരാജനെ പ്രതീക്ഷിച്ചുകൊണ്ടു നിന്നു. യമൻ മടങ്ങിവന്നപ്പോൾ അദ്ദേഹത്തിന്റെ പത്നിപറഞ്ഞു:— സാക്ഷാൽ അഗ്നിതന്നെ തേജോരൂപനായി ബ്രാഹ്മണാതിഥിയുടെ രൂപത്തിൽ ഗൃഹസ്ഥന്റെ ഗൃഹത്തിൽ വന്നിരിക്കുന്നു. ഗൃഹസ്ഥനായ അങ്ങു് തന്റെ നന്മയ്ക്കുവേണ്ടി ആ അതിഥിയാകുന്ന അഗ്നിയെ ശാന്തമാക്കാനായി അർഘ്യപാദ്യാദികൾകൊണ്ടു ചെല്ലുക.

8 ആശാ പ്രതീക്ഷേ സംഗതം സൂനൃതാം ച
ഇഷ്ടാപൂർത്തേ പുത്രപശൂംശ്ച സർവ്വാൻ
ഏതദ് വൃങ്ക്തേ പുരുഷസ്യാല്പമേധസോ
യസ്യാനശ്നൻ വസതി ബ്രാഹ്മണോ ഗൃഹേ.

സാരം:- ആരുടെ വീട്ടിലാണോ അതിഥിയായ ബ്രാഹ്മണൻ നിരാഹാരനായി കഴിച്ചുകൂട്ടേണ്ടിവരുന്നതു്, അല്പബുദ്ധിയായ ആ മനുഷ്യന്റെ ആശയും പ്രതീക്ഷയും, അവയിൽനിന്നുണ്ടാകുന്ന സുഖവും, ഉൽകൃഷ്ടമായ വാണിയും, ആഗ്രഹ സമ്പൂർത്തിയും, പുത്രമൃഗാദി സർവവൈഭവങ്ങളും ക്ഷുധാർത്തനായ അതിഥി നശിപ്പിച്ചുകളയുന്നു.

9 തിസ്രോ രാത്രീര്യദവാത്സീർ ഗൃഹേ മേ
അനശ്നൻ ബ്രഹ്മന്നതിഥിർ നമസ്യഃ
നമസ്തേഽസ്തു ബ്രഹ്മൻ സ്വസ്തി മേഽസ്തു
തസ്മാത് പ്രതി ത്രീൻ വരാൻ വൃണീഷ്വ.

സാരം:— യമൻ:— ഹേ ബ്രാഹ്മണ! അങ്ങു് ആദരണീയനായ അതിഥിയാണു്. അങ്ങേയ്ക്കുനമസ്കാരം! എനിക്കു മംഗളംകൈവരട്ടെ.

അങ്ങു മൂന്നുദിവസം നിരാഹാരനായി, ജലപാനംപോലുമില്ലാതെ എന്റെ ഗൃഹത്തിൽ വസിച്ചു. അതിനുപകരം എന്നോടു് മൂന്നുവരം ചോദിച്ചുകൊള്ളുക.

10 ശാന്തസങ്കല്പഃ സുമനാ യഥാ സ്യാദ്‌വീത മന്യുർ ഗൗത
മോ മാഭിമൃത്യോ ത്വത് പ്രസൃഷ്ടം മാഭിവദേത് പ്രതീത
ഏതത് ത്രയാണാം പ്രഥമം വരം വൃണേ.

സാരം:— നചികേതസ്സ്:— ഹേ യമധർമ്മരാജാവേ! ഗൗതമവംശജനായ എന്റെ പിതാവു് ഉദ്ദാലകൻ എന്നോടു് ശാന്തനും, സന്തുഷ്ടനും, എന്നെക്കുറിച്ചു് യാതൊരു വിധമായ ദുഃഖവും ഇല്ലാത്തവനും, ആയിത്തീരണം. അങ്ങു് എന്നെ ഇവിടെനിന്നും തിരിച്ചയച്ചാൽ അദ്ദേഹം എന്നെ വിശ്വസിച്ചു് എന്നോടു് സ്നേഹമസൃണമായ വാക്കുകൾ പറയണം. ഇതാണു് എനിക്കു അവിടുന്നു് ഉദ്ദേശിച്ചിട്ടുള്ള മൂന്നു വരങ്ങളിൽ ഒന്നാമതായി ചോദിക്കുന്ന വരം.

11 യഥാ പുരസ്താദ് ഭവിതാ പ്രതീത
ഔദ്ദാലകിരാരുണിർ മത്പ്രസൃഷ്ടഃ
സുഖം രാത്രിഃ ശയിതാ വീതമന്യു —
സ്ത്വാം ദദൃശിവാൻ മൃത്യു മുഖാത് പ്രമുക്തം.

സാരം:— യമൻ:—മൃത്യുവക്ത്രത്തിൽനിന്നും രക്ഷപ്പെട്ട നിന്നെ കാണുമ്പോൾ എന്റെ പ്രേരണയാൽ അരുണിപുത്രനായ ഉദ്ദാലകൻ മുമ്പിലത്തെപ്പോലെതന്നെ നിന്നോടു്സന്തുഷ്ടനായും, ക്രോധരഹിതനായും, ശാന്തചിത്തനായും ഭവിക്കും. മാത്രമല്ല, രാത്രിയിൽ സസുഖം നിദ്രചെയ്യുകയും ചെയ്യും.

12 സ്വർഗ്ഗേ ലോകേ ന ഭയം കിഞ്ചനാസ്തി
ന തത്ര ത്വം ന ജരയാ ബിഭേതി.
ഉഭേ, തീർത്ത്വാ ശനായാ പിപാസേ
ശോകാതിഗോ മോദതേ സ്വർഗ്ഗലോകേ.

സാരം:— സ്വർഗ്ഗലോകത്തു് അല്പംപോലും ഭയമില്ല. അവിടെ നീയുമില്ല. ജരാനരയാൽ ആർക്കും ഭയവുമില്ല. അവിടെ വസിക്കുന്നവർ ക്ഷുത്‌പിപാസാദികൾക്കും, ശോകാദികൾക്കും അതീതന്മാരായി സർവ്വവിധമായ ആനന്ദം അനുഭവിക്കുന്നു.

13 സ ത്വമഗ്നിം സ്വർഗ്ഗമധ്യേഷി മൃത്യോ
പ്ര ബ്രൂഹി ത്വം ശ്രദ്ദധാനായ മഹ്യം
സ്വർഗ്ഗലോകാ അമൃതത്വം ഭജന്ത
ഏതദ്വിതീയേന വൃണേവരേണ.

സാരം:— നചികേതസ്സ്:— അല്ലയോ യമധർമ്മരാജാവേ! അങ്ങേയ്ക്കു്, സ്വർഗ്ഗലോകപ്രാപ്തിക്ക് സഹായകരമായിരിക്കുന്ന അഗ്നി ഭഗവാനെ അറിയാമല്ലോ. ശ്രദ്ധാലുവും ജിജ്ഞാസുവുമായ എനിക്ക് സ്വർഗ്ഗനിവാസികൾ അമൃതത്വത്തെ അനുഭവിക്കുന്നു എന്നുള്ളകാര്യം വിസ്തരിച്ചുപറഞ്ഞുതരണം. ഇതു് രണ്ടാമത്തെ വരമായി ഞാൻ അങ്ങയോടു ചോദിക്കുന്നു.

14 പ്ര തേ ബ്രവീമി തദു മേ നിബോധ
സ്വർഗ്ഗ്യമഗ്നിം നചികേതഃ പ്രജാനൻ.
അനന്തലോകാപ്തിമഥോ പ്രതിഷ്ഠാം
വിദ്ധി ത്വമേതം നിഹിതം ഗുഹായാം.

സാരം:— യമൻ:— ഹേ നചികേതസ്സേ! സ്വർഗ്ഗപ്രാപ്തിക്കു സാധനരൂപമായിരിക്കുന്ന അഗ്നിയെ എനിക്കു നല്ലതുപോലെ അറിയാം. അതിനെപ്പററി ഞാൻ നിനക്കു പറഞ്ഞുതരാം. അതു് വേണ്ടുംവിധം മനസ്സിലാക്കിക്കൊൾക. ഈ അഗ്നി വിദ്യ അനന്തലോകസംപ്രാപ്തികരവും, എന്നാൽ ബുദ്ധിയാകുന്ന ഗുഹയിൽ നിഗൂഢമായിരിക്കുന്നതുമാണെന്നു നീ മനസ്സിലാക്കണം.

15 ലോകാദിമഗ്നിം തമുവാച തസ്മൈ
യാ ഇഷ്ടകാ യാവതീർവാ, യഥാ വാ
സ ചാപി, തത് പ്രത്യവദദ്യഥോക്ത
മഥാസ്യ മൃത്യുഃ പുനരേവാഹ തുഷ്ടഃ

സാരം:— യമധർമ്മരാജാവു്, നചികേതസ്സിനു സ്വർഗ്ഗലോകപ്രാപ്തിക്കുപകരിക്കുന്ന അഗ്നിവിദ്യ ഉപദേശിച്ചുകൊടുത്തു. വേദി നിർമ്മിക്കുന്നതിനും മററുമുള്ളസ്ഥാനം എങ്ങനെയുള്ളതായിരിക്കണമെന്നും, എത്ര ഇഷ്ടികകൾ ആവശ്യമുണ്ടെന്നും മററുമുള്ള കാര്യങ്ങൾ യഥാവിധി വർണ്ണിച്ചുകേൾപ്പിച്ചു. നചികേതസ്സു അതു നല്ലതുപോലെ ഹൃദിസ്ഥമാക്കിയതിനുശേഷം യമധർമ്മനെ പറഞ്ഞു കേൾപ്പിച്ചു. അദ്ദേഹം സന്തുഷ്ടനായി വീണ്ടും പറഞ്ഞു.

16 തമബ്രവീത്, പ്രീയമാണോ മഹാത്മാ
വരം തവേഹാദ്യ ദദാമി ഭൂയഃ
തവൈവ നാമ്നാ ഭവിതായ മഗ്നിഃ
സൃങ്കാം ചേമാമനേക രൂപാം ഗൃഹാണ.

സാരം:—മഹാത്മാവായ യമധൎമ്മരാജാവു് പ്രസന്നനായി നചികേതസ്സിനോടുപറഞ്ഞു. ഇനി ഞാൻ നിനക്കു്, ഈ അഗ്നിവിദ്യ നിൻെറപേരിനാൽ പ്രസിദ്ധമായിത്തീരും എന്നുള്ളവരംകൂടി തരുന്നു. അനേകരൂപത്തോടുകൂടിയ ഈ മാലയെക്കൂടി നീ സ്വീകരിക്കുക.

17 ത്രിണാചികേത സ്ത്രിഭിരേത്യ സന്ധിം
ത്രികൎമ്മ കൃത് തരതി ജന്മമൃത്യൂ.
ബ്രഹ്മജജ്ഞം, ദേവമീഡ്യം, വിദിത്വാ
നിചാ യ്യേമാം ശാന്തി മത്യന്തമേതി.

സാരം:— ഈ അഗ്നിയെ മൂന്നുതവണ അനുഷ്ഠിക്കുന്നവൻ മൂന്നു വേദങ്ങളോടുംകൂടിച്ചേൎന്നു്, തപം, ദാനം, യജ്ഞം, എന്നീ ത്രികൎമ്മങ്ങളേയും നിഷ്കാമഭാവേന അനുഷ്ഠിച്ചു് ജനനമരണാദികളെ തരണം ചെയ്യുന്നു. ബ്രഹ്മസൃഷ്ടിയെപ്പററി അറിയാവുന്ന അഗ്നിഭഗവാനെ മനസ്സിലാക്കി. നിഷ്കാമഭാവേന പ്രവൎത്തിക്കുന്നവൻ ആത്യന്തികമായ ശാന്തിയെ പ്രാപിക്കുന്നു.

18 ത്രിണാചികേത സ്ത്രയ മേതദ്വിദിത്വാ.
യ ഏവം വിദ്വാംശ്ചിനുതേ നാചികേതം,
സ മൃത്യുപാശാൻ, പുരതഃ പ്രണോദ്യ.
ശോകാതിഗോ, മോദതേ സ്വർഗ്ഗലോകേ.

സാരം:— അഗ്നിവിദ്യയെ സംബന്ധിക്കുന്ന ത്രികർമ്മങ്ങളും (ഇഷ്ടികയുടെ രൂപം, സംഖ്യ, അനുഷ്ഠാനം) മനസ്സിലാക്കി മൂന്നു പ്രാവശ്യം നചികേതാഗ്നിയെ അനുഷ്ഠിക്കുന്ന ജ്ഞാനി തൻെറമുമ്പിൽ വച്ചുതന്നെ മൃത്യുപാശത്തെ വിച്ഛേദിച്ചുകൊണ്ടു്, ശോകാദികളെ തരണം ചെയ്തു് സ്വൎഗ്ഗത്തിൽ ചെന്നു് സുഖമനുഭവിക്കുന്നു.

19 ഏഷതേ *f* ഗ്നിർ നചികേതഃ സ്വർഗ്ഗ്യേ
യമ വൃണീഥാ ദ്വിതീയേന വരേണ.

ഏതമഗ്നിം തവൈവ പ്രവക്ഷ്യന്തി ജനാസ
സ്തൃതീയം വരം നചികേതോ വൃണീഷ്വ.

സാരം:- അല്ലയോ നചികേതസ്സേ! ഇപ്പോൾ പറഞ്ഞ സ്വർഗ്ഗ പ്രാപ്തികരമായ അഗ്നിവിദ്യ നിന്റെ നാമത്താൽതന്നെ പറയപ്പെടും. ഇതു രണ്ടാമത്തെ വരമായിരുന്നു. ഇനി മൂന്നാമത്തെവരം ചോദിച്ചു കൊള്ളുക.

20 യേയം പ്രേതേ വിചികിത്സാമനുഷ്യേ
അസ്തീത്യേകേ നായമസ്തീതി ചൈകേ.
ഏതദ്വിദ്യാ മനുശിഷ്ടസ്ത്വയാഹം.
വരാണാമേഷ വരസ്തൃതീയഃ

സാരം:- നചികേതസ്സുപറഞ്ഞു:- മരിച്ചവരെ സംബന്ധിച്ചിടത്തോളം ഈ സംശയം നിലവിലിരിക്കുകയാണ്. അതായതു് ചിലർ പറയുന്നു, മരണാനന്തരം ആത്മാവു് ജീവിച്ചിരിക്കുന്നു എന്നു്. ചിലർ പറയുന്നു, മരിച്ചാൽ പിന്നെ ആത്മാവു് ജീവിച്ചിരിക്കുന്നില്ല എന്നു; ഇക്കാര്യം എനിക്കുമനസ്സിലാകത്തക്കവണ്ണം അങ്ങു തന്നെ പറഞ്ഞു തരണം, ഇതാണു് എന്റെ മൂന്നാമത്തെവരം.

21 ദേവൈരത്രാപി വിചികിത്സിതം പുരാ.
ന ഹി സുവിജ്ഞേയമണുരേഷ ധർമ്മഃ
അന്യം വരം, നചികേതോ വൃണീഷ്വ.
മാ മോപരോത്സീരതി മാസൃജൈനം.

സാരം:- യമൻ നചികേതസ്സിനോടുപറഞ്ഞു. "അല്ലയോ നചികേതസ്സേ, ഇതിനെക്കുറിച്ചു് ദേവന്മാർപോലും സംശയം പ്രകടിപ്പിച്ചിരുന്നു. ഈ വിഷയം അത്യന്തം സൂക്ഷ്മമായതുകൊണ്ടു് അത്ര എളുപ്പം മനസ്സിലാകുന്ന ഒന്നല്ല. അതുകൊണ്ടു് നീ മറ്റൊരുവരം ചോദിക്കുക. ഇക്കാര്യത്തിൽ എന്നെ നിർബ്ബന്ധിക്കരുതു്, ഈ വരം എനിക്കു മടക്കിത്തരുക.

22 ദേവൈരത്രാപി വിചികിത്സിതം കില.
ത്വം ച മൃത്യോ യന്ന സുവിജ്ഞേയമാത്ഥ.
വക്താ ചാസ്യ ത്വാദൃഗന്യോ, നലഭ്യോ.
നാന്യോ വരസ്തുല്യ ഏതസ്യ കശ്ചിത്.

സാരം:_ നചികേതസ്സ്:_ അല്ലയോ യമധർമ്മരാജാവേ! ഈ വിഷയത്തിൽ ദേവന്മാർപോലും സംശയം പ്രകടിപ്പിച്ചിട്ടുണ്ടെന്നും, അതു് അത്ര എളുപ്പം മനസ്സിലാകുന്നതല്ലെന്നും അങ്ങുതന്നെ പറഞ്ഞു. എന്നാൽ ഈ വിഷയത്തെപ്പററിപ്പറയുവാൻ മററാർക്കും സാദ്ധ്യമല്ല. അങ്ങു മാത്രമാണു് അതിനു് സർവ്വഥാ അർഹനായിട്ടുള്ളതു്. അതു കൊണ്ടു് ഇതിനുതുല്യമായി മറെറാരു വരം ഞാൻകാണുന്നില്ല.

23 ശതായുഷഃ പുത്രപൗത്രാൻ വൃണീഷ്വ.
ബഹൂൻ പശൂൻ ഹസ്തി ഹിരണ്യ മശ്വാൻ
ഭൂമേർമഹദായതനം വൃണീഷ്വ
സ്വയംച ജീവശരദോ യാവദിച്ഛസി.

സാരം:_ യമധർമ്മൻ:_ നചികേതസ്സേ! നീ നൂറുവയസ്സോടുകൂടി പുത്രപൗത്രാദികളോടുകൂടി, ആന, കുതിര, സ്വർണ്ണം, മഹത്തായ ഭൂമി എന്നിവ എല്ലാം ആവശ്യപ്പെടുക. മാത്രമല്ല, നിനക്കു് എത്രവർഷം ജീവിച്ചിരിക്കണമെന്നാഗ്രഹമുണ്ടോ അത്രയുംകാലം ജീവിക്കുക.

24 ഏതത്തുല്യം യദി മന്യസേ വരം
വൃണീഷ്വ വിത്തം ചിരജീവികാംച.
മഹാഭൂമൗ നചികേതസ്ത്വ മേധി.
കാമാനാം ത്വാ കാമഭാജം കരോമി.

സാരം:_ യമൻ_ ഹേ നചികേതസ്സേ! ധനവൈഭവവും, ചിരകാലജീവിതവും എന്തിനധികം പറയുന്നു; ആത്മജ്ഞാനവിഷയകമായ ഈ വരമൊഴിച്ചു് എന്തുവരം വേണമെങ്കിലും ചോദിച്ചുകൊള്ളുക. ഈ മർത്ത്യലോകത്തുതന്നെ നീ മഹത്തായ ഐശ്വര്യത്തോടുകൂടിയവനായിഭവിക്കും. ഞാൻ നിന്നെ സർവ്വ ഭോഗങ്ങളും അനുഭവിക്കുവാൻ സമർത്ഥനാക്കിത്തീർക്കാം.

25 യേ യേ കാമാ ദുർല്ലഭാ മർത്ത്യ ലോകേ.
സർവ്വാൻ കാമാം ശ്ഛന്ദതഃ പ്രാർത്ഥയസ്വ.
ഇമാ രാമാഃ സരഥാഃ സതൂര്യാ
ന ഹീദൃശാ ലംഭനീയാ മനുഷ്യൈഃ;
ആഭിർമത് പ്രത്താഭിഃ പരിചാരയസ്വ
നചികേതോ, മരണം മാനുപ്രാക്ഷീഃ

സാരം:— മർത്ത്യലോകത്തു് ദുർല്ലഭങ്ങളായ എല്ലാ ഭോഗങ്ങളും നീ നിന്റെ ഇച്ഛാനുസരണം അനുഭവിച്ചുകൊള്ളുക. രഥത്തോടുകൂടി അപ്സരസ്സുകളേയും, വിഭിന്നവാദ്യവിശേഷങ്ങളേയും ചോദിച്ചുകൊള്ളുക. ഞാൻ തരുന്ന സ്ത്രീകൾ മനുഷ്യർക്ക ലഭ്യമല്ല. അവരെക്കൊണ്ടു് നീ പരിചര്യകൾ ചെയ്യിച്ചുകൊള്ളുക. എന്നാൽ മരണാനന്തരം ആത്മാവിനു് എന്തു സംഭവിക്കുന്നു എന്നുള്ള ചോദ്യംമാത്രം ചോദിക്കരുതു്.

26 ശ്വോഭാവാ മർത്ത്യസ്യ യദന്തകൈ തത്.
സർവ്വേന്ദ്രിയാണാം ജരയന്തി തേജഃ
അപി സർവ്വം ജീവിതമല്പമേവ,
തവൈവ വാഹാസ്തവ നൃത്യഗീതേ.

സാരം:— അല്ലയോ യമധർമ്മരാജാവേ! ഭോഗങ്ങളെല്ലാം ക്ഷണഭംഗുരങ്ങളാണല്ലോ. ഈ ഭോഗങ്ങൾ മനുഷ്യന്റെ സർവ്വേന്ദ്രിയങ്ങളുടേയും തേജസ്സിനെ ബലഹീനമാക്കുന്നു. ആ സ്ഥിതിക്കു് ആയുസ്സു് എത്ര തന്നെ ദീർഘമായാലും അതു് അല്പമായിത്തീരുന്നു. അതുകൊണ്ടു് അങ്ങയുടെ ഈ രഥവും വാഹനവും, നൃത്തഗീതാദികളും അങ്ങേയ്ക്കു തന്നെയിരിക്കട്ടെ.

27 ന വിത്തേന തർപ്പണീയോ മനുഷ്യോ
ലപ്സ്യാമഹേ വിത്തമദ്രാക്ഷ്മ ചേത്വാ
ജീവിഷ്യാമോ യാവദീശിഷ്യസി ത്വം.
വരസ്തു മേ വരണീയഃ സ ഏവ.

സാരം:— മനുഷ്യൻ ഒരിക്കലും ധനംകൊണ്ടു സംതൃപ്തനാകുന്നില്ല. അങ്ങയുടെ ദർശനം ലഭിച്ചതോടുകൂടി ധനവും ലഭിക്കുമല്ലോ. അങ്ങയുടെ ഭരണം നിലനിൽക്കുന്നതുവരെ ഞങ്ങൾ ജീവിച്ചിരിക്കുകയുംചെയ്യും. അതുകൊണ്ടു് വരണയോഗ്യമായവരം ആത്മജ്ഞാന സംബന്ധമായകാര്യം ഒന്നുമാത്രമാണു്.

28 അജീര്യതാമമൃതാനാമുപേത്യ.
ജീര്യന്മർത്ത്യഃ ക്വധഃസ്ഥഃ പ്രജാനൻ.
അഭിധ്യായൻ വർണ്ണരതി പ്രമോദാ–
നതി ദീർഘേ ജീവിതേ കോ രമേത.

സാരം:— മനുഷ്യൻ ജരാനരാജീർണ്ണനായി മരണമടയുന്നവനാണു്. ഈ തത്വം ഗ്രഹിച്ചിട്ടുള്ള ഏതു് മനുഷ്യനാണു്, അങ്ങയെ

പ്പോലെ വാൎദ്ധക്യരഹിതനും അമരനുമായിരിക്കുന്ന മഹാത്മാവിൻെറ സംസൎഗ്ഗത്തിനു സന്ദൎഭം ലഭിച്ചതിനുശേഷവും ആമോദപ്രമോദാസക്തനായി ദീൎഘായുസ്സിനെ ആഗ്രഹിക്കുന്നതു്?

29 യസ്മിന്നിദം വിചികിത്സന്തി മൃത്യോ
യത്സാംപരായേ മഹതി ബ്രൂഹി നസ്തത്
യോ ƒ യം വരോ ഗൂഢമനുപ്രവിഷ്ടോ.
നാന്യം തസ്മാന്നചികേതാ വൃണീതേ.

സാരം:— മരണാനന്തരം, ആത്മാവു് ജീവിച്ചിരിക്കുന്നുണ്ടോ ഇല്ലയോ എന്നുള്ള മഹത്തായ ആത്മജ്ഞാനത്തെക്കുറിച്ചു് ആളുകൾ സംശയഗ്രസ്തരാണ്. അതിൻെറ യഥാൎത്ഥസ്ഥിതി എന്താണെന്നു് ദയവുചെയ്തു് അങ്ങു് എനിക്കു് പറഞ്ഞുതരണം. ഇതുകേട്ടു് യമൻ പറഞ്ഞു:— "നചികേതസ്സേ, ഈ വരം അത്യന്തം നിഗൂഢമാണ്. അതുകൊണ്ടു് മറെറാരു വരം ചോദിച്ചുകൊള്ളുക.

ദ്വിതീയാവല്ലി

1 അന്യച്ഛ്രേയോ ƒ ന്യദുതൈവ പ്രേയ
സ്തേ ഉഭേ നാനാൎത്ഥേ പുരുഷം സിനീതഃ
തയോഃ ശ്രേയ ആദദാനസ്യ സാധു
ഭവതി ഹീയതേ ƒ ൎത്ഥാദ്യ ഉ പ്രേയോ വൃണീതേ.

സാരം:— ശ്രേയസ്സിൻെറ സാധനയെ ഗ്രഹിച്ചിട്ടുള്ളവനു് ശ്രേയസ്സുലഭിക്കുന്നു. ഭോഗ വിലാസങ്ങളിൽ മുഴുകിക്കിടക്കുന്ന മനുഷ്യൻ തത്വം ഗ്രഹിക്കാതെ അധഃപതിക്കുന്നു. എന്തെന്നാൽ ശ്രേയസ്സിനായുള്ളസാധനയും, പ്രാപഞ്ചികങ്ങളായ ഭോഗസുഖസാധനയും വ്യത്യസ്തങ്ങളാണ്. അവരണ്ടും പ്രത്യേകം പ്രത്യേകം ഫലങ്ങളെയാണ് പ്രദാനം ചെയ്യുന്നതു്.

2 ശ്രേയശ്ച പ്രേയശ്ച മനുഷ്യമേത
സ്തൗ സംപരീത്യ വിവിനക്തി ധീരഃ
ശ്രേയോ ഹി ധീരോ ƒ ഭി പ്രേയസോ വൃണീതേ
പ്രേയോ മന്ദോ യോഗക്ഷേമാദ് വൃണീതേ.

സാരം:— കീൎത്തിക്കു സാധനരൂപമായ ശ്രേയസ്സും, ഭോഗരൂപമായ പ്രേയസ്സും, മനുഷ്യൻെറ മുമ്പിൽ പ്രത്യക്ഷപ്പെടുന്നു. എന്നാൽ

ബുദ്ധിമാനായ മനുഷ്യൻ ആ രണ്ടിന്റെയും സ്വരൂപങ്ങളെ നല്ല പോലെ മനനം ചെയ്ത് പ്രേയസ്സിനേക്കാളും ശ്രേയസ്സിനെ ശ്രേഷ്ഠമെന്നു കരുതുന്നു. മന്ദബുദ്ധിയായ മനുഷ്യൻ പ്രാപഞ്ചികങ്ങളായ സുഖഭോഗങ്ങളെത്തന്നെ ഗ്രഹിക്കുകയാണ് ഉചിതമെന്നു കരുതുന്നു.

3 സ ത്വം പ്രിയാൻ പ്രിയരൂപാംശ്ച കാമാ
നഭിധ്യായന്നചികേതോ ƒ ത്യസ്രാക്ഷീഃ
നൈതാം സൃങ്കാം വിത്തമയീമവാപ്തോ
യസ്യാം മജ്ജന്തി ബഹവോ മനുഷ്യാഃ

സാരം:– അല്ലയോ നചികേതസ്സേ! നീ മനസ്സിനെ ആകർഷിക്കുന്ന സുന്ദരങ്ങളായ ഭോഗവസ്തുക്കളെ നല്ലവണ്ണം ചിന്തിച്ചതിനു ശേഷം പരിത്യജിച്ചിരിക്കുന്നു. അതുകൊണ്ട് നീ മായയുടെ ശൃംഖലയാൽ ബദ്ധനല്ലാതായിരിക്കുന്നു. ആ മായയിൽ എത്രയോമനുഷ്യർ അകപ്പെട്ടുപോകുന്നു.

4 ദൂരമേതേ വിപരീതേ വിഷൂചീ
അവിദ്യാ യാ ച വിദ്യേതി ജ്ഞാതാ.
വിദ്യാഭീപ്സിനം നചികേതസം മന്യേ
ന ത്വാ കാമാ ബഹവോ ƒ ലോലുപന്ത.

സാരം:– അല്ലയോ നചികേതസ്സേ! വിദ്യയുടേയും, അവിദ്യയുടേയും ഫലങ്ങൾ വിപരീതങ്ങളാണ്. അനേകം ഭോഗവസ്തുക്കൾക്കും നിന്നെ ആകർഷിക്കുവാൻ കഴിഞ്ഞില്ല. അതുകൊണ്ട് നീ വിദ്യയെമാത്രം ആഗ്രഹിക്കുന്നവനാണെന്ന് ഞാൻ മനസ്സിലാക്കുന്നു.

5 അവിദ്യായാമന്തരേ വർത്തമാനാഃ
സ്വയം ധീരാഃ പണ്ഡിതമ്മന്യമാനാഃ
ദന്ദ്രമ്യമാണാഃ പരിയന്തി മൂഢാ
അന്ധേനൈവ നീയമാനാ യഥാന്ധാഃ

സാരം:– അന്ധനെ അന്ധൻ നയിക്കുന്നതുപോലെ അവിദ്യാതത്പരനായ മനുഷ്യൻ പണ്ഡിതമ്മന്യനായി നാനായോനികളിലും അലഞ്ഞുതിരിഞ്ഞു, കഷ്ടപ്പെടുന്നു.

6 ന സാമ്പരായഃ പ്രതിഭാതി ബാലം
പ്രമാദ്യന്തം വിത്തമോഹേന മൂഢം,

അയം ലോകോ നാസ്തി പര ഇതി മാനീ
പുനഃ പുനർവശമാപദ്യതേ മേ.

സാരം:— യൗവനമത്തോൽ മത്തനായി പ്രമാദവാനായിരിക്കുന്ന വ്യക്തിക്കു് പരലോകകാര്യങ്ങളൊന്നും തോന്നുകയില്ല. അവനു് പ്രത്യക്ഷത്തിൽ കാണപ്പെടുന്ന ലോകം മാത്രമേ സത്യമായിത്തോന്നുകയുള്ളൂ. ഇഹലോകമല്ലാതെ മറെറാരു ലോകമില്ലെന്നു പറയുന്ന മനുഷ്യൻ വീണ്ടും വീണ്ടും എനിക്കധീനനായി ഭവിക്കുന്നു.

7 ശ്രവണായാപി ബഹുഭിര്യോ ന ലഭ്യഃ
ശൃണ്വന്തോ *f* പി ബഹവോ യം ന വിദ്യുഃ
ആശ്ചര്യോ വക്താ കുശലോ *f* സ്യ ലബ്ധാ
*f f* ശ്ചര്യോ ജ്ഞാതാ കുശലാനുശിഷ്ടഃ

സാരം:— ആത്മജ്ഞാനം അത്യന്തം രഹസ്യമാണു്. അനേകം പേർക്കു് അതുകേൾക്കുവാൻപോലും സാധിക്കുന്നില്ല. കേൾക്കുന്നവരിൽതന്നെ ഭൂരിപക്ഷംപേർക്കും മനസ്സിലാക്കുവാനുള്ള കഴിവില്ല. ഇങ്ങനെയുള്ള ഗൂഢതത്വത്തെപ്പററിപറയുന്നവൻ ആശ്ചര്യമയനായി ഭവിക്കുന്നു അങ്ങനെയുള്ളവരെ കണ്ടുപിടിക്കുവാൻ സാമർത്ഥ്യമുള്ളവരും കുറവാണു്. ഈ തത്വജ്ഞാനം ലഭിച്ചിട്ടുള്ളവരിൽനിന്നും അഭ്യാസം ലഭിച്ചിട്ടുള്ള ജ്ഞാനികളും വളരെ ദുർല്ലഭമാണു്.

8 ന നരേണാവരേണ പ്രോക്ത ഏഷ
സുവിജ്ഞേയോ ബഹുധാ ചിന്ത്യമാനഃ
അനന്യപ്രോക്തേ ഗതിരത്ര നാസ്തി.
അണീയാൻ ഹ്യതക്യമണുപ്രമാണാത്.

സാരം:— ഈ ആത്മജ്ഞാനം അത്രഎളുപ്പത്തിൽ മനസ്സിലാകുന്നതല്ല. അല്പബുദ്ധികളാൽ പറയപ്പെട്ടാലും, അവരാൽ പലവിധത്തിൽ ചിന്തിക്കപ്പെട്ടാലും, ആത്മജ്ഞാനം ലഭിക്കുകയില്ല. ഈ സൂക്ഷ്മജ്ഞാനം, തക്കവിതക്കാദികൾക്കെല്ലാം അതീതവും മറവുള്ളവർ പറഞ്ഞുകൊടുത്താലും സാധാരണ മനുഷ്യർക്കു അനധിഗമ്യവുമാണു്.

9 നൈഷാ തർക്കേണ മതിരാപനേയാ
പ്രോക്താന്യേനൈവ സുജ്ഞാനായ പ്രേഷ്ഠ
യാം ത്വമാപഃ സത്യധൃതിർബതാസി
ത്വാദൃങ് നോ ഭൂയാന്നചികേതഃ പ്രഷ്ടാ.

സാരം:— ഹേ നചികേതസ്സേ! നിന്നിൽ സമാവിഷ്ടമായിരിക്കുന്നബുദ്ധി, തർക്കംകൊണ്ടു കൈവരുവാൻ സാദ്ധ്യമല്ല. ഈബുദ്ധി, മററുള്ളവരുടെ ഉപദേശംകൊണ്ടുമാത്രമേ ആത്മജ്ഞാനസംയുക്തമായിത്തീരുകയുള്ളൂ. നീ തീർച്ചയായും ധീരനാണ്. നിന്നെപ്പോലുള്ള ജിജ്ഞാസുക്കളാണ് എനിക്ക് ഏററവും പ്രിയപ്പെട്ടവർ.

10 ജാനാമ്യഹം ശേവധിരിത്യനിത്യം
ന ഹ്യ ധ്രുവൈഃ പ്രാപ്യതേ ഹി ധ്രുവം തത്.
തതോ മയാ നാചികേതശ്ചിതോ *f* ഗ്നി
രനിത്യൈർദ്രവ്യൈഃ പ്രാപ്തവാനസ്മി നിത്യം.

സാരം:— കർമ്മഫലമാകുന്ന നിധി അനിത്യമാണെന്ന് എനിക്കറിയാം. അനിത്യപദാർത്ഥങ്ങളാൽ നിത്യപദാർത്ഥങ്ങൾ ലഭിക്കുകയില്ല. അതുകൊണ്ട് ഞാൻ നചികേതാഗ്നിയെ അനുഷ്ഠിച്ച് നിത്യബ്രഹ്മത്തെ പ്രാപിച്ചുകഴിഞ്ഞിരിക്കുന്നു.

11 കാമസ്യാപ്തിം ജഗതഃ പ്രതിഷ്ഠാം
ക്രതോരനന്ത്യമഭയസ്യ പാരം,
സ്തോമമഹദുരുഗായം പ്രതിഷ്ഠാം
ദൃഷ്ട്വാ ധൃത്യാ ധീരോ നചികേതോ *f* ത്യസ്രാക്ഷീ.

സാരം:— ഹേ നചികേതസ്സേ! നിന്നെഞാൻ അതിബുദ്ധിമാനാണെന്നു കരുതുന്നു. എന്തെന്നാൽ സർവ്വഭോഗസമ്പൂർണ്ണവും, പ്രപഞ്ചത്തിന്നാധാരഭൂതവും, യജ്ഞഫലരൂപവും, സ്തുത്യർഹവും, മഹിമാമയവുമായ സ്വർഗ്ഗലോകത്തെപ്പോലും നീ ധീരതയോടുകൂടി തിരസ്കരിച്ചിരിക്കുന്നു.

12 തം ദുർദർശം ഗൂഢമനുപ്രവിഷ്ടം
ഗുഹാഹിതം ഗഹ്വരേഷ്ഠം പുരാണം
അദ്ധ്യാത്മയോഗാധിഗമേന ദേവം
മത്വാ ധീരോ ഹർഷശോകൗ ജഹാതി.

സാരം:- സനാതനവും, ദുർല്ലഭദർശനവും, ഗൂഢവും, സർവവ്യാപ്തവും ഹൃദയഗഹ്വരത്തിൽ പ്രതിഷ്ഠിതവുമായിരിക്കുന്ന ബ്രഹ്മത്തെ ബുദ്ധിമാൻ ആദ്ധ്യാത്മികയോഗംമുഖേന മനസ്സിലാക്കി ഹർഷശോകാദികളിൽനിന്നും വിമുക്തനായിഭവിക്കുന്നു.

13 ഏതത് ശ്രുത്വാ സംപരിഗൃഹ്യ മർത്ത്യഃ
പ്രവൃഹ്യ ധർമ്മ്യമണുമേതമാപ്യ
സ മോദതേ മോദനീയം ഹി ലബ്ധ്വാ
വിവൃതാം സദ്മ നചികേതസം മന്യേ.

സാരം:— ഹേ നചികേതസ്സേ, നിനക്കു പരമധാമ കവാടം തുറന്നിരിക്കുന്നു; എന്നു ഞാൻ മനസ്സിലാക്കുന്നു. നിന്നെപ്പോലെയുള്ള മനുഷ്യൻ ധർമ്മസംഗതമായ ഈ ഉപദേശം ശ്രവിച്ചു് നല്ലതുപോലെ ഗ്രഹിക്കുന്നു. നല്ലവണ്ണം ചിന്തിച്ചതിനുശേഷം അത്യന്തംസൂക്ഷ്മമായ ആ ആത്മജ്ഞാനത്തെ മനസ്സിലാക്കുന്നു. അവൻ സച്ചിദാനന്ദസ്വരൂപനായിരിക്കുന്ന പരമാത്മാവിനെ പ്രാപിച്ചു് അത്യധികമായ ആനന്ദത്തെ അനുഭവിക്കുന്നു.

14 അന്യത്ര ധർമ്മാദന്യത്രാധർമ്മാദന്യത്രാസ്മാത് കൃതാകൃതാത്.
അന്യത്ര ഭൂതാച്ച ഭവ്യാച്ച യത്തത് പശ്യസി തദ്വദ.

സാരം:— നചികേതസ്സു്:— ഹേ ധർമ്മരാജാവേ! ഏതൊരു പരമാത്മാവിനെയാണോ അങ്ങു് ധർമ്മാധർമ്മങ്ങൾക്കും, കാര്യകാരണ സ്വരൂപമായ പ്രപഞ്ചത്തിനും, ഭൂതം, ഭവിഷ്യം, വർത്തമാനം എന്നീ ത്രികാലങ്ങൾക്കും അതീതനായികാണുന്നതു്, ആ പരബ്രഹ്മത്തെപ്പററി പറഞ്ഞുതരാൻ കൃപയുണ്ടാകണം.

15 സർവ്വേ വേദാ യത് പദമാമനന്തി
തപാംസി സർവ്വാണി ച യദ് വദന്തി
യദിച്ഛന്തോ ബ്രഹ്മചര്യം ചരന്തി
തത്തേ പദം സംഗ്രഹേണ ബ്രവീമ്യോമിത്യേതത്.

സാരം:— യമധർമ്മൻ:— ഏതൊരു പരമപദത്തെയാണോ വേദങ്ങളെല്ലാം പ്രതിപാദിക്കുന്നതു്, ഏതൊരുപദമാണോ സമ്പൂർണ്ണതപസ്സിനെയും ആഭാസമാത്രമാക്കിത്തീർക്കുന്നതു്, ഏതൊരുപദത്തെ ആഗ്രഹിച്ചാണോ സാധകൻ ബ്രഹ്മചര്യവ്രതത്തെ അനുഷ്ഠിക്കുന്നതു്, ആ പരമപദത്തെപ്പററി ഞാൻ നിനക്കു ചുരുക്കിപ്പറഞ്ഞുതരാം. അതിന്റെ ഏകാക്ഷരമാണു് 'ഓം.'

16 ഏതദ്ധ്യേവാക്ഷരം ബ്രഹ്മ ഏതദ്ധ്യേവാക്ഷരം പരം
ഏതദ്ധ്യേവാക്ഷരം ജ്ഞാത്വാ യോ യദിച്ഛതി തസ്യ തത്.

സാരം:– ഇതുതന്നെയാണ് അക്ഷരബ്രഹ്മം, ഇതുതന്നെയാണ് പരബ്രഹ്മം, ഈ അക്ഷരത്തെ ഗ്രഹിച്ചതിനുശേഷം എന്തുതന്നെ ആഗ്രഹിച്ചാലും അതു് അവനു ലഭിക്കുന്നു.

17 ഏതദാലംബനം ശ്രേഷ്ഠമേതദാലംബനം പരം.
ഏതദാലംബനം ജ്ഞാത്വാ ബ്രഹ്മലോകേ മഹീയതേ.

സാരം:- ഇതുതന്നെയാണ് ശ്രേഷ്ഠവും ഏകവുമായ ആലംബമായിട്ടുള്ളതു്. ഇതുതന്നെയാണ് പരമമായ ആധാരം. ഈ പരമാധാരത്തെ അറിയുന്ന മനുഷ്യൻ മഹത്തായ ബ്രഹ്മലോകത്തെപ്രാപിക്കുന്നു.

18 ന ജായതേ മ്രിയതേ വാ വിപശ്ചി
ന്നായം കുതശ്ചിന്ന ബഭൂവ കശ്ചിത്
അജോ നിത്യഃ ശാശ്വതോ*f*യം പുരാണോ
ന ഹന്യതേ ഹന്യമാനേ ശരീരേ.

സാരം:–ആത്മാവു് ജനിക്കുന്നുമില്ല,മരിക്കുന്നുമില്ല. അതു് നിത്യമാണ്. അതു് ആരാലും സൃഷ്ടിക്കപ്പെട്ടതുമല്ല; അതിനാൽ ആരും സൃഷ്ടിക്കപ്പെട്ടിട്ടുമില്ല. അതു് ജന്മരഹിതവും, നിത്യവും, ശാശ്വതവും, സനാതനവുമാകുന്നു. ശരീരം നശിച്ചാലും അതു നശിക്കുന്നില്ല.

19 ഹന്താ ചേന്മന്യതേ ഹന്തും ഹതശ്ചേന്മന്യതേ ഹതം.
ഉഭൗ തൗ ന വിജാനീതോ നായം ഹന്തി ന ഹന്യതേ.

സാരം:– ഹന്താവു് കൊല്ലുന്നവനാണെന്നു മനസ്സിലാക്കുകയോ കൊല്ലപ്പെട്ടവൻ കൊല്ലപ്പെട്ടു, എന്നു മനസ്സിലാക്കുകയോ ചെയ്താൽ അവർ രണ്ടുപേരും അജ്ഞാനികളാണ്. എന്തെന്നാൽ, ആരും, ആരെയും കൊല്ലുന്നുമില്ല. ആരും, ആരാലും കൊല്ലപ്പെടുന്നുമില്ല.

20 അണോരണീയാന്മഹതോ മഹീയാ
നാത്മാസ്യ ജന്തോർനിഹിതോ ഗുഹായാം
തമക്രതുഃ പശ്യതി വീതശോകോ
ധാതുഃ പ്രസാദാന്മഹിമാനമാത്മനഃ

സാരം:–ഈ പ്രാണികളുടെയെല്ലാം ഹൃദയഗഹ്വരത്തിൽ സ്ഥിതിചെയ്യുന്ന, സൂക്ഷ്മാതിസൂക്ഷ്മവും, മഹത്തിൽ മഹത്തും ആയിരിക്കുന്ന പരമാത്മാവിനെയും, ആ പരമാത്മാവിൻെറ മഹിമാവിശേഷത്തെയും കാണുന്ന കാമശോകരഹിതനായ വ്യക്തിയിൽ പരബ്രഹ്മത്തിൻെറ കൃപയുണ്ടെന്നു മനസ്സിലാക്കണം.

21 ആസീനോ ദൂരം വ്രജതി ശയാനോ യാതി സർവ്വതഃ
കസ്തം മദാമദം ദേവം മദന്യോ ജ്ഞാതുമർഹതി.

സാരം:— ഈ പരമാത്മാവ് ഇരിക്കവേതന്നെ ബഹുദൂരം പോകുന്നു. ശയിക്കവേതന്നെ എല്ലാഭാഗത്തും പോകുന്നു. ആ പരമാത്മാവ് ഒരിക്കലും തൻെറ ഐശ്വര്യത്തിൽ മമത്തനാകുന്നില്ല. എനിക്കല്ലാതെ ആ പരമാത്മാവിനെ ആക്കറിയാം?

22 അശരീരം ശരീരേഷ്വനവസ്ഥേഷ്വവസ്ഥിതം.
മഹാന്തം വിഭുമാത്മാനം മത്വാ ധീരോ ന ശോചതി.

സാരം:— ആ പരമാത്മാവ് സർവവ്യാപിയും, അസ്ഥിരനും, ശരീരമുണ്ടെങ്കിലും വിദേഹനും, അചഞ്ചലനും മഹാനുമാകുന്നു. ആ പരമാത്മാവിനെപ്പററി അറിയുന്ന ജ്ഞാനി ഒരിക്കലും ശോകാതുരനാകുന്നില്ല.

23 നായമാത്മാ പ്രവചനേന ലഭ്യോ
ന മേധയാ ന ബഹുനാ ശ്രുതേന
യമേവൈഷ വൃണുതേ തേന ലഭ്യ
സ്തസ്യൈഷ ആത്മാ വിവൃണുതേ തനൂം സ്വാം.

സാരം:—ആ പരമാത്മാവ്, വാക്കിനും, കാതിനും, ബുദ്ധിക്കും അപ്രാപ്യമാണ്. എന്നാൽ ആരുടെമേൽ അവന് കൃപയുണ്ടോ, അവന് ആ ഭാഗ്യം ലഭിക്കുന്നു. എന്തെന്നാൽ അവൻ കൃപാപാത്രത്തിൽ മാത്രമേ സ്വയം പ്രത്യക്ഷപ്പെടുകയുള്ളു.

24 നാവിരതോ ദുശ്ചരിതാന്നാശാന്തോ നാസമാഹിതഃ
നാശാന്തമാനസോ വാപി പ്രജ്ഞാനേനൈനമാപ്നുയാത്.

സാരം:- ദുശ്ചരിതനും, അശാന്തചിത്തനും, സംയമനശീലമില്ലാത്തവനുമായ വ്യക്തിക്ക് തൻെറ സൂക്ഷ്മബുദ്ധികൊണ്ടുപോലും ആ പരമാത്മാവിനെ പ്രാപിക്കുവാൻ സാധിക്കുകയില്ല.

25 യസ്യ ബ്രഹ്മ ച ക്ഷത്രം ച ഉഭേ ഭവത ഓദനഃ
മൃത്യുര്യസ്യോപസേചനം ക ഇത്ഥാ വേദ യത്ര സഃ

സാരം:— ആരാണോ ബ്രാഹ്മണക്ഷത്രിയാദികൾക്ക് ഭോജനമായിരിക്കുന്നതു്, ആർക്കാണോ മൃത്യു ഉപദംശമായിരിക്കുന്നതു്, ആ പരമാത്മാവിനെപ്പററി ആർക്കറിയാം?

## തൃതീയവല്ലി

1 ഋതം പിബന്തൗ സുകൃതസ്യലോകേ
ഗുഹാം പ്രവിഷ്ടൗ പരമേ പരാർദ്ധേ
ഛായാതപൗ ബ്രഹ്മവിദോ വദന്തി
പഞ്ചാഗ്നയോ യേ ച ത്രിണാചികേതാഃ

സാരം:– ശ്രേഷ്ഠകർമ്മങ്ങളാൽ ലഭിച്ചിട്ടുള്ള മനുഷ്യദേഹത്തിൽ സ്ഥിതിചെയ്യുന്ന ഹൃദയമാകുന്ന പരമധാമത്തിൽ, ബുദ്ധിയാകുന്ന ഗുഹയിൽ സ്ഥിതിചെയ്യുന്ന സത്യത്തെ പാനംചെയ്യുന്നവയായി, ഛായയും, വെയിലുംപോലെ രണ്ടു പരസ്പരവൈരുദ്ധ്യങ്ങളുണ്ട് എന്ന് ബ്രഹ്മജ്ഞാനികൾ പറയുന്നു. നാചികേതാഗ്നിയെ മൂന്നു പ്രാവശ്യം അനുഷ്ഠിക്കുന്നവരും, പഞ്ചാഗ്നിയുക്തന്മാരായ വിദ്വാന്മാരും ഇങ്ങനെതന്നെ പറയുന്നു.

2 യഃ സേതുരീജാനാനാമക്ഷരം ബ്രഹ്മ യത് പരം
അഭയം തിതീർഷതാം പാരം നാചികേതം ശകേമഹി.

സാരം:– യജ്ഞകർത്താവിനെ, സംസാരസാഗരത്തെതരണംചെയ്യിക്കുവാൻ സമർത്ഥമായ നാചികേതാഗ്നിമുഖേന ഭവസാഗരത്തെ തരണം ചെയ്യണമെന്നാഗ്രഹമുള്ള മനുഷ്യരെ അഭയസ്ഥാനത്ത് എത്തിക്കുന്നതിനും അക്ഷരബ്രഹ്മത്തെ അറിഞ്ഞ് അതിനെ പ്രാപിക്കുന്നതിനുമുള്ളശക്തി നമുക്കുലഭിക്കട്ടെ.

3 ആത്മാനം രഥിനം വിദ്ധി ശരീരം രഥമേവ തു
ബുദ്ധിം തു സാരഥിം വിദ്ധി മനഃ പ്രഗ്രഹമേവ ച.

സാരം:– നീ ഈ ശരീരത്തെ രഥമെന്നും, ജീവാത്മാവിനെ രഥി എന്നും, ബുദ്ധിയെ സാരഥി എന്നും, മനസ്സിനെ കടിഞ്ഞാണെന്നും മനസ്സിലാക്കുക.

4 ഇന്ദ്രിയാണി ഹയാനാഹുർവിഷയാംസ്തേഷു ഗോചരാൻ
ആത്മേന്ദ്രിയമനോയുക്തം ഭോക്തേത്യാഹുർമനീഷിണഃ

സാരം:– ഇന്ദ്രിയങ്ങൾ കുതിരകളാണെന്നും. വിഷയങ്ങൾ അവയുടെ ഗമനാഗമന മാർഗ്ഗങ്ങളാണെന്നും, വിദ്വാന്മാർ പറഞ്ഞിട്ടുണ്ട്. ഇന്ദ്രിയാദികളോടുകൂടി വസിക്കുന്ന ജീവാത്മാവുതന്നെയാണ് അതിന്റെ ഭോക്താവ്.

5 യസ്ത്വവിജ്ഞാനവാൻ ഭവത്യയുക്തേന മനസാ സദാ
തസ്യേന്ദ്രിയാണ്യവശ്യാനി ദുഷ്ടാശ്വാ ഇവ സാരഥേഃ

**സാരം:— അവിവേകിയും അസംയതചിത്തനുമായ മനുഷ്യന്റെ ഇന്ദ്രിയങ്ങൾ അസമർത്ഥനായ സാരഥിയുടെ ദുഷ്ടാശ്വങ്ങളെപ്പോലെ ഉച്ഛൃംഖലങ്ങളായിത്തീരുന്നു.**

6 യസ്തു വിജ്ഞാനവാൻ ഭവതി യുക്തേന മനസാ സദാ
തസ്യേന്ദ്രിയാണി വശ്യാനി സദശ്വാ ഇവ സാരഥേഃ

**സാരം:— എന്നാൽ, സദാവിവേകബുദ്ധിയോടുകൂടിയിരിക്കുന്നവനും, ജിതേന്ദ്രിയനുമായ വ്യക്തിയുടെ ഇന്ദ്രിയങ്ങൾ കുശലനായ സാരഥിയുടെ ശ്രേഷ്ഠങ്ങളായ കുതിരകളെപോലെ നിയന്ത്രണാധീനങ്ങളായിരിക്കുന്നു.**

7 യസ്ത്വവിജ്ഞാനവാൻ, ഭവത്യമനസ്കഃ സദാഽശുചിഃ
ന സ തത്പദമാപ്നോതി സംസാരം ചാധിഗച്ഛതി.

**സാരം:— അവിവേകിയും, അസംയതചിത്തനും, അശുദ്ധഹൃദയനുമായ മനുഷ്യൻ ജനനമരണമാകുന്ന ചക്രത്തിൽപെട്ട് നട്ടംതിരിയുന്നു. അവൻ ഒരിക്കലും പരമപദത്തെ പ്രാപിക്കുന്നില്ല.**

8 യസ്തു വിജ്ഞാനവാൻ ഭവതി സമനസ്കഃ സദാ ശുചിഃ
സ തു തത്പദമാപ്നോതി യസ്മാദ് ഭൂയോ ന ജായതേ.

**സാരം:— വിവേകിയും, സംയതചിത്തനും, പരിശുദ്ധഹൃദയനുമായ മനുഷ്യൻ ആ പരമപദത്തെപ്രാപിക്കുന്നു. അവിടെ നിന്നും പിന്നീട് അവനുമടങ്ങേണ്ടിവരുന്നില്ല. അതായതു് പുനർജ്ജന്മമില്ല.**

9 വിജ്ഞാനസാരഥിർയസ്തു മനഃ പ്രഗ്രഹവാൻ നരഃ
സോഽധ്വനഃ പാരമാപ്നോതി, തദ്വിഷ്ണോഃ പരമം പദം.

**സാരം:— വിവേകിയായ സാരഥിയെപോലെ ശ്രേഷ്ഠമായ ബുദ്ധിയോടുകൂടിയ മനുഷ്യൻ അവന്റെ മനസ്സാകുന്ന കടിഞ്ഞാൺ എപ്പോഴും തന്റെ നിയന്ത്രണത്തിൽതന്നെ സൂക്ഷിക്കുന്നു. അവൻ ഈ സംസാരസാഗരത്തെ കടന്നു് വിഷ്ണുവിന്റെ പരമപദത്തെ പ്രാപിക്കുന്നു.**

10 ഇന്ദ്രിയേഭ്യഃ പരാ ഹ്യർത്ഥാ അർത്ഥേഭ്യശ്ച പരംമനഃ
മനസസ്തു പരാ ബുദ്ധിർബുദ്ധേരാത്മാ മഹാൻ പരഃ

സാരം:— ഇന്ദ്രിയങ്ങളെക്കാളും ശക്തിയേറിയതു് വിഷയവും; വിഷയങ്ങളെക്കാറം ശക്തിയേറിയതു് മനസ്സും, മനസ്സിനെക്കാറം മഹത്വമേറിയതു്ബുദ്ധിയും, ബുദ്ധിയെക്കാറം മഹത്വമേറിയതു് ഈ ആത്മാവും ആകുന്നു. അതാണു് സർവ്വത്തിലും ശ്രേഷ്ഠമായിട്ടുള്ളതു്.

11 മഹതഃ പരമവ്യക്തമവ്യക്താത് പുരുഷഃ പരഃ
പുരുഷാന്ന പരം കിംചിത്സാ കാഷ്ഠാ സാ പരാ ഗതിഃ

സാരം:— ആത്മാവിനെക്കാളും ശ്രേഷ്ഠമായിട്ടുള്ളതു് അവ്യക്തശക്തിയും, അവ്യക്തശക്തിയെക്കാറം ശ്രേഷ്ഠമായിട്ടുള്ളതു് പരമാത്മാവുമാണു്. ആ പരമാത്മാവിനെക്കാറം ശ്രേഷ്ഠമായിട്ടൊന്നുമില്ല. അതുതന്നെയാണു് എല്ലാവർക്കും പരമകാഷ്ഠയും, പരമഗതിയും.

12 ഏഷ സർവ്വേഷു ഭൂതേഷു ഗൂഢോത്മാ ന പ്രകാശതേ
ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ

സാരം:— ഈ പരമാത്മാവു്, എല്ലാവരുടെയും ആത്മാവിന്റെ രൂപത്തിൽ ദേഹധാരികളിൽ വസിക്കുന്നു; എങ്കിലും സ്വമായയാൽ ആച്ഛാദിതമായിരിക്കുന്നതുകൊണ്ടു് പ്രത്യക്ഷപ്പെടുന്നില്ല. സൂക്ഷ്മദർശികറംക്കുമാത്രമേ സൂക്ഷ്മബുദ്ധികൊണ്ടു് ആ പരമാത്മാവിന്റെ ദർശനം ലഭിക്കുകയുള്ളു.

യച്ഛേദ്വാങ്മനസീ പ്രാജ്ഞസ്തദ്യച്ഛേത്ജ്ഞാന ആത്മനി
ജ്ഞാനമാത്മനി മഹതി നിയച്ഛേത്തദ്യച്ഛേച്ഛാന്ത ആത്മനി.

സാരം:- ബുദ്ധിമാനായ മനുഷ്യൻ വാക്കിനെ മനസ്സിന്നധീനമാക്കണം. പിന്നീടു് മനസ്സിനെ ജ്ഞാനമയമായ ബുദ്ധിയിൽ പ്രവേശിപ്പിക്കണം. ബുദ്ധിയെ ആത്മാവിലും, ആത്മാവിനെ പ്രശാന്തപുരുഷനായ പരമാത്മാവിലും പ്രവേശിപ്പിക്കുവാൻ ശ്രമിക്കേണ്ടതാണു്.

14 ഉത്തിഷ്ഠത ജാഗ്രത പ്രാപ്യ വരാന്നിബോധത, ക്ഷുരസ്യ
ധാരാനിശിതാ ദുരത്യയാദ്ദുർഗ്ഗം പഥസ്തത് കവയോ വദന്തി.

സാരം:— എഴുന്നേൽക്കുവിൻ, ഉണരുവിൻ, ഉത്തമപുരുഷന്മാരുടെ സംസർഗ്ഗംകൊണ്ടു് പരമാത്മാവിനെ അറിയുവിൻ. ആ മാർഗ്ഗം കത്തിയുടെ മൂർച്ചയേറിയ ധാരയെപ്പോലെ ദുർഗ്ഗമമാണെന്നു് വിദ്വാന്മാർ പറയുന്നു.

15 അശബ്ദമസ്പർശമരൂപമവ്യയം
തഥാരസം നിത്യമഗന്ധവച്ച യത്
അനാദ്യനന്തം മഹതഃ പരം ധ്രുവം
നിചായ്യ തന്മൃത്യു മുഖാത് പ്രമുച്യതേ.

സാരം:— ശബ്ദ സ്പർശ രൂപരസഗന്ധരഹിതവും, അനന്തവും, അനാദിയും, നിത്യവും, അവ്യയവും, ആത്മാവിനെക്കാളും ശ്രേഷ്ഠവും സത്യസ്വരൂപവുംആയ പരമേശ്വരനെ അറിഞ്ഞുകഴിഞ്ഞാൽപിന്നെ മനുഷ്യൻ മൃത്യുലോകത്തുനിന്നും മുക്തനായിഭവിക്കുന്നു.

16 നാചികേതമുപാഖ്യാനം മൃത്യുപ്രോക്തം സനാതനം
ഉക്ത്വാ ശ്രുത്വാ ച മേധാവീ ബ്രഹ്മലോകേ മഹീയതേ.

സാരം:— യമധർമ്മരാജാവിനാൽ പറയപ്പെട്ടതും, സനാതനവുമായ നാചികേതോപാഖ്യാനം, വർണ്ണിച്ചുപറയുകയോ, കേൾക്കുകയോ ചെയ്യുന്ന ബുദ്ധിമാൻ ബ്രഹ്മലോകത്തെ പ്രാപിച്ച് അത്യന്തം മഹിമാമയനായിത്തീരുന്നു.

17 യ ഇമം പരമം ഗുഹ്യം ശ്രാവയേദ് ബ്രഹ്മസംസദി
പ്രയതഃ ശ്രാദ്ധകാലേ വാ തദാനന്ത്യായ കല്പതേ ഇതി.

സാരം:— അത്യന്തം നിഗൂഢമായ ഈ രഹസ്യത്തെ ഏതൊരുവനാണോ ശുദ്ധഭാവത്തോടുകൂടി ബ്രാഹ്മണരുടെ സദസ്സിൽ പറയുകയോ, ശ്രാദ്ധകാലങ്ങളിൽ ഉച്ചരിക്കുകയോചെയ്യുന്നതു് അവൻെറ ആ കർമ്മം അനന്തമായിത്തീരുന്നു. അനന്തനാകാനുള്ള ശക്തി അവൻ ആർജ്ജിക്കുകയും ചെയ്യുന്നു.

പ്രഥമാദ്ധ്യായം സമാപ്തം

———

ദ്വിതീയ അദ്ധ്യായം

1 പരാഞ്ചി ഖാനി വ്യതൃണത് സ്വയംഭൂ
സ്തസ്മാത് പരാങ്പശ്യതി നാന്തരാത്മൻ
കശ്ചിദ്ധീരഃ പ്രത്യഗാത്മാനമൈക്ഷ –
ദാവൃത്ത ചക്ഷുരമൃതത്വമിച്ഛൻ.

സാരം:– സ്വയംഭൂവായ പരമാത്മാവു് സർവ്വേന്ദ്രിയങ്ങളുടേയും കവാടം വെളിയിലേക്കാണു് നിർമ്മിച്ചിരിക്കുന്നതു്. അതുകൊണ്ടു് പ്രാണികൾക്കു് ബാഹ്യവസ്തുക്കൾമാത്രമേ കാണുവാൻ സാധിക്കുന്നുള്ളു. അന്തരാത്മാവിനെ കാണുവാൻ സാധിക്കുന്നില്ല. എന്നാൽ ചില ബുദ്ധിമാന്മാർ അമൃതത്വവാഞ്ഛയോടുകൂടി ചക്ഷുരാദികളെ അന്തർമുഖമാക്കി അന്തരാത്മാവിനെ ദർശിച്ചിട്ടുമുണ്ടു്.

2 പരാചഃ കാമാനനുയന്തി ബാലാ
സ്തേ മൃത്യോർയന്തി വിതതസ്യ പാശം,
അഥ ധീരാ അമൃതത്വം വിദിത്വാ
ധ്രുവമധ്രുവേഷ്വിഹ ന പ്രാർത്ഥയന്തേ.

സാരം:– ബുദ്ധിശൂന്യന്മാർ ബാഹ്യങ്ങളായ ഭോഗസുഖങ്ങളിൽ കുടുങ്ങിക്കഴിയുന്നു. അവർ മൃത്യുവിന്റെ ഭീഷണപാശത്താൽ ബന്ധിക്കപ്പെടുന്നു. എന്നാൽ ബുദ്ധിമാന്മാർ സത്യസ്വരൂപമായ അമൃതത്വത്തെ മനസ്സിലാക്കി, യാതൊരുവിധമായ പ്രാപഞ്ചികങ്ങളിലും അനിത്യങ്ങളായ ഭോഗവസ്തുക്കളിലും ആഗ്രഹം കാണിക്കുന്നില്ല.

3 യേന രൂപം രസം ഗന്ധം ശബ്ദാൻസ്പർശാംശ്ച മൈഥുനാൻ
ഏതേനൈവ വിജാനാതി കിമത്ര പരിശിഷ്യതേ. ഏതദ്വൈതത്.

സാരം:– മനുഷ്യൻ ഏതൊരു പരമാത്മാവിന്റെ പ്രേരണയാലാണോ ശബ്ദസ്പർശരൂപരസഗന്ധങ്ങളുടെയും, മററു പലവിധത്തിലുള്ള ഭോഗസുഖങ്ങളുടെയും രസം അനുഭവിക്കുന്നതു്, ആ പരമാത്മാവിന്റെ പ്രേരണയാൽതന്നെ ഇവിടെ ശേഷിക്കുന്നതെന്താണെന്നുള്ള തത്ത്വവും അറിയുന്നു. അതായതു്, ഇവിടെ ഒന്നുംതന്നെ ശേഷിക്കുന്നില്ല; എന്നും അറിയുന്നു. ഇതാണു് ആ പരമാത്മാവു്.

4 സ്വപ്നാന്തം ജാഗരിതാന്തം ചോഭൗ യേനാനുപശ്യതി
മഹാന്തം വിഭുമാത്മാനം മത്വാ ധീരോ ന ശോചതി.

സാരം:— സ്വപ്നത്തിൽ കാണപ്പെടുന്നതും ജാഗ്രദവസ്ഥയിൽ കാണപ്പെടുന്നതുമായ രണ്ടു് അവസ്ഥയിലുമുള്ള ദൃശ്യങ്ങളും ആരുടെ സഹായത്താലാണോ മനുഷ്യനു് കാണാൻ സാധിക്കുന്നതു്, മഹാനും, സർവ്വവ്യാപിയും, സർവാത്മാവും ആയ ആ പരമാത്മാവിനെ നല്ലതുപോലെ അറിഞ്ഞു് ബുദ്ധിമാൻ ഒരു വിധത്തിലും ശോകസന്തപ്തനാകുന്നില്ല.

5 യ ഇമം മധ്വദം വേദ ആത്മാനം ജീവമന്തികാത്
ഈശാനം ഭൂതഭവ്യസ്യ ന തതോ വിജുഗുപ്സതേ
ഏതദ്വൈതത്.

സാരം:— ജീവനദാതാവും, കർമ്മഫലപ്രദനും ഭൂതഭവിഷ്യാദിസർവ്വകാലങ്ങളിലും നമ്മെഭരിക്കുന്നവനുമായ പരമാത്മാവു തൻെറ അടുത്തുതന്നെ ഉണ്ടെന്നു മനസ്സിലാക്കുന്ന മനുഷ്യൻ ഒരുവിധത്തിലുമുള്ള നിന്ദാസ്തുതികളിലും പെടുന്നില്ല. ഇതാണു് ആ പരമാത്മാവു്.

6 യഃ പൂർവ്വം തപസോ ജാതമദ്ഭ്യഃ പൂർവ്വമജായത ഗുഹാം
പ്രവിശ്യ തിഷ്ഠന്താം യോ ഭൂതേഭിർ, വ്യപശ്യത. ഏത
ദ്വൈതത്.

സാരം:— ഈ പരമാത്മാവുതന്നെയാണു് ജലത്തിനും മുമ്പുണ്ടായതു്. ആദ്യമായി ഹൃദയമാകുന്ന ഗഹ്വരത്തിൽ പ്രവേശിച്ചു് പ്രാണികളിൽ വസിക്കുന്ന പരമാത്മാവിനെ കാണുന്നവനാണു് ജ്ഞാനി. ഇതാണു് ആ പരമാത്മാവു്.

7 യാ പ്രാണേന സംഭവത്യദിതിർ ദേവതാമയി ഗുഹാം
പ്രവിശ്യ തിഷ്ഠന്തീം യാഭൂതേഭിർവ്യജായത. ഏതദ്വൈതത്.

സാരം:— പ്രാണങ്ങളോടും പ്രാണികളോടുംകൂടി പ്രത്യക്ഷപ്പെടുന്ന അദിതിദേവിതന്നെയാണു് ഹൃദയഗഹ്വരത്തിൽ പ്രവേശിച്ചു് വിരാജിക്കുന്നതു്. ഇതുതന്നെയാണു് ആ ഈശ്വരൻ.

8 അരണ്യോർനിഹിതോ ജാതവേദാ ഗർഭ ഇവ സുഭൃതോ
ഗർഭിണീഭിഃ ദിവേ ദിവ ഈഡ്യോ ജാഗൃവദ്ഭിർ
ഹവിഷ്മദ്ഭിർമനുഷ്യേഭിരഗ്നിഃ. ഏതദ്വൈതത്.

സാരം:— ഗർഭവതിയായ സ്ത്രീ ധരിച്ചിട്ടുള്ള ഗർഭത്തെപ്പോലെ രണ്ടു അരണികളിലും സ്ഥിതിചെയ്യുന്ന ജാതവേദസ്സെന്ന അഗ്നി ഉണൎന്നു ഹവനസാമഗ്രികളാൽ സമ്പന്നമായി മനുഷ്യരാൽ സ്തുത്യർഹനായി ത്തീരുന്നു. ഇതുതന്നെയാണു് ആ പരമേശ്വരൻ.

9 യതശ്ചോദേതി സൂര്യോഽസ്തം യത്ര ച ഗച്ഛതി തം ദേവാഃ
സർവേഽർപ്പിതാസ്തദു നാ ത്യേതികശ്ചന. ഏതദ്വൈതത്.

സാരം:— എവിടെയാണോ സൂര്യൻ ഉദിക്കുകയും, അസ്തമിക്കുകയും ചെയ്യുന്നതു്, അവിടെയാണു് ദേവന്മാരെല്ലാവരും വസിക്കുന്നതു്. ആരാലും അലംഘനീയനായ പരമാത്മാവു് അതുതന്നെയാണു്.

10 യദേവേഹ തദമുത്ര യദമുത്ര തദന്വിഹ
മൃത്യോഃ സ മൃത്യുമാപ്നോതി യ ഇഹ നാനേവ പശ്യതി.

സാരം:— പരമേശ്വരനെ ഈ ലോകത്തു് അനേകരൂപത്തോടുകൂടിയവനായികാണുന്ന മനുഷ്യൻ മൃത്യുവിനാൽ മൃത്യുവിനെ പ്രാപിക്കുന്നു. എന്തെന്നാൽ ഇവിടെയുള്ള പരമേശ്വരൻതന്നെയാണു് അവിടെയുമുള്ളതു്. പരലോകത്തുള്ള പരമേശ്വരൻതന്നെയാണു് ഇഹലോകത്തും സ്ഥിതിചെയ്യുന്നതു്.

11 മനസൈവേദമാപ്തവ്യം നേഹ നാനാസ്തി കിംചന
മൃത്യോഃ സ മൃത്യും ഗച്ഛതി യ ഇഹ നാനേവ പശ്യതി.

സാരം:— ഈ സത്യതത്ത്വം മനസ്സുമുഖേനയാണു് ഗ്രഹിക്കപ്പെടുന്നതു്. ഈ ലോകത്തു അനേകത്വം അല്പംപോലും ഇല്ല. അനേകത്വം കാണുന്ന മനുഷ്യൻ മൃത്യുവിനാൽ മൃത്യുവിനെ പ്രാപിക്കുന്നു.

12 അംഗുഷ്ഠമാത്രഃ പുരുഷോ മധ്യ, ആത്മനി തിഷ്ഠതി
ഈശാനോ ഭൂതഭവ്യസ്യ ന തതോ, വിജുഗുപ്സതേ. ഏതദ്വൈതത്.

സാരം:— ഈ പരമേശ്വരനെ നല്ലതുപോലെ അറിഞ്ഞാൽ മനുഷ്യൻ ആരെയും നിന്ദിക്കുകയില്ല. ആ പരമപുരുഷൻ അംഗുഷ്ഠമാത്രനായി ദേഹമാകുന്ന ഗഹ്വരത്തിൽ ഇരുന്നുകൊണ്ടു് ഭൂതഭവിഷ്യാദി സർവ്വകാലങ്ങളിലും ഭരണം നടത്തുന്നു.

13 അംഗുഷ്ഠമാത്രഃ പുരുഷോ ജ്യോതിരിവാധൂമകഃ ഈശാനോ
ഭൂതഭവ്യസ്യ, സ ഏവാദ്യ സ ഉ ശ്വഃ ഏതദ്വൈതത്.

സാരം:— ഈ പരമേശ്വരൻ ഇന്നും നാളെയും ഉണ്ടായിരിക്കുന്നവനാണ്. അംഗുഷ്ഠപ്രമാണമായ ആ പുരുഷൻ നിർധൂമജ്യോതിസ്സിനെപ്പോലെ വിരാജിക്കുന്നവനാണ്. അവൻ ഭൂതഭവിഷ്യാദി സർവ്വകാലങ്ങളിലും എല്ലാവരെയും ഭരിക്കുന്നു.

14 യഥോദകം ദുർഗ്ഗേ വൃഷ്ടം പർവ്വതേഷു വിധാവതി
ഏവാം ധർമ്മാൻ പൃഥക് പശ്യം, സ്താനേവാനുവിധാവതി.

സാരം:—ഉന്നതശിഖരത്തിൽ വർഷിക്കപ്പെടുന്ന മഴവെള്ളം പർവ്വതത്തിന്റെ വിഭിന്നങ്ങളായ നിമ്നസ്ഥലങ്ങളിലേക്കൊഴുകുന്നതുപോലെവിവിധ ധർമ്മങ്ങളോടുകൂടിയ പ്രാണികളെ പരമേശ്വരനിൽനിന്നും ഭിന്നങ്ങളാണെന്നു് കാണുന്നവൻ അവയുടെ പിറകേ ഓടുന്നു.

15 യഥോദകം ശുദ്ധേ ശുദ്ധമാസിക്തം താദൃഗേവ ഭവതി
ഏവം മുനേർവിജാനത ആത്മാ ഭവതി ഗൗതമ.

സാരം:— അല്ലയോ നചികേതസ്സേ! ശുദ്ധമായ മഴവെള്ളം മറ്റു ജലങ്ങളോടുചേർന്നു് അതുപോലെയായിത്തീരുന്നതുപോലെ പരമേശ്വരനെ അറിയുന്ന മഹാത്മാക്കളുടെ ആത്മാവു് പരമേശ്വരമയമായിത്തീരുന്നു.

പ്രഥമവല്ലി സമാപ്തം

---

## ദ്വിതീയവല്ലി

1 പുരമേകാദശദ്വാരമജസ്യാവക്രചേതസഃ അനുഷ്ഠായ ന
ശോചതിവിമുക്തശ്ച വിമുച്യതേ. ഏതദ്വൈതത്.

സാരം— ചൈതന്യസ്വരൂപനും ജന്മരഹിതനുമായ ബ്രഹ്മത്തിന്റെ നഗരം പതിനൊന്നു് കവാടങ്ങളോടുകൂടിയതാണ്. ആ പരമാത്മാവിനെ ഉപാസിച്ചു് ശോകരഹിതനായിത്തീരുന്ന വിദ്വാൻ ജനനമരണങ്ങളിൽനിന്നും വിമുക്തനായിഭവിക്കുന്നു. ഇതുതന്നെയാണു് ആ പരമേശ്വരൻ.

2 ഹംസഃ ശുചിഷദ് വസുരന്തരിക്ഷസ —
ദ്ധോതാ വേദിഷദതിഥിർദുരോണസത്,
നൃഷദ് വരസദൃതസദ് വ്യോമസദബ്ജാ
ഗോജാ ഋതജാ അദ്രിജാ ഋതം ബൃഹത്.

സാരം:- തന്റെ പരമധാമത്തിൽ സ്ഥിതിചെയ്യുന്ന ബ്രഹ്മം സ്വയംപ്രകാശസ്വരൂപനാണ്. അതുതന്നെയാണ് അന്തരീക്ഷത്തിൽ സ്ഥിതിചെയ്യുന്ന വസു, അതുതന്നെയാണ് ഗൃഹങ്ങളിൽ ആഗതരാകുന്ന അതിഥികൾ. അതുതന്നെയാണ് ആഹുതിചെയ്യുന്ന ഹോതാവ്, അതുതന്നെയാണ്, മനുഷ്യരിലും, ദേവന്മാരിലും, സത്യത്തിലും, ആകാശത്തിലും വസിക്കുന്നതു്. അതുതന്നെയാണ് ജലത്തിലും, പൃഥ്വിയിലും, പർവ്വതങ്ങളിലും ശ്രേഷ്ഠകർമ്മങ്ങളിലും പ്രത്യക്ഷപ്പെടുന്നതു്. അതു് തന്നെയാണ് മഹത്തായ സത്യം.

3 ഊർദ്ധ്വം, പ്രാണമുന്നയത്യപാനം പ്രത്യഗസ്യതി.
മദ്ധ്യേ വാമനമാസീനം വിശ്വേ ദേവാ ഉപാസതേ.

സാരം:- പ്രാണനെ ഊർദ്ധ്വഭാഗത്തേക്കും, അപാനനെ താഴോട്ടും നയിച്ചു് ആ ശരീരത്തിൽ നിവസിക്കുന്ന ഭജനീയനായ പരമേശ്വരനെ എല്ലാ ദേവന്മാരും ഉപാസിക്കുന്നു.

4 അസ്യ വിസ്രംസമാനസ്യ ശരീരസ്ഥസ്യ ദേഹിനഃ ദേഹാദ്വിമുച്യമാനസ്യ കിമത്ര പരിശിഷ്യതേ—ഏതദ്വൈതത്.

സാരം:- ഈ ദേഹത്തിൽ സ്ഥിതിചെയ്യുന്നതും, ഒരു ദേഹത്തിൽ നിന്നും മറെറാരുദേഹത്തെ പ്രാപിക്കുന്നതുമായ ആത്മാവു് ദേഹത്യാഗംചെയ്യുമ്പോൾ പിന്നെ ഇവിടെ എന്താണ് അവശേഷിക്കുന്നതു്? അതുതന്നെയാണ് ആ പരമേശ്വരൻ.

5 ന പ്രാണേന നാപാനേന മർത്ത്യോ ജീവതികശ്ചന
ഇതരേണ തു ജീവന്തി യസ്മിന്നേതാവുപാശ്രിതൌ

6 ഹന്ത ത ഇദം പ്രവക്ഷ്യാമി, ഗുഹ്യം ബ്രഹ്മ സനാതനം
യഥാ ച മരണം പ്രാപ്യ ആത്മാ ഭവതി ഗൗതമ.

സാരം:- ഹേ നചികേതസ്സേ! ഒരു ദേഹധാരിയും പ്രാണനെക്കൊണ്ടോ അപാനനെക്കൊണ്ടോ ജീവിച്ചിരിക്കുന്നില്ല. എന്നാൽ ഇവ രണ്ടും ഏതൊന്നിൽ പരസ്പരാശ്രയങ്ങളായിരിക്കുന്നുവോ അങ്ങനെയുള്ള മറെറാന്നുമുഖേന ജീവിച്ചിരിക്കുന്നു. ഗൂഢവും, സനാതനവുമായ ബ്രഹ്മവും ആത്മാവും മരണാനന്തരം എങ്ങനെയാണിരിക്കുന്നതെന്നുള്ളകാര്യം ഞാൻ നിനക്കുപറഞ്ഞുതരാം.

7 യോനിമന്യേ പ്രപദ്യന്തേ ശരീരത്വായ ദേഹിനഃ
സ്ഥാണുമന്യേ f നുസംയന്തി യഥാകർമ്മ യഥാശ്രുതം.

സാരം:— അവരവരുടെ കർമ്മാനുസരണം, വാസന അനുസരിച്ച് എത്രയോ ജീവാത്മാക്കൾ ദേഹധാരണാർത്ഥം വിഭിന്നയോനികളിൽ ജനിക്കുന്നു. അനേകം ജീവാത്മാക്കൾ സ്വകർമ്മാനുസരണം വൃക്ഷം, ലത, പർവ്വതം തുടങ്ങിയ സ്ഥാവരങ്ങളായി ജനിക്കുന്നു.

8 യ ഏഷ സുപ്തേഷു ജാഗർത്തി, കാമം കാമം പുരുഷോ,
നിർമ്മിമാണഃ,തദേവ ശുക്രം തദ് ബ്രഹ്മ തദേവാമൃതമുച്യതേ
തസ്മിൻലോകാഃ ശ്രിതാഃ സർവ്വേ തദു നാത്യേതി കശ്ചന.
ഏതദ്വൈതത്.

സാരം:— ആരാലും അലംഘനീയനായ പരമേശ്വരൻതന്നെയാണ്, വിഭിന്നഭോഗങ്ങളെ സൃഷ്ടിക്കുന്നത്. അതു ഉറങ്ങിയാലും, ഉണർന്നാണിരിക്കുന്നത്. അതുതന്നെയാണ് ശുദ്ധസ്വരൂപവും, പരബ്രഹ്മവും, അവിനാശിയുമെന്നുപറയപ്പെടുന്നത്, അതിനെ തന്നെയാണ് ഇക്കാണുന്നസർവ്വവും സമാശ്രയിച്ചിരിക്കുന്നത്.

9 അഗ്നിർയഥൈകോ ഭുവനം പ്രവിഷ്ടോ
രൂപം രൂപം പ്രതിരൂപോ ബഭൂവ
ഏകസ്തഥാ സർവ്വഭൂതാന്തരാത്മാ
രൂപംരൂപം പ്രതിരൂപോ ബഹിശ്ച.

സാരം:— സർവ്വപ്രാണികളുടേയും അന്തരാത്മാവായ, പരമേശ്വരൻ ഏകമാണെങ്കിലും, വിഭിന്നദേഹധാരികളിൽ പ്രവേശിച്ച് അതാതിൻെറ രൂപം ധരിക്കുന്നു. അന്തർഭാഗത്തുവസിക്കുന്ന ആ പരമേശ്വരൻതന്നെയാണ് ബഹിർഭാഗത്തുമുള്ളതു്. ലോകത്താകമാനം കാണപ്പെടുന്ന അഗ്നി ഒന്നാണെങ്കിലും വിഭിന്നരൂപത്തിൽ കാണപ്പെടുന്നുണ്ടല്ലോ.

10 വായുർയഥൈകോ ഭുവനം പ്രവിഷ്ടോ
രൂപം രൂപം പ്രതി രൂപോ ബഭൂവ
ഏകസ്തഥാ സർവ്വഭൂതാന്തരാത്മാ
രൂപം രൂപം പ്രതിരൂപോ ബഹിശ്ച.

സാരം:— വായു ഒന്നാണെങ്കിലും ലോകത്തു വിഭിന്നരൂപത്തിൽ കാണപ്പെടുന്നതുപോലെ സർവ്വപ്രാണികളിലും നിവസിക്കുന്ന പരമേശ്വരൻ ഒന്നാണെങ്കിലും ദേഹധാരികൾക്കനുരൂപമായി രൂപംകൊള്ളുന്നു. അതു് അവരുടെ ബഹിർഭാഗത്തുമുണ്ടു്.

11 സൂര്യോ യഥാ സർവ്വലോകസ്യ ചക്ഷുർ–
ന ലിപ്യതേ, ചാക്ഷുഷൈർ, ബാഹ്യദോഷൈഃ
ഏകസ്തഥാ സർവ്വഭൂതാന്തരാത്മാ
ന ലിപ്യതേ ലോകദുഃഖേന ബാഹ്യഃ.

സാരം:– സർവലോകത്തിനും ചക്ഷുസ്സ്വരൂപമായിരിക്കുന്ന സൂര്യൻ നേത്രങ്ങളിൽനിന്നുമുണ്ടാകുന്ന ബാഹ്യദോഷങ്ങളാൽ അലിപ്തനായിട്ടുതന്നെ ഇരിക്കുന്നതുപോലെ സർവ്വപ്രാണികളിലുംവസിക്കുന്ന പരമാത്മാവു് പ്രാണികളുടെ ശോകാദികളാൽ ലിപ്തനാകുന്നില്ല. ആ പരമാത്മാവു് സർവഭൂതങ്ങളുടെയും ഉള്ളിൽ വസിക്കുന്നു എങ്കിലും വെളിയിലാണു് സ്ഥിതിചെയ്യുന്നതു്.

12 ഏകോ വശീ സർവ്വഭൂതാന്തരാത്മാ
ഏകം രൂപം ബഹുധാ യഃ കരോതി
തമാത്മസ്ഥം യേ ƒ നുപശ്യന്തി ധീരാ–
സ്തേഷാം സുഖം ശാശ്വതം നേതരേഷാം.

സാരം:– എല്ലാ ദേഹധാരികളിലും ആത്മാവിന്റെ രൂപത്തിൽ നിവസിക്കുന്നതും, എല്ലാത്തിനേയും നിയന്ത്രിച്ചുകൊണ്ടിരിക്കുന്നതുമായ, പരമാത്മാവു് ഏകരൂപമാണെങ്കിലും അനേകരൂപം ധരിക്കുന്നു. തന്റെ ഉള്ളിൽ വസിക്കുന്ന ആ പരബ്രഹ്മത്തെ നിരന്തരം ദർശിച്ചുകൊണ്ടിരിക്കുന്ന ജ്ഞാനികൾക്കുമാത്രമേ ശാശ്വതസൗഖ്യം ലഭിക്കുന്നുള്ളു. അന്യർക്കു കിട്ടുകയില്ല.

13 നിത്യോനിത്യാനാം ചേതനശ്ചേതനാനാം
ഏകോ ബഹൂനാം യോ വിദധാതി കാമാൻ
തമാത്മസ്ഥം യേ ƒ നുപശ്യന്തി ധീരാ–
സ്തേഷാം ശാന്തിഃ ശാശ്വതീ നേതരേഷാം.

സാരം:– നിത്യങ്ങളിൽവച്ചു് നിത്യവും, ചൈതന്യങ്ങളിൽ വച്ചു് ചൈതന്യവും, ഒന്നാണെങ്കിലും അനേകം ദേഹധാരികൾക്കു ഭോഗത്തെ വിധാനംചെയ്യുന്നതുമായ ആ ബ്രഹ്മത്തെ വിദ്വാന്മാർ നിരന്തരം ദർശിച്ചുകൊണ്ടിരിക്കുന്നു. അവർക്കുമാത്രമേ ശാശ്വതശാന്തി ലഭിക്കുന്നുള്ളു. മററുള്ളവർക്കു ലഭിക്കുന്നില്ല.

14 തദേതദിതി മന്യന്തേ ƒ നിർദ്ദേശ്യം പരമം സുഖം
കഥം നു തദ്വിജാനീയാം, കിമു ഭാതി വിഭാതി വാ.

സാരം:— അനിർവചനീയനും, പരമാനന്ദസ്വരൂപനുമായ ആ ബ്രഹ്മം ഇതുതന്നെയാണെന്നു കരുതപ്പെടുന്നു. അതിനെ എങ്ങനെയാണു് അറിയേണ്ടതു്? അതു പ്രത്യക്ഷമാകുന്നുണ്ടോ? അനുഭവംകൊണ്ടു് അറിയപ്പെടാവുന്നതാണോ?

15 ന തത്ര സൂര്യോ ഭാതി ന ചന്ദ്രതാരകം
നേമാ വിദ്യുതോ ഭാന്തി കുതോഽയമഗ്നിഃ
തമേവ ഭാന്തമനുഭാതി സർവം
തസ്യ ഭാസാ സർവമിദം വിഭാതി.

സാരം:— അവിടെ സൂര്യനൊ, ചന്ദ്രനൊ, നക്ഷത്രങ്ങളൊ, വിദ്യുത്തൊ പ്രകാശിക്കുന്നില്ല. പിന്നെ എങ്ങനെയാണു് ഈ അഗ്നി പ്രകാശിക്കുന്നതു്? ആ ബ്രഹ്മം സ്വയം പ്രകാശസ്വരൂപനായതുകൊണ്ടാണു്, എല്ലാം പ്രകാശിക്കുന്നതു്. ഈ സമ്പൂർണ്ണ വിശ്വവും അതിന്റെ പ്രകാശത്താലാണു് പ്രകാശിതമായിരിക്കുന്നതു്.

ദ്വിതീയവല്ലി സമാപ്തം

---

## തൃതീയവല്ലി

1 ഊർദ്ധ്വമൂലോഽവാക്‌ശാഖ ഏഷോഽശ്വത്ഥഃ സനാതനഃ
തദേവ ശുക്രം തദ് ബ്രഹ്മ തദേവാമൃതമുച്യതേ
തസ്മിൻല്ലോകാഃ ശ്രിതാഃ സർവേ തദു നാത്യേതി കശ്ചന.
ഏതദ്വൈതത്.

സാരം:— സർവലോകത്തിനും ആശ്രയഭൂതനായിരിക്കുന്ന പരമാത്മാവു് ഇതുതന്നെയാണു്. അതിനെ ലംഘിക്കുവാൻ ആർക്കും സാദ്ധ്യമല്ല. അതുതന്നെയാണു് ബ്രഹ്മമെന്നും, അമൃതമെന്നും പറയപ്പെടുന്നതു്. മുകളിലോട്ടു വേരുകളോടും താഴോട്ടു ശാഖകളോടുംകൂടിയ ഈ സനാതനപിപ്പലവൃക്ഷത്തിന്നാശ്രയമായിരിക്കുന്നതു് ശുദ്ധതത്ത്വാത്മകമായ ആ പരമാത്മാവുതന്നെയാണു്.

2 യദിദം കിം ച ജഗത് സർവം, പ്രാണ ഏജതി നിഃസൃതം
മഹദ്ഭയം വജ്രമുദ്യതം യ ഏതദ്വിദുരമൃതാസ്തേ ഭവന്തി.

സാരം:— അതേ ബ്രഹ്മത്തിൽനിന്നും സമുദ്ഭൂതമായിട്ടുള്ള ഈ സമ്പൂർണ്ണവിശ്വം പ്രാണസ്വരൂപനായ ആ ഈശ്വരനിൽതന്നെ

ഗതിസ്വഭാവത്തോടുകൂടിയതായിരിക്കുന്നു. ഉദ്യതമായ വജ്റത്തെപ്പോലെ സർവ ശക്തിയോടുകൂടിയ ആ ഈശ്വരനെ ആരാണോ അറിയുന്നതു് അവർ അമരത്വത്തെ പ്രാപിക്കുന്നു.

3 ഭയാദസ്യാഗ്നിസ്തപതി ഭയാത് തപതി സൂര്യഃ
ഭയാദിന്ദ്രശ്ച, വായുശ്ച, മൃത്യുർധാവതി, പഞ്ചമഃ

സാരം:– ഈ ഈശ്വരനെ ഭയന്നിട്ടാണു് അഗ്നിയും, സൂര്യനും തപിക്കുന്നതു്. ഇന്ദ്രനും, വായുവും, യമരാജാവും, അവരവരുടെ കൃത്യങ്ങളിൽ ഏർപ്പെട്ടിരിക്കുന്നതും, ആ ഈശ്വരനെ ഭയന്നിട്ടാണു്.

4 ഇഹ ചേദശകദ് ബോദ്ധും പ്രാക് ശരീരസ്യ വിസ്രസഃ
തതഃ സർഗ്ഗേഷു ലോകേഷു ശരീരത്വായ കല്പതേ.

സാരം:– ശരീരനാശം സംഭവിക്കുന്നതിനുമുമ്പ് ഈ പരമേശ്വരനെപ്പററിയുള്ള ബോധം ലഭിച്ചാൽ എല്ലാം ശരിയാകും. അല്ലെങ്കിൽ അനേകം യുഗങ്ങളോ വിഭിന്നയോനികളിൽ ജനിക്കേണ്ടിവരും.

5 യഥാദർശേ തഥാത്മനി യഥാ സ്വപ്നേ തഥാ പിതൃലോകേ
യഥാപ്സു പരീവ ദദൃശേ തഥാഗന്ധർവലോകേ ച്ഛായാതപയോരിവ ബ്രഹ്മലോകേ.

സാരം:– ശുദ്ധാന്തഃകരണം കണ്ണാടിപോലെയാണു്. പിതൃലോകത്തു് ഈശ്വരനെ സ്വപ്നസമാനം കാണുന്നു. ഗന്ധർവലോകത്തു് ജലസമാനം ഈശ്വരദർശനം ഉണ്ടായതുപോലെ തോന്നുന്നു. ബ്രഹ്മലോകത്തിലാകട്ടെ എല്ലാം ഛായയും, വെയിലുംപോലെ പ്രത്യേകം പ്രത്യേകം കാണപ്പെടുന്നു.

6 ഇന്ദ്രിയാണാം പൃഥഗ്ഭാവമുദയാസ്തമയൗ ച യത്
പൃഥഗുത്പദ്യമാനാനാം മത്വാ ധീരോ ന ശോചതി.

സാരം:– ഉദയാസ്തമനസ്വഭാവത്തോടുകൂടിയതും, വിഭിന്നരൂപങ്ങളോടുകൂടിയതുമായ ഇന്ദ്രിയങ്ങളുടെ വ്യത്യസ്ത സ്ഥിതികളെപ്പററി അറിയുന്ന ജ്ഞാനി ഒരിക്കലും ശോകസന്തപ്തനാകുന്നില്ല.

7 ഇന്ദ്രിയേഭ്യഃ പരം മനോമനസഃ സത്ത്വമുത്തമം
സത്ത്വാദധി മഹാനാത്മാ മഹതോഽവ്യക്തമുത്തമം.

സാരം:–ഇന്ദ്രിയങ്ങളെക്കാൾ മനസ്സും, മനസ്സിനെക്കാൾ ബുദ്ധിയും ബുദ്ധിയെക്കാൾ ജീവാത്മാവും, ജീവാത്മാവിനെക്കാൾ അവ്യക്തശക്തിയും ശ്രേഷ്ഠമാണു്.

8 അവ്യക്താത്തു പരഃ പുരുഷോ വ്യാപകോ ƒലിങ്ഗ ഏവ ച
യം ജ്ഞാത്വാ മുച്യതേ ജന്തുരമൃതത്വം ച ഗച്ഛതി.

സാരം:— അവ്യക്തശക്തിയെക്കാളും, വ്യാപകനും, നിരാകാരനുമായ പരമേശ്വരൻ ശ്രേഷ്ഠനാണ്. അതറിയുന്നവൻ ജീവന്മുക്തനായി അമൃതത്വത്തെ പ്രാപിക്കുന്നു.

9 ന സംദൃശേ തിഷ്ഠതി രൂപമസ്യ
ന ചക്ഷുഷാപശ്യതികശ്ചനൈനം
ഹൃദാ മനീഷാ മനസാഭിക്ളപ്തോ
യ ഏതദ് വിദുരമൃതാസ്തേ ഭവന്തി.

സാരം:— ഈ ബ്രഹ്മത്തിന്റെ യഥാർത്ഥരൂപം മുമ്പിൽ പ്രത്യക്ഷപ്പെടുന്നില്ല. ഒരു മനുഷ്യനും കണ്ണുകൾകൊണ്ട് അതിനെ കാണുവാനും സാദ്ധ്യമല്ല. അതാകട്ടെ മാനസികമായ ചൈതന്യത്താൽ പവിത്രമായ ഹൃദയംകൊണ്ടും വിവേകബുദ്ധികൊണ്ടും കാണപ്പെടുന്നു. ഈ തത്ത്വം ഗ്രഹിച്ചാൽ അവൻ അമരത്വത്തെ പ്രാപിക്കുന്നു.

10 യദാ പഞ്ചാവതിഷ്ഠന്തേ ജ്ഞാനാനി മനസാ സഹ
ബുദ്ധിശ്ച ന വിചേഷ്ടതി താമാഹുഃ പരമാം ഗതിം.

സാരം:— മനസ്സോടുകൂടി അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും നിയന്ത്രണാധീനമാകുമ്പോൾ ബുദ്ധിയും സ്ഥിരമായിഭവിക്കുന്നു. അപ്പോഴത്തെ അവസ്ഥയെയാണ് പരമഗതി എന്നുപറയുന്നത്.

11 താം യോഗമിതി മന്യന്തേ സ്ഥിരാമിന്ദ്രിയധാരണാം
അപ്രമത്തസ്തദാ ഭവതി യോഗോഹി പ്രഭവാപ്യയൗ.

സാരം:— ഇന്ദ്രിയങ്ങളുടെ സ്ഥിരതയാണ് യോഗമെന്നു കരുതപ്പെടുന്നത്. അപ്പോൾ പ്രമാദമൊന്നും സംഭവിക്കുന്നില്ല. എന്നാൽ യോഗം ഉദയാസ്തമനസ്വഭാവത്തോടുകൂടിയതായതുകൊണ്ട് അഭ്യാസം ഉപേക്ഷിച്ചാൽ അതു് അസ്തമിക്കുകതന്നെചെയ്യും.

12 നൈവ വാചാ ന മനസാ പ്രാപ്തും ശക്യോ ന ചക്ഷുഷാ
അസ്തീതി ബ്രുവതോ ƒന്യത്ര കഥം തദുപലഭ്യതേ.

സാരം:— "തീർച്ചയായും ബ്രഹ്മം ഉണ്ട്" എന്നു പറഞ്ഞതുകൊണ്ടുമാത്രം ബ്രഹ്മത്തെ എങ്ങനെ പ്രാപിക്കുവാൻ കഴിയും? എന്തുകൊണ്ടെന്നാൽ വാക്കുകൊണ്ടോ, മനസ്സുകൊണ്ടോ കണ്ണുകൊണ്ടോ അതിനെ പ്രാപിക്കുവാൻ സാദ്ധ്യമല്ലല്ലോ.

13 അസ്തീത്യേവോപലബ്ധവ്യസ്തത്ത്വഭാവേന ചോഭയോഃ
അസ്തീത്യേവോപലബ്ധസ്യ തത്ത്വഭാവഃ പ്രസീദതി.

സാരം:- ബ്രഹ്മം തീർച്ചയായും ഉണ്ടു്; എന്ന നിശ്ചയബോദ്ധ്യത്തോടുകൂടി അതിനെ അംഗീകരിക്കുകയും, പിന്നീടു് തത്ത്വഭാവം മുഖേന അതിനെ പ്രാപിക്കുകയുംവേണം. ഇപ്രകാരം പരമേശ്വരന്റെ സത്തയെ വിശ്വസിക്കുന്ന ഉപാസകന്മാരുടെ മുമ്പിൽ ആ പരമേശ്വരന്റെ താത്ത്വികഭാവം പ്രത്യക്ഷപ്പെടുന്നു.

14 യദാ സർവേ പ്രമുച്യന്തേ കാമാ യേഽസ്യ ഹൃദി ശ്രിതാഃ
അഥ മർത്ത്യോഽമൃതോ ഭവത്യത്ര ബ്രഹ്മ സമശ്നുതേ.

സാരം:- തന്റെ ഹൃദയത്തിൽ സംജാതമാകുന്ന ആഗ്രഹങ്ങൾ നശിക്കുമ്പോൾ മനുഷ്യനു് ഇവിടെത്തന്നെ ബ്രഹ്മസാക്ഷാത്കാരം ലഭിക്കുകയും, അവൻ അമരത്വത്തെ പ്രാപിക്കുകയും ചെയ്യുന്നു.

15 യദാ സർവേ പ്രഭിദ്യന്തേ ഹൃദയസ്യേഹ ഗ്രന്ഥയഃ
അഥ മർത്ത്യോഽമൃതോ ഭവത്യേതാവദ്ധ്യനുശാസനം.

സാരം:-എല്ലാഹൃദയഗ്രന്ഥികളും വിച്ഛേദിക്കപ്പെടുമ്പോൾ മനുഷ്യൻ അവന്റെശരീരത്തിൽനിന്നുതന്നെ അമരത്വത്തെ പ്രാപിക്കുന്നു. ഇതു് നിശ്ചിതമായ അനുശാസനമാണു്.

16 ശതം ചൈകാ ച ഹൃദയസ്യ നാഡ്യ-
സ്താസാം മൂർദ്ധാനമഭിനിഃസൃതൈകാ
തയോർദ്ധ്വമായന്നമൃതത്വമേതി
വിഷ്വങ്ങന്യാ ഉത്ക്രമണേ ഭവന്തി.

സാരം:- ഹൃദയത്തിൽ നൂററിഒന്നുനാഡികൾഉണ്ടു്. അവയിൽ ഒന്നു് കപാലത്തിലേക്കുപോകുന്നു. സാധകൻ അതിൽക്കൂടി ഊർദ്ധ്വലോകത്തെ പ്രാപിച്ചു് അമൃതത്വത്തെ പ്രാപിക്കുന്നു. പിന്നെയുള്ള നൂറുനാഡികൾ മരണാനന്തരം വിഭിന്നയോനികളെ പ്രാപിപ്പിക്കുന്നവയാണു്.

17 അംഗുഷ്ഠമാത്രഃ പുരുഷോഽന്തരാത്മാ
സദാ ജനാനാം ഹൃദയേ സന്നിവിഷ്ടഃ
തം സ്വാച്ഛരീരാത് പ്രവൃഹേൻമുഞ്ജാദിവേഷീകാം ധൈ
ര്യ്യേണ തം വിദ്യാച്ഛുക്രമമൃതം തം വിദ്യാച്ഛുക്രമമൃതമിതി.

സാരം:- പെരുവിരലിന്റെ വലിപ്പത്തിലുള്ള അന്തരാത്മാവായ പുരുഷൻ എപ്പോഴും ജനങ്ങളുടെ ഹൃദയത്തിൽ വസിക്കുന്നു. ആ പുരുഷനെ മുഞ്ജം എന്നു പറയുന്ന തൃണവിശേഷത്തിൽനിന്നു് അതിന്റെ ഉള്ളിലുള്ള ഈർക്കിൽ വലിച്ചെടുക്കുന്നതുപോലെ, തന്റെ ശരീരത്തിൽനിന്നും ധൈര്യത്തോടുകൂടി വേർപെടുത്തണം. അങ്ങനെ വേർപെടുത്തിയ ചിന്മാത്രസ്വരൂപനാണു് ശുദ്ധവും അമൃതവുമായ ബ്രഹ്മമെന്നറിഞ്ഞുകൊള്ളുക. "തം വിദ്യാച്ഛുക്രമമൃതം" എന്നു രണ്ടു തവണ പറഞ്ഞിരിക്കുന്നതു് അദ്ധ്യായം അവസാനിച്ചു എന്നു കാണിക്കുവാനാണു്.

18 മൃത്യുപ്രോക്താം നചികേതോ*f*ഥ ലബ്ധ്വാ
വിദ്യാമേതാം യോഗവിധിം ച കൃത്സ്നം
ബ്രഹ്മപ്രാപ്തോ വിരജോ *f* ഭൂദ്വിമൃത്യു-
രന്യോ *f* പ്യേവം യോ വിദധ്യാത്മമേവ.

സാരം:- ഇപ്രകാരം ഉപദേശം കേട്ടതിനുശേഷം യമധർമ്മനാൽ, ഉപദേശിക്കപ്പെട്ട ഈ വിദ്യയെയും, യോഗവിധികളെയും അറിഞ്ഞു് നചികേതസ്സ് മൃത്യുപാശത്തിൽനിന്നും വിമുക്തനായി ബ്രഹ്മസ്വരൂപനായിത്തീന്നു. ഈ ആദ്ധ്യാത്മികജ്ഞാനമാർജ്ജിക്കുന്ന മററുള്ളവരും ബന്ധവിമുക്തരായിഭവിക്കുന്നു.

തൃതീയവല്ലിസമാപ്തം

കഠോപനിഷത് സമാപ്തം

---

# പ്രശ്നോപനിഷത്

## ശാന്തിപാഠം

ഓം ഭദ്രം കർണ്ണേഭിഃ ശൃണുയാമ ദേവാ ഭദ്രം പശ്യേമാ-
ക്ഷഭിര്യജത്രാഃ. സ്ഥിരൈരംഗൈസ്തുഷ്ടുവാംസസ്തനൂഭിർ
വ്യശേമ ദേവഹിതം യദായുഃ. സ്വസ്തിന ഇന്ദ്രോ വൃദ്ധ
ശ്രവാഃ സ്വസ്തി നഃ പൂഷാ വിശ്വവേദാഃ. സ്വസ്തി നസ്താർക്ഷ്യോ
അരിഷ്ടനേമിഃ സ്വസ്തി നോ ബൃഹസ്പതിർദധാതു.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

സാരം:— അല്ലയോ ദേവന്മാരേ! ഞങ്ങൾ ചെവികൾകൊണ്ടു് മംഗളകരങ്ങളായ വാക്കുകൾ കേൾക്കട്ടെ. കണ്ണുകൾകൊണ്ടു് കല്യാണമയങ്ങളായ ദൃശ്യങ്ങൾ കാണട്ടെ. ബലിഷ്ഠാവയവങ്ങളോടുകൂടിയ ശരീരങ്ങളാൽ ഈശ്വരനെ സ്തുതിച്ചു്, ദേവദത്തമായ ആയുസ്സിനെ നയിക്കട്ടെ. യശസ്വിയായ ഇന്ദ്രനും, സർവ്വജ്ഞനായ സൂര്യനും ആപത്തുകളെ നിവാരണം ചെയ്യുന്ന ഗരുഡനും, ബൃഹസ്പതിയും ഞങ്ങൾക്ക മംഗളം പ്രദാനംചെയ്യട്ടെ; ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1 ഓം. സുകേശാ ച ഭാരദ്വാജഃ ശൈബ്യശ്ച സത്യകാമഃ
സൗര്യ്യായണീ ച ഗാർഗ്ഗ്യഃ കൗസല്യശ്ചാശ്വലായനോ
ഭാർഗ്ഗവോ വൈദർഭിഃ കബന്ധീ കാത്യായനസ്തേ
ഹൈതേ ബ്രഹ്മപരാ ബ്രഹ്മനിഷ്ഠാഃ പരം ബ്രഹ്മാ-
ന്വേഷമാണാ ഏഷ ഹ വൈ തത്സർവ്വം വക്ഷ്യതീതി
തേ ഹ സമിത്പാണയോ ഭഗവന്താം പിപ്പലാദമുപസന്നാഃ.

സാരം:— ഭരദ്വാജപുത്രനായ സുകേശൻ, ശിബിയുടെ പുത്രനായ സത്യകാമൻ, സൂര്യപൗത്രനായ ഗാർഗ്ഗ്യൻ, അശ്വലപുത്രനായ കൗസല്യൻ, വിദർഭദേശീയനായ ഭാർഗ്ഗവൻ, കത്യപുത്രനായ കബന്ധി എന്നിങ്ങനെ ആറു മുനിമാർ പരബ്രഹ്മത്തെ അറിയുന്നതിലും, അതിനെ ഉപാസിക്കുന്നതിലും തത്പരന്മാരായി, ബ്രഹ്മജിജ്ഞാസുക്കളായി, ഭഗവാൻ പിപ്പലാദമുനി അവയെപ്പററി എല്ലാം പറഞ്ഞുതരും

എന്നുകരുതി, വിധിപൂർവം സമിത്പാണികളായി അദ്ദേഹത്തെ സമീപിച്ചു.

2 താൻഹ സ ഋഷിരുവാച ഭൂയ ഏവ തപസാ ബ്രഹ്മ
ചര്യേണ ശ്രദ്ധയാ സംവത്സരം സംവത്സ്യഥ യഥാകാമം
പ്രശ്നാൻ പൃച്ഛത യദി വിജ്ഞാസ്യാമഃ സർവ്വം ഹ വോ
വക്ഷ്യാമ ഇതി.

സാരം:- അവരോടു് പിപ്പലാദമഹർഷി പറഞ്ഞു:- "നിങ്ങൾ എല്ലാവരും ഒരു സംവത്സരം ശ്രദ്ധയോടും ബ്രഹ്മചര്യത്തോടുംകൂടി തപസ്സുചെയ്തു് ഇവിടെ വസിക്കുക. അതിനുശേഷം അവരവരുടെ ജിജ്ഞാസയ്ക്കനുസരണമായി ചോദ്യം ചോദിച്ചുകൊള്ളുവിൻ. എനിക്കു് അറിവുള്ളതാണെങ്കിൽ ഞാൻ എല്ലാം നിങ്ങൾക്കു പറഞ്ഞുതരാം"

3 അഥ കബന്ധീ കാത്യായന ഉപേത്യ പപ്രച്ഛ
ഭഗവൻകുതോ ഹ വാ ഇമാഃ പ്രജാഃ പ്രജായന്ത ഇതി.

സാരം:- പിപ്പലാദന്റെ ആജ്ഞാനുസരണം പ്രവർത്തിച്ചതിനു ശേഷം കാത്യായനനായ കബന്ധി അദ്ദേഹത്തെ സമീപിച്ചു് ഇപ്രകാരം ചോദിച്ചു. "ഭഗവാനേ! ഈ പ്രജകൾ എവിടെനിന്നാണു് ജനിക്കുന്നതു്?"

4 തസ്മൈ സ ഹോവാച പ്രജാകാമോ വൈ പ്രജാപതിഃ
സ തപോ/തപ്യത സ തപസ്തപ്ത്വാ സ മിഥുനമുത്പാദ
യതേ. രയിം ച പ്രാണം ചേത്യേതൗ മേ ബഹുധാ
പ്രജാഃ കരിഷ്യത ഇതി.

സാരം:- കബന്ധിയോടു് പിപ്പലാദമഹർഷി ഇങ്ങനെ പറഞ്ഞു:- 'പ്രജകളെ സൃഷ്ടിക്കണമെന്നു താത്പര്യമുള്ള പ്രജാപതി അതിനായിട്ടു് തപസ്സുചെയ്തു. തപസ്സിനുശേഷം സൃഷ്ടിക്കു സാധനഭൂതമായ രണ്ടെണ്ണത്തെ അതായതു്, രയിയെയും പ്രാണനെയും അതായതു് വസ്തുവിനെയും ചൈതന്യത്തെയും സൃഷ്ടിച്ചു. ഇവ രണ്ടും തനിക്കുവേണ്ടി വിഭിന്നങ്ങളായ പ്രജകളെ സൃഷ്ടിക്കുമെന്നു് അദ്ദേഹം വിചാരിച്ചു.'

5 ആദിത്യോ ഹ വൈ പ്രാണോ രയിരേവ ചന്ദ്രമാ
രയിർവാ ഏതത് സർവം യന്മൂർത്തം ചാമൂർത്തം ച
തസ്മാന്മൂർത്തിരേവ രയിഃ.

സാരം:—അതനുസരിച്ച് ആദിത്യൻ പ്രാണനും, ചന്ദ്രൻ രയിയും ആകുന്നു. ഈ ലോകത്ത് സ്ഥൂലങ്ങളായും സൂക്ഷ്മങ്ങളായും എന്തെല്ലാമുണ്ടോ അതെല്ലാം രയി ആകുന്നു. മൂർത്തവസ്തുക്കളെത്തന്നെയാണ് രയി എന്നു മനസ്സിലാക്കേണ്ടതു്.

6 അഥാദിത്യ ഉദയൻ യത് പ്രാചീം ദിശം പ്രവിശതി
തേന പ്രാച്യാൻ പ്രാണാൻ രശ്മിഷു സന്നിധത്തേ.
യദ്ദക്ഷിണാം യത് പ്രതീചീം യദുദീചീം യദധോയദൂർദ്ധ്വം
യദന്തരാ ദിശോ യത് സർവ്വം പ്രകാശയതി തേന
സർവ്വാൻ പ്രാണാൻ രശ്മിഷു സന്നിധത്തേ.

സാരം:— സൂര്യൻ കിഴക്കുദിക്കിൽ ഉദിച്ച് ആദ്യമായി പ്രാണങ്ങളെ തന്റെ രശ്മിയിൽ പ്രവേശിപ്പിക്കുന്നു. പിന്നീട് അതേ സൂര്യൻതന്നെ തെക്കും, പടിഞ്ഞാറും, വടക്കും, മേലും കീഴും ദിക്കുകളുടെ മദ്ധ്യത്തിലും പ്രകാശിക്കുന്നു. അതുകൊണ്ടു് എല്ലാവരുടെയും പ്രാണങ്ങളെ സൂര്യൻ തന്റെ രശ്മിയിൽ പ്രവേശിപ്പിക്കുന്നു.

7 സ ഏഷ വൈശ്വാനരോ വിശ്വരൂപഃ
പ്രാണോ ƒ ഗ്നിരുദയതേ. തദേതദ് ഋചാഭ്യുക്തം.

സാരം:— ആ സൂര്യൻ തന്നെ ഉദിക്കുകയും, വൈശ്വാനരാഗ്നിയുടെ രൂപത്തിലും, വിശ്വരൂപത്തിലും, പ്രാണരൂപത്തിലും, പ്രത്യക്ഷമാകുകയും ചെയ്യുന്നു. ഇക്കാര്യം ഒരു വേദമന്ത്രം മുഖേനപറയപ്പെട്ടിരിക്കുന്നു.

8 വിശ്വരൂപം ഹരിണം ജാതവേദസം
പരായണം ജ്യോതിരേകം തപന്തം
സഹസ്രരശ്മിഃ ശതധാ വർത്തമാനഃ
പ്രാണഃ പ്രജാനാമുദയത്യേഷ സൂര്യഃ.

സാരം:— വിശ്വരൂപനും, സർവ്വാധാരഭൂതനും, രശ്മികളോടുകൂടിയവനും, സർവ്വജ്ഞനും, അദ്വിതീയനും, പ്രകാശസ്വരൂപനും സഹസ്രകിരണനും, പലവിധത്തിൽ വർത്തിക്കുന്നവനും പ്രജകൾക്കു പ്രാണനുമായ സൂര്യനാണു് ഇങ്ങനെ ഉദിക്കുന്നതു്.

9 സംവത്സരോ വൈ പ്രജാപതിസ്തസ്യായനേ ദക്ഷിണം
ചോത്തരം ച, തദ്യേ ഹ വൈ തദിഷ്ടാപൂർത്തേ കൃത

മിത്യുപാസതേ തേ ചാന്ദ്രമസമേവ ലോകമഭിജയന്തേ,
ത ഏവ പുനരാവൎത്തന്തേ തസ്മാദേത
ഋഷയഃ പ്രജാകാമാ ദക്ഷിണം പ്രതിപദ്യന്തേ
ഏഷ ഹ വൈ രയിൎയ്യഃ പിതൃയാണഃ.

സാരം:- സംവത്സരം തന്നെയാണ് പ്രജാപതി. അതിന്ന് ദക്ഷിണായനമെന്നും, ഉത്തരായനമെന്നും രണ്ട് അയനങ്ങൾ ഉണ്ട്. ഇവിടെ കൎമ്മം അഭീഷ്ടസിദ്ധിക്കാണ്; എന്നുകരുതി ഉപാസിക്കുന്നവർ ചന്ദ്രലോകത്തെ പ്രാപിക്കുന്നു. അവിടെനിന്നു മടങ്ങിവരുമ്പോൾ സന്താനേച്ഛുക്കളായ മഹർഷിമാർ ഈ ദക്ഷിണായനമാർഗ്ഗത്തെ പിൻതുടരുന്നു. പിതൃയാനം എന്നു പറയുന്ന രയി ഈ ചന്ദ്രലോകം തന്നെയാകുന്നു.

10 അഥോത്തരേണ തപസാ ബ്രഹ്മചര്യേണ ശ്രദ്ധയാ
വിദ്യയാത്മാനമന്വിഷ്യാദിത്യമഭിജയന്തേ, ഏതദ്വൈ
പ്രാണാനാമായതനമേതദമൃതമഭയമേതത്
പരായണമേതസ്മാന്ന പുനരാവൎത്തന്ത ഇത്യേഷ
നിരോധസ്തദേഷശ്ലോകഃ.

സാരം:- ചിലർ ബ്രഹ്മചൎയ്യത്തോടും ശ്രദ്ധയോടുംകൂടി തപസ്സനുഷ്ഠിച്ച്, ആദ്ധ്യാത്മികവിദ്യയാൽ ജഗത്പ്രാണരൂപനായ സൂൎയ്യനെ അന്വേഷിച്ച്, ഉത്തരായണമാൎഗ്ഗത്തിലൂടെ സൂൎയ്യലോകത്തെ പ്രാപിക്കുന്നു. ഈ സൂൎയ്യലോകംതന്നെയാണ് പ്രാണങ്ങളുടെഇരിപ്പിടം. അതു നാശരഹിതവും വൃദ്ധിക്ഷയങ്ങളെപ്പററി ഭയമില്ലാത്തതും ആകുന്നു. അവിടെ എത്തിയാൽപിന്നെ അവൎക്ക് പുനൎജ്ജന്മമില്ല. അവിദ്വാന്മാൎക്ക് അവിടെ പ്രവേശനമില്ല. ഇക്കാൎയ്യം വ്യക്തമാക്കുന്ന ശ്ലോകം വേദത്തിലുണ്ട്.

11 പഞ്ചപാദം പിതരം ദ്വാദശാകൃതിം
ദിവ ആഹുഃ പരേ അൎദ്ധേ പുരീഷിണം
അഥേമേ അന്യ ഉ പരേ വിചക്ഷണം
സപ്തചക്രേ ഷഡര ആഹുരൎപ്പിതമിതി.

സാരം:- സൎവജ്ഞനായബ്രഹ്മം അഞ്ചുകാലോടുകൂടിയവനായും, സൎവത്തിന്റേയും ജനയിതാവായും, പന്ത്രണ്ടു മാസങ്ങളാകുന്ന ആകൃതികളോടുകൂടിയവനായും, ഊൎദ്ധ്വലോകത്തു് സ്ഥിതിചെയ്യുന്ന

എന്നു് കാലജ്ഞന്മാർ പറയുന്നു. ആറ ഋതുക്കളാകുന്ന അഴികളോടും ഏഴു ചക്രങ്ങളോടുംകൂടിയ രഥത്തിൽ സഞ്ചരിക്കുന്നവനായി മററു ചിലർ പറയുന്നു.

12 മാസോ വൈ പ്രജാപതിഃ തസ്യ കൃഷ്ണപക്ഷ
ഏവ രയിഃ ശുക്ലഃ പ്രാണ സ്തസ്മാദേത ഋഷയഃ
ശുക്ല ഇഷ്ടം കർവന്തീതര ഇതരസ്മിൻ.

സാരം:—മാസമാകുന്ന പ്രജാപതിയുടെ രണ്ടംഗങ്ങളാണു് ശുക്ലപക്ഷവും, കൃഷ്ണപക്ഷവും. മഹർഷിമാർ നിഷ്കാമഭാവേന യജ്ഞാദികളായ ശുഭകർമ്മങ്ങൾ ഈ ശുക്ലപക്ഷത്തിലാണു് ചെയ്യുന്നതു്. ശുക്ലപക്ഷം പ്രാണനും, കൃഷ്ണപക്ഷം രയിയുമാകുന്നു. കൃഷ്ണപക്ഷത്തിലാണു് സാംസാരികങ്ങളായ സുഖഭോഗങ്ങളെ സംബന്ധിക്കുന്ന കർമ്മങ്ങൾ ചെയ്യപ്പെടുന്നതു്.

13 അഹോരാത്രോ വൈ പ്രജാപതിഃ തസ്യാഹരേവ
പ്രാണോ രാത്രിരേവ രയിഃ പ്രാണം വാ ഏതേ
പ്രസ്കന്ദന്തി യേ ദിവാ രത്യാ സംയുജ്യന്തേ,
ബ്രഹ്മചര്യമേവ തദ്യദ്രാത്രൗ രത്യാ സംയുജ്യന്തേ.

സാരം:—രാത്രിയും പകലും ചേർന്നതാണു് പ്രജാപതി. പകൽ അതിൻെറ പ്രാണനും, രാത്രി രയിയും ആകുന്നു. പകൽ രതിക്കു കാരണഭൂതയായ സ്ത്രീയോടുകൂടിച്ചേരുമ്പോൾ, പ്രാണൻ ദുർബലമാകുകയാണു്. എന്നാൽ ഇതിനു വിപരീതമായി രാത്രിയിൽ ചെയ്യപ്പെടുന്ന സ്ത്രീസംയോഗം ബ്രഹ്മചര്യത്തെ ബാധിക്കുന്നില്ല. അവർ ബ്രഹ്മചാരികൾതന്നെയാകുന്നു.

14 അന്നം വൈ പ്രജാപതിഃതതോ ഹ വൈ
തദ്രേതഃതസ്മാദിമാഃ പ്രജാഃ പ്രജായന്ത ഇതി.

സാരം:— അന്നംതന്നെയാണു് പ്രജാപതി. അതിൽനിന്നുമാണു് വീര്യത്തിൻെറ ഉത്പത്തി. ഈ വീര്യത്തിൽനിന്നുമാണു് മനുഷ്യാദിരൂപത്തിലുള്ള എല്ലാ പ്രജകളും ജനിക്കുന്നതു്.

15 തദ്യേ ഹ വൈ തത്പ്രജാപതിവ്രതം ചരന്തി തേ
മിഥുനമുത്പാദയന്തേ, തേഷാമേവൈഷ ബ്രഹ്മലോകോ
യേഷാം തപോ ബ്രഹ്മചര്യം യേഷു സത്യംപ്രതിഷ്ഠിതം.

**സാരം:-** പ്രാജാപത്യവ്രതമനുഷ്ഠിക്കുന്ന പുരുഷന്മാർ സ്ത്രീപുരുഷരൂപത്തിലുള്ള പ്രജകളെ ജനിപ്പിക്കുന്നു. തപസ്വികളും, ബ്രഹ്മചാരികളും സത്യത്തിൽ സ്ഥിരനിഷ്ഠയുള്ളവരുമായ ഗൃഹസ്ഥന്മാർ ബ്രഹ്മലോകപ്രാപ്തിയ്ക്കധികാരികളായിത്തീരുന്നു.

16 തേഷാമസൗ വിരജോ ബ്രഹ്മലോകോ ന
യേഷു ജിഹ്മമനൃതം ന മായാ ചേതി.

**സാരം:-** കുടിലത്വവും, മിഥ്യാഭാവവും, വഞ്ചനയുമില്ലാത്ത ഉത്തമന്മാർക്കുള്ളതാണ് ദേവയാനത്തിൽക്കൂടി പ്രാപിക്കുവാൻ കഴിയുന്ന ശുദ്ധമായ ബ്രഹ്മലോകം.

ദ്വിതീയപ്രശ്നം

1 അഥ ഹൈനം ഭാർഗ്ഗവോ വൈദർഭിഃ പപ്രച്ഛ, ഭഗവൻ
കത്യേവദേവാഃ പ്രജാം വിധാരയന്തേ കതര ഏതത്
പ്രകാശയന്തേ കഃ പുനരേഷാം വരിഷ്ഠ ഇതി.

**സാരം:-** അതിനുശേഷം വിദർഭദേശീയനായ ഭാർഗ്ഗവൻ വന്നു പിപ്പലാദനോടു ചോദിച്ചു. 'ഭഗവാനേ! എത്ര ഇന്ദ്രിയങ്ങളാണ് (ദേവന്മാർ) പ്രജയെ നിലനിറുത്തുന്നത്? അവരിൽ ഇതിനെ പ്രകാശിപ്പിക്കുന്ന ദേവന്മാർ ആരെല്ലാമാണ്? അവരിൽ ഏററവും ശ്രേഷ്ഠനായിട്ടുള്ളത് ആരാണ്?'

2 തസ്മൈ സ ഹോവാചാകാശോ ഹ വാ ഏഷ ദേവോ
വായുരഗ്നിരാപഃ പൃഥിവീ വാങ്മന ശ്ചക്ഷുഃ ശ്രോത്രം ച,
തേ പ്രകാശ്യാഭിവദന്തി വയമേതദ ബാണമവഷ്ടഭ്യ
വിധാരയാമഃ.

**സാരം:-** പിപ്പലാദൻ പറഞ്ഞു "ഈ ആകാശമാണ് ഏററവും വലിയ ദേവത. വായു, അഗ്നി, ജലം, പൃഥ്വി, എന്നീ പഞ്ചഭൂതങ്ങളും വാണി, മനസ്സ്, ചക്ഷുസ്സ്, ശ്രോത്രം എന്നിവയും ശരീരരൂപമായ പ്രജയെ നിലനിറുത്തുന്ന ദേവന്മാരാണ്. അവർ സ്വമാഹാത്മ്യത്തെ പ്രകാശിപ്പിച്ചുകൊണ്ടു് പറയുന്നു, ഞങ്ങളാണ് ഈ ശരീരത്തെ നിലനിറുത്തിക്കൊണ്ടിരിക്കുന്നത്."

3 താൻവരിഷ്ഠഃ പ്രാണ ഉവാച, മാ മോഹമാപദ്യഥാഹ
മേവൈതത് പഞ്ചധാ ffത്മാനം പ്രവിഭജ്യൈതത് ബാണ
മവഷ്ടഭ്യ വിധാരയാമീതി തേ f ശ്രദ്ദധാനാ ബഭൂവുഃ.

സാരം:— അവരോടു് ശ്രേഷ്ഠനായ പ്രാണൻപറഞ്ഞു "നിങ്ങൾ വ്യാമോഹിതരാകരുതു്. ഞാൻതന്നെയാണു് എൻെറ സ്വരൂപത്തെ അഞ്ചായി ഭാഗിച്ചു് ഈ ശരീരത്തെ നിലനിറുത്തിക്കൊണ്ടിരിക്കുന്നതു്;എന്നു്.എന്നാൽ അവൾക്കു്പ്രാണൻപറഞ്ഞതു് വിശ്വാസമായില്ല.

4 സോ ƒ ഭിമാനാദൂർദ്ധ്വമുത്ക്രമത ഇവ തസ്മിന്നുത്ക്രാമ
ത്യഥേതരേ സർവ്വഏവോത്ക്രാമന്തേ തസ്മിംശ്ച
പ്രതിഷ്ഠമാനേ സർവ്വഏവ പ്രാതിഷ്ഠന്തേ തദ്യഥാ,
മക്ഷികാമധുകരരാജാനമുത്ക്രാമന്തം സർവ്വാ ഏവോത്
ക്രാമന്തേ തസ്മിംശ്ച പ്രതിഷ്ഠമാനേ സർവ്വാ ഏവ
പ്രാതിഷ്ഠന്ത ഏവം വാങ്മനശ്ചക്ഷുഃ ശ്രോത്രം ച
തേപ്രീതാഃ പ്രാണം സ്തുന്വന്തി.

സാരം:— താൻ പറഞ്ഞതു് ഇന്ദ്രിയങ്ങൾ വിശ്വസിക്കാത്തതുകൊണ്ടു് പ്രാണൻ അഭിമാനത്തോടുകൂടി ശരീരത്തിൽനിന്നും പുറത്തുപോകാൻ തുടങ്ങി. അപ്പോൾ മററിന്ദ്രിയങ്ങളും ശരീരത്തെ ഉപേക്ഷിച്ചിട്ടു നിഷ്ക്രമിക്കുവാൻ തുടങ്ങി. പ്രാണൻ സ്വസ്ഥനായി നിന്നപ്പോൾ ഇന്ദ്രിയങ്ങളും നിലയുറപ്പിച്ചു. ഇതിനു നല്ല ഒരു ഉദാഹരണം പറയപ്പെടുന്നു. "തേനീച്ചകളുടെ രാജാവു് കൂട്ടിൽനിന്നും വെളിയിലേക്കുപോകുമ്പോൾ മററുതേനീച്ചകളും രാജാവിനെ അനുഗമിക്കുന്നു. രാജാവു് കൂട്ടിൽതന്നെ സ്വസ്ഥമായിരിക്കുമ്പോൾ തേനീച്ചകളും സ്വസ്ഥമായിരിക്കുന്നു." ഇതുകണ്ടപ്പോൾ പ്രാണൻെറ ശ്രേഷ്ഠത്വം മനസ്സിലാക്കിയ ഇന്ദ്രിയങ്ങൾ പ്രാണനെ സ്തുതിക്കുവാൻ തുടങ്ങി.

5 ഏഷോƒഗ്നിസ്തപത്യേഷ സൂര്യ ഏഷ പർജ്ജന്യോ മഘവാ
നേഷ വായുഃ ഏഷ പൃഥിവീ രയിർദ്ദേവഃ സദസച്ചാമൃതം
ച യത്.

സാരം:— ഈ പ്രാണൻതന്നെയാണു് അഗ്നിയായി ചൂടിനെ പ്രദാനംചെയ്യുന്നതു്. ഇവൻ സൂര്യനായിട്ടു പ്രകാശിക്കുന്നു. സൂര്യനും, മേഘവും, ഇന്ദ്രനും, വായുവും, പൃഥ്വിയും പ്രാണൻ തന്നെയാകുന്നു. ചന്ദ്രനും, സത്തും, അസത്തും, അമൃതും ഈ പ്രാണൻതന്നെയാണു്.

6 അരാ ഇവ രഥനാഭൗ പ്രാണേ സർവ്വംപ്രതിഷ്ഠിതം
ഋചോ യജൂംഷി സാമാനി യജ്ഞഃ ക്ഷത്രം ബ്രഹ്മ ച.

സാരം:- രഥചക്രത്തിൻെറ നാഭിയിൽ സ്ഥിതിചെയ്യുന്ന അഴികളെന്നപോലെ എല്ലാം-അതായതു് ഋക്കുകളും, യജുസ്സുകളും സാമങ്ങളും, യാഗവും, ക്ഷത്രധമ്മവും, ബ്രാഹ്മണ്യവും, പ്രാണനിൽതന്നെ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു.

7 പ്രജാപതിശ്ചരസി ഗർഭേ ത്വമേവ പ്രതിജായസേതുഭ്യം പ്രാണ പ്രജാസ്ത്വിമാ ബലിം ഹരന്തി യഃ പ്രാണൈഃ പ്രതിതിഷ്ഠസി.

സാരം:- അല്ലയോ പ്രാണ! പ്രജാപതിയായ നീതന്നെയാണു് മാതാവിൻെറ ഗർഭത്തിൽ ചരിക്കുന്നതു്, നീ തന്നെയാണു് പ്രതിരൂപനായി ജനിക്കുന്നതു്, ഈ പ്രജകളെല്ലാം നിനക്കായിട്ടു ബലിഅപ്പിക്കുന്നു. ദേഹത്തിലുള്ളമററിന്ദ്രിയങ്ങളോടുകൂടി എല്ലാശരീരങ്ങളിലും സ്ഥിതിചെയ്യുന്നതും നീ തന്നെയാണു്.

8 ദേവാനാമസി വഹ്നിതമഃ പിതൃണാം പ്രഥമാസ്വധാ ഋഷീണാംചരിതംസത്യമഥർവാംഗിരസാമസി.

സാരം:- ദേവന്മാർക്കു് ഹവിർഭാഗം എത്തിച്ചുകൊടുക്കുന്ന ശ്രേഷ്ഠനായ അഗ്നി നീയാകുന്നു. പിതൃക്കൾക്കു് ആദ്യം നൽകുന്ന അന്നവും നീ തന്നെയാകുന്നു. അഥർവാംഗിരസ്സുകളുടെ ചരിതവും വ്യാപാരവും നീ ആകുന്നു.

9 ഇന്ദ്രസ്ത്വംപ്രാണ തേജസാ രുദ്രോ*f*സി പരിരക്ഷിതാ ത്വമന്തരിക്ഷേ ചരസി സൂര്യസ്ത്വം ജ്യോതിഷാം പതിഃ.

സാരം:- അല്ലയോ പ്രാണ! നീ തേജസ്സുകൊണ്ടു് ഇന്ദ്രനും, സംഹാരകത്താവായ രുദ്രനും, പരിപോഷകനായ വിഷ്ണുവുംആകുന്നു. നീ സൂര്യനായിട്ടു് അന്തരീക്ഷത്തിൽ ചരിക്കുന്നു. എല്ലാജ്യോതിസ്സുകളുടെയും നാഥനും നീ തന്നെയാകുന്നു.

10 യദാ ത്വമഭിവർഷസ്യഥേമാഃ പ്രാണ തേ പ്രജാഃ ആനന്ദരൂപാസ്തിഷ്ഠന്തി കാമായാന്നം ഭവിഷ്യതീതി.

സാരം:- അല്ലയോ പ്രാണ! നീ മേഘരൂപമായി ധാരാളം വഷിക്കുമ്പോൾ നിൻെറ ഈ പ്രജകൾ ഇഷ്ടം പോലെ ധാരാളം അന്നമുണ്ടാകുമെന്നുകരുതി ആനന്ദിക്കുന്നു.

11 വ്രാത്യസ്ത്വം പ്രാണൈകഷിരത്താ വിശ്വസ്യ സത്പതിഃ വയമാദ്യസ്യ ദാതാരഃ പിതാ ത്വം മാതരിശ്വ നഃ.

സാരം:— അല്ലയോ പ്രാണ, നീ പ്രഥമജാതനായതുകൊണ്ടു് പ്രകൃത്യാ ശുദ്ധനാണു്. ഏകർഷി എന്ന അഗ്നിയായി സർവ്വം ഭക്ഷിക്കുന്നവനും, ലോകത്തിൻ നാഥനും നീ ആകുന്നു. ഞങ്ങൾ നിനക്കു് ഹവിർഭാഗം തരുന്നവരാണു്. നീ വായുവിൻെറയും പിതാവാകുന്നു.

12 യാ തേ തന്വർവാചി പ്രതിഷ്ഠിതാ യാ ശ്രോത്രേ യാ ച ചക്ഷുഷി യാ ച മനസി സന്തതാ ശിവാം താം കുരു മോൽ ക്രമീഃ.

സാരം:— അല്ലയോ പ്രാണ, വാക്കു്, ശ്രോത്രം, നേത്രം മുതലായ ജ്ഞാനേന്ദ്രിയങ്ങളിലും,മനസ്സിലും വ്യാപിച്ചിരിക്കുന്ന അങ്ങയുടെ ശക്തിയെ ശാന്തമാക്കിയാലും. നീ ശരീരംവിട്ടു് പുറത്തുപോകരുതു്.

13 പ്രാണസ്യേദം വശേ സർവ്വം ത്രിദിവേ യൽ പ്രതിഷ്ഠിതം മാതേവ പുത്രാൻ രക്ഷസ്വ ശ്രീശ്ച പ്രജ്ഞാം ച വിധേഹി ന ഇതി.

സാരം:— ഈ ലോകത്തും സ്വർഗ്ഗലോകത്തും കാണപ്പെടുന്ന ഭോഗസമൂഹങ്ങളെല്ലാം അല്ലയോ പ്രാണ, അങ്ങയ്ക്കധീനമാണു്. ഒരു മാതാവു് തൻെറ പുത്രന്മാരെ സംരക്ഷിക്കുന്നതുപോലെ ഞങ്ങളെ രക്ഷിച്ചാലും. ഞങ്ങൾക്കു് സർവ്വവിധമായ ഐശ്വര്യവും, ശക്തിയും സൽബുദ്ധിയും പ്രദാനം ചെയ്താലും.

## മൂന്നാം പ്രശ്നം

1 അഥ ഹൈനം കൗസല്യശ്ചാശ്വലായനഃ പപ്രച്ഛ ഭഗവൻ കുത ഏഷ പ്രാണോ ജായതേ കഥമായാത്യസ്മിൻ ശരീരേ ആത്മാനം വാ പ്രവിഭജ്യ കഥം പ്രാതിഷ്ഠതേ കേനോൽക്രമതേ കഥം ബാഹ്യമഭിധത്തേ കഥമധ്യാത്മമിതി.

സാരം:— അനന്തരം, അശ്വലപുത്രനായ കൗസല്യൻ പിപ്പലാദമഹർഷിയെ സമീപിച്ചു് ഇപ്രകാരം ചോദിച്ചു. ഭഗവാനേ, ഈ പ്രാണൻ എവിടെ നിന്നാണു് ഉണ്ടാകുന്നതു്? എങ്ങനെയാണു് ഈ ശരീരത്തിൽപ്രവേശിക്കുന്നതു്? അതിനുശേഷം എങ്ങനെയാണു്അതു സ്വയം അഞ്ചായിപിരിഞ്ഞു് ദേഹത്തിൽസ്ഥിതിചെയ്യുന്നതു്? ഏതുവിധത്തിലാണു് അതു പുറത്തുപോകുന്നതു്? അതു് എങ്ങനെയാണു്

അധിഭൂതവും,അധിദൈവവുമായ ബാഹ്യപ്രപഞ്ചത്തെ ധരിക്കുന്നതു്? എങ്ങനെയാണു് ആദ്ധ്യാത്മികമായിട്ടുള്ളതിനെ ധരിക്കുന്നതു്?

2 തസ്മൈ സ ഹോവാചാതിപ്രശ്നാൻപൃച്ഛസി ബ്രഹ്മിഷ്ഠോ/സീതി തസ്മാത്തേ/ഹം ബ്രവീമി.

സാരം:– പിപ്പലാദൻ കൗസല്യനോടുപറഞ്ഞു "നീ ചോദിക്കുന്നതു് അല്പം കഠിനമുള്ള ചോദ്യങ്ങളാണു്. ഇതു് സാധാരണക്കാക്ക സുഗ്രാഹ്യമല്ല. പക്ഷെ നീ ബ്രഹ്മനിഷ്ഠനായതുകൊണ്ടു് നിനക്കു് ഞാൻ എല്ലാം പറഞ്ഞുതരാം.

3 ആത്മന ഏഷ പ്രാണോ ജായതേ യഥൈഷാ പുരുഷേ ഛായൈതസ്മിന്നേതദാതതം മനോകൃതേനായാത്യസ്മിൻ ശരീരേ.

സാരം:–പരമാത്മാവിൽനിന്നുതന്നെയാണു് ഈ പ്രാണൻ ജനിക്കുന്നതു്. മനുഷ്യന്റെ ഛായ അവന്റെ ശരീരത്തെ ആശ്രയിച്ചു നിൽക്കുന്നതുപോലെ ഈപ്രാണൻ ആത്മാവിൽ നിലനിൽക്കുന്നു. മനസ്സിന്റെ സങ്കല്പമനുസരിച്ചു് അതു് ശരീരത്തിൽ പ്രവേശിക്കുന്നു.

യഥാ സമ്രാഡേവാധികൃതാൻവിനിയുങ്ക്തേ ഏതാൻഗ്രാമാനേതാൻഗ്രാമാനധിതിഷ്ഠസ്വേതിഏവമേവൈഷ പ്രാണ ഇതരാൻ പ്രാണാൻ പൃഥക് പൃഥഗേവ സംനിധത്തേ.

സാരം:– ഒരു ചക്രവർത്തി, നീ ഈ ഗ്രാമത്തിന്റെ അധികാരിയായിരിക്കു, നീ ഈ ഗ്രാമാധിപതിയായിരിക്കു, എന്നുപറഞ്ഞിട്ടു് ഭരണാധികാരികളെ ഓരോഗ്രാമത്തിലും നിയോഗിക്കുന്നതുപോലെ മുഖ്യപ്രാണൻ അപാനാദികളായ അന്യപ്രാണങ്ങളെ യഥാസ്ഥാനങ്ങളിൽ യഥായോഗ്യം നിയോഗിക്കുന്നു.

5 പായൂപസ്ഥേ/പാനം ചക്ഷുഃശ്രോത്രേ മുഖനാസികാഭ്യാം പ്രാണഃസ്വയം പ്രാതിഷ്ഠതേ മദ്ധ്യേതുസമാനഃ,ഏഷഹ്യേതദ്ധുതമന്നം സമം നയതി തസ്മാദേതാഃ സപ്താർച്ചിഷോ ഭവന്തി.

സാരം:– പ്രാണൻ അപാനവായുവായി മലമൂത്രാദികളെ കീഴ്പ്പോട്ടുനയിച്ചുകൊണ്ടു് പായുവിലും ഉപസ്ഥത്തിലും സ്ഥിതിചെയ്യുന്നു. വായിലൂടെയും, മൂക്കിലൂടെയും അകത്തോട്ടും പുറത്തോട്ടും സഞ്ചരിച്ചുകൊണ്ടിരിക്കുന്ന പ്രാണൻ ശ്രോത്രത്തിലും നയനത്തിലും സ്ഥിതിചെയ്യുന്നു. സമാനൻ പ്രാണാപാനസ്ഥാനങ്ങളുടെ മദ്ധ്യത്തിലുള്ള

നാഭിയിൽ സ്ഥിതിചെയ്യുന്നു. ഈ വായുവാണ് നാം കഴിക്കുന്ന ഭക്ഷണപദാൎത്ഥങ്ങളെ ശരീരത്തിൻെറ എല്ലാഭാഗങ്ങളിലും ഒന്നുപോലെ എത്തിക്കുന്നതു്. നാം കഴിക്കുന്ന ആഹാരസാധനങ്ങളിൽ ആളിക്കത്തുന്ന ജഠരാഗ്നിയുടെ ജ്വാലകളാണ് സപ്തദ്വാരങ്ങൾവഴി പുറത്തേക്കുവരുന്നതു്.

6 ഹൃദി ഹ്യേഷ ആത്മാ അത്രൈതദേകശതം നാഡീനാം താസാം ശതം ശതമേകൈകസ്യാം ദ്വാസപ്തതിർദ്വാസപ്തതിഃ പ്രതിശാഖാനാഡീസഹസ്രാണി ഭവന്ത്യാസു വ്യാനശ്ചരതി.

സാരം:– ഈ ആത്മാവു് ഹൃദയത്തിലാണല്ലോ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നതു്. ആ ഹൃദയത്തിൽനിന്നും നൂറുനാഡികൾ പുറപ്പെടുന്നു. ഇവയിൽ ഓരോന്നിനും നൂറുനൂറുശാഖാനാഡികളും ഓരോശാഖാനാഡിക്കും എഴുപത്തീരായിരം ഉപശാഖാനാഡികളുമുണ്ടു്. ഈ നാഡികളിൽക്കൂടി വ്യാനൻ എന്ന പ്രാണവായു സഞ്ചരിക്കുന്നു.

7 അഥൈകയോർദ്ധ്വ ഉദാനഃ പുണ്യേന പുണ്യം ലോകം നയതി പാപേന പാപമുഭാഭ്യാമേവ മനുഷ്യലോകം.

സാരം:– ഹൃദയത്തിൽനിന്നു പുറപ്പെടുന്ന നൂറ്റൊന്നുനാഡികളിൽ മേൽപോട്ടുപോകുന്ന സുഷുമ്ന എന്ന ഒരു പ്രാധാനനാഡിയുണ്ടു്. പാദംമുതൽ ശിരസ്സുവരെ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന ഉദാനവായു ആ നാഡിയിൽക്കൂടി ബഹിൎഗ്ഗമിച്ചു്, പുണ്യകൎമ്മങ്ങൾ ചെയ്തവരെ പുണ്യലോകങ്ങളിലേക്കും, പാപകൎമ്മങ്ങൾ ചെയ്തവരെ പാപികളുടെ ലോകങ്ങളിലേക്കും പുണ്യാപുണ്യങ്ങൾ സമമായി ചെയ്തിട്ടുള്ളവരെ മനുഷ്യലോകത്തേക്കും നയിക്കുന്നു.

8 ആദിത്യോ ഹ വൈ ബാഹ്യഃ പ്രാണ ഉദയത്യേഷ ഹ്യേനം ചാക്ഷുഷം പ്രാണമനുഗൃഹ്ണാനഃ, പൃഥിവ്യാം യാ ദേവതാ സൈഷാ പുരുഷസ്യാപാനമവഷ്ടഭ്യാന്തരായദാകാശഃ സ സമാനോ വായുർവ്യാനഃ

സാരം:– സൂൎയ്യൻ തന്നെയാണ് ബാഹ്യപ്രാണൻ. ഇതുതന്നെയാണ് ചക്ഷുസ്സിനെ സംബന്ധിക്കുന്ന പ്രാണനെ അനുഗ്രഹിച്ചുകൊണ്ടു് പ്രത്യക്ഷീഭവിക്കുന്നതു്. ഭൂദേവതാരൂപമായ അപാനൻ മനുഷ്യൻെറ അപാനവായുവിനെ സ്ഥിരീകരിക്കുന്നു. ഈ ആകാശം സമാന

വായുവാണ്. വ്യാനനും ആകാശത്തുള്ള വായുവിൻെറ ഒരു ബാഹ്യ രൂപം തന്നെയാണ്.

9 തേജോ ഹ വാ ഉദാനഃ തസ്മാദുപശാന്തതേജാഃ
പുനർഭവമിന്ദ്രിയൈർമനസി സമ്പദ്യമാനൈഃ

സാരം:— ഉദാനൻ പ്രസിദ്ധമായ തേജസ്സുതന്നെ. അതിനാൽ തേജസ്സററവൻ മനസ്സിൽ ഒന്നിച്ചുകൂടുന്ന ഇന്ദ്രിയങ്ങളോടൊത്തു് വീണ്ടും ജനിക്കുന്നു.

10 യച്ചിത്തസ്തേനൈഷ പ്രാണമായാതിപ്രാണസ്തേജസാ
യുക്തഃ സഹാത്മനായഥാസങ്കല്പിതം ലോകം നയതി.

സാരം:— ആത്മാവു് ഏതൊരു മാനസികസങ്കല്പത്തോടുകൂടിയാണോ ശരീരം വിടുന്നതു്, ആ സങ്കല്പസഹിതം അതു് പ്രാണയുക്തമായിത്തീരുന്നു. ആ പ്രാണൻ തേജസ്വരൂപനായി ജീവാത്മാവിൻെറ സങ്കല്പമനുസരിച്ചു് അതിനെ വിഭിന്നയോനികളിൽ നിയോഗിക്കുന്നു.

11 യ ഏവം വിദ്വാൻപ്രാണംവേദ ന ഹാസ്യ പ്രജാ
ഹീയതേ ƒ മൃതോ ഭവതി തദേഷ ശ്ലോകഃ

സാരം:— ഈ രഹസ്യം അറിയുന്ന ജ്ഞാനിയുടെവംശം ഒരിക്കലും നശിക്കുന്നില്ല. അവൻ അമൃതത്വത്തെ പ്രാപിക്കുന്നു. താഴെപ്പറയുന്ന ശ്ലോകം ഈ വിഷയത്തെ പ്രതിപാദിക്കുന്നു.

12. ഉത്പത്തിമായതിംസ്ഥാനം വിഭുത്വം ചൈവപഞ്ചധാ
അധ്യാത്മം ചൈവപ്രാണസ്യ വിജ്ഞായാമൃതമശ്നുതേ
വിജ്ഞായാമൃതമശ്നുതഇതി.

സാരം:— പ്രാണൻെറ ഉത്പത്തിയും, സ്ഥിതിയും, വ്യാപകത്വവും മനസ്സിലാക്കി അതിൻെറ ആദ്ധ്യാത്മികമായ പഞ്ചഭേദങ്ങളെ അറിയുന്ന മനുഷ്യനു് അമരത്വത്തിൻെറ അനുഭൂതി ഉണ്ടാകുന്നു.

തൃതീയപ്രശ്നം സമാപ്തം

———

## ചതുൎത്ഥപ്രശ്നം

1 അഥ ഹൈനം സൗൎയ്യായണീ ഗാൎഗ്ഗ്യഃപപ്രച്ഛ ഭഗവ
ന്നേ തസ്മിൻപുരുഷേകാനിസ്വപന്തികാന്യസ്മിൻജാഗ്രതി
കതര ഏഷ ദേവഃ സ്വപ്നാൻപശ്യതികസ്യൈതത്
സുഖംഭവതി കസ്മിന്നുസൎവ്വേ സംപ്രതിഷ്ഠിതാഭവന്തീതി.

സാരം:- അനന്തരം ഗൎഗ്ഗവംശീയനായ സൗൎയ്യായണി മഹം പിപ്പലാദനോടുചോദിച്ചു. "ഭഗവാനേ! മനുഷ്യദേഹത്തിൽ സ്ഥിതിചെയ്യുന്ന ഏതേതു കരണങ്ങളാണു് ഉറങ്ങുന്നതും ഉണരുന്നതും? ഏതുദേവനാണു് സ്വപ്നം കാണുന്നതു്? ആൎക്കാണു സുഖംലഭിക്കുന്നതു്? ഓരോ ശക്തിയും ഏതുതതിലാണു് പ്രതിഷ്ഠിതമായിരിക്കുന്നതു്."

2 തസ്മൈസ ഹോവാച യഥാ ഗാൎഗ്ഗ്യമരീചയോഽൎക്കസ്യാസ്തം
ഗച്ഛതഃ സൎവ്വാ ഏതസ്മിൻതേജോമണ്ഡല ഏകീഭവന്തി,
താഃപുനഃപുനരുദയതഃപ്രചരന്ത്യേവം ഹ വൈ തത് സൎവ്വം
പരേ ദേവേ മനസ്യേകീഭവതി, തേനതൎഹ്യേഷ
പുരുഷോ നശൃണോതി ന പശ്യതി ന ജിഘ്രതി ന രസ
യതേ ന സ്പൃശതേ നാഭിവദതേ നാദത്തേ നാനന്ദയതേ
ന വിസൃജതേ നേയായതേ സ്വപിതീത്യാചക്ഷതേ.

സാരം:- പിപ്പലാദൻ പറഞ്ഞു:- അല്ലയോ ഗാൎഗ്ഗ്യ! അസ്തമനപൎവ്വതത്തിലേക്കു പ്രയാണംചെയ്തുകൊണ്ടിരിക്കുന്ന സൂൎയ്യന്റെ എല്ലാകിരണങ്ങളും സമാഹൃതമായി, ഒരു സൂൎയ്യനിൽതന്നെ ലയിക്കുകയും, ഉദിക്കുമ്പോഠം അവയെല്ലാം സൎവ്വത്രവ്യാപരിക്കുകയും ചെയ്യുന്നതുപോലെതന്നെ സൎവ്വേന്ദ്രിയങ്ങളും മനസ്സാകുന്ന പരമാത്മാവിൽ സ്ഥിതിചെയ്യുന്നു. അപ്പോഠം ഈ ദേഹധാരി, കേഠക്കുകയോ, കാണുകയോ, മണമറിയുകയോ, സ്വാദറിയുകയോ ചെയ്യുന്നില്ല. സംസാരിക്കുക, സ്പൎശിക്കുക, ഗ്രഹിക്കുക, വിഹരിക്കുക, മലമൂത്രവിസൎജ്ജനംചെയ്യുക, സഞ്ചരിക്കുക എന്നീ സൎവകൎമ്മങ്ങളും നിരോധിക്കപ്പെടുന്നു. ഈ സ്ഥിതിയെയാണു് സുഷുപ്തി എന്നുപറയുന്നതു്.

3 പ്രാണാഗ്നയ ഏവൈതസ്മിൻ പുരേജാഗ്രതി,ഗാൎഹപത്യോ
ഹ വാ ഏഷോഽപാനോ വ്യാനോഽന്വാഹാൎയ്യ പചനോ
യദ് ഗാൎഹപത്യാത്, പ്രണീയതേ പ്രണയനാദാഹ-
വനീയഃ പ്രാണഃ.

**സാരം:—** ഈ ദേഹമാകുന്ന നഗരത്തിൽ പഞ്ചാഗ്നികഠം നിവസിക്കുന്നു. അതു പ്രാണരൂപത്തിൽ ജാഗ്രത്തായിരിക്കുന്നു. ഇവയിൽ അപാനൻ ഗാർഹപത്യാഗ്നിയും, വ്യാനൻ അന്വാഹാര്യപചനം എന്ന അഗ്നിയും ആകുന്നു. ഗാർഹപത്യത്തിൽനിന്നും ഉദ്ധൃതമായ ആഹവനീയാഗ്നിതന്നെയാണു് പ്രാണൻ.

4 യദുച്ഛ്വാസനിശ്വാസാവേതാവാഹുതീസമം നയതീതി സസമാനഃ, മനോ ഹ വാവയജമാനഃ ഇഷ്ടഫലമേ-വോദാനഃ സ ഏനം യജമാനമഹരഹർ ബ്രഹ്മഗമയതി.

**സാരം:—** ദേഹധാരികളിൽ നടന്നുകൊണ്ടിരിക്കുന്ന ശ്വാസോച്ഛ്വാസങ്ങഠംരണ്ടും ആഹുതികഠംക്കു സമമാണു്. ഇവയെ സമഭാവേന എത്തിക്കകൊണ്ടാണു് സമാനനായതു്. ഈ വായു ഋത്വിക്കായിത്തീരുന്നു. മനസ്സു് യജമാനനും, വാഞ്ഛിതഫലം ഉദാനനുമാകുന്നു. ഇതുതന്നെയാണു് മനസ്സിനെ ഹൃദയഗഹ്വരമാകുന്ന ബ്രഹ്മത്തിൽ ഇരുത്തുന്നതു്.

5 അത്രൈഷ ദേവഃ സ്വപ്നേ മഹിമാന മനുഭവതി, യദ് ദൃഷ്ടാം ദൃഷ്ടമനുപശ്യതിശ്രുതം ശ്രുതമേവാർത്ഥമനുശൃണോതി, ദേശദിഗന്തരൈശ്ച പ്രത്യനുഭൂതംപുനഃ പുനഃപ്രത്യനുഭവതി ദൃഷ്ടം ചാദൃഷ്ടം ച ശ്രുതം ചാശ്രുതം ചാനുഭൂതം ചാനനുഭൂതം ചസച്ചാസച്ചസർവ്വം പശ്യതിസർവ്വഃപശ്യതി.

**സാരം:—** ഈ ആത്മാവു് സ്വപ്നത്തിലും സ്വമഹിമയെ അനുഭവിച്ചറിയുന്നു. കണ്ടതിനെത്തന്നെ വീണ്ടും കാണുന്നു. കേട്ടതുതന്നെ വീണ്ടും കേഠംക്കുന്നു. വിഭിന്നദേശങ്ങളിലും വിഭിന്ന ദിക്കുകളിലും അനുഭൂതമായ വിഷയങ്ങളെ വീണ്ടും വീണ്ടും ചിന്തിക്കുന്നു. കേട്ടും കേഠംക്കാതേയും, കണ്ടും കാണാതേയും, അനുഭവിച്ചും അനുഭവിക്കാതേയും, സ്ഥിതിക്കും അസ്ഥിതിക്കും, അതീതമായി ഈദൃശവിഷയങ്ങളെത്തന്നെ സ്വയം ദർശിക്കുന്നു.

6 സയദാ തേജസാഭിഭൂതോ, ഭവത്യത്രൈഷദേവഃ സ്വപ്നാന്ന പശ്യത്യഥതദൈതസ്മിൻ ശരീരേ ഏതത് സുഖം ഭവതി.

**സാരം:—** തേജോപൂർണ്ണമായ മനസ്സോടുകൂടിയ ജീവാത്മാവു് സ്വപ്നങ്ങളെ കാണുന്നില്ല. ആ സമയത്തു് അതു സുഷുപ്തി സുഖത്തെ പൂർണ്ണമായും അനുഭവിക്കുന്നു.

7 സ യഥാസോമ്യവയാംസിവാസോ വൃക്ഷംസംപ്രതിഷ്ഠന്തേ
ഏവം ഹ വൈതത്സർവം പരആത്മനിസംപ്രതിഷ്ഠതേ

സാരം:— ഹേ സൗമ്യ, അനേകം പക്ഷികൾ ഒരു വൃക്ഷത്തിൽ വസിക്കുന്നതുപോലെ എല്ലാ തത്വങ്ങളും പരമാത്മാവിനെ ആശ്രയിച്ചുതന്നെയാണിരിക്കുന്നതും.

8 പൃഥിവീ ച പൃഥിവീമാത്രാ ചാ പശ്ചാ പോ മാത്രാ ച
തേജശ്ച തേജോ മാത്രാച വായുശ്ച, വായു മാത്രാ
ചാകാശശ്ചാ കാശമാത്രാ ച, ചക്ഷുശ്ച ദ്രഷ്ടവ്യംച
ശ്രോത്രം ച ശ്രോതവ്യം ച ഘ്രാണം ച, ഘ്രാതവ്യം ച
രസശ്ച രസയിതവ്യം ച ത്വക്ച സ്പർശയിതവ്യം ച
വാക്ച വക്തവ്യം ച ഹസ്തൗ ചാ ദാതവ്യം ചോ, പസ്ഥ
ശ്ചാനന്ദയിതവ്യം ച, പായുശ്ച വിസർജ്ജയിതവ്യം ച
പാദൗച ഗന്തവ്യം ച, മനശ്ച, മന്തവ്യം ച ബുദ്ധിശ്ച
ബോദ്ധവ്യം ചാഹംകാരശ്ചാഹംകർത്തവ്യം ച ചിത്തം
ച ചേതയിതവ്യം ച, തേജശ്ച വിദ്യോതയിതവ്യം ച
പ്രാണശ്ച വിധാരയിതവ്യം ച.

സാരം:— പൃഥ്വിയും അതിൻെറ തന്മാത്രയും, ജലവും ജലതന്മാത്രയും, തേജസ്സും തേജോമാത്രയും, വായുവും വായുമാത്രയും, ആകാശവും ശബ്ദതന്മാത്രയും, നേത്രവും ദർശനീയവസ്തുക്കളും, കണ്ണവും ശ്രവണയോഗ്യമായ വസ്തുക്കളും, ഘ്രാണവും ഘ്രാണയോഗ്യ വസ്തുക്കളും, രസവും രസനാവിഷയങ്ങളും, ത്വക്കും സ്പർശയോഗ്യവസ്തുക്കളും, വാണിയും ശബ്ദവും, കൈയും ഗ്രഹിക്കുവാൻ യോഗ്യമായ വസ്തുക്കളും, ഉപസ്ഥവും വിഷയവും, ഗുദവും വിസർജ്ജിക്കേണ്ടതും, ചരണങ്ങളും ഗന്തവ്യസ്ഥാനങ്ങളും, മനസ്സും മന്തവ്യവും, ബുദ്ധിയും ജ്ഞാതവ്യവും, അഹംകാരവും അതിൻെറ വിഷയവും, ചിത്തവും ചിന്തനീയവസ്തുവും, തേജസ്സും അതിൻെറ വിഷയവും, പ്രാണനും ആശ്രിതവസ്തുവും, എല്ലാം തന്നെ പരമാത്മാവിനെത്തന്നെയാണ് ആശ്രയിച്ചിരിക്കുന്നതു്.

9 ഏഷഹിദ്രഷ്ടാ സ്പ്രഷ്ടാ ശ്രോതാഘ്രാതാരസയിതാമന്താ
ബോദ്ധാ കർത്താ വിജ്ഞാനാത്മാ പുരുഷഃ സപരേഽക്ഷര
ആത്മനി സംപ്രതിഷ്ഠതേ.

സാരം:— കാണുന്നവനും, സ്പർശിക്കുന്നവനും, കേൾക്കുന്നവനും, ഘ്രാണിക്കുന്നവനും, രസമറിയുന്നവനും, മനനശീലനും, ജ്ഞാതാവും, കർത്താവും വിജ്ഞാനാത്മാവുമായ ഈ പുരുഷൻ അനശ്വരനായ പരമാത്മാവിൽത്തന്നെയാണ് അടങ്ങിയിരിക്കുന്നത്.

10 പരമേവാക്ഷരം പ്രതിപദ്യതേസ യോ ഹവൈ തദ
ച്ഛായമശരീരമലോഹിതം ശുഭ്രമക്ഷരം വേദ യതേ,
യസ്തുസൗമ്യ, സ സർവ്വജ്ഞഃ സർവ്വോഭവതി, തദേഷ ശ്ലോകഃ.

സാരം:— ഛായാശൂന്യനും, ദേഹരഹിതനും, അലോഹിതനും ഉജ്ജ്വലനും, അവിനാശിയുമായ പരമാത്മാവിനെ അറിയുന്നവൻ അതിനെത്തന്നെ പ്രാപിക്കുന്നു. ഹേ സൗമ്യ, ഇങ്ങനെയുള്ള മനുഷ്യൻ സർവ്വജ്ഞനും, സർവ്വരൂപനും ആകുന്നു. അടുത്ത ശ്ലോകം ഈ തത്ത്വത്തെ പ്രതിപാദിക്കുന്നതാണ്.

11 വിജ്ഞാനാത്മാ സഹ ദേവൈശ്ച സർവ്വൈഃ
പ്രാണാ ഭൂതാനി സം പ്രതിഷ്ഠന്തി യത്ര
തദക്ഷരം വേദ യതേയസ്തുസോമ്യ
സ സർവ്വജ്ഞഃ സർവ്വമേവാ വിവേശഇതി.

സാരം:—ഹേ സൗമ്യ, അവിനാശിയായ പരമാത്മാവിനെ അറിയുന്നവൻ സർവ്വജ്ഞനായിഭവിക്കുന്നു. അവൻ പരമാത്മാവിൽ ലയിക്കുന്നു. അതേ പരമാത്മാവിനെതന്നെയാണ് സർവ്വപ്രാണങ്ങളും, പഞ്ചഭൂതങ്ങളും, സർവ്വേന്ദ്രിയങ്ങളും, വിജ്ഞാനാത്മാവും ആശ്രയിച്ചിരിക്കുന്നത്.

ചതുർത്ഥപ്രശ്നം സമാപ്തം

---

## പഞ്ചമപ്രശ്നം

1 അഥ ഹൈനം ശൈബ്യഃ സത്യകാമഃ പപ്രച്ഛ, സ യോ
ഹ വൈ തദ്ഭഗവൻ മനുഷ്യേഷു പ്രായണാന്തമോങ്കാര
മഭിധ്യായീത, കതമം വാവ സ തേന ലോകം ജയതീതി.

സാരം:— അതിനുശേഷം ശിബിപുത്രനായ സത്യകാമൻ പിപ്പലാദനോടു ചോദിച്ചു. ഭഗവാനേ! ശരീരം നഷ്ടമാകുന്നതുവരെ

ഓങ്കാരത്തെ നല്ലപോലെ ധ്യാനിക്കുന്ന മനുഷ്യൻ ആ ഓങ്കാരത്തിന്റെ സഹായത്തോടുകൂടി ഏതു ലോകത്തെയാണ് ജയിക്കുന്നതെന്നുള്ളകാര്യം എനിക്കു പറഞ്ഞുതന്നാലും.

2 തസ്മൈ സഹോവാച ഏതദ്വൈ സത്യകാമ പരം ചാപരം ച ബ്രഹ്മ യദോങ്കാരഃ തസ്മാദ്വിദ്വാനേതേ നൈവായതനേനൈകതരമന്വേതി.

സാരം:— പിപ്പലാദൻ പറഞ്ഞു—ഹേ സത്യകാമ, ഈ ഓങ്കാരം പരബ്രഹ്മമാണ്. ഇതുതന്നെയാണ് അപരബ്രഹ്മവും. ഇതറിയുന്ന മനുഷ്യൻ ഈ സാധനകൊണ്ടുതന്നെ ഒന്നിനെ സ്വീകരിക്കുന്നു.

3 സ യദ്യേക മാത്രമഭിധ്യായീത സ തേനൈവ സംവേദിതസ്തൂർണ്ണമേവ ജഗത്യാമഭിസമ്പദ്യതേ, തമൃചോ മനുഷ്യലോകമുപനയന്തേ സ തത്ര തപസാ ബ്രഹ്മചര്യേണ ശ്രദ്ധയാ സമ്പന്നോ മഹിമാനമനുഭവതി.

സാരം:— ഏകമാത്രയോടുകൂടിയ ഓങ്കാരത്തെ ധ്യാനിക്കുകയാണെങ്കിൽ അതുമുഖേന അവൻ ഭൂമിയിൽ സമ്പന്നനാകുന്നതാണ്. ഋഗ്വേദത്തിലെ ഋക്കുകൾ അവനെ മനുഷ്യദേഹം ലഭിക്കുവാൻ പ്രാപ്തനാക്കുന്നു. അവൻ തപസ്സോടും, ബ്രഹ്മചര്യത്തോടും, ശ്രദ്ധയോടും കൂടി മഹിമയെ നേടുന്നു.

4 അഥ യദി ദ്വിമാത്രേണ മനസി സമ്പദ്യതേ സോഽന്തരിക്ഷം യജുർഭിരുന്നീയതേ സോമലോകം, സ സോമലോകേ വിഭൂതി മനുഭൂയ പുനരാവർത്തതേ.

സാരം:— ദ്വിമാത്രയോടുകൂടിയ ഓങ്കാരം ധ്യാനിക്കയാണെങ്കിൽ ചന്ദ്രലോകപ്രാപ്തി കൈവരുന്നു. യജുർവേദത്തിലെ മന്ത്രങ്ങൾ അവനെ അവിടത്തേക്കു നയിക്കുന്നു. അവിടത്തെ സുഖമെല്ലാമനുഭവിച്ചതിനുശേഷം അവൻ വീണ്ടും മനുഷ്യലോകത്തേക്കു വരുന്നു.

5 യഃ പുനരേതം ത്രിമാത്രേണോ മിത്യേതേനൈ വാക്ഷരേണ പരം പുരുഷമഭിധ്യായീത സ തേജസി സൂര്യേ സമ്പന്നഃ, യഥാ പാദോദരസ്ത്വചാ വിനിർമുച്യത ഏവം ഹ വൈ സ പാപ്മനാ വിനിർമ്മുക്തഃ സ സാമഭിരുന്നീയതേ ബ്രഹ്മലോകം സ ഏതസ്മാജ്ജീവഘനാത് പരാത്പരം പുരിശയം പുരുഷമീക്ഷതേ തദേതൗ ശ്ലോകൗ ഭവതഃ.

സാരം:- ത്രിമാത്രികമായ ഓങ്കാരത്താൽ പരമാത്മാവിനെ നിരന്തരംധ്യാനിക്കുന്നവൻ തേജോമയമായ സൂര്യലോകത്തെപ്രാപിക്കുന്നു. സർപ്പങ്ങൾ ചട്ടയിൽനിന്നും വിമുക്തമാകുന്നതുപോലെ അവൻ പാപവിമുക്തനായി സാമവേദംമൂഖേന ബ്രഹ്മലോകത്തെ പ്രാപിക്കുന്നു. അവന്ന് ഈ സർവ്വപ്രാണികളിലും ഏററവും ശ്രേഷ്ഠനായ പരമാത്മാവിന്റെ സാക്ഷാത്കാരംലഭിക്കുന്നു. ഇനിപ്പറയാൻപോകുന്ന ശ്ലോകങ്ങൾ ഇക്കാര്യം സ്പഷ്ടമാക്കുന്നു.

6 തിസ്രോ മാത്രാ മൃത്യുമത്യഃ പ്രയുക്താ
അന്യോന്യസക്താ അനവിപ്രയുക്താഃ
*ക്രിയാസു ബാഹ്യാന്തര മദ്ധ്യമാസു
സമ്യക് പ്രയുക്താസു ന കമ്പതേ ജ്ഞഃ.

സാരം:- ഓങ്കാരത്തിന്റെ മൂന്നുമാത്രകളേയും പരസ്പരം സംബദ്ധമാക്കി പ്രയോഗിച്ചാൽ മനുഷ്യൻ ദൃഢസങ്കല്പനായി പരമാത്മാവിനെ അറിഞ്ഞവനായിഭവിക്കുന്നു.

7 ഋഗ്ഭിരേതം യജുർഭിരന്തരിക്ഷം
സാമഭിര്യത് തത്കവയോ വേദയന്തേ
തമോങ്കാരേണൈവായതനേനാന്വേതി വിദ്വാൻ
യത്തച്ഛാന്തമജരമമൃതമഭയം പരം ചേതി.

സാരം:- ഏകമാത്രികമായ ഉപാസന സാധകനെ ഋക്കുകൾ മൂഖേന മൃത്യുലോകത്തെ പ്രാപിപ്പിക്കുന്നു. ദ്വിമാത്രികസാധന സാധകനെ യജുർമന്ത്രങ്ങൾമൂഖേന ചന്ദ്രലോകത്തിൽ എത്തിക്കുന്നു. പൂർണ്ണമായ ഓങ്കാരത്തെ ഉപാസിക്കുന്നവൻ സാമശ്രുതികൾമൂഖേന ബ്രഹ്മലോകത്തെ പ്രാപിക്കുന്നു. ആ ബ്രഹ്മത്തെപ്പററി അറിയുന്നതു് ജ്ഞാനിമാത്രമാണ്. ബുദ്ധിമാനായ സാധകൻ ഓങ്കാരധ്യാനംമൂഖേനതന്നെ പരമാത്മാവിനെ പ്രാപിക്കുന്നു. ആ പരമാത്മാവു്, ജനനമരണരഹിതനും, നിർഭയനും, ശാന്തനും, സർവ്വരിലും ശ്രേഷ്ഠനുമാണ്.

പഞ്ചമപ്രശ്നം സമാപ്തം

---

* "ആഭ്യന്തരം" എന്നു പാഠഭേദം.

## ഷഷ്ഠപ്രശ്നം

1 അഥ ഹൈനം സുകേശാ ഭാരദ്വാജഃ പപ്രച്ഛ:—
ഭഗവൻ ഹിരണ്യനാഭഃ കൗസല്യോ രാജപുത്രോ
മാമുപേത്യൈതം പ്രശ്നമപൃച്ഛത, ഷോഡശകലം ഭാര
ദ്വാജ പുരുഷം വേത്ഥ, തമഹം കുമാരമബ്രുവം നാഹ
മിമം വേദ യദ്യഹമിമമവേദിഷം കഥം തേ നാവക്ഷ്യ മിതി
സമൂലോ വാ ഏഷ പരിശുഷ്യതി യോ ƒനൃതമഭി വദതി
തസ്മിന്നാർഹാമ്യനൃതം വക്തും, സ തൂഷ്ണീം രഥമാരുഹ്യ
പ്രവവ്രാജ തം ത്വാ പൃച്ഛാമി ക്വാസൗ പുരുഷഇതി.

സാരം:— അനന്തരം ഭരദ്വാജപുത്രനായ സുകേശാവു് പിപ്പലാദനോടുചോദിച്ചു. ഭഗവാനെ, അങ്ങയോടു് ഞാൻ ചോദിക്കുവാൻ പോകുന്നചോദ്യം,കോസലരാജകുമാരനായഹിരണ്യനാഭൻ എന്നോടു ചോദിച്ചതാണു്. ചോദ്യംഇതായിരുന്നു:— ഷോഡശകലയോടുകൂടിയ പുരുഷനെ നിങ്ങൾക്കറിയാമോ? ഞാൻ മറുപടിപറഞ്ഞു:— എനിക്കറിഞ്ഞുകൂടാ; എന്നു്. അറിയാമെങ്കിൽ എന്തുകൊണ്ടുപറഞ്ഞുകൂടാ. മിഥ്യാഭാഷണംചെയ്യുന്നവൻ സമൂലം നശിക്കും. അതുകൊണ്ടു് ഞാൻ കള്ളം പറയുന്നില്ല. രാജകുമാരൻ രഥത്തിൽകയറി മടങ്ങിപ്പോയി. ഞാനും അതേ ചോദ്യംതന്നെ അങ്ങയോടു് ചോദിക്കുന്നു. ആ ഷോഡശകലായുക്തനായ പുരുഷൻ എവിടെയാണു് വസിക്കുന്നതു്?

2 തസ്മൈ സ ഹോവാച, ഇഹൈവാന്തഃ ശരീരേ സോമ്യ
സ പുരുഷോ യസ്മിന്നേതാഃ ഷോഡശകലാഃ പ്രഭവന്തീതി.

സാരം:— മഹർഷിമറുപടി പറഞ്ഞു:— ഹേ സൗമ്യ, ഷോഡശകലയോടുകൂടിയ പുരുഷൻ ഈ ശരീരത്തിനുള്ളിൽ തന്നെയാണു് വസിക്കുന്നതു്.

3 സ ഈക്ഷാം ചക്രേ, കസ്മിന്നഹമുത്ക്രാന്ത ഉത്ക്രാന്തോ
ഭവിഷ്യാമി കസ്മിൻവാ പ്രതിഷ്ഠിതേ പ്രതിഷ്ഠാസ്യാമീതി.

സാരം:— ആ പുരുഷൻ ഇങ്ങനെ ചിന്തിച്ചു. ആരുടെ നിഷ്ക്രമണത്തിനുശേഷമാണു് ഞാൻ ഉത്ക്രമിക്കുന്നതു്. ആരാലാണു് ഞാൻ പ്രതിഷ്ഠിതനായിരിക്കുന്നതു്.

4 സ പ്രാണമസൃജത പ്രാണാച്ഛ്രദ്ധാം ഖം വായുർ ജ്യോതിരാപഃ പൃഥിവീന്ദ്രിയം മനോ ƒ ന്നമന്നാദ്വീര്യം തപോ മന്ത്രാഃ കർമ്മ ലോകാ ലോകേഷു ച നാമ ച.

സാരം:—അവൻ ആദ്യമായി പ്രാണനെ സൃഷ്ടിച്ചു. പിന്നീട് ശ്രദ്ധയെ സൃഷ്ടിച്ചു. അതിനുശേഷം, ആകാശം, വായു, ജലം, തേജസ്സ്, പൃഥ്വി, മനസ്സ്, ഇന്ദ്രിയങ്ങൾ, അന്നം, എന്നിവയെ സൃഷ്ടിച്ചു. അന്നത്തിൽനിന്നു വീര്യവും, പിന്നീട് തപസ്സും, മന്ത്രവും, കർമ്മവും, ലോകവും, നാമവും സംവിധാനം ചെയ്യപ്പെട്ടു.

5 സ യഥേമാ നദ്യഃ സ്യന്ദമാനാഃ സമുദ്രായണാഃ സമുദ്രം പ്രാപ്യാസ്തം ഗച്ഛന്തി ഭിദ്യേതേ താസാം നാമരൂപേ സമുദ്ര ഇത്യേവം പ്രോച്യതേ, ഏവമേവാസ്യ പരിദ്രഷ്ടുരിമാഃ ഷോഡശകലാഃ പുരുഷായണാഃ പുരുഷം പ്രാപ്യാസ്തം ഗച്ഛന്തിഭിദ്യേതേ ചാസാം നാമരൂപേ പുരുഷ ഇത്യേവം പ്രോച്യതേ സ ഏഷോ ƒ കലോ ƒ മൃതോ ഭവതി തദേഷ ശ്ലോകഃ.

സാരം:— ഈ നദികൾ സമുദ്രാഭിമുഖമായി പ്രവഹിച്ച് സമുദ്രത്തിൽതന്നെ ചെന്നുചേരുകയും, അതോടുകൂടി അവയുടെ നാമരൂപാദികൾപോലും. നഷ്ടമായിത്തീരുകയും ചെയ്യുന്നതുപോലെ പരമാത്മാവിൻെറ ഷോഡശകലകൾ ആ പരമാത്മാവിനെത്തന്നെ പ്രാപിച്ച്, അതിൽതന്നെ വിലയം പ്രാപിക്കുന്നു. ആ കലകളുടെ നാമരൂപാദികൾ ഇല്ലാതായിത്തീരുന്നു. എന്നിട്ടും ആ പരമേശ്വരൻ കലാരഹിതനും അവിനാശിയുമാകുന്നു.

6 അരാ ഇവ രഥനാഭൗ കലാ യസ്മിൻ പ്രതിഷ്ഠിതാഃ തം വേദ്യം പുരുഷം വേദ യഥാ മാ വോ മൃത്യുഃ പരിവ്യഥാ ഇതി.

സാരം:— രഥചക്രത്തിൻെറ അഴികൾ അതിൻെറ നാഭിയെ ആശ്രയിച്ചിരിക്കുന്നതുപോലെ എല്ലാകലകളും ആ പരമേശ്വരനെ ത്തന്നെയാണാശ്രയിച്ചിരിക്കുന്നതു് എന്നു് മനസ്സിലാക്കണം. ഇത്രയും മനസ്സിലാക്കിയാൽ നിന്നെ മൃത്യു വ്യഥിതനാക്കുകയില്ല.

7 താൻഹോവാചൈതാവദേവാഹമേതത് പരം ബ്രഹ്മ വേദ, നാതഃ പരമസ്തീതി.

സാരം:— ഒടുവിൽ പിപ്പലാദമഹർഷി, എല്ലാ മഹർഷിമാരെയും അഭിസംബോധനചെയ്തുകൊണ്ടു് ഇങ്ങനെ പറഞ്ഞു. "ഞാൻ ആ പരമാത്മാവിനെപ്പററി അറിയുന്നതു് ഇത്രമാത്രമാണു്. അതിനും ഉപരിയായി ഒന്നുംതന്നെയില്ല."

8 തേ തമർച്ചയന്തസ്ത്വം ഹി നഃ പിതാ യോഽസ്മാകമവിദ്യായാഃ പരം പാരം താരയസീതി നമഃ പരമഋഷിഭ്യോ നമഃ പരമഋഷിഭ്യഃ.

സാരം:— അനന്തരം ആ മഹർഷിമാർ പിപ്പലാദനെ പൂജിച്ചു് ഇപ്രകാരംപറഞ്ഞു. ഭഗവാനെ, അങ്ങയുടെ കൃപകൊണ്ടു് ഞങ്ങൾ ഈ അവിദ്യയെ തരണംചെയ്തിരിക്കുന്നു. അതുകൊണ്ടു് അങ്ങുതന്നെയാണു ഞങ്ങളുടെ പിതാവു്. മഹർഷിസത്തമനായ അങ്ങേയ്ക്കു വീണ്ടും വീണ്ടും നമസ്കാരം!

ഷഷ്ഠപ്രശ്നം സമാപ്തം

പ്രശ്നോപനിഷത് സമാപ്തം.

—

# കലിസന്തരണോപനിഷത്

## ശാന്തിപാഠം

ഓം സഹ നാവവതു, സഹ നൗ ഭുനക്തു, സഹ വീര്യം
കരവാവഹൈ, തേജസ്വി നാവധീതമസ്തു, മാ
വിദ്വിഷാവഹൈ ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

സാരം:– ഓം. ബ്രഹ്മം ഗുരുശിഷ്യന്മാരായ നമ്മളെ രണ്ടുപേരെയും രക്ഷിക്കട്ടെ, അതു നമ്മളെ രണ്ടുപേരെയും പരിപാലിക്കട്ടെ, നമ്മൾ രണ്ടുപേരും ഒന്നിച്ച് സാമർത്ഥ്യത്തെ ആർജ്ജിക്കട്ടെ, നമ്മുടെ അദ്ധ്യയനം തേജോമയമായിരിക്കട്ടെ, നാം പരസ്പരം വിദ്വേഷം കാണിക്കരുത്. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1 ഹരിഃ ഓം. ദ്വാപരാന്തേ നാരദോ ബ്രഹ്മാണം ജഗാമ:–
കഥം ഭഗവൻ.ഗാം പര്യടൻ കലിംസന്തരേയമിതി, സ
ഹോവാച ബ്രഹ്മാ സാധു പൃഷ്ടോഽസ്മി സർവ്വശ്രുതിരഹസ്യം
ഗോപ്യം തച്ഛൃണു യേന കലിസംസാരം തരിഷ്യസി
ഭഗവത ആദിപുരുഷസ്യനാരായണസ്യ നാമോച്ചാരണ
മാത്രേണ നിർദ്ധൂതകലിർഭവതി, നാരദഃപുനഃപപ്രച്ഛ
തന്നാമ കിമിതി സ ഹോവാച ഹിരണ്യഗർഭഃ,

"ഹരേ രാമ ഹരേരാമ രാമരാമ ഹരേഹരേ
ഹരേ കൃഷ്ണ ഹരേകൃഷ്ണ കൃഷ്ണകൃഷ്ണ ഹരേ ഹരേ."

സാരം:– ദ്വാപരയുഗത്തിൻെറ അന്തിമഘട്ടത്തിൽ ഒരു ദിവസം നാരദമുനി ബ്രഹ്മാവിനെ സമീപിച്ച് ഇങ്ങനെ ചോദിച്ചു:– പ്രഭോ, ഭൂലോകത്തു സഞ്ചരിക്കവേ എനിക്ക് എങ്ങനെയാണ് കലിബാധയിൽനിന്നും മോചനം നേടുവാൻ സാധിക്കുന്നത്? ബ്രഹ്മാവ് പ്രസന്നചിത്തനായി ഇങ്ങനെ പറഞ്ഞു:– വത്സാ! നീ ഇന്നു ചോദിച്ച ചോദ്യം എനിക്കു ഏററവും പ്രിയമായിട്ടുള്ളതാണ്. സർവവേദമന്ത്രങ്ങളുടേയും, നിഗൂഢമായ രഹസ്യം നിനക്കു ഞാൻ ഉപദേശിച്ചുതരാം. കലികാലദോഷപരിഹാരത്തിന്

ഏകമാർഗ്ഗം ഭഗവാൻ ആദിനാരായണന്റെ പവിത്രനാമോച്ചാരണമാണ്. നാരദൻ ആ നാമം ഏതാണെന്നു ചോദിച്ചപ്പോൾ ബ്രഹ്മാവ് ഇങ്ങനെ പറഞ്ഞു:—

ഹരേരാമ ഹരേരാമ രാമരാമ ഹരേ ഹരേ
ഹരേകൃഷ്ണ ഹരേകൃഷ്ണ കൃഷ്ണകൃഷ്ണ ഹരേ ഹരേ.

2 ഇതിഷോഡശകം നാമ്നാം കലികല്മഷനാശനം, നാതഃ
പരതരോപായഃ സർവവേദേഷു ദൃശ്യതേ.

സാരം:— ഈ പതിനാറു നാമങ്ങളും കലികല്മഷത്തെ നശിപ്പിക്കുന്നു. ഇതിലുംമെച്ചമായ മാർഗ്ഗം വേദ ശാസ്ത്രാദികളിൽ പോലും കാണുന്നില്ല.

3 ഇതി ഷോഡശകലാവൃതസ്യ ജീവസ്യാവരണ വിനാശനം,
തതഃ പ്രകാശതേ പരം ബ്രഹ്മ മേഘാപായേ രവിരശ്മിമണ്ഡലീവേതി, പുനർനാരദഃ പപ്രച്ഛ ഭഗവൻകോ ƒ സ്യ വിധിരിതി തം ഹോവാച നാസ്യവിധിരിതി, സർവ്വദാ ശുചിരശുചിർവാ പഠൻ ബ്രാഹ്മണഃ സലോകതാം സമീപതാം സരൂപതാം സായുജ്യതാമേതി യദാ ƒ സ്യ ഷോഡശീകസ്യ സാർദ്ധത്രികോടീർജ്ജപതിതദാ ബ്രഹ്മഹത്യാം തരതി, തരതിവീരഹത്യാം, സ്വർണ്ണസ്തേയാത് പൂതോ ഭവതി പിതൃദേവമനുഷ്യാണാമപകാരാത് പൂതോ ഭവതി സർവധർമ്മ പരിത്യാഗപാപാത് സദ്യഃ ശുചിതാമാപ്നുയാത്
സദ്യോ മുച്യതേ സദ്യോ മുച്യതേ ഇത്യുപനിഷത്.

ഹരി ഓം തത് സത്.

സാരം:— ഈ നാമത്തിന്റെ സഹായത്താൽ ഷോഡശകലാസമ്പന്നനായ ജീവന്റെ ആവരണം വിച്ഛേദിക്കപ്പെടുന്നു. മേഘനിർമ്മുക്തനായ സൂര്യൻ അധികം പ്രകാശത്തോടുകൂടി ശോഭിക്കുന്നതുപോലെ, ആ പരബ്രഹ്മത്തിന്റെ യഥാർത്ഥസ്വരൂപം അപ്പോഴാണ് പ്രസ്പഷ്ടമായി പ്രതിഭാസിക്കുന്നത്. അനന്തരം നാരദൻ ഇതിന്റെ നാമരൂപവിധിയെന്താണെന്നു ചോദിച്ചപ്പോൾ ബ്രഹ്മാവ് മറുപടിപറഞ്ഞു. ഇതിനുവിശേഷിച്ച് വിധിയൊന്നുമില്ല. പരിശുദ്ധമോ അപരിശുദ്ധമോ ആയ ഏതവസ്ഥയിലും, ഈ നാമം ജപിക്കാ

വുന്നതാണ്. ഈ നാമരൂപവൈഭവത്താൽ * നാലു വിധത്തിലുള്ള മുക്തിയും കൈവരുന്നു. (സാലോക്യ, സാമീപ്യ, സാരൂപ്യ, സായുജ്യ മുക്തികൾ) ഈ നാമമന്ത്രം മൂന്നരക്കോടി ജപിച്ചാൽ സാധകൻ ബ്രഹ്മഹത്യാപാപത്തിൽനിന്നും നിവൃത്തനായിത്തീരുന്നു. അവൻ വീരഹത്യാപാപവിമുക്തനായിഭവിക്കുന്നു. സുവർണ്ണമോഷണപാപത്തിൽനിന്നും മുക്തനായിത്തീരുന്നു. മനുഷ്യരോടും, ദേവന്മാരോടും, പിതൃക്കളോടും ചെയ്തിട്ടുള്ള അപകാരത്തിന്റെ പാപത്തിൽനിന്നും മോചനം നേടുന്നു. സർവ്വധർമ്മപരിത്യാഗജന്യമായ പാപത്തിൽ നിന്നും ഉടൻതന്നെ അവന് മോചനം ലഭിക്കുന്നു. അതിശീഘ്രം നിവൃത്തനാകുന്നു. അതിശീഘ്രം നിവൃത്തനായിത്തീരുന്നു. എന്ന് ഈ ഉപനിഷത്.

കലിസന്തരണോപനിഷത് സമാപ്തം.

---

*1 സാലോക്യം—സമാനമായുള്ള ലോകത്തോടുകൂടിയവനായി—ഈശ്വരന്റെ ലോകത്തുകൂടെ പാർക്കുക.

2 സാമീപ്യം—ഈശ്വരന്റെ സമീപത്തിരിക്കുക.

3 സാരൂപ്യം—ഈശ്വരന്റെ സ്വരൂപംപോലെ ആവുക.

4 സായുജ്യം—ഈശ്വരന്റെരൂപത്തിൽ (ജലത്തിൽ ജലംപോലെ) കലർന്നിരിക്കുക.

# ഗണപത്യുപനിഷത്

## ശാന്തിപാഠം

ഓം. ഭദ്രം കർണ്ണേഭിഃ ശൃണുയാമ ദേവാ ഭദ്രം പശ്യേമാക്ഷഭിർയജത്രാഃ. സ്ഥിരൈരംഗൈസ്തുഷ്ടുവാംസസ്തനൂഭിർ വ്യശേമ ദേവഹിതം യദായുഃ. സ്വസ്തിന ഇന്ദ്രോവൃദ്ധശ്രവാഃ. സ്വസ്തിനഃ പൂഷാ വിശ്വവേദാഃ. സ്വസ്തിനസ്താർക്ഷ്യോ അരിഷ്ടനേമിഃ. സ്വസ്തിനോ ബൃഹസ്പതിർദധാതു

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

സാരം:— അല്ലയോ സംപൂജ്യന്മാരായ ദേവന്മാരെ, ഞങ്ങൾ കാതുകളാൽ ശുഭം ശ്രവിക്കട്ടെ, കണ്ണുകൾകൊണ്ടു മംഗളം ദർശിക്കട്ടെ. അംഗങ്ങളാലും, ശരീരംകൊണ്ടും നിങ്ങളെ സ്തുതിച്ചുകൊണ്ടിരിക്കട്ടെ. ദേവന്മാർ ഞങ്ങൾക്കു നിശ്ചയിച്ചിട്ടുള്ള ആയുസ്സുമുഴുവനും ഞങ്ങൾ അനുഭവിക്കട്ടെ. മഹാകീർത്തിമാനായ ഇന്ദ്രൻ ഞങ്ങൾക്കു മംഗളമരുളട്ടെ. സർവജ്ഞനായ പൂഷാദേവൻ ഞങ്ങൾക്കു മംഗളം പ്രദാനം ചെയ്യട്ടെ. അപ്രതിരോധ്യഗതിമാനായ ഗരുഡദേവൻ നമുക്കു മംഗളമരുളട്ടെ. ബൃഹസ്പതി നമുക്കു നന്മ കൈവരുത്തട്ടെ.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1 ഹരിഓം നമസ്തേ ഗണപതയേ,ത്വമേവ പ്രത്യക്ഷം തത്ത്വമസി, ത്വമേവ കേവലം കർത്താസി, ത്വമേവ കേവലം ധർത്താസി,ത്വമേവ കേവലം ഹർത്താസി, ത്വമേവ സർവം ഖല്വിദം ബ്രഹ്മാസി, ത്വം സാക്ഷാദാത്മാസി നിത്യം, ഋതം വച്മി, സത്യംവച്മി.

സാരം:— ഭഗവാൻ ഗണപതിക്കായിക്കൊണ്ടു നമസ്കാരം. അങ്ങുതന്നെയാണ് കർത്താവും, ധർത്താവും, ഹർത്താവും. അങ്ങുതന്നെയാണ് പ്രത്യക്ഷതത്ത്വം. അങ്ങുതന്നെയാണ് ഈ കാണുന്നസർവരൂപങ്ങളിലും വിരാജിക്കുന്നസാക്ഷാത് ബ്രഹ്മം. അങ്ങുതന്നെയാണ് നിത്യനും ആത്മസ്വരൂപനും. ഞാൻ മാനസികമായും, വാചികമായും സത്യം പറയുന്നു.

2 അവ ത്വം മാം, അവ വക്താരം, അവ ശ്രോതാരം, അവ ദാതാരം, അവ ധാതാരം, അവാനൂചാനമവ ശിഷ്യം, അവ പശ്ചാത്താത്, അവ പുരസ്താത്, അവ ചോത്തരാത്താത് അവ ദക്ഷിണാത്താത്, അവ ചോർദ്ധ്വാത്താത്, അവാധരാത്താത്, സർവ്വതോ മാം പാഹി പാഹി സമന്താത്.

**സാരം:– അങ്ങ് ശിഷ്യനായ എന്നെയും, ഉപദേഷ്ടാവായ ഗുരുവിനേയും രക്ഷിച്ചാലും. ശ്രോതാവിനേയും, ദാതാവിനേയും, ധാതാവിനേയും രക്ഷിച്ചാലും. വ്യാഖ്യാനത്തേയും, ആചാര്യനേയും, ശിഷ്യനേയും രക്ഷിച്ചാലും. പശ്ചിമഭാഗത്തുനിന്നും, ദക്ഷിണഭാഗത്തുനിന്നും, പൂർവ്വഭാഗത്തുനിന്നും, ഉത്തരഭാഗത്തുനിന്നും എന്നെ രക്ഷിച്ചാലും. മുകളിൽനിന്നും, താഴെനിന്നും എന്നെ രക്ഷിച്ചാലും. എല്ലാ ഭാഗത്തുനിന്നും എന്നെ രക്ഷിച്ചാലും.**

3 ത്വം വാങ്മയസ്ത്വം ചിന്മയഃ ത്വമാനന്ദമയസ്ത്വം ബ്രഹ്മമയഃ, ത്വം സച്ചിദാനന്ദാദ്വിതീയോഽസി, ത്വം പ്രത്യക്ഷം ബ്രഹ്മാസി, ത്വം ജ്ഞാനമയോ വിജ്ഞാനമയോഽസി.

**സാരം:– അങ്ങ് വാങ്മയനും, ചിന്മയനും, ആനന്ദമയനും, ആകുന്നു. അങ്ങ്, ബ്രഹ്മമയനും, സച്ചിദാനന്ദസ്വരൂപനും, ഏകനും, അദ്വിതീയനുമാകുന്നു. അങ്ങുതന്നെയാണ്, ജ്ഞാനവിജ്ഞാനമയനും. അങ്ങുതന്നെയാണ് സാക്ഷാത് ബ്രഹ്മം.**

4 സർവ്വം ജഗദിദം ത്വത്തോ ജായതേ, സർവ്വംജഗദിദം ത്വത്തസ്തിഷ്ഠതി, സർവ്വം ജഗദിദം ത്വയി ലയമേഷ്യതി, സർവ്വം ജഗദിദം ത്വയി പ്രത്യേതി, ത്വം ഭൂമിരാപോഽനലോഽനിലോ നഭഃ, ത്വം ചത്വാരി വാക്പദാനി, ത്വം ഗുണത്രയാതീതഃ, ത്വം കാലത്രയാതീതഃ ത്വം ദേഹത്രയാതീതഃ ത്വം മൂലാധാരസ്ഥിതോഽസി നിത്യം, ത്വം ശക്തിത്രയാത്മകഃ, ത്വം യോഗിനോ ധ്യായന്തി നിത്യം, ത്വം ബ്രഹ്മാ, ത്വം വിഷ്ണുസ്ത്വം രുദ്രസ്ത്വമിന്ദ്രസ്ത്വമഗ്നിസ്ത്വം വായുസ്ത്വം സൂര്യസ്ത്വം ചന്ദ്രമാസ്ത്വം ബ്രഹ്മഭൂർഭുവഃ സുവരോം.

**സാരം:- ഈ സമ്പൂർണ്ണവിശ്വവും അങ്ങയിൽനിന്നുതന്നെയാണുണ്ടാകുന്നതു്. ഈ സർവ്വപ്രപഞ്ചവും അങ്ങയിൽതന്നെ സ്ഥിതിചെയ്യുന്നു. ഈ സർവ്വപ്രപഞ്ചവും അങ്ങയിൽതന്നെ വിലയംപ്രാപിക്കുന്നു.**

അങ്ങയിൽതന്നെയാണ് ഈ വിശ്വത്തിന്റെ പ്രതീതി ഉളവാകുന്നതു്. അങ്ങുതന്നെയാണ് പൃത്ഥ്വിയും, ജലവും, അഗ്നിയും, വായുവും, ആകാശവും (പഞ്ചഭൂതങ്ങൾ). ചതുർവിധമായ വാണിയുടെ പരാ, പശ്യന്തി, വൈഖരീ, മദ്ധ്യമ, ഇവയും അങ്ങുതന്നെയാണ്. അങ്ങ് സത്വം, രജസ്സ്, തമസ്സ് എന്നീ ത്രിഗുണങ്ങൾക്കും അതീതനാകുന്നു. അങ്ങ് ഭൂതം, ഭവിഷ്യം, വർത്തമാനം എന്ന ത്രികാലങ്ങൾക്കും, സ്ഥൂലം, സൂക്ഷ്മം, കാരണം എന്നീ മൂന്നുവിധത്തിലുള്ള ശരീരങ്ങൾക്കും അതീതനാണ്. അങ്ങ് സദാമൂലാധാരചക്രത്തിൽ സ്ഥിതി ചെയ്യുന്നവനാണ്. ഇച്ഛാശക്തി, ക്രിയാശക്തി, ജ്ഞാനശക്തി എന്നീ ശക്തിത്രയങ്ങളുടെ രൂപവും അങ്ങയുടേതുതന്നെയാണ്. യോഗികൾ നിത്യവും ചിന്തിക്കുന്നതു് അങ്ങയെത്തന്നെയാണ്. അങ്ങുതന്നെയാണ് ബ്രഹ്മാവും, വിഷ്ണുവും, മഹേശ്വരനും. ഇന്ദ്രനും, അഗ്നിയും, വായുവും അങ്ങുതന്നെയാകുന്നു. സൂര്യനും, ചന്ദ്രനും, ബ്രഹ്മവും അങ്ങുതന്നെയാകുന്നു. ഭൂഃ ഭുവഃ സ്വഃ രൂപത്തിലുള്ള ത്രിലോകവും ഓങ്കാരസ്വരൂപമായ പരബ്രഹ്മവും അങ്ങുതന്നെയാകുന്നു.

5 ഗണാദിം പൂർവ്വമുച്ചാര്യ വർണ്ണാദിം തദനന്തരം
അനുസ്വാരഃ പരതരഃ അർദ്ധേന്ദുലസിതംതഥാ
താരേണയുക്തമേതദേവമനുസ്വരൂപം.

സാരം:— ആദ്യമായി 'ഗ' എന്നുച്ചരിച്ചിട്ട് 'അ' എന്നുച്ചരിക്കണം. അതിനുശേഷം അനുസ്വാരം ഉച്ചരിക്കണം. ഇപ്രകാരം അനുസ്വാരത്താൽ അലംകൃതമായ 'ഗം' തന്നെയാണ് അങ്ങയുടെ ബീജമന്ത്രസ്വരൂപം. എന്തെന്നാൽ അർദ്ധചന്ദ്രരൂപത്തിൽ ഓങ്കാരം അവരുദ്ധമാണല്ലോ.

6 ഗകാരഃ പൂർവ്വരൂപം അകാരോമദ്ധ്യമരൂപം അനുസ്വാരശ്ചാന്ത്യരൂപം ബിന്ദുരുത്തരരൂപം നാദഃ സന്ധാനം സംഹിതാ സന്ധിഃ സൈഷാ ഗണേശവിദ്യാ ഗണകഋഷിഃ നിചൃദ്ഗായത്രീഛന്ദഃ ശ്രീമഹാഗണപതിർദേവതാ ഓം ഗം (ഗണപതയേനമഃ) ഏകദന്തായ വിദ്മഹേ വക്രതുണ്ഡായധീമഹി തന്നോ ദന്തിപ്രചോദയാത്.

സാരം:— 'ഗ'കാരം ഇതിന്റെ പൂർവ്വരൂപവും, 'അ'കാരം മദ്ധ്യമരൂപവും, അനുസ്വാരം അന്ത്യരൂപവും ബിന്ദു ഉത്തരരൂപവുമാകുന്നു.

നാദം സന്ധാനവും സംഹിത സന്ധിയുമാകുന്നു. ഇതാണ് ഗണേശ വിദ്യ. ഇതിന്റെ ഋഷി ഗണകനും, ഛന്ദസ്സ് നിചൃദ് ഗായത്രിയും, ദേവത മഹാഗണപതിയും ആകുന്നു. ഓം ഗണപതയേനമഃ. ഏകദന്തനെ നമുക്ക് അറിയാം. ആ വക്രതുണ്ഡനെ നാം ചിന്തിക്കുന്നു. ഈ ഗജാനനൻ നമുക്കു പ്രേരണനൽകട്ടെ. ഇതാണ് ഗണേശ ഗായത്രി.

7 ഏകദന്താ ചതുർഹസ്തം പാശമങ്കുശധാരിണം
അഭയം വരദം ഹസ്തൈർബിഭ്രാണം മൂഷകദ്ധ്വജം.

8 രക്തം ലംബോദരം ശൂർപ്പസുകർണ്ണം രക്താംസസം
രക്തഗന്ധാനുലേപാംഗം രക്തപുഷ്പൈഃ സുപൂജിതാ.

9 ഭക്താനുകമ്പിനം ദേവം ജഗത്കാരണമച്യുതം
ആവിർഭൂതം ച സൃഷ്ട്യാദൗ പ്രകൃതേഃ പുരുഷാത്പരം
ഏവം ധ്യായതി യോ നിത്യം സ യോഗീ യോഗിനാം വരഃ

സാരം:- ചതുർബാഹുവും, ഏകദന്തനും, പാശാങ്കുശവരദാഭയ ഹസ്തമുദ്രാധാരിയും, ലംബോദരനും, ശോണിതവർണ്ണനും, മൂഷികദ്ധ്വജനും, ശൂർപ്പം(മുറം)പോലെയുള്ള വലിയകർണ്ണങ്ങളോടുകൂടിയവനും, രക്താംബരധാരിയും, രക്തചന്ദനലിപ്താംഗനും, രക്തപുഷ്പങ്ങളാൽ സംപൂജിതനും,ഭക്താനുകമ്പിയും, വിശ്വത്തിനുകാരണഭൂതനും, അവിനാശിയും, സൃഷ്ടിയുടെ ആദികാലത്തുതന്നെ സമുദ്ഭൂതനും, പ്രകൃതിപുരുഷന്മാർക്കും അതീതനും ആയ ശ്രീ ഗണേശ സ്വാമിയെ നിത്യവും ചിന്തിക്കുന്ന യോഗി സർവ്വയോഗികളിലുംവച്ച് ശ്രേഷ്ഠനായി ഭവിക്കുന്നു.

10 നമോ വ്രാതപതയേ നമോ ഗണപതയേ
നമഃ പ്രമഥപതയേനമസ്തേ ƒ സ്തു
ലംബോദരായൈകദന്തായ വിഘ്നവിനാശിനേ
ശിവസുതായ ശ്രീവരദമൂർത്തയേ നമോ നമഃ

സാരം:-വ്രാതപതിക്കായിക്കൊണ്ടുനമസ്കാരം. ഗണപതിക്കു നമസ്കാരം. പ്രമഥപതിക്കു നമസ്കാരം. ലംബോദരനു നമസ്കാരം. ഏകദന്തനുനമസ്കാരം. വരദമൂർത്തിയായഗണേശസ്വാമിക്കുനമസ്കാരം. വിഘ്നനാശകനു നമസ്കാരം. ശിവപുത്രനു നമസ്കാരം.

11 ഏതദഥർവ്വശിരോ യോ ƒധീതേ സ ബ്രഹ്മഭൂയായ കല്പതേ
സ സർവ്വവിഘ്നൈർനബാദ്ധ്യതേ സ സർവ്വതഃ സുഖമേധതേ

സ പഞ്ച മഹാപാതകോപപാതകാത് പ്രമുച്യതേ സായമധീയാനോ ദിവസകൃതം പാപം നാശയതി പ്രാത രധീയാനോ രാത്രികൃതാം പാപം നാശയതി സായംപ്രാതഃ പ്രയുംജാനോ *f* പാപോ ഭവതി ധമ്മാത്ഥകാമമോക്ഷം ച വിന്ദതി.

സാരം:— ഇതു് അഥർവ്വശിരസ്സാണു്. ഇതു് അദ്ധ്യയനം ചെയ്യു ന്നവൻ ബ്രഹ്മപ്രാപ്തിക്കധികാരിയായിത്തീരുന്നു. അവനു് യാതൊ രുവിധമായ വിഘ്നവും ബാധകമല്ല. അവൻ സവ്വത്ര സുഖിയാ യിത്തീരുന്നു. പഞ്ചമഹാപാപങ്ങളിൽനിന്നും, ഉപപാതകങ്ങളിൽ നിന്നും അവൻ വിമുക്തനായിഭവിക്കുന്നു. വൈകുന്നേരം ഇതു് അദ്ധ്യ യനം ചെയ്താൽ പകൽ ചെയ്തപാപവും, പ്രഭാതത്തിൽ പഠിച്ചാൽ രാത്രി ചെയ്തപാപവും നശിക്കുന്നു. പ്രഭാതത്തിലും പ്രദോഷത്തിലും ജപിച്ചാൽ പാപരഹിതനായിത്തീരുന്നു. ഇതു് പഠിക്കുന്നവനു് ധമ്മാ ത്ഥകാമമോക്ഷങ്ങാം എന്ന പുരുഷാത്ഥങ്ങാം നാലും സിദ്ധിക്കുന്നു.

12 ഇദമഥർവ്വശിർഷമശിഷ്യായ ന ദേയം,യോ യദിമോഹാ—
ദ്ദാസ്യതി സ പാപീയാൻഭവതി.

സാരം:— ഈ അഥർവ്വശിരോമന്ത്രം അനർഹനായ ശിഷ്യനു ദാനം ചെയ്യരുതു്. ഉത്തമശിഷ്യനു കൊടുക്കണം. മോഹാവേശം കൊണ്ടു് ഇതു ദാനംചെയ്യുന്നവൻ പാപിയായിത്തീരുന്നു.

13 സഹസ്രാവത്തനാദ്യം യം കാമമധീതേ തം തമനേന സാധയേത് അനേന ഗണപതിമഭിഷിഞ്ചതി സ വാഗ്മീ ഭവതി,ചതുത്ഥ്യാമനശ്നൻജപതി സ വിദ്യാവാൻ ഭവതി, ഇത്യഥർവണവാക്യം ബ്രഹ്മാദ്യാചരണം വിദ്യാത് ന ബിഭേതി കദാചനേതി യോ ദൂർവാങ്കുരൈർയജതി സ വൈശ്രവണോപമോ ഭവതി, യോലാജൈർയജതി, സയ ശോവാൻ ഭവതി സ മേധാവാൻഭവതി യോ മോദകസഹ സ്രേണ യജതി സ വാഞ്ഛിതഫലമവാപ്നോതി യഃ സാ ജ്യസമിദ്ഭിർയജതി സ സവ്വം ലഭതേ സ സവ്വം ലഭ തേ അഷ്ടൗ ബ്രാഹ്മണാൻ സമ്യഗ്ഗ്രാഹയിത്വാ സൂയ്യ വർച്ചസ്വീ ഭവതി സൂയ്യഗ്രഹണേ മഹാനദ്യാം പ്രതിമാ

സംനിധൗ വാ ജപ്ത്വാ സിദ്ധമന്ത്രോ ഭവതി മഹാവിഘ്നാത് പ്രമുച്യതേ മഹാപാപാത് പ്രമുച്യതേ മഹാദോഷാത് പ്രമുച്യതേ സർവ്വവിദ് ഭവതി സസർവ്വവിദ് ഭവതി യഏവംവേദേത്യുപനിഷത് ഹരി ഓം തത്സത്.

സാരം:– ഈ മന്ത്രം ആയിരംതവണ ജപിച്ചാൽ സർവാഭീഷ്ടങ്ങളും സിദ്ധിക്കുന്നു. ഈ മന്ത്രം കൊണ്ടു് ഗണപതിക്കു് അഭിഷേകം ചെയ്താൽ അവൻ വാഗ്മിയായിത്തീരുന്നു. ചതുർത്ഥിദിവസം ഉപവാസമനുഷ്ഠിച്ചു് ഈ മന്ത്രംജപിക്കുന്നവൻ വിദ്യാവാനായിത്തീരുമെന്നു് അഥർവണമഹർഷി പറഞ്ഞിരിക്കുന്നു. ഈ മന്ത്രജപംകൊണ്ടു് തപസ്സുചെയ്താൽ അവനെ ഭയം ഒരിക്കലും തീണ്ടുകപോലും ചെയ്യുകയില്ല. ദൂർവാങ്കുരംകൊണ്ടു് ഗണപതിയജ്ഞം ചെയ്യുന്നവൻ കുബേരനെപ്പോലെ ധനവാനായിഭവിക്കുന്നു. ലാക്ഷകൊണ്ടു് യാഗം ചെയ്യുന്നവൻ യശസ്വിയായിത്തീരുന്നു. ആയിരം മോദകംകൊണ്ടു് യാഗം ചെയ്യുന്നവനു വാഞ്ഛിതഫലം ലഭിക്കുന്നു. എട്ടുബ്രാഹ്മണരെ യഥാവിധി ഈ മന്ത്രം പഠിപ്പിച്ചാൽ അവൻ സൂര്യനെപ്പോലെ തേജോമയനായിത്തീരുന്നു. സൂര്യഗ്രഹണസമയത്തു് ഏതെങ്കിലും മഹാനദിയുടേയോ വിഗ്രഹത്തിൻേറയോ സമീപമിരുന്നു് ഈ മന്ത്രം ജപിച്ചാൽ മന്ത്രസിദ്ധി കൈവരുന്നു. ഇപ്രകാരം അനുഷ്ഠിക്കുന്ന സാധകൻ ഘോരങ്ങളായ വിഘ്നങ്ങളിൽനിന്നും വിമുക്തനായിത്തീരുന്നു. അവൻ മഹാദോഷങ്ങളിൽനിന്നും, മഹാപാപങ്ങളിൽനിന്നും മുക്തനായിത്തീരുന്നു. ഇപ്രകാരം അറിയുന്നവൻ സർവ്വജ്ഞനായിത്തീരുന്നു. അവനു് സർവജ്ഞത്വം സിദ്ധിക്കുന്നു.

ഗണപത്യുപനിഷത് സമാപ്തം

---

# സ്കന്ദോപനിഷത്

ശാന്തിപാഠം

ഓം. സഹ നാവവതു. സഹനൗ ഭുനക്തു. സഹവീര്യം കരവാവ ഹൈ. തേജസ്വിനാവധീതമസ്തു. മാ വിദ്വിഷാവ ഹൈ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

**സാരം:–** **ഓം. ബ്രഹ്മം ഗുരുശിഷ്യന്മാരായ നമ്മളെ രണ്ടുപേരേയും രക്ഷിക്കട്ടെ. അതു നമ്മളെ രണ്ടുപേരേയും പരിപാലിക്കട്ടെ. നാം രണ്ടുപേരും ഒരുമിച്ച് സാമർത്ഥ്യത്തെ ആർജ്ജിക്കട്ടെ, നമ്മുടെ അദ്ധ്യയനം തേജോമയമായിരിക്കട്ടെ. നാം പരസ്പരം വിദ്വേഷം കാണിക്കരുത്. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ**

1 അച്യുതോസ്മി മഹാദേവ തവകാരുണ്യലേശകഃ
വിജ്ഞാനഘന ഏവാസ്മി ശിവോസ്മികിമതഃ പരം.

**സാരം:–** **ഹേ മഹാദേവ! അങ്ങയുടെ അല്പമാത്രമായകാരുണ്യം കൊണ്ടുതന്നെ ഞാൻ അച്യുതനും, വിജ്ഞാനഘനനും ശിവനും ആയിത്തീരുന്നു. ഇതിൽപരം എനിക്കെന്താണുവേണ്ടതു്. ഇതിൽപരം മറ്റൊന്നും തന്നെ എനിക്കുവേണ്ടതായിട്ടില്ല.**

2 ന നിജം നിജവദ്ഭാതി അന്തഃ കരണജൃംഭണാത്.
അന്തഃ കരണനാശേന സംവിന്മാത്രസ്ഥിതോ ഹരിഃ

**സാരം:–** **മനുഷ്യന്റെ അന്തുകരണം വികസിച്ച് വികസ്വരമായി തന്റെ പാർത്ഥിവസ്വരൂപത്തെ വിസ്മരിക്കുമ്പോൾ അന്തുകരണനാശം സംഭവിക്കുകയും, അവിടെ ഏകനായി ഹരി മാത്രം സ്ഥിതിചെയ്യുകയും ചെയ്യുന്നു.**

3 സംവിന്മാത്ര സ്ഥിതശ്ചാഹമജോഽസ്മികിമതഃ പരം
വ്യതിരിക്തം ജഡം സർവ്വം സ്വപ്നവച്ചവിനശ്യതി.

**സാരം:–** **ഞാൻ ജ്ഞാനസ്വരൂപത്തിൽ സ്ഥിതിചെയ്യുന്നവനാണെന്നും, ജന്മരഹിതനാണെന്നുമുള്ള അനുഭവമുള്ളവനായിരിക്കുന്നു. ഇതിൽ നിന്നും, ഭിന്നമായിട്ടുള്ളതെല്ലാം തന്നെ ജഡം, സ്വപ്നം, എന്നിവപോലെ നശ്വരങ്ങളാണല്ലോ. ഇതിൽപരം എന്താണുവേണ്ടതു്?**

4 ചിജ്ജഡാനാം തു യോദ്രഷ്ടാ സോ/ച്യുതോ ജ്ഞാന-
വിഗ്രഹഃ സ ഏവഹി മഹാദേവഃ സ ഏവ ഹി മഹാഹരി.

സാരം:- ആരാണോ ചൈതന്യത്തേയും, ജഡത്തേയും കാണുന്നതു് അവൻ തന്നെയാണു് അച്യുതനും, ജ്ഞാനസ്വരൂപനും. അവൻതന്നെയാണു് മഹാദേവനും മഹാഹരിയും.

5 സ ഏവജ്യോതിഷാം ജ്യോതിഃ സ ഏവ പരമേശ്വരഃ
സ ഏവഹിപരം ബ്രഹ്മ തദ് ബ്രഹ്മാഹം ന സംശയഃ.

സാരം:— അവൻ തന്നെയാണു് സർവ്വജ്യോതിസ്സുകൾക്കും മൂലകാരണമായ ജ്യോതിസ്സ്. അവൻ തന്നെയാണു് പരമേശ്വരൻ. അവൻതന്നെയാണു് പരബ്രഹ്മം, സംശയരഹിതമായി, ഞാനും അതേ ബ്രഹ്മം തന്നെയാണു്.

6 ജീവഃ ശിവഃ ശിവോജീവഃ സജീവഃ കേവലഃ ശിവഃ
തുഷേണ ബദ്ധോ വ്രീഹിഃ സ്യാത്തുഷാഭാവേനതണ്ഡുലഃ
7 ഏവം ബദ്ധസ്തഥാ ജീവഃ കർമ്മനാശേസദാശിവഃ
പാശബദ്ധസ്തഥാജീവഃ പാശമുക്തഃ സദാശിവഃ

സാരം:— ജീവൻതന്നെയാണു് ശിവൻ. ശിവൻ തന്നെയാണു് ജീവൻ. ആ ജീവൻ കേവലം ശിവൻ തന്നെയാണു്. ഉമിയോടുകൂടിയിരിക്കുന്ന നെല്ലിൽനിന്നും ഉമിയെ മാററുമ്പോൾ അരിമാത്രം ശേഷിക്കുന്നല്ലോ. അതുപോലെ ബദ്ധനായ ജീവൻ കർമ്മനാശം സംഭവിക്കുമ്പോൾ സദാശിവനായിത്തീരുന്നു. ഇതുപോലെ പാശബദ്ധനായ ജീവൻ പാശമുക്തനായാൽ സദാശിവനായിത്തീരുന്നു.

8 ശിവായവിഷ്ണുരൂപായ ശിവരൂപായ വിഷ്ണവേ
ശിവസ്യഹൃദയം വിഷ്ണുർ വിഷ്ണോശ്ച ഹൃദയം ശിവഃ

സാരം:— ശിവൻതന്നെയാണു് വിഷ്ണുരൂപൻ. വിഷ്ണുതന്നെയാണു് ശിവരൂപൻ. ശിവൻെറ ഹൃദയത്തിൽ വിഷ്ണുവും, വിഷ്ണുവിൻെറ ഹൃദയത്തിൽ ശിവനും നിവസിക്കുന്നു.

9 യഥാശിവമയോ വിഷ്ണുരേവം വിഷ്ണുമയഃ ശിവഃ
യഥാന്തരം ന പശ്യാമി തഥാമേ സ്വസ്തിരായുഷി.

സാരം:— എപ്രകാരം വിഷ്ണു, ശിവമയനായിരിക്കുന്നോ, അപ്രകാരം ശിവൻ വിഷ്ണുമയനുമാകുന്നു. ഇവരിൽ അഭേദഭാവം എനിക്കു

ണ്ടാകുമ്പോഠം ഈ ശരീരത്തിൽ സ്ഥിതി ചെയ്യുവോതന്നെ ഞാൻ കല്യാണസ്വരൂപനായിഭവിക്കുന്നു.

10 യഥാന്തരം നഭേദാഃ സ്യുഃ ശിവകേശവയോസ്തഥാ
ദേഹോ ദേവാലയഃ പ്രോക്തഃ സജീവഃ കേവലശിവഃ
ത്യജേദജ്ഞാന നിർമ്മാല്യം സോ/ഹം ഭാവേനപൂജയേത്

സാരം:— ശിവനും, കേശവനും തമ്മിൽ യാതൊരു വിധമായ അന്തരമോ ഭേദമോ ഇല്ലാത്തതുപോലെതന്നെ ഈ ദേഹവും ദേവാലയമാകുന്നു. അതിൽ ജീവൻ കേവലം ശിവസ്വരൂപത്തിൽ സ്ഥിതി ചെയ്യുന്നു. മനുഷ്യന്റെ അജ്ഞാനമാകുന്ന നിർമ്മാല്യം ദൂരീകൃതമാകുമ്പോഠം സോ/ഹം ഭാവേന അതിനെ പൂജിക്കണം.

11 അഭേദ ദർശനം ജ്ഞാനം, ധ്യാനം നിർവ്വിഷയം മനഃ
സ്നാനം മനോമലത്യാഗഃ ശൗചമിന്ദ്രിയ നിഗ്രഹഃ

സാരം:— സർവത്തേയും അഭേദബുദ്ധിയോടുകൂടി ദർശിക്കുക എന്നുള്ളതാണ് ജ്ഞാനം. മനസ്സിന്റെ നിർവിഷയാവസ്ഥയാണ് ധ്യാനം. മനോമാലിന്യദൂരീകരണമാണ് സ്നാനം. ഇന്ദ്രിയനിഗ്രഹമാണ് യഥാർത്ഥമായ ശൗചം.

11 ബ്രഹ്മാമൃതം പിബേദ് ഭൈക്ഷമാചരേദ്ദേഹരക്ഷണേ
വസേദേകാന്തികേ ഭൂത്വാ ചൈകാന്തേദ്വൈത വർജ്ജിതേ
ഇത്യേവ മാചരേദ്ധീമാൻ സ ഏവംമുക്തിമാപ്നുയാത്.

സാരം:—ബ്രഹ്മജ്ഞാനമാകുന്ന അമൃതം പാനംചെയ്യുകയും, ദേഹസംരക്ഷണാർത്ഥം ഭിക്ഷാവൃത്തി സ്വീകരിക്കുകയും ദ്വേഷഭാവത്തെ ഉപേക്ഷിക്കുകയും ഏകാന്തവാസിയായിരിക്കുകയും വേണം. ഈ വിധമെല്ലാം ആചരിക്കുന്നവൻ മോക്ഷത്തെ പ്രാപിക്കുന്നു.

13 ശ്രീ പരമധാമ്നേ സ്വസ്തിചിരായുഷ്യോത്തമെഇതി.
വിരിഞ്ചി നാരായണ ശങ്കരാത്മകം
നൃസിംഹ ദേവേശതവപ്രസാദതഃ
അചിന്ത്യമവ്യക്തമനന്തമവ്യയം
വേദാത്മകം ബ്രഹ്മനിജം വിജാനതേ.

സാരം:— ശ്രീ പരമധാമനും, കല്യാണസ്വരൂപിയുമായ വിഷ്ണു (അവിനാശി) വിനുനമസ്കാരം. ഹേനൃസിംഹദേവ, അങ്ങയുടെ കൃപ കൊണ്ടു് ബ്രഹ്മസ്വരൂപവും, വിഷ്ണുസ്വരൂപവും, ശിവസ്വരൂപവും,അചിന്ത്യവും, അവ്യക്തവും, അനന്തവും, അവ്യയവും, വേദസ്വരൂപവുമായ ബ്രഹ്മത്തെ ആത്മരൂപത്തിൽതന്നെ അറിയുന്നു.

14 തദ് വിഷ്ണോഃ പരമം പദം സദാപശ്യന്തി സൂരയഃ
ദിവീവ ചക്ഷുരാതതം.

15 തദ്വിപ്രാസോ വിപന്യവോ ജാഗൃവാംസഃ സമിന്ധതേ വിഷ്ണോർ യത് പരമം പരമിത്യേതന്തിർവാണാനുശാസനമിതി ദേവാനുശാസനമിതി ദേവാനുശാസനമിത്യുപനിഷത്.

സാരം:— വിഷ്ണുവിൻെറ പരമപദത്തെ പകലെന്നപോലെ സ്പഷ്ടമായിക്കാണുന്ന വിദ്വാന്മാർ ബ്രഹ്മജ്ഞാനത്തെ പ്രാപിച്ച് ബ്രഹ്മത്തിൽ തന്നെ ലയിക്കുന്നു. ഇതുതന്നെയാണു് വിഷ്ണുവിൻെറ പരമപദം. ഇതുതന്നെയാണു് നിർവാണവിഷയകമായ ജ്ഞാനം. ഇതുതന്നെയാണു് വേദാനുശാസനം. ഇപ്രകാരം ഈ ഉപനിഷത് സമാപ്തം.

സ്കന്ദോപനിഷത് സമാപ്തം

# കൃഷ്ണോപനിഷത്

## ശാന്തിപാഠം

ഓം. ഭദ്രം കർണ്ണേഭിഃ ശൃണുയാമദേവാഭദ്രം
പശ്യേമാക്ഷഭിര്യജത്രാഃ. സ്ഥിരൈരംഗൈഃ സ്തുഷ്ടുവാംസ
സ്തനൂഭിർവ്യശേമ ദേവഹിതം യദായുഃ. സ്വസ്തിനഇന്ദ്രോ
വൃദ്ധശ്രവാഃ. സ്വസ്തിനഃ പൂഷാവിശ്വവേദാഃ. സ്വസ്തിന
സ്താർക്ഷ്യോ അരിഷ്ടനേമിഃ. സ്വസ്തിനോ ബൃഹസ്പതിർദധാതു.
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

**സാരം:— ഓം. ഹേ പൂജ്യരായ ദേവന്മാരേ, ഞങ്ങൾ കർണ്ണങ്ങളാൽ ശുഭം ശ്രവിക്കട്ടെ. കണ്ണുകളാൽ ശുഭം കാണട്ടെ. സുദൃഢങ്ങളായ അംഗങ്ങളാലും, ശരീരത്താലും, നിങ്ങളെ സ്തുതിച്ചുകൊണ്ടിരിക്കട്ടെ. ദേവന്മാർ ഞങ്ങൾക്ക് നിശ്ചയിച്ചിട്ടുള്ള ആയുസ്സ് അനുഭവിക്കാൻ ഇടവരട്ടെ. മഹാകീർത്തിമാനായ ഇന്ദ്രൻ ഞങ്ങൾക്ക നന്മവരുത്തട്ടെ. സർവജ്ഞനായ പൂഷാദേവൻ ഞങ്ങൾക്ക നന്മചെയ്യട്ടെ. അപ്രതിരോധ്യഗതിമാനായ ഗരുഡദേവൻ ഞങ്ങൾക്ക നന്മചെയ്യട്ടെ. ബൃഹസ്പതി നമുക്ക് നന്മചെയ്യട്ടെ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ**

1 ഹരി ഓം. ശ്രീമഹാവിഷ്ണും, സച്ചിദാനന്ദലക്ഷണം രാമ–
ചന്ദ്രം ദൃഷ്ട്വാ സർവാംഗസുന്ദരം മുനയോ വനവാസിനോ
വിസ്മിതാ ബഭൂവുഃ. തം ഹോചുർ നോഽവദ്യമവതാരാന്വൈ
ഗണ്യന്തേ ആലിംഗാമോ ഭവന്തമിതി. ഭവാന്തരേ
കൃഷ്ണാവതാരേ യൂയം ഗോപികാ ഭൂത്വാ മാമാലിംഗഥ
അന്യേ യേഽവതാരാസ്തേ ഹി ഗോപാ ന സ്ത്രീശ്ച നോ കുരു.
അന്യോന്യവിഗ്രഹം ധാര്യം തവാംഗസ്പർശനാദിഹ, ശശ്വത്
സ്പർശയിതാഽസ്മാകം ഗൃഹ്ണീമോഽവതാരാൻവയം.
2 രുദ്രാദീനാം വചഃ ശ്രുത്വാ പ്രോവാച ഭഗവാൻ സ്വയം
അംഗസംഗം കരിഷ്യാമി ഭവദ്വാക്യം കരോമ്യഹം.

സാരം:— ശ്രീ കൃഷ്ണാവതാരസ്വീകരണത്തിനുമുമ്പ്, വനവാസികളായ മുനിമാർ ശ്രീ മഹാവിഷ്ണുവും, സച്ചിദാനന്ദലക്ഷണനും, സർവ്വാംഗസുന്ദരനുമായ ശ്രീരാമചന്ദ്രനെക്കണ്ടിട്ടു വിസ്മിതന്മാരായി ഭവിച്ചു. അവർ എല്ലാവരുംകൂടി അദ്ദേഹത്തോടു പറഞ്ഞു. പ്രഭോ, അങ്ങയുടെ ആജ്ഞാനുസരണം ഞങ്ങൾ ഭൂമിയിൽ ജന്മമെടുക്കാൻ സന്നദ്ധരാണ്. എന്നാൽ അങ്ങ്, ഞങ്ങൾക്ക് ഗോപന്മാരുടെയും, ഗോപികളുടെയും ജന്മംതരണം. അവിടെ അങ്ങയുടെ സാന്നിദ്ധ്യവും അംഗസ്പർശവും ലഭിക്കുവാനുള്ള അവസരംലഭിച്ചുകൊണ്ടിരുന്നാൽ ഞങ്ങൾ ഭൂമിയിൽ ജനിക്കുവാൻ തയാറാണ്.

രുദ്രാദികളായ ദേവന്മാരുടെ പ്രേമപൂർണ്ണമായ വാക്കുകൾകേട്ട് ഭഗവാൻ പറഞ്ഞു. ഹേ ദേവന്മാരേ, നിങ്ങളുടെ ആഗ്രഹം തീർച്ചയായും നിറവേറും. മനുഷ്യജന്മത്തിൽ നിങ്ങൾക്ക് എന്റെ അംഗസ്പർശത്തിനുള്ള അവസരംലഭിക്കും.

3 മോദിതാസ്തേസുരാഃ സർവേ കൃതകൃത്യാധുനാ വയം,
യോ നന്ദഃ പരമാനന്ദോ യശോദാ മുക്തിഗേഹിനീ.

4 മായാ സാ ത്രിവിധാ പ്രോക്താ സത്വരാജസതാമസീ,
പ്രോക്താച സാത്വികീരുദ്രേഭക്തേ ബ്രഹ്മണി രാജസീ.

5 താമസീ ദൈത്യപക്ഷേഷു മായാ ത്രേധാഹ്യുദാഹൃതാ
അജേയാ വൈഷ്ണവീമായാ ജപ്യേന ച സുതാപുരാ.

6 ദേവകീ ബ്രഹ്മപുത്രാ സാ യാ വേദൈരുപഗീയതേ
നിഗമോ വസുദേവോ യോ വേദാർത്ഥഃ കൃഷ്ണരാമയോഃ.

7 സ്തുവതേ സതതം യസ്തു സോƒവതീർണ്ണോ മഹീതലേ
വനേ വൃന്ദാവനേ ക്രീഡൻഗോപഗോപീസുരൈഃ സഹ.

8 ഗോപ്യോ ഗാവ ഋചസ്തസ്യ യഷ്ടികാ കമലാസനഃ
വംശസ്തു ഭഗവാൻ രുദ്രഃ ശൃംഗമിന്ദ്രഃ സഗോസുരഃ.

9 ഗോകുലം വനവൈകുണ്ഠം, താപസാസ്തത്ര തേ ദ്രുമാഃ
ലോഭ ക്രോധാദയോ ദൈത്യാഃ കലികാലസ്തിരസ്കൃതഃ.

സാരം:— ഭഗവാന്റെ വാക്കുകേട്ടിട്ടു ദേവന്മാരെല്ലാം അത്യന്തം സന്തുഷ്ടരായി. അവർ പരസ്പരം പറഞ്ഞു. ഇപ്പോൾ നാം കൃതകൃത്യരായി. അനന്തരം ദേവന്മാരെല്ലാം ഭഗവത് കൈങ്കര്യത്തിനായി അവതരിച്ചു. മുക്തി, യശോദാദേവിയുടെ രൂപത്തിൽ ജനിച്ചു.

സാത്വികി, രാജസി, താമസി എന്നു മായ മൂന്നുവിധമുണ്ടു്. രുദ്രനിൽ സാത്വികീമായയും, ബ്രഹ്മാവിൽ രാജസീമായയും, ദൈത്യന്മാരിൽ താമസീമായയും സമാവേശിച്ചു. ഈ ത്രിഗുണാത്മികയായ മായയിൽനിന്നും ഭിന്നമായിട്ടുള്ള വൈഷ്ണവീമായയെജയിക്കുക അത്യന്തം ദുഷ്കരമാണു്. ബ്രഹ്മമയിയായ വൈഷ്ണവീമായയെ പണ്ടു് ബ്രഹ്മാവിനുപോലും ജയിക്കുവാൻകഴിഞ്ഞില്ല. ആ മായയെ ദേവന്മാർ സ്തുതിക്കുന്നു. ആ വൈഷ്ണവീമായതന്നെയാണു് ദേവകിയായിട്ടു ജനിച്ചതു്. വേദങ്ങൾ തന്നെയാണു് വസുദേവനായി അവതരിച്ചതു്. വേദങ്ങളുടെ അർത്ഥഭൂതമായ ബ്രഹ്മം തന്നെയാണു് കൃഷ്ണബലരാമന്മാരായി അവതരിച്ചതു്. ആ ശ്രീകൃഷ്ണന്റെ ഗോക്കളും, ഗോപഗോപികളുമാണു് വേദങ്ങളിലെ ഋക്കുകൾ. വടിയായി ബ്രഹ്മാവും, വേണുവായി രുദ്രനും ജനിച്ചു. ഇന്ദ്രൻ ശൃംഗമായിട്ടവതരിച്ചു. ഇപ്രകാരം സാക്ഷാൽ വൈകുണ്ഠംതന്നെയാണു് ഗോകുലമായി പ്രത്യക്ഷപ്പെട്ടതു്. അവിടെ താപസന്മാരായ മഹാത്മാക്കൾ വൃക്ഷങ്ങളുടെ രൂപംധരിച്ചു. ലോഭക്രോധാദിവികാരങ്ങൾ ദൈത്യന്മാരായിഭവിച്ചു. ഈ വികാരങ്ങൾ, കലികാലത്തിൽ ഭഗവാന്റെ നാമോച്ചാരണമാത്രയിൽതന്നെ നശിച്ചുപോകുന്നു.

10 ഗോപരൂപോ ഹരിഃ സാക്ഷാന്മായാ വിഗ്രഹധാരണഃ
ദുർബോധം കുഹകം തസ്യ മായയാ മോഹിതം ജഗത്.

11 ദുർജ്ജയാ സാ സുരൈഃ സർവൈർധൃഷ്ടിരൂപോ ഭവേദ്വിജഃ
രുദ്രോ യേന കൃതോ വംശസ്തസ്യമായാ ജഗത്കഥം

12 ബലം ജ്ഞാനം സുരാണാം വൈ തേഷാം ജ്ഞാനം ഹൃതം ക്ഷണാത്.
ശേഷനാഗോ ഭവേദ്രാമഃ കൃഷ്ണോ ബ്രഹ്മൈവ ശാശ്വതം.

13 അഷ്ടാവഷ്ടസഹസ്രേ ദ്വേ ശതാധിക്യഃ സ്ത്രിയസ്തഥാ
ഋചോപനിഷദസ്താം വൈ ബ്രഹ്മരൂപാ ഋചഃ സ്ത്രിയഃ.

14 ദ്വേഷശ്ചാണൂരമല്ലോഽയം മത്സരോ മുഷ്ടികോ ജയഃ
ദർപ്പഃ കുവലയാപീഡോ ഗർവോ രക്ഷഃ ഖഗോ ബകഃ.

15 ദയാ സാ രോഹിണീ മാതാ സത്യഭാമാ ധരേതി വൈ
അഘാസുരോ മഹാവ്യാധിഃ കലിഃ കംസഃ സ ഭൂപതിഃ.

16 ശമോ മിത്രഃ സുദാമാ ച സത്യാക്രൂരോദ്ധവോ ദമഃ
യഃ ശംഖഃ സ സ്വയം വിഷ്ണുർലക്ഷ്മീരൂപോ വ്യവസ്ഥിതഃ.

17 ദുഗ്ദ്ധസിന്ധൗസമുത്പന്നോ,, മേഘഘോഷസ്തുസംസ്കൃതഃ
ദുഗ്ദ്ധോദധിഃ കൃതസ്തേന ഭഗ്നഭാണ്ഡോ ദധിഗ്രഹഃ.

18 ക്രീഡതേ ബാലകോ ഭൂത്വാ പൂർവ്വവത്സുമഹോദധൗ
സംഹാരാർത്ഥം ച ശത്രൂണാം രക്ഷണായ ച സംസ്ഥിതഃ.

19 കൃപാർത്ഥേ സർവ്വഭൂതാനാം ഗോപ്താരം ധർമ്മമാത്മജം
യത്സ്രഷ്ടമീശ്വരേണാസീത്തച്ചക്രം ബ്രഹ്മരൂപധൃക്.

സാരം:— ഭഗവാൻ ഹരിതന്നെയാണ് ഗോപരൂപത്തിൽ ലീലാവിഗ്രഹരൂപം ധരിച്ചിരിക്കുന്നതു്. മായാമോഹിതമാണ് ഈ പ്രപഞ്ചം. അതുകൊണ്ടു് ഈശ്വരീയമായയുടെ രഹസ്യം അറിയുക അത്യന്തം ദുഷ്കരമാണ്. എന്തെന്നാൽ ഭഗവാന്റെ മായ ദേവന്മാർക്കുപോലും അജയ്യമാണ്. ആരുടെ മായാവൈഭവത്താൽ ബ്രഹ്മാവിനു വടിയായും, ശിവനു് വേണുവായും ജനിക്കേണ്ടിവന്നോ, ആ ഭഗവാന്റെ മായയെപ്പററി സാധാരണജനങ്ങൾ എങ്ങനെ അറിയാനാണ്? ദേവന്മാരുടെ ജ്ഞാനമാകുന്ന ബലംപോലും ശ്രീ ഹരിയുടെ മായ ക്ഷണമാത്രയിൽതന്നെ അപഹരിച്ചുകളഞ്ഞു. സനാതനബ്രഹ്മം ശ്രീകൃഷ്ണനായും, ശേഷനാഗം ബലരാമനായും ജനിച്ചു. ഭഗവാന്റെ പതിനാറായിരത്തിഒരുനൂററിഎട്ടു റാണിമാർ വേദത്തിലെഋക്കുകളും, ഉപനിഷത്തുകളുംതന്നെയാകുന്നു. അവക്കുംപുറമേ ബ്രഹ്മസ്വരൂപിണികളായവേദഋക്കുകൾഗോപികമാരായിജനിച്ചു. ചാണൂരമല്ലൻ ദ്വേഷവും, അജയ്യനായ മുഷ്ടികൻ മത്സരവും, കുവലയാപീഡം ദർപ്പവുമാകുന്നു. ആകാശസഞ്ചാരിയായ ബകാസുരൻ ഗർവ്വമാകുന്നു. സാക്ഷാൽ ദയതന്നെയാണ് രോഹിണീമാതാവു്. സ്വയം പൃഥ്വീമാതാവുതന്നെയാണ് സത്യഭാമയുടെ രൂപം കൈക്കൊണ്ടതു്. മഹാവ്യാധി അഘാസുരനായും, സാക്ഷാത് കലി, കംസനായുംജനിച്ചു. ശമം, സുദാമാവിന്റെയും, സത്യം അക്രൂരന്റെയും, ദമം ഉദ്ധവരുടെയും രൂപം ഗ്രഹിച്ചു. ശംഖം വിഷ്ണുതന്നെയാണ്, ലക്ഷ്മിയുടെ ഭ്രാതാവായതുകൊണ്ടു് ലക്ഷ്മിക്കുതുല്യംതന്നെയാണ്, അതു് മേഘത്തെപ്പോലെ ഗർജ്ജിക്കുന്ന ക്ഷീരസാഗരത്തിൽ നിന്നും ഉത്ഭവിച്ചതാണ്. ഭഗവാൻ ശ്രീകൃഷ്ണൻ, പാൽ, തൈർ എന്നിവനിറച്ച കുടങ്ങളും കലശങ്ങളും പൊട്ടിച്ചു് വീടുകൾതോറും ക്ഷീരദധീനദിയെപ്രവഹിപ്പിച്ചതു് സാക്ഷാത് ക്ഷീരസാഗരം തന്നെയാണ്. ക്ഷീരദധീപ്രവാഹമാകുന്ന ക്ഷീരസാഗരത്തിൽ ബാലകരൂപത്തിൽ ഭഗവാൻ ശ്രീകൃഷ്ണൻ മുമ്പിലത്തെപ്പോലെ ക്രീഡിച്ചുകൊണ്ടിരിക്കുന്നു. സജ്ജന പരിപാലനത്തിലും

ദുജ്ജനനിഗ്രഹത്തിലും, അദ്ദേഹം സമാനഭാവത്തോടുകൂടി മുഴുകിയിരിക്കുന്നു. സർവ്വപ്രാണികളെയും അനുഗ്രഹിക്കുവാനും ധർമ്മത്തെ സംരക്ഷിക്കുവാനുമാണു് ഭഗവാൻ ശ്രീകൃഷ്ണൻ ഭൂതലത്തിൽ അവതാരമെടുത്തിരിക്കുന്നതു്. ശ്രീ ശങ്കരൻ, ഭഗവാൻ ഹരിക്കുവേണ്ടി ഏതൊരു ചക്രം നിർമ്മിച്ചിരുന്നുവോ, അതേചക്രംതന്നെയാണു് ഭഗവാൻ ശ്രീകൃഷ്ണന്റെ കരകമലങ്ങളിൽ ശോഭിച്ചുകൊണ്ടിരിക്കുന്നതു്. ആ ചക്രവും ബ്രഹ്മത്തിനു തുല്യമാണു്.

20 ജയന്തീസംഭവോ വായുശ്ചാമരോ ധർമ്മസംജ്ഞിതഃ
യസ്യാസൗ ജ്വലനാഭാസഃ ഖഡ്ഗരൂപോ മഹേശ്വരഃ.

21 കശ്യപോലൂഖലഃ ഖ്യാതോ രജ്ജുർമാതാഽദിതിസ്തഥാ,
ചക്രം ശംഖം ച സംസിദ്ധിം ബിന്ദും ച സർവ്വമൂർദ്ധനി.

22 യാവന്തി ദേവരൂപാണി വദന്തിവിബുധാ ജനാഃ
നമന്തി ദേവരൂപേഭ്യഏവമാദി ന സംശയഃ.

23 ഗദാ ച കാലികാ സാക്ഷാത്സർവ്വശത്രുനിബർഹിണീ
ധനുഃ ശാർങ്ഗം സ്വമായാ ച ശരത്കാലഃ സുഭോജനഃ.

24 അബ്ജകാണ്ഡം ജഗദ്ബീജം ധൃതം പാണൗ സ്വലീലയാ
ഗരുഡോ വടഭാണ്ഡീരഃ സുദാമാ നാരദോമുനിഃ.

25 വൃന്ദാ ഭക്തിഃ ക്രിയാബുദ്ധിഃ സർവ്വജന്തുപ്രകാശിനീ
തസ്മാന്ന ഭിന്നം നാഭിന്നമാഭിർഭിന്നോ ന വൈ വിഭുഃ.
ഭൂമാവുത്താരിതംസർവ്വംവൈകുണ്ഠം സ്വർഗ്ഗവാസിനാം.

സർവ്വതീർത്ഥഫലം ലഭതേ യ ഏവം വേദ
ദേഹബന്ധാദ്വിമുച്യതേ ഇത്യുപനിഷത്.

ഹരി ഓം തത്സത്.

സാരം:_ ധർമ്മം ചാമരരൂപവും, വായുഭഗവാൻ വൈജയന്തിമാലയുടെ രൂപവും കൈക്കൊണ്ടു. മഹേശ്വരൻ ഉജ്ജ്വലമായ ഖഡ്ഗത്തിന്റെ രൂപവും, കശ്യപൻ ഗോകുലത്തിലെ ഉരലിന്റെ രൂപവും സ്വീകരിച്ചു. സർവ്വവർണ്ണങ്ങളുടെയും മുകളിലായി അനുസ്വാരം അലംകൃതമായിരിക്കുന്നതുപോലെ സർവ്വോപരിശോഭിക്കുന്ന ആകാശം ഭഗവാന്റെ ഛത്രമാണു്. വാല്മീകി, വ്യാസൻ തുടങ്ങിയ

മഹർഷിമാർ ദേവന്മാരുടെ ഏതേതെല്ലാം രൂപങ്ങളെപ്പററി വൎണ്ണിച്ചിട്ടുണ്ടോ, സൎവ്വ പ്രാണികളും ഏതെല്ലാം രൂപത്തിൽ ദേവന്മാരെ നമസ്കരിക്കുന്നുണ്ടോ, അങ്ങനെയുള്ള എല്ലാദേവന്മാരും ഭഗവാൻ ശ്രീകൃഷ്ണന്റെ ഗോകുലത്തിൽ വസിക്കുന്നു. ഭഗവാന്റെ ഗദ സാക്ഷാത് കാളിസ്വരൂപിണിയാണ്. അതു് എല്ലാ ശത്രുക്കളെയും നശിപ്പിക്കുവാൻ സമൎത്ഥമാണ്. വൈഷ്ണവീമായ ശാർങ്ങ്ഗം എന്ന ധനുസ്സിന്റെ രൂപത്തിലും പ്രാണനാശകനായ കാലൻതന്നെയാണ് അതിൽ സന്ധാനം ചെയ്തീട്ടുള്ള ബാണരൂപത്തിലും പ്രകടമായിട്ടുള്ളതു്. പ്രപഞ്ചത്തിന്റെ ബീജരൂപമാകുന്ന കമലം ഭഗവാന്റെ കൈകളിൽ സലീലം ശോഭിക്കുന്നു. ഭാണ്ഡീരവടവൃക്ഷത്തിന്റെ രൂപം ഗരുഡനും, ശ്രീകൃഷ്ണന്റെ സഖാവായ സുദാമാവിന്റെ രൂപം നാരദനും സ്വീകരിച്ചു. സാക്ഷാത് ഭക്തിതന്നെയാണ് വൃന്ദയായതു്. സൎവ്വ പ്രാണികൾക്കും, കൎമ്മജ്ഞാനത്തെ പ്രദാനം ചെയ്യുന്നവളും പ്രകാശദാതാവുമായ ബുദ്ധിതന്നെയാണ് ഭഗവാന്റെ ക്രിയാശക്തിയായതു്. ഇപ്രകാരം ഗോപഗോപാദികളായഎല്ലാം തന്നെ ഭഗവാൻ ശ്രീകൃഷ്ണനിൽനിന്നും അഭിന്നങ്ങളാണ്. ആ ഭഗവാൻ തന്നെയാണ് സ്വൎഗ്ഗത്തിലെയും വൈകുണ്ഠത്തിലെയും എല്ലാദേവന്മാരെയും ഭൂമിയിൽ അവതരിപ്പിച്ചതു്. ഇപ്രകാരം അറിയുന്ന ജ്ഞാനിക്കു് സൎവ്വതീൎത്ഥത്തിലും സ്നാനംചെയ്തഫലം ലഭിക്കുകയും അവൻ ശരീരബന്ധനത്തിൽ നിന്നു് മുക്തനായിഭവിക്കുകയും ചെയ്യുന്നു.

കൃഷ്ണോപനിഷത് സമാപ്തം

# മുക്തികോപനിഷത്

## ശാന്തിപാഠം

ഓം പൂൎണ്ണമദഃ പൂൎണ്ണമിദം പൂൎണ്ണാത് പൂൎണ്ണമുദച്യതേ.
പൂൎണ്ണസ്യ പൂൎണ്ണമാദായ പൂൎണ്ണമേവാവശിഷ്യതേ.
ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

**സാരം:— ഓം. പ്രണവരൂപമായ ആ പരബ്രഹ്മം സർവവിധത്തിലും പൂൎണ്ണമാകുന്നു. പൂൎണ്ണമായ അതിൽനിന്നുമാണു് ഈ പൂൎണ്ണം അഭിവ്യക്തമായിട്ടുള്ളതു്. പൂൎണ്ണത്തിൽനിന്നു പൂൎണ്ണത്തെ എടുത്താൽ പൂൎണ്ണംതന്നെ അവശേഷിക്കുന്നു.**

**ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ**

### ഒന്നാമദ്ധ്യായം

1 അയോദ്ധ്യാ നഗരേ രമ്യേ രത്നമണ്ഡപ മദ്ധ്യമേ
സീതാഭരത സൗമിത്രി ശത്രുഘ്നാദ്യൈഃ* സമന്വിതം.
2 സനകാദ്യൈർ മുനിഗണൈർ വസിഷ്ഠാദ്യൈഃശുകാദിഭിഃ
അന്യൈർഭാഗവതൈശ്ചാപി സ്തൂയമാനമഹർന്നിശം.
3 ധീവിക്രിയാസഹസ്രാണാം സാക്ഷിണം നിർവ്വികാരിണം
സ്വരൂപധ്യാനനിരതം സമാധിവിരമേ ഹരിം.
4 ഭക്ത്യാ ശുശ്രൂഷയാ രാമം സ്തുവൻപപ്രച്ഛ മാരുതിഃ
രാമ ത്വം പരമാത്മാസി സച്ചിദാനന്ദ ലക്ഷണഃ.

**സാരം:— മനോഹരമായ അയോദ്ധ്യാനഗരത്തിലെ രത്നമണ്ഡപമദ്ധ്യേ സീതാഭരതലക്ഷ്മണശത്രുഘ്നന്മാരോടൊരുമിച്ചു് ശ്രീരാമചന്ദ്രൻ വിരാജിക്കുന്നു.**

---

* 'വിഗ്രഹഃ' എന്നു പാഠം.

സനകാദിമുനിമാർ, വസിഷ്ഠാദി ബ്രഹ്മർഷിമാർ, മററു ഭാഗവതന്മാർ എന്നിവരാൽ സ്തുതിക്കപ്പെടുന്നവനും, ബുദ്ധിയുടെ പ്രവർത്തനസഹസ്രങ്ങൾക്കു സാക്ഷിഭൂതനും, എന്നാൽ നിർവികാരനും സ്വാത്മരൂപധ്യാനനിരതനും ആയ ശ്രീരാമചന്ദ്രൻ സമാധിയിൽ നിന്നു വിരമിച്ചപ്പോൾ അദ്ദേഹത്തെ ശുശ്രൂഷിച്ചതിനുശേഷം ശ്രീ ഹനുമാൻ ഇപ്രകാരം പറഞ്ഞു:— അല്ലയോ രാമചന്ദ്ര, അങ്ങു് സച്ചിദാനന്ദസ്വരൂപനായ പരമാത്മാവാകുന്നു.

5 ഇദാനീം ത്വാം രഘുശ്രേഷ്ഠ പ്രണമാമി മുഹുർമ്മുഹുഃ
തദ്രൂപം ജ്ഞാതുമിച്ഛാമി തത്ത്വതോ രാമ മുക്തയേ.
6 അനായാസേന യേനാഹം മുച്യേയം ഭവബന്ധനാത്
കൃപയാ വദ മേ രാമ യേന മുക്തോ ഭവാമ്യഹം.

സാരം:— ഹേ രഘുശ്രേഷ്ഠ, ഞാൻ അങ്ങയെ വീണ്ടും വീണ്ടും നമസ്കരിക്കുന്നു. മുക്തിക്കായി ഞാൻ അങ്ങയുടെ യഥാർത്ഥരൂപം അറിവാനാഗ്രഹിക്കുകയാണ്. ഏതൊന്നിനാൽ ഞാൻ അനായാസേന സംസാരബന്ധനത്തിൽനിന്നും മുക്തനാകുമോ ആ യഥാർത്ഥരൂപമറിവാനാണ് ഞാൻ ആഗ്രഹിക്കുന്നതു്. ദയവുചെയ്തു് എനിക്കു മുക്തി നേടുവാൻവേണ്ടിയുള്ള അങ്ങയുടെതത്ത്വംഉപദേശിച്ചുതന്നാലും.

7 സാധു പൃഷ്ടം മഹാബാഹോ വദാമി ശൃണു തത്ത്വതഃ
വേദാന്തേ സുപ്രതിഷ്ഠോ ഽഹം വേദാന്തം സമുപാശ്രയ.

സാരം:—ഹേ മഹാബാഹോ, നീ ചോദിച്ചതു് വളരെനന്നായി. ഞാൻ തത്ത്വംപറയാം. നീ കേട്ടുകൊൾക. ഞാൻ വേദാന്തത്തിൽ പ്രതിഷ്ഠിതനാകുന്നു. നീ വേദാന്തത്തെ ആശ്രയിക്കുക.

8 വേദാന്താഃ കേ രഘുശ്രേഷ്ഠ, വർത്തന്തേ കുത്ര തേ വദ
ഹനുമൻ ശൃണു വക്ഷ്യാമി വേദാന്തസ്ഥിതിമഞ്ജസാ.

സാരം:— ഹനുമാൻ:—ഹേ രഘുവീര, വേദാന്തങ്ങൾ ഏവയാണു്? അവ എവിടെയാണു് സ്ഥിതിചെയ്യുന്നതു്? ഇക്കാര്യം എനിക്കു പറഞ്ഞുതന്നാലും.

ശ്രീരാമൻ—ഹനുമൻ, കേട്ടുകൊൾക. ഞാൻ വേദാന്തത്തിൻെറ സ്ഥിതിയെപ്പററി ഇപ്പോൾതന്നെ പറഞ്ഞുതരുന്നുണ്ടു്.

9 നിഃശ്വാസഭൂതാ മേ വിഷ്ണോർവേദാ ജാതാഃ സുവിസ്തരാഃ
തിലേഷു തൈലവദ്വേദേ വേദാന്തഃ സുപ്രതിഷ്ഠിതഃ.

സാരം:-ശ്രീരാമൻ— വേദാന്തങ്ങൾ അതിവിസ്തൃതങ്ങളാണ്. അവ എൻെറ നിശ്വാസത്തിൽനിന്നുണ്ടായതാണ്. എള്ളിൽഎണ്ണയെന്നപോലെ വേദങ്ങളിൽ വേദാന്തം സുപ്രതിഷ്ഠിതമായിരിക്കുന്നു.

10 രാമ വേദാഃ കതിവിധാസ്തേഷാം ശാഖാശ്ച രാഘവ
താസൂപനിഷദഃ കാഃ സ്യുഃ കൃപയാ വദ തത്ത്വതഃ.

സാരം:— ഹനുമാൻ—ഹേ രാമ, വേദങ്ങൾ എത്രവിധമുണ്ട്? അവയുടെ ശാഖകൾ ഏതെല്ലാം? അവയിൽ ഉപനിഷത്തുകൾ ഏതെല്ലാമാണ്? ഇവയെല്ലാം സദയം എനിക്കു വിസ്താരപൂർവ്വം പറഞ്ഞുതന്നാലും.

11 ശ്രീരാമ ഉവാച:—
ഋഗ്വേദാദി വിഭാഗേന വേദാശ്ചത്വാര ഈരിതാഃ
തേഷാം ശാഖാ ഹ്യനേകാഃ സ്യുസ്താസൂപനിഷദസ്തഥാ.

സാരം:— ശ്രീരാമൻ— ഋഗ്വേദാദിവിഭാഗത്താൽ വേദങ്ങൾ നാലെണ്ണമുണ്ടെന്നുള്ളകാര്യം പ്രസിദ്ധമാണല്ലോ. അവയ്ക്കു് അനേകം ശാഖകളും ഉണ്ട്. അവയിൽ ഉപനിഷത്തുകളും അനേകമുണ്ട്.

12 ഋഗ്വേദസ്യ തു ശാഖാഃ സ്യുരേകവിംശതിസംഖ്യകാഃ
നവാധികശതം ശാഖാ യജുഷോ മരുതാത്മജ.

സാരം:— ഹേ മാരുതേ, ഋഗ്വേദത്തിനു് ഇരുപത്തൊന്നു ശാഖകളും യജുർവ്വേദത്തിനു് നൂററിഒൻപതുശാഖകളുമുണ്ട്.

13 സഹസ്രസംഖ്യയാ ജാതാഃ ശാഖാഃ സാമ്നഃ പരന്തപ
അഥർവണസ്യ ശാഖാഃ സ്യുഃ പഞ്ചാശദ്ഭേദതോ ഹരേ.

സാരം:— സാമവേദത്തിനു് ആയിരവും അഥർവവേദത്തിനു് അൻപതും ശാഖകളുണ്ട്.

14 ഏകൈകസ്യാസ്തു ശാഖായാ ഏകൈകോപനിഷന്മതാ
താസാമേകാമൃചം *യേന പഠതേ ഭക്തിതോ മയി.

15 സ മത്സായുജ്യപദവീം പ്രാപ്നോതി മുനിദുർല്ലഭാം.
രാമ കേചിന്മുനിശ്രേഷ്ഠ മുക്തിരേകേതി ചക്ഷിരേ.

---

* "യശ്ച" എന്നുപാഠം

16 കേചിത് തന്നാമഭജനാത് കാശ്യാം താരോപദേശതഃ
അന്യേ തു സാംഖ്യയോഗേന ഭക്തിയോഗേന ചാപരേ.

സാരം:— ഇവയിൽ ഓരോശാഖയ്ക്കും ഓരോ ഉപനിഷത്തുമുണ്ടു്. അവയിൽ ഒരു വേദവാക്യമെങ്കിലും എന്നിൽ ഭക്തിയോടുകൂടി ആരാണോ പഠിക്കുന്നതു് അയാാം മനനശീലരായ മുനിമാക്കുപോലും ദുർല്ല ഭമായ എന്റെ സായുജ്യപദവിയെ പ്രാപിക്കുന്നു.

ഹനുമാൻ—ഹേ രാമ, ചില മുനിശ്രേഷ്ഠന്മാർ പ്രാപ്യമായതു മുക്തി ഒന്നുമാത്രമേയുള്ളൂഎന്നു് അഭിപ്രായപ്പെടുന്നു. ചിലർ അങ്ങയുടെ നാമഭജനം കൊണ്ടും, മററു ചിലർ കാശിയിൽ താരകമന്ത്രോപദേശം ലഭിക്കുന്നതുകൊണ്ടും, വേറെ ചിലർ സാംഖ്യയോഗംകൊണ്ടും, അപരന്മാർ ഭക്തിയോഗംകൊണ്ടും മുക്തിയെ പ്രാപിക്കുന്നു എന്നുപറയുന്നു.

17 അന്യേ വേദാന്തവാക്യാർത്ഥവിചാരാത് പരമർഷയഃ
സാലോക്യാദിവിഭാഗേന ചതുർധാ മുക്തിരീരിതാ.

സാരം:— മററു ചില മഹർഷിമാർ വേദാന്തവാക്യാർത്ഥവിചാരം കൊണ്ടും മുക്തിയെ പ്രാപിക്കുന്നു. സാലോക്യം തുടങ്ങി മുക്തി നാലുവിധമുണ്ടെന്നു് പറയപ്പെട്ടിരിക്കുന്നു.

ജീവാത്മാവു് പരമാത്മാവിൽ സമ്പൂർണ്ണമായി വിലയം പ്രാപിക്കുന്നതാണു് "കൈവല്യമുക്തി". വിഷ്ണുലോകംപ്രവേശിക്കുക, അദ്ദേഹത്തിന്റെ അടുത്തിരിക്കുക, അദ്ദേഹത്തിന്റെരൂപത്തെ സദാ ധ്യാനിച്ചുകൊണ്ടിരിക്കുക, ഒടുവിൽ ആ രൂപത്തിൽ ലയിക്കുക, എന്നിങ്ങനെ മോക്ഷത്തിനു് നാലവസ്ഥാഭേദങ്ങളുണ്ടു്. അവയാണു് സാലോക്യ, സാമീപ്യ, സാരൂപ്യ, സായുജ്യങ്ങൾ. രൂപധ്യാനത്തിൽ ഇങ്ങനെ അല്പാല്പമായി ഉയന്നു് ഭക്തന്മാർ സായുജ്യം പ്രാപിക്കുന്നു. രാമമന്ത്രം കൊണ്ടു് ഈ നാലവസ്ഥയേയും പ്രാപിക്കാം. സായുജ്യം തന്നെയാണു്, കൈവല്യം, അതായതു് സമ്പൂർണ്ണലയനം.

18 സഹോവാച ശ്രീരാമഃ—
കൈവല്യമുക്തിരേകൈവ പാരമാർത്ഥികരൂപിണീ
ദുരാചാരരതോ വാപി മന്നാമഭജനാത് കപേ.

19 സാലോക്യമുക്തിമാപ്നോതി ന തു ലോകാന്തരാദികം
കാശ്യാം തു ബ്രഹ്മനാളേƒസ്മിൻമൃതോ മത്താരമാപ്നുയാത്.

20 പുനരാവൃത്തിരഹിതാം മുക്തിം പ്രാപ്നോതി മാനവഃ
യത്ര കുത്രാപി വാ കാശ്യാം മരണേ സ മഹേശ്വരഃ.

സാരം:— ശ്രീരാമൻ—പരമാത്മത്തിൽ കൈവല്യമുക്തി ഒന്നുമാത്രമേ ഉള്ളൂ. ദുരാചാരതൽപരനായിരുന്നാലും അവൻ എന്റെ നാമഭജനംകൊണ്ടു് സാലോക്യമുക്തിയെ പ്രാപിക്കുന്നു. അവനു് അന്യലോകപ്രാപ്തി വേണ്ടിവരുന്നില്ല. ഈ ബ്രഹ്മനാളഭൂതമായ കാശിയിൽ വച്ചു് മരണകാലത്തു് എന്റെ താരകമന്ത്രം ഗ്രഹിക്കുന്നവൻ പുനർജ്ജന്മരഹിതമായ മുക്തിയെ പ്രാപിക്കുന്നു. കാശിയിൽ എവിടെവച്ചു മരിച്ചാലും അവൻ മഹേശ്വരനായിത്തീരുന്നു.

അന്ത്യകാലത്തിൽ ശ്രീരാമരൂപസ്മരണയോടുകൂടിമരിക്കുന്ന ആളിനാണു് ഈ മുക്തി ലഭിക്കുക. അന്ത്യകാലത്തിൽ ഇങ്ങനെ തോന്നണമെങ്കിൽ അതിനുമുമ്പു് അനേകംകോടി രാമനാമം ജപിക്കുകയും നിരന്തരമായി ശ്രീരാമരൂപം സ്മരിക്കുകയും ചെയ്തിരിക്കണം.

21 ജന്തോർദക്ഷിണകർണ്ണേ തു മത്താരം സമുപാദിശേത്
നിർദ്ധൂതാശേഷപാപൗഘോ മത്സാരൂപ്യം ഭജത്യയം.

സാരം:— എന്റെ താരകമന്ത്രം പ്രാണിയുടെ വലതുചെവിയിൽ കേൾപ്പിക്കണം. അങ്ങനെയുള്ള പ്രാണി സർവ്വപാപവിനിർമ്മുക്തനായി എന്റെ സാരൂപ്യത്തെ പ്രാപിക്കുന്നു.

22 സൈവ സാലോക്യസാരൂപ്യമുക്തിരിത്യഭിധീയതേ
സദാചാരരതോ ഭൂത്വാ ദ്വിജോ നിത്യമനന്യധീഃ.

23 മയിസർവ്വാത്മകേ ഭാവോ മത്സാമീപ്യം ഭജത്യയം
സൈവ സാലോക്യസാരൂപ്യസാമീപ്യാ മുക്തിരിഷ്യതേ.

സാരം:—അതുതന്നെയാണു് സാലോക്യസാരൂപ്യമുക്തി എന്നു പറയപ്പെടുന്നതു്. സദാചാരനിരതനായിത്തീർന്നു് സർവ്വാത്മകനായ എന്നിൽ നിലകൊണ്ടു്, അനന്യമനസ്കനായി അന്തഃകരണത്തെ സമർപ്പിക്കുന്ന ബ്രാഹ്മണൻ എന്റെ സാമീപ്യത്തെ പ്രാപിക്കുന്നു. അതുതന്നെയാണു് സാലോക്യസാരൂപ്യസാമീപ്യമുക്തി എന്നുപറയപ്പെടുന്നതു്.

24 ഗുരൂപദിഷ്ടമാർഗ്ഗേണ ധ്യായൻ * മദ്രൂപമവ്യയം
മത്സായുജ്യം ദ്വിജഃ സമ്യഗ്ഭജേദ് ഭ്രമരകീടവത്.

സാരം:—ഗുരൂപദിഷ്ടമായ മാർഗ്ഗത്തിൽക്കൂടി അവ്യയമായ എന്റെ രൂപത്തെ നല്ലപോലെ ധ്യാനിച്ചുകൊണ്ടു് ബ്രാഹ്മണൻ ഭ്രമരകീടന്യായേന എന്റെ സായുജ്യത്തെ പ്രാപിക്കുന്നു.

---

* "മദ്ഗുണം" എന്നുപാഠം

വേട്ടാവെളിയൻ അതിൻെറക്കൂട്ടിൽ ഒരു പുഴുവിനെ കൊണ്ടുവന്നുസൂക്ഷിക്കുന്നു. കൂടുമൂടി കുറച്ചുനാറം കഴിയുമ്പോറം അതിൽനിന്നും പുറത്തുവരുന്നതു് പുഴുവല്ല; മറെറാരു വേട്ടാവെളിയൻ ആയിരിക്കും. അതു പറന്നുപോകുകയുംചെയ്യും. ഏതൊരുവനും ഗുരൂപദേശമനുസരിച്ചു് രാമമന്ത്രം ജപിച്ചു് രാമനെ ചിന്തിച്ചുകൊണ്ടിരുന്നാൽ അയാളുടെ വ്യക്തിത്വം നശിച്ചു് രാമനായിത്തീരുന്നു എന്നുസാരം.

25 സൈവ സായുജ്യമുക്തിഃ സ്യാദ്ബ്രഹ്മാനന്ദകരീ ശിവാ
ചതുർവിധാ തു യാ മുക്തിർമദുപാസനയാ ഭവേത്.

സാരം:— അതുതന്നെയാണു് ബ്രഹ്മാനന്ദപ്രദവും, സുമംഗളദായകവും ആയ സായുജ്യമുക്തി. ഈ നാലുവിധത്തിലുള്ള ഭക്തിയും എൻെറ ഉപാസനകൊണ്ടു ലഭിക്കുന്നു.

26 ഇയംകൈവല്യമുക്തിസ്തു കേനോപായേന സിദ്ധ്യതി
മാണ്ഡൂക്യമേകമേവാലം മുമുക്ഷൂണാം വിമുക്തയേ.

സാരം:— ഹനുമാൻ—ഭഗവാനേ ഈ കൈവല്യമുക്തിലഭിക്കുവാനുള്ള ഉപായമെന്താണു്?

ശ്രീരാമൻ—മുമുക്ഷുക്കറംക്കു് മുക്തിക്കായിട്ടു് മാണ്ഡൂക്യോപനിഷതു് ഒന്നുമാത്രം മതിയാകും.

27 തഥാപ്യസിദ്ധം ചേജ്ജ്ഞാനം ദശോപനിഷദം പഠ
ജ്ഞാനം ലബ്ധ്വാഽചിരാദേവ മാമകം ധാമ യാസ്യസി.

സാരം:— അതുകൊണ്ടു ജ്ഞാനം ലഭിച്ചില്ലെങ്കിൽ ദശോപനിഷത്തുകറം പഠിക്കുക. അങ്ങനെയായാൽ ജ്ഞാനംലഭിച്ചു്, അചിരേണ എൻെറ ധാമത്തെ പ്രാപിക്കും.

രാമമന്ത്രജപം, മാണ്ഡൂക്യോപനിഷതു്, ദശോപനിഷത്തുകറം, നൂററിഎട്ടു്ഉപനിഷത്തുകറം എന്നിവയുടെ പഠനം സായുജ്യത്തിനു് സഹായകരമായിഭവിക്കും.

മാണ്ഡൂക്യോപനിഷതു്, ദശോപനിഷത്തുകളിൽപെട്ടതാണു്. ഗൗഡപാദവിരചിതമായ കാരികകളോടുകൂടിയ ഈ ഉപനിഷത്തു് ലളിതവും, സയുക്തികവുമാകുന്നു. മോക്ഷേച്ഛുക്കറംക്കു് ഇതുമാത്രം പഠിച്ചാൽമതി മോക്ഷം ലഭിക്കും.

28 തഥാപി ദൃഢതാ നോ ചേദ്വിജ്ഞാനസ്യാഞ്ജനാസുത
ദ്വാത്രിംശാഖ്യോപനിഷദം സമഭ്യസ്യ നിവർത്തയ.

സാരം:— അതിലും വിജ്ഞാനം ദൃഢമായില്ലെങ്കിൽ, ഹേ അഞ്ജനാത്മജ, മുപ്പത്തിരണ്ടുപനിഷത്തുകരം നല്ലപോലെ അഭ്യസിച്ച് മോക്ഷത്തെ പ്രാപിക്കുക.

29 വിദേഹമുക്താവിച്ഛാ ചേദഷ്ടോത്തരശതം പഠ
താസാം ക്രമം സശാന്തിം ച ശൃണു വക്ഷ്യാമി തത്ത്വതഃ.

സാരം:— വിദേഹമുക്തിയാണ് ആഗ്രഹമെങ്കിൽ നൂററിഎട്ട് ഉപനിഷത്തുകരം പഠിക്കുക. അവയുടെ ക്രമവും ശാന്തിപാഠങ്ങളും യഥാക്രമം ഞാൻ പറയാം, കേട്ടുകൊള്ളുക.

30 ഈശകേന കഠ പ്രശ്നമുണ്ഡമാണ്ഡൂക്യതിത്തിരിഃ
ഐതരേയം ച ഛാന്ദോഗ്യം ബൃഹദാരണ്യകം തഥാ.

സാരം:— ഈശാവാസ്യം, കേനം, കഠം, പ്രശ്നം, മുണ്ഡകം, മാണ്ഡൂക്യം, തൈത്തിരീയം, ഐതരേയം, ഛാന്ദോഗ്യം, ബൃഹദാരണ്യകം.

31 ബ്രഹ്മകൈവല്യജാബാലശ്വേതാശ്വോ ഹംസ ആരുണിഃ
ഗർഭോ നാരായണോ ഹംസോ ബിന്ദുർനാദശിരഃ ശിഖാ.

സാരം:— ബ്രഹ്മം, കൈവല്യം, ജാബാലം, ശ്വേതാശ്വതരം, ഹംസം, ആരുണികം, ഗർഭം, മഹാനാരായണം, പരമഹംസം, ബ്രഹ്മബിന്ദു, അമൃതനാദം, അഥർവശിരം, അഥർവശിഖം.

32 മൈത്രായണീ കൗഷീതകീ ബൃഹജ്ജാബാലതാപനീ
കാലാഗ്നിരുദ്രമൈത്രേയീ സുബാലക്ഷുരിമന്ത്രികാ.

സാരം:— മൈത്രായണി, കൗഷീതകിബ്രാഹ്മണം, ബൃഹജ്ജാബാലം, നൃസിംഹപൂർവതാപിനി, നൃസിംഹോത്തരതാപിനി, കാലാഗ്നിരുദ്രം, മൈത്രേയീ, സുബാലം, ക്ഷുരികം, മന്ത്രികം.

33 സർവസാരം നിരാലംബം രഹസ്യം വജ്രസൂചികം
തേജോനാദധ്യാനവിദ്യായോഗതത്ത്വാത്മബോധകം.

സാരം:— സർവസാരം, നിരാലംബം, ശുകരഹസ്യം, വജ്രസൂചികം, തേജോബിന്ദു, നാദബിന്ദു, ധ്യാനബിന്ദു, ബ്രഹ്മവിദ്യ, യോഗതത്ത്വം, ആത്മപ്രബോധകം.

34 പരിവ്രാട് ത്രിശിഖീ സീതാ ചൂഡാ നിർവാണമണ്ഡലം
ദക്ഷിണാ ശരഭം സ്കന്ദം മഹാനാരായണാദ്വയം.

**സാരം:- നാരദപരിവ്രാജകം, ത്രിശിഖിബ്രാഹ്മണം, സീത, യോഗചൂഡാമണി, നിർവാണം, മണ്ഡലബ്രാഹ്മണം, ദക്ഷിണാമൂർത്തി, ശരഭം, സ്കന്ദം, ത്രിപാദ്വിഭൂതിമഹാനാരായണം, അദ്വയതാരകം.**

35 രഹസ്യം രാമതപനം വാസുദേവം ച മുദ്ഗലം
ശാണ്ഡില്യം പൈംഗലം ഭിക്ഷുമഹച്ഛാരീരകം ശിഖാ.

**സാരം:– രാമരഹസ്യം, (ശ്രീരാമപൂർവ്വതാപിനി, ശ്രീരാമോത്തരതാപിനി,) വാസുദേവം, മുദ്ഗലം, ശാണ്ഡില്യം, പൈംഗലം, ഭിക്ഷുകം, മഹം, ശാരീരകം, യോഗശിഖം.**

36 തുരീയാതീതസന്യാസപരിവ്രാജാക്ഷമാലികാ
അവ്യക്തൈകാക്ഷരം പൂർണ്ണാ സൂര്യാക്ഷ്യധ്യാത്മകുണ്ഡികാ.

**സാരം:–തുരീയാതീതം, സന്ന്യാസം, പരമഹംസപരിവ്രാജകം, അക്ഷമാലികം, അവ്യക്തം, ഏകാക്ഷരം, അന്നപൂർണ്ണാ, സൂര്യം, അക്ഷി, അദ്ധ്യാത്മം, കുണ്ഡികം.**

37 സാവിത്ര്യാത്മാ പാശുപതം പരം ബ്രഹ്മാവധൂതകം
ത്രിപുരാതപനം ദേവീത്രിപുരാ കഠഭാവന
ഹൃദയം കുണ്ഡലീ ഭസ്മ രുദ്രാക്ഷ ഗണ ദർശനം.

**സാരം:– സാവിത്രി, ആത്മം, പാശുപതബ്രഹ്മം, പരബ്രഹ്മം, അവധൂതം, ത്രിപുരതാപിനി, ദേവി, ത്രിപുരം, കഠരുദ്രം, ഭാവന, രുദ്രഹൃദയം, യോഗകുണ്ഡലിനി, ഭസ്മജാബാലം, രുദ്രാക്ഷജാബാലം, ഗണപതി, ദർശനം.**

38 താരസാരമഹാവാക്യപഞ്ചബ്രഹ്മാഗ്നിഹോത്രകം
ഗോപാലതപനം കൃഷ്ണം യാജ്ഞവൽക്യം വരാഹകം.

**സാരം:– താരസാരം, മഹാവാക്യം, പഞ്ചബ്രഹ്മം, പ്രാണാഗ്നിഹോത്രം, (ഗോപാലപൂർവതാപിനി, ഗോപാലോത്തരതാപിനി,) കൃഷ്ണം, യാജ്ഞവൽക്യം, വരാഹം.**

39 ശാട്യായനീ ഹയഗ്രീവം ദത്താത്രേയം ച ഗാരുഡം
കലിജാബാലിസൗഭാഗ്യരഹസ്യഋചമുക്തികാ.

**സാരം:–ശാട്യായനീയം, ഹയഗ്രീവം, ദത്താത്രേയം, ഗാരുഡം, കലിസന്തരണം, ജാബാലി, സൗഭാഗ്യലക്ഷ്മി, സരസ്വതീരഹസ്യം, ബഹ്വൃചം, മുക്തികം.**

40 ഏവമഷ്ടോത്തരശതം ഭാവനാത്രയനാശനം
ജ്ഞാനവൈരാഗ്യദാം പുംസാം വാസനാത്രയനാശനം.

**സാരം:– ഇപ്രകാരം നൂററിഎട്ടു് ഉപനിഷത്തുകരംഉണ്ടു്. ഇവ ഭാവനാത്രയനാശകവും, വാസനാത്രയനാശകവും, ദേഹികരംക്കു് ജ്ഞാനവൈരാഗ്യപ്രദവും ആകുന്നു.**

41 പൂർവ്വോത്തരേഷു വിഹിതതത്തച്ഛാന്തിപുരഃസരം
വേദവിദ്യാവ്രതസ്നാതദേശികസ്യ മുഖാത് സ്വയം.

42 ഗൃഹീത്വാ/ഷ്ടോത്തരശതം യേ പഠന്തി ദ്വിജോത്തമാഃ
പ്രാരബ്ധക്ഷയപര്യന്തം ജീവന്മുക്താ ഭവന്തി തേ.

**സാരം:– ഈ ഓരോ ഉപനിഷത്തിൻെറയും ആദ്യവസാനങ്ങളിൽ അതതിൻെറ ശാന്തിപാഠങ്ങരം ചേർത്തിട്ടുണ്ടു്. അവയോടുകൂടി ഏതൊരു ബ്രാഹ്മണശ്രേഷ്ഠന്മാർ ഈ നൂററിഎട്ടു് ഉപനിഷത്തുകളും, വേദവിദ്യാ വ്രതസ്നാതകനായിരിക്കുന്ന ഗുരുവിൻെറ മുഖത്തുനിന്നും പഠിക്കുന്നുവോ അവർ പ്രാരബ്ധം മുഴുവനും നശിക്കുന്നതുവരെ ജീവന്മുക്തന്മാരായിഭവിക്കുന്നു.**

**അക്കാലത്തു് ഉപനിഷത്തുകരം പഠിക്കുവാനുള്ളവാസനയും താൽപര്യവും, ബ്രാഹ്മണക്കും, ക്ഷത്രിയക്കും, വൈശ്യക്കും, മാത്രമേ ഉണ്ടായിരുന്നുള്ളു. അതുകൊണ്ടാണു് 'ദ്വിജോത്തമാഃ' എന്നുപറഞ്ഞിരിക്കുന്നതു്. ജീവിച്ചിരിക്കവേതന്നെ മുക്തനായുള്ളവനാണു് ജീവന്മുക്തൻ.**

43 തതഃ കാലവശാദേവ പ്രാരബ്ധേ തു ക്ഷയം ഗതേ
വൈദേഹീം മാമകീം മുക്തിം യാന്തി നാസ്ത്യത്ര സംശയഃ.

**സാരം:– അനന്തരം കാലക്രമത്തിൽ പ്രാരബ്ധക്ഷയം വരുമ്പോരം അവർ എന്നോടുചേന്നു് വിദേഹമുക്തിയെ പ്രാപിക്കുന്നു. അതിൽ സംശയമില്ല.**

44 സർവ്വോപനിഷദാം മദ്ധ്യേ സാരമഷ്ടോത്തരം ശതം
സകൃച്ഛ്രവണമാത്രേണ സർവ്വാഘൗഘനികൃന്തനം.

**സാരം:– എല്ലാഉപനിഷത്തുകളിലും വച്ചു് സാരഭൂതങ്ങളായ ഈ നൂററിഎട്ടു് ഉപനിഷത്തുകളും ഒരു തവണയെങ്കിലും ശ്രവിച്ചാൽ പോലും സർവപാപങ്ങളും നശിക്കുന്നു.**

45 മയോപദിഷ്ടം ശിഷ്യായ തുഭ്യം പവനനന്ദന
ഇദം ശാസ്ത്രം മയാഽദിഷ്ടം ഗുഹ്യമഷ്ടോത്തരം ശതം.
46 ജ്ഞാനതോഽജ്ഞാനതോ വാപി പഠതാം ബന്ധമോചകം
രാജ്യം ദേയം ധനം ദേയം യാചതഃ കാമപൂരണം.
47 ഇദമഷ്ടോത്തരശതം ന ദേയം യസ്യ കസ്യ ചിത്
നാസ്തികായ കൃതഘ്നായ ദുരാചാരരതായ വൈ.
48 മദ്ഭക്തി വിമുഖായാപി ശാസ്ത്രഗർത്തേഷുമുഹ്യതേ
ഗുരുഭക്തിവിഹീനായ ദാതവ്യം ന കദാചന.

**സാരം:—** ഹേ വായുപുത്ര, ശിഷ്യനായ നിനക്കു ഞാൻ ഉപദേശിച്ചുതന്നിട്ടുള്ളതും, നിർദ്ദേശിച്ചുതന്നിട്ടുള്ളതും, രഹസ്യവുമായ ഈ നൂററിഎട്ടു് ഉപനിഷത്തുകൾ അറിഞ്ഞോ അറിയാതെയോ പഠിക്കുന്നവക്കു് അവ ബന്ധമോചകമായിഭവിക്കുന്നു. അഭിലാഷപൂർത്തിക്കു് ധനമോ, രാജ്യമോ ദാനം ചെയ്യാവുന്നതാണു്.

എന്നാൽ ഈ നൂററിഎട്ടു് ഉപനിഷത്തുകളും എല്ലാവക്കും കൊടുക്കാവുന്നതല്ല. വിശേഷിച്ചും, നാസ്തികനും, കൃതഘ്നനും, ദുരാചാരതത്പരനും, മദ്ഭക്തിവിഹീനനും, അസത്തായ ശാസ്ത്രഗർത്തങ്ങളിൽ പതിച്ചു് മോഹിച്ചുപോയവനും, ഗുരുഭക്തിയില്ലാത്തവനും ഒരിക്കലും കൊടുക്കപ്പെടാവുന്നതല്ല.

49 സേവാപരായ ശിഷ്യായ ഹിതപുത്രായ മാരുതേ
മദ്ഭക്തായ സുശീലായ കുലീനായ സുമേധസേ.
50 സമ്യക് പരീക്ഷ്യ ദാതവ്യമേവമഷ്ടോത്തരം ശതം
യഃ പഠേച്ഛൃണയാദ്വാഽപി സ മാമേതി ന സംശയഃ.
തദേത ദൃചാഭ്യുക്തം:—

**സാരം:—** അല്ലയോമാരുതേ, സേവാതൽപരനായ ശിഷ്യനും ഹിതകാരിയായ പുത്രനും, എന്റെ ഭക്തനും, സുശീലനും, കുലീനനും, ബുദ്ധിമാനും ആയ ശിഷ്യനെ നല്ലപോലെ പരീക്ഷിച്ചതിനു ശേഷം അവനു് ഈ നൂററിഎട്ടു് ഉപനിഷത്തുകളും ഉപദേശിക്കാവുന്നതാണു്. ആരാണോ ഈ ഉപനിഷത്തുകൾ കേൾക്കുകയോ, പഠിക്കുകയോ ചെയ്യുന്നതു് അവൻപോലും എന്നെത്തന്നെ പ്രാപിക്കുന്നു. സംശയമില്ല. അതിനെക്കുറിക്കുന്ന വേദവാക്യമുണ്ടു്.

51 വിദ്യാ ഹ വൈ ബ്രാഹ്മണമാജഗാമ
ഗോപായ മാ ശേവധിഷ്ടേഽഹമസ്മി.

അസൂയകായാനൃജവേ ശഠായ
മാ മാ ബ്രൂയാ വീര്യവതീ തഥാ സ്യാം.
52 യമേവ വിദ്യാശ്രുതമപ്രമത്തം
മേധാവിനം ബ്രഹ്മചര്യോപപന്നം
തസ്മാ ഇമാമുപസന്നായ സമ്യക്
പരീക്ഷ്യ ദദ്യാദ്വൈഷ്ണവീമാത്മനിഷ്ഠാം.

സാരം:– ഒരിക്കൽ വിദ്യ ബ്രാഹ്മണനെ സമീപിച്ച് ഇങ്ങനെ പറഞ്ഞു:–'അങ്ങ് എന്നെ രഹസ്യമായി സംരക്ഷിക്കണം. അങ്ങയ്ക്ക് ഞാൻ ഒരു നിക്ഷേപവസ്തുവാണ്.(നിധിക്കതുല്യമാണ്.)അസൂയാലു, വക്രബുദ്ധി, ശഠൻ എന്നിവർക്ക് എന്നെ ഒരിക്കലും ദാനംചെയ്യരുത്. എന്നാൽ മാത്രമേ ഞാൻ എന്നെന്നും വീര്യവതിയായിരിക്കുകയുള്ളൂ.'

എന്നാൽ, വിദ്യാശ്രുതനും, അപ്രമത്തനും, മേധാവിയും, ബ്രഹ്മനിഷ്ഠാനിരതനും ആയ ഏതൊരുവനാണോ, ഉപദേശലബ്ധിക്കായി സമീപിക്കുന്നത്, അവനെ നല്ലതുപോലെ പരീക്ഷിച്ചതിനുശേഷമേ, അവന് വൈഷ്ണവീവിദ്യയായ ഈ ആത്മവിദ്യയെ പ്രദാനം ചെയ്യാവൂ.

## ശാന്തിപാഠങ്ങൾ

[ഓരോ ഉപനിഷത്തിനും ഓരോ ശാന്തിപാഠം ഉണ്ട്. ആ ശാന്തിപാഠം മനനം ചെയ്തതിനുശേഷമാണ് ഉപനിഷത്തുകൾ പഠിച്ചു തുടങ്ങേണ്ടത്. ഓരോ വേദത്തിലും അടങ്ങിയിരിക്കുന്ന ഉപനിഷത്തുകൾ ഏവയാണെന്നും, അവയുടെ ശാന്തിപാഠങ്ങൾ ഏവയാണെന്നും പ്രതിപാദിക്കുകയാണ് ഈ ഖണ്ഡത്തിലെ ഉദ്ദേശ്യം. ഏതൊരു മഹാപുരുഷനും നിത്യാനന്ദാനുഭൂതിക്ക് ജ്ഞാനം അനുപേക്ഷണീയമാണെന്നും, അതിന് ഉപനിഷത്തുകൾ പഠിക്കേണ്ടതാണെന്നും ശ്രീരാമചന്ദ്രൻ ഈ ഖണ്ഡത്തിൽ സ്ഥാപിച്ചിരിക്കുന്നു.]

1 അഥ ഹൈനം ശ്രീരാമചന്ദ്രം മാരുതിഃ പപ്രച്ഛ
ഋഗ്വേദാദിവിഭാഗേന പൃഥക് ശാന്തിമനുബ്രൂഹീതി.
സ ഹോവാച ശ്രീരാമഃ

ഐതരേയകൗഷീതകീനാദബിന്ദ്വാത്മ പ്രബോധനിർവാണ മുദ്ഗലാക്ഷമാലികാ ത്രിപുരാസൗഭാഗ്യ ബഹ്വൃചാനാ മൃഗ്വേദ ഗതാനാം ദശസംഖ്യാകാനാമുപനിഷദാം വാങ്മേ മനസീതി ശാന്തിഃ.

**സാരം:— അനന്തരം ഹനുമാൻ ശ്രീരാമചന്ദ്രനോടു ചോദിച്ചു:— "ഋഗ്വേദാദി വിഭാഗപ്രകാരമുള്ള ഭിന്നങ്ങളായ ശാന്തിപാഠങ്ങളെ എനിക്കു പറഞ്ഞുതന്നാലും."**

**ശ്രീരാമചന്ദ്രൻ പറഞ്ഞു—ഐതരേയം, കൗഷീതകി ബ്രാഹ്മണം, നാദബിന്ദു, ആത്മപ്രബോധം, നിർവാണം, മുദ്ഗലം, അക്ഷമാലിക, ത്രിപുരതാപിനി, സൗഭാഗ്യലക്ഷ്മി, ബഹ്വൃചം എന്നീ പത്തു ഉപനിഷത്തുകളും ഋഗ്വേദാന്തർഗ്ഗതങ്ങളാകുന്നു. ഇവയുടെ ശാന്തി പാഠം "വാങ്മേമനസി" എന്നു തുടങ്ങുന്നതുമാകുന്നു.**

വാങ്മേമനസി എന്നാരംഭിക്കുന്ന ശാന്തിപാഠം—

ഓം. വാങ്മേ മനസി പ്രതിഷ്ഠിതാ മനോ മേ വാചി
പ്രതിഷ്ഠിതമാവിരാവീർമ ഏധി വേദസ്യ മ ആണീസ്ഥഃ
ശ്രുതം മേ മാപ്രഹാസീരനേനാധീതേനാഹോരാത്രാൻ
സംദധാമി ഋതം വദിഷ്യാമി. സത്യം വദിഷ്യാമി,
തന്മാമവതു, തദ് വക്താരമവതു, അവതു മാം,
അവതു വക്താരമവതു വക്താരം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

**സാരം:— എന്റെ വാക്ക് മനസ്സിൽ പ്രതിഷ്ഠിതമാകട്ടെ. എന്റെ മനസ്സ് വാക്കിലും പ്രതിഷ്ഠിതമാകട്ടെ. അല്ലയോ സ്വയം പ്രകാശ സ്വരൂപമായ ബ്രഹ്മൻ, അങ്ങ് എന്നിൽ പ്രകാശിക്കണേ. വേദങ്ങളെ പ്രകാശിപ്പിക്കുന്ന തത്വങ്ങളെ സുഗ്രഹീതമാകുന്നതിന് എന്റെ മനസ്സും, വാക്കും എനിക്കു ശാന്തിനൽകണേ. ഞാൻപഠിക്കുന്ന വേദങ്ങളെ എന്നെ ഉപേക്ഷിക്കാതിരിക്കട്ടെ. ഞാൻ രാപകൽ ആ വേദജ്ഞാനി യായിഭവിക്കട്ടെ. ഞാൻ സത്യമേ ചിന്തിക്കുകയുള്ളു. സത്യമേ സംസാരിക്കുകയുള്ളു. അതു് എന്നെ സംരക്ഷിക്കുമാറാകട്ടെ. അതു് എന്നെയും ഗുരുവിനെയും രക്ഷിക്കുമാറാകട്ടെ.**

**ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ**

2 ഈശാവാസ്യബൃഹദാരണ്യജാബാലഹംസപരമഹംസ സുബാല മന്ത്രികാനിരാലംബ ത്രിശിഖീബ്രാഹ്മണമണ്ഡല ബ്രാഹ്മണാദ്വയതാരക പൈംഗലഭിക്ഷുതുരീയാതീതാ ദ്ധ്യാത്മ താരസാരയാജ്ഞവൽക്യശാട്യായനീമുക്തികാനാം ശുക്ലയജുർവേദഗതാനാമേകോനവിംശതി സംഖ്യകാനാമുപനിഷദാം പൂർണ്ണമദ ഇതിശാന്തിഃ.

സാരം:— ഈശാവാസ്യം, ബൃഹദാരണ്യകം, ജാബാലം, ഹംസം, പരമഹംസം, സുബാലം, മന്ത്രികം, നിരാലംബം, ത്രിശിഖീബ്രാഹ്മണം, മണ്ഡലബ്രാഹ്മണം, അദ്വയതാരകം, പൈംഗലം, ഭിക്ഷുകം, തുരീയാതീതം, അദ്ധ്യാത്മം, താരസാരം, യാജ്ഞവൽക്യം ശാട്യായനീയം, മുക്തികം എന്നീ പത്തൊൻപതുപനിഷത്തുകളും ശുക്ളയജുർവേദാന്തർഗ്ഗതങ്ങളാകുന്നു. ഇവയുടെ ശാന്തിപാഠം "പൂർണ്ണമദഃ" എന്നുതുടങ്ങുന്നതുമാണ്.

"പൂർണ്ണമദഃ" എന്നാരംഭിക്കുന്ന ശാന്തിപാഠം—

ഓം. പൂർണ്ണമദഃ പൂർണ്ണമിദം പൂർണ്ണാത് പൂർണ്ണമുദച്യതേ.
പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവശിഷ്യതേ.
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

സാരം:— അതു് (ബ്രഹ്മം) പൂർണ്ണമാകുന്നു. ഇതു് (പ്രപഞ്ചം) പൂർണ്ണമാകുന്നു. ബ്രഹ്മത്തിൽനിന്നു് പ്രപഞ്ചം ഉണ്ടാകുന്നു. പൂർണ്ണതയിൽ നിന്നു പൂർണ്ണത ജനിക്കുന്നു. ബ്രഹ്മത്തിൽനിന്നു പ്രപഞ്ചത്തെ എടുത്തു കളഞ്ഞാലും അവശേഷിക്കുന്നതു് പൂർണ്ണം തന്നെയാകുന്നു.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

3 കഠവല്ലീ തൈത്തിരീയകബ്രഹ്മകൈവല്യ ശ്വേതാശ്വതര ഗർഭ നാരായണാമൃതബിന്ദ്വമൃതനാദകാലാഗ്നിരുദ്രക്ഷുരി കാസർവ്വസാര ശുകരഹസ്യ തേജോബിന്ദു ധ്യാനബിന്ദു ബ്രഹ്മവിദ്യായോഗതത്ത്വ ദക്ഷിണാമൂർത്തി സ്കന്ദശാരീരക യോഗശിഖൈകാക്ഷരാക്ഷ്യവധൂത കഠരുദ്രഹൃദയയോഗ കുണ്ഡലിനീ പഞ്ചബ്രഹ്മ പ്രാണാഗ്നിഹോത്രവരാഹ

കലിസന്തരണ സരസ്വതീരഹസ്യാനാം കൃഷ്ണയജൂർവേദ ഗതാനാം ദ്വാത്രിംശത് സംഖ്യാകാനാമുപനിഷദാം സഹ നാവവത്വിതി ശാന്തിഃ.

**സാരം:—** കാവല്ലി, തൈത്തിരീയം, ബ്രഹ്മം, കൈവല്യം, ശ്വേതാശ്വതരം, ഗർഭം, നാരായണം, അമൃതബിന്ദു, അമൃതനാദം, കാലാഗ്നിരുദ്രം, ക്ഷുരികം, സർവസാരം, ശുകരഹസ്യം, തേജോബിന്ദു, ധ്യാനബിന്ദു, ബ്രഹ്മവിദ്യ, യോഗതത്ത്വം, ദക്ഷിണാമൂർത്തി, സ്കന്ദം, ശാരീരകം, യോഗശിഖ, ഏകാക്ഷരം, അക്ഷി, അവധൂതം, കഠരുദ്രം, രുദ്രഹൃദയം, യോഗകുണ്ഡലിനി, പഞ്ചബ്രഹ്മം, പ്രാണാഗ്നിഹോത്രം, വരാഹം, കലിസന്തരണം, സരസ്വതീരഹസ്യം എന്നീ മുപ്പത്തിരണ്ട് ഉപനിഷത്തുകളും കൃഷ്ണയജൂർവേദാന്തർഗ്ഗതങ്ങളാകുന്നു. ഇവയുടെ ശാന്തിപാഠം "സഹനാവവതു" എന്നുതുടങ്ങുന്നതുമാകുന്നു.

"സഹനാവതു" എന്നു തുടങ്ങുന്ന ശാന്തിപാഠം—

ഓം. സഹ നാവവതു. സഹ നൗ ഭുനക്തു. സഹവീര്യം കരവാവഹൈ. തേജസ്വി നാവധീതമസ്തു മാ വിദ്വിഷാവഹൈ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

**സാരം:—** നമ്മൾ രണ്ടുപേരും (ഗുരുവും, ശിഷ്യനും) ഒന്നിച്ച് രക്ഷിക്കപ്പെടട്ടെ. നമ്മൾ രണ്ടുപേരും ഒന്നിച്ച് സാമർത്ഥ്യത്തെ പ്രാപിക്കട്ടെ. നമ്മുടെ വിദ്യാഭ്യാസം തേജോമയമായിരിക്കട്ടെ. നാം പരസ്പരം വിദ്വേഷം കാണിക്കരുത്.

**ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.**

4 കേന ഛാന്ദോഗ്യാരുണിമൈത്രായണി മൈത്രേയീവജ്ര സൂചികാ യോഗചൂഡാമണി വാസുദേവ മഹത്സന്യാസാവ്യക്തകുണ്ഡികാ സാവിത്രീ രുദ്രാക്ഷജാബാലദർശന ജാബാലീനാം സാമവേദഗതാനാം ഷോഡശസംഖ്യാകാനാമുപനിഷദാമാപ്യായന്ത്വിതി ശാന്തിഃ.

**സാരം:—** കേനം, ഛാന്ദോഗ്യം, ആരുണി, മൈത്രായണി, മൈത്രേയി, വജ്റസൂചിക, യോഗചൂഡാമണി, വാസുദേവം, മഹം, സന്യാസം, അവ്യക്തം, കുണ്ഡികം, സാവിത്രി, രുദ്രാക്ഷജാബാലം, ദർശനം, ജാബാലി എന്നീ പതിനാറുപനിഷത്തുകളും സാമവേദാന്തർഗ്ഗതങ്ങളാകുന്നു. ഇവ്യുടെ ശാന്തിപാഠം "ആപ്യായന്തു" എന്നു തുടങ്ങുന്നതുമാകുന്നു.

"ആപ്യായന്തു" എന്നു തുടങ്ങുന്ന ശാന്തിപാഠം—

ഓം. ആപ്യായന്തു മമാംഗാനി വാക് പ്രാണശ്ചക്ഷുഃ ശ്രോത്രമഥോ ബലമിന്ദ്രിയാണി ച സർവാണി സർവം ബ്രഹ്മൗപനിഷദം മാഹം ബ്രഹ്മ നിരാകുര്യാം മാ മാ ബ്രഹ്മ നിരാകരോത് അനിരാകരണമസ്ത്വനിരാകരണം മേ അസ്തു, തദാത്മനി നിരതേ യ ഉപനിഷത്സു ധർമ്മാസ്തേ മയി സന്തു തേ മയി സന്തു.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

സാരം:- എൻെറ അംഗങ്ങൾ വൃദ്ധിയെ പ്രാപിക്കട്ടെ. വാക്ക്, പ്രാണൻ, കണ്ണുകൾ, ചെവികൾ, ബലം, ഇന്ദ്രിയങ്ങൾ ഇവയെല്ലാം വൃദ്ധിയെ പ്രാപിക്കട്ടെ. എല്ലാ ഉപനിഷത്തുകളും ബ്രഹ്മസ്വരൂപങ്ങളാകുന്നു. ഞാൻ ആ ബ്രഹ്മത്തെ ത്യജിക്കാതിരിക്കട്ടെ. ബ്രഹ്മം എന്നെ ത്യജിക്കാതിരിക്കട്ടെ. ബ്രഹ്മരതനായ എനിക്ക് ഉപനിഷദ്ധർമ്മപ്രാപ്തി കൈവരട്ടെ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

5 പ്രശ്നമുണ്ഡകമാണ്ഡൂക്യാഥർവശിരോഥർവശിഖാബൃഹജ്ജാബാലനൃസിംഹതാപനീ നാരദപരിവ്രാജകസീതാശരഭ മഹാനാരായണ രാമരഹസ്യ രാമതാപനീ ശാണ്ഡില്യ പരമഹംസ പരിവ്രാജകാന്നപൂർണ്ണാസൂര്യാത്മപാശുപത പരബ്രഹ്മത്രിപുരാതപന ദേവീ ഭാവനാഭസ്മജാബാലഗണപതി മഹാവാക്യ ഗോപാലതപനകൃഷ്ണഹയഗ്രീവദത്താത്രേയഗാരുഡാനാമഥർവവേദ ഗതാനാമേകത്രിംശത്സംഖ്യാകാനാമുപനിഷദാം ഭദ്രം കർണ്ണേഭിരിതി ശാന്തിഃ.

സാരം:— പ്രശ്നം, മുണ്ഡകം, മാണ്ഡൂക്യം അഥർവശിരം, അഥർവശിഖ, ബൃഹജ്ജാബാലം, നൃസിംഹതാപിനി, നാരദപരിവ്രാജകം, സീത, ശരഭം, മഹാനാരായണം, രാമരഹസ്യം, രാമതാപിനി, ശാണ്ഡില്യം, പരമഹംസപരിവ്രാജകം, അന്നപൂർണ്ണ സൂര്യം, ആത്മം, പാശുപതം, പരബ്രഹ്മം, ത്രിപുരാതാപനി, ദേവി, ഭാവന, ഭസ്മജാബാലം, ഗണപതി, മഹാവാക്യം, ഗോപാലതപനം, കൃഷ്ണം, ഹയഗ്രീവം, ദത്താത്രേയം, ഗാരുഡം എന്നീ

മുപ്പത്തിഒന്നു് ഉപനിഷത്തുകറം അഥർവവേദാന്തർഗ്ഗതങ്ങളും ഇവ യുടെ ശാന്തിപാഠം 'ഭദ്രംകർണ്ണേഭി'എന്നുതുടങ്ങുന്നതുമാകുന്നു.

"ഭദ്രം കർണ്ണേഭി" എന്നു തുടങ്ങുന്ന ശാന്തിപാഠം—

ഓം ഭദ്രം കർണ്ണേഭിഃ ശൃണുയാമ ദേവാ ഭദ്രം
പശ്യേമാക്ഷഭിർയജത്രാഃ. സ്ഥിരൈരംഗൈസ്തുഷ്ടുവാം
സസ്തനൂഭിർവ്യശേമ ദേവഹിതം യദായുഃ. സ്വസ്തി ന
ഇന്ദ്രോ വൃദ്ധശ്രവാഃ. സ്വസ്തി നഃ പൂഷാ വിശ്വവേദാഃ.
സ്വസ്തി നസ്താർക്ഷ്യോ അരിഷ്ടനേമിഃ. സ്വസ്തി നോ
ബൃഹസ്പതിർദധാതു. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

സാരം:— അല്ലയോ സംപൂജ്യന്മാരായ ദേവന്മാരേ, ഞങ്ങറം കാതുകറം കൊണ്ടു് ശുഭമായുള്ളവ കേറക്കട്ടെ. കണ്ണുകറംകൊണ്ടു് മംഗളങ്ങളായവ ദർശിക്കട്ടെ. ശരീരംകൊണ്ടും അംഗങ്ങറംകൊണ്ടും നിങ്ങളെസ്തുതിച്ചുകൊണ്ടിരിക്കട്ടെ. ദേവന്മാർ ഞങ്ങറംക്കു നിശ്ചയിച്ചിട്ടുള്ള ആയുസ്സു മുഴവൻ ഞങ്ങറം അനുഭവിക്കട്ടെ. യശസ്വിയായ ഇന്ദ്രൻ ഞങ്ങറംക്കുമംഗളമരുളട്ടെ. സർവ്വജ്ഞനായ പൂഷാദേവൻ ഞങ്ങറംക്കു മംഗളം കൈവരുത്തട്ടെ. അപ്രതിരോധ്യഗതിമാനായ ഗരുഡൻ ഞങ്ങറംക്കു മംഗളം പ്രദാനം ചെയ്യട്ടെ. ബൃഹസ്പതി ഞങ്ങറംക്കു നന്മ കൈവരുത്തട്ടെ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

ഇപ്രകാരം ഋഗ്വേദത്തിലെ പത്തു ഉപനിഷത്തുകറംക്കു 'വാങ്മേമനസി'എന്നും, ശുക്ലയജുർവേദത്തിലെ പത്തൊൻപതുപനിഷത്തുകറംക്കു 'പൂർണ്ണമദഃ'എന്നും, കൃഷ്ണയജുർവേദത്തിലെ മുപ്പത്തിരണ്ടു് ഉപനിഷത്തുകറംക്കു 'സഹനാവവതു' എന്നും, സാമവേദത്തിലെ പതിനാറുപനിഷത്തുകറംക്കു 'ആപ്യായന്തു' എന്നും, അഥർവവേദത്തിലെ മുപ്പത്തിഒന്നുപനിഷത്തുകറംക്കു 'ഭദ്രം കർണ്ണേഭിഃ' എന്നും ആരംഭിക്കുന്ന ശാന്തിപാഠങ്ങറം മഹർഷിമാർ നിർദ്ദേശിച്ചിരിക്കുന്നു. ഓരോ ഉപനിഷത്തും വായിക്കുവാൻ തുടങ്ങുമ്പോഴും, അവസാനിക്കുമ്പോഴും ഈ ശാന്തിപാഠങ്ങറം ഭക്തിപൂർവ്വം ചൊല്ലി ബ്രഹ്മധ്യാനം ചെയ്തിരിക്കണമെന്നാണു വിധി.

6 മുമുക്ഷവഃ പുരുഷാഃ സാധനചതുഷ്ടയസമ്പന്നാഃശ്രദ്ധാവന്തഃ
സത്കുലഭവം ശ്രോത്രിയം ശാസ്ത്രവാത്സല്യഗുണവന്തമ
കുടിലം സർവ്വഭൂതഹിതേ രതം ദയാസമുദ്രം സദ്ഗുരും വിധി
വദുപസംഗമ്യോപഹാരപാണയോ£ഷ്ടോത്തരശതോപ—

നിഷദം വിധിവദധീത്യ ശ്രവണമനനനിദിദ്ധ്യാസനാനി
നൈരന്തര്യേണ കൃത്വാ പ്രാരബ്ധക്ഷയാദ്ദേഹത്രയഭംഗം
പ്രാപ്യോപാധി വിനിർമ്മുക്തഘടാകാശവത് പരിപൂർണ്ണതാ
വിദേഹമുക്തിഃ, സൈവ കൈവല്യമുക്തിരിതി.

സാരം:_സാധനചതുഷ്ടയസമ്പന്നരായ ജിജ്ഞാസുക്കൾ, ശ്രദ്ധാലുവും, കുലീനനും, ശ്രോത്രിയനും, ശാസ്ത്രങ്ങളോട് അപാരമായ വാത്സല്യമുള്ളവനും, ഗുണവാനും, ഋജുബുദ്ധിയും സർവ്വഭൂതങ്ങളുടെയും ഹിതം പ്രവൎത്തിക്കുന്നതിൽ തത്പരനും, ദയാവാരിധിയും ആയ സദ്ഗുരുവിനെ ഉപഹാരാദികളോടുകൂടി യഥാവിധി സമീപിച്ച് ഈ നൂററിഎട്ട് ഉപനിഷത്തുകളും വിധിപ്രകാരം അദ്ധ്യയനം ചെയ്ത് ശ്രവണമനനനിദിദ്ധ്യാസനങ്ങൾ നിരന്തരം അനുഷ്ഠിച്ച് പ്രാരബ്ധക്ഷയം വരുമ്പോൾ ദേഹനാശംഭവിച്ച് ഉപാധിരഹിതമായ ഘടാകാശം എന്നപോലെ പരിപൂർണ്ണതയെ പ്രാപിക്കുന്നു. അതാണു വിദേഹമുക്തി. അതുതന്നെയാണു കൈവല്യമുക്തി.

7 അത ഏവ ബ്രഹ്മലോകസ്ഥാ അപി ബ്രഹ്മമുഖാ ദേവാന്ത
ശ്രവണാദി കൃത്വാ തേന സഹ കൈവല്യം
ലഭന്തേ, അതഃ സർവ്വേഷാം കൈവല്യമുക്തിർജ്ഞാനമാ
ത്രേണോക്താ, ന കർമ്മസാംഖ്യയോഗോപാസനാദിഭിരി
ത്യുപനിഷത്.

സാരം:_ അതുകൊണ്ടുതന്നെയാണ് ബ്രഹ്മലോകസ്ഥന്മാർപോലും ബ്രഹ്മാവിന്റെ മുഖത്തുനിന്നും വേദാന്തശ്രവണാദികൾ അനുഷ്ഠിച്ച് ബ്രഹ്മാവിനോടുകൂടിത്തന്നെ കൈവല്യത്തെ പ്രാപിക്കുന്നത്. അതുകൊണ്ട് എല്ലാവൎക്കും കൈവല്യമുക്തി ലഭിക്കുന്നതു ജ്ഞാനംകൊണ്ടുമാത്രമാണെന്നും, കർമ്മസാംഖ്യയോഗോപാസനാദികൾകൊണ്ടല്ലെന്നും പറയപ്പെടുന്നു. എന്നാണ് ഉപനിഷന്മതം.

ബ്രഹ്മലോകം പ്രാപിച്ചാൽപോലും, കൈവല്യമുക്തി_ജനനമരണരഹിതമായ അവസ്ഥ_സിദ്ധിക്കുന്നില്ല. ജ്ഞാനം ലഭിക്കുന്നതിന് ഉപനിഷത്തുകൾ ശരിക്കുപഠിച്ച് ആശയങ്ങൾ അനുഭവിച്ചറിയേണ്ടിയിരിക്കുന്നു എന്ന് ഭഗവാൻ ശ്രീരാമചന്ദ്രൻ അസന്ദിഗ്ദ്ധമായി പ്രഖ്യാപിച്ചിരിക്കുന്നു.

ഒന്നാം അദ്ധ്യായം അവസാനിച്ചു

1 തഥാ ഹൈനം ശ്രീരാമചന്ദ്രം മാരുതിഃ പപ്രച്ഛ, കേയം വാ തത്സിദ്ധിഃ സിദ്ധ്യാ വാ കിം പ്രയോജനമിതി. സ ഹോവാച ശ്രീരാമഃ പുരുഷസ്യ കർത്തൃത്വഭോക്തൃത്വസുഖദുഃഖാദിലക്ഷണശ്ചിത്തധർമ്മഃ ക്ലേശരൂപത്വാദ് ബന്ധോ ഭവതി, തന്നിരോധനം ജീവന്മുക്തിഃ. ഉപാധിവിനിർമ്മുക്തഘടാകാശവത്പ്രാരബ്ധക്ഷയാദ്വിദേഹമുക്തിഃ ജീവന്മുക്തിവിദേഹമുക്ത്യോരഷ്ടോത്തരശതോപനിഷദഃ പ്രമാണം, കർത്തൃത്വാദിദുഃഖനിവൃത്തിദ്വാരാ നിത്യാനന്ദാവാപ്തിഃ പ്രയോജനം ഭവതി, തത്പുരുഷപ്രയത്നസാദ്ധ്യം ഭവതി,യഥാപുത്രകാമേഷ്ടിനാ പുത്രം വാണിജ്യാദിനാവിത്തം ജ്യോതിഷ്ടോമേന സ്വർഗ്ഗം തഥാ പുരുഷപ്രയത്നസാദ്ധ്യവേദാന്തശ്രവണാദിജനിതസമാധിനാ ജീവന്മുക്ത്യാദിലാഭോ ഭവതി, സർവ്വവാസനാക്ഷയാത്തല്ലാഭഃ.

സാരം:– ഹനുമാൻ വീണ്ടും ശ്രീരാമനോടുചോദിച്ചു. ഭഗവാനെ, ജീവന്മുക്തി എന്നാൽ എന്താണ്? വിദേഹമുക്തി എന്നാലെന്താണ്? അതിനുപ്രമാണം എന്താണ്? എങ്ങനെയാണ് അവയുടെസിദ്ധി കൈവരുന്നതു്? ആ സിദ്ധികൊണ്ടുള്ള പ്രയോജനമെന്തു്?

ശ്രീരാമൻ പറഞ്ഞു.– പുരുഷൻെറ കർത്തൃത്വഭോക്തൃത്വസുഖദുഃഖാദിരൂപമായ ചിത്തധർമ്മം ക്ലേശരൂപമായതുകൊണ്ടു് അതു ബന്ധമാകുന്നു. അതിൻെറ നിരോധമാണ് ജീവന്മുക്തി. ഉപാധിവിനിർമ്മുക്തമായ ഘടാകാശം പോലെ പ്രാരബ്ധക്ഷയത്താലുണ്ടാകുന്നതാണ് വിദേഹമുക്തി. ജീവന്മുക്തിക്കും വിദേഹമുക്തിക്കും പ്രമാണം നൂററി എട്ടു് ഉപനിഷത്തുകൾ തന്നെയാണ്. കർത്തൃത്വാദിദുഃഖനിവൃത്തി മുഖേന ലഭിക്കുന്ന നിത്യാനന്ദപ്രാപ്തിയാണ് പ്രയോജനം. അതു് പുരുഷപ്രയത്നത്താൽ സാധിക്കേണ്ടതാണ്. പുത്രകാമേഷ്ടികൊണ്ടു് പുത്രനും, വാണിജ്യത്താൽ വിത്തവും, ജ്യോതിഷ്ടോമം എന്ന യാഗത്താൽ സ്വർഗ്ഗവും കൈവരുന്നതുപോലെ പുരുഷപ്രയത്നസാദ്ധ്യമാകുന്ന വേദാന്തശ്രവണാദികളാൽ ലഭിക്കുന്നസമാധികൊണ്ടു് ജീവന്മുക്തി മുതലായവ ലഭിക്കുന്നു. സർവ്വവിധമായ വാസനകളും ക്ഷയിച്ചതിനുശേഷം മാത്രമേ അവ ലഭിക്കുകയുള്ളു.

അത്ര ശ്ലോകാ ഭവന്തി:—

1 ഉച്ഛാസ്ത്രം ശാസ്ത്രിതം ചേതി പൌരുഷം ദ്വിവിധം മതം
തത്രോച്ഛാസ്ത്രമനർത്ഥായ പരമാർത്ഥായ ശാസ്ത്രിതം.

സാരം:— ശാസ്ത്രലംഘനം, ശാസ്ത്രാനുസൃതമായ പ്രവർത്തനം എന്നു് പൌരുഷം(പുരുഷപ്രയത്നം)രണ്ടുവിധമുണ്ടെന്നു പറയപ്പെടുന്നു. അവയിൽ ശാസ്ത്രലംഘനം അനർത്ഥപ്രാപ്തിക്കും, ശാസ്ത്രാനുസൃതമായ പ്രവർത്തനം പരമാർത്ഥലാഭത്തിനും കാരണമാകുന്നു.

2 ലോകവാസനയാ ജന്തോഃ ശാസ്ത്രവാസനയാപി ച
ദേഹവാസനയാ ജ്ഞാനം യഥാവന്നൈവ ജായതേ.

സാരം:— പ്രാണികൾക്കു് ലോകവാസനകൊണ്ടും ശാസ്ത്രവാസനകൊണ്ടും ദേഹവാസനകൊണ്ടും വേണ്ടവിധം ജ്ഞാനം ലഭിക്കുന്നില്ല.

3 ദ്വിവിധോ വാസനാവ്യൂഹഃ ശുഭശ്ചൈവാശുഭശ്ച തൌ
വാസനൌഘേന ശുദ്ധേന തത്ര ചേദനുനീയസേ.

4 തത്ക്രമേണാശു തേനൈവ മാമകം പദമാപ്നുഹി
അഥ ചേദശുഭോ ഭാവസ്ത്വാം യോജയതി സങ്കടേ.

സാരം:— ഹേ മാരുതേ, വാസനാസമൂഹം ശുഭമെന്നും, അശുഭമെന്നും രണ്ടുവിധമുണ്ടു്. അവയിൽ നീ വിശുദ്ധവാസനകളാൽ നയിക്കപ്പെടുകയാണെങ്കിൽ അതുകൊണ്ടുതന്നെ ക്രമേണ നീ എന്റെ പദത്തെ പ്രാപിക്കും. നേരേമറിച്ചു് അശുഭവാസനകളാലാണു് നീ നയിക്കപ്പെടുന്നതെങ്കിൽ നീ സങ്കടത്തിലേക്കാണു് നയിക്കപ്പെടുന്നതു്.

5 പ്രാക്തനസ്തദസൌ യത്നാത് ജേതവ്യോ ഭവതാ കപേ
ശുഭാശുഭാഭ്യാം മാർഗ്ഗാഭ്യാം വഹന്തീ വാസനാസരിത്.

6 പൌരുഷേണ പ്രയത്നേന യോജനീയാ ശുഭേ പഥി
അശുഭേഷു സമാവിഷ്ടം ശുഭേഷ്വേവാവതാരയേത്.

സാരം:—അല്ലയോ മാരുതേ, അനാദിയായ ഈ വാസനയെ നീ പ്രയത്നംകൊണ്ടു് ജയിക്കേണ്ടതാണു്. ശുഭാശുഭമാർഗ്ഗങ്ങളിൽക്കൂടി സഞ്ചരിച്ചുകൊണ്ടിരിക്കുന്ന ഈ വാസനാനദിയെ പൌരുഷത്താൽ നീ ശുഭമാർഗ്ഗത്തിൽക്കൂടി നയിക്കണം. അശുഭസമാവിഷ്ടമായ ഈ വാസനാസമൂഹത്തെ ശുഭമാർഗ്ഗത്തിൽതന്നെ അവതരിപ്പിക്കുകയും വേണം.

7 അശുഭാച്ചാലിതം യാതി ശുഭം തസ്മാദപീതരത്
പൗരുഷേണ പ്രയത്നേന ലാലയേ ചിത്തബാലകം.

സാരം:— വാസന അശുഭമാൎഗ്ഗത്തിൽനിന്നും മാററപ്പെട്ടു് ശുഭമാൎഗ്ഗത്തിലേക്കു പ്രവേശിക്കുന്നു. അതിൽനിന്നു മറേറതിലും പ്രവേശിക്കുന്നു. ചിത്തമാകുന്ന ബാലനെ പുരുഷപ്രയത്നം കൊണ്ടു് ശിക്ഷിതനാക്കണം.

8 ദ്രാഗഭ്യാസവശാദ്യാതി യദാ തേ വാസനോദയം
തദാഭ്യാസസ്യ സാഫല്യം വിദ്ധി ത്വമരിമർദ്ദന.

സാരം:— അല്ലയോ ശത്രുമൎദ്ദന, അഭ്യാസംകൊണ്ടു് പെട്ടെന്നു് നിനക്കു് ശുഭമായ വാസന ഉദയംചെയ്യുന്നു. അപ്പോൾ നിന്റെ അഭ്യാസം സഫലമായി എന്നു നീ മനസ്സിലാക്കണം.

9 സന്ദിഗ്ദ്ധായാമപി ഭൃശം ശുഭാമേവ സമാചര
ശുഭായാം വാസനാവൃദ്ധൗ ന ദോഷായ മരുത്സുത.

സാരം:— ഹേ മാരുതേ, ശുഭാശുഭമേതാണെന്നുള്ള സന്ദിഗ്ദ്ധാവസ്ഥയിൽകൂടി ശുഭവാസനയെത്തന്നെയാണു് ആശ്രയിക്കേണ്ടതു്. എന്തെന്നാൽ ശുഭവാസനാവൃദ്ധിയിൽ ദോഷമില്ല.

10 വാസനാക്ഷയ വിജ്ഞാന മനോനാശാ മഹാമതേ
സമകാലം ചിരാഭ്യസ്താ ഭവന്തി ഫലദാ മതാഃ.

സാരം:— അല്ലയോ മഹാമതേ, വാസനാക്ഷയം, വിജ്ഞാനം മനോനാശം എന്നിവ വളരെക്കാലം ഒന്നിച്ചു് അഭ്യസിച്ചതിനു ശേഷമാണു് അവ ഫലപ്രദങ്ങളായിത്തീരുന്നതു്. ഇക്കാൎയ്യം സൎവസമ്മതമാകുന്നു.

11 ത്രയ ഏവം സമം യാവന്നാഭ്യസ്താശ്ച പുനഃ പുനഃ
താവന്ന പദസംപ്രാപ്തിർഭവത്യപി സമാശതൈഃ.

സാരം:— ഈ വാസനാത്രയങ്ങൾ, വീണ്ടും, വീണ്ടും അഭ്യസ്തമാകാതിരിക്കുന്നിടത്തോളംകാലം നൂററാണ്ടുകൾകൊണ്ടുപോലും പരമോന്നതപദം കൈവരുന്നതല്ല.

12 ഏകൈകശോ നിഷേവ്യന്തേ യദ്യേതേ ചിരമപ്യലം
തന്ന സിദ്ധിം പ്രയച്ഛന്തി മന്ത്രാഃ സങ്കീൎത്തിതാ ഇവ.

സാരം:— ഇവ ഓരോന്നായിട്ടു് വളരെക്കാലം പരിശീലിക്കപ്പെട്ടാൽതന്നെയും, ഹൃദയസ്പൎശമില്ലാതെ സങ്കീൎത്തനംചെയ്യപ്പെട്ട മന്ത്രം എന്നപോലെ സിദ്ധിയെ പ്രദാനം ചെയ്യുന്നില്ല.

13 ത്രിഭിരേഭിൎദ്ധൈശ്ചിരാഭ്യസ്തൈൎഹൃദയഗ്രന്ഥയോ ദൃഢാഃ
നിഃശങ്കമേവ ത്രുട്യന്തി ബിസച്ഛേദാദ്ഗുണാ ഇവ.

സാരം:— ഇവ മൂന്നും ചിരാഭ്യസ്തങ്ങളായതുകൊണ്ടു്, ബിസച്ഛേദംകൊണ്ടു തന്തുക്കൾ പൊട്ടിപ്പോകുന്നതുപോലെ, ദൃഢങ്ങളായ ഹൃദയഗ്രന്ഥികൾ സംശയലേശമെന്യേ പൊട്ടുകതന്നെചെയ്യും.

14 ജന്മാന്തരശതാഭ്യസ്താ മിഥ്യാ സംസാരവാസനാ
സാ ചിരാഭ്യാസയോഗേന വിനാ ന ക്ഷീയതേ കചചിത്.

സാരം:— ജന്മാന്തരശതാഭ്യസ്തമായ അയഥാൎത്ഥമായ ആ സംസാരവാസന ചിരകാലാഭ്യാസംകൂടാതെ ഒരിടത്തും ക്ഷയത്തെ പ്രാപിക്കുന്നില്ല.

15 തസ്മാത്സൗമ്യ പ്രയത്നേന പൗരുഷേണ വിവേകിനാ
ഭോഗേച്ഛാം ദൂരതസ്ത്യക്ത്വാ ത്രയമേവ സമാശ്രയ.

സാരം:—അതുകൊണ്ടു് ഹേ സൗമ്യ, വിവേകിയായ പുരുഷൻ പൗരുഷംകൊണ്ടു് ഭോഗേച്ഛയെ പരിത്യജിച്ചു് വാസനാക്ഷയം, വിജ്ഞാനം, മനോനാശം എന്നിവയെത്തന്നെ സമാശ്രയിക്കേണ്ടതാണു്.

16 തസ്മാദ്വാസനയാ യുക്തം മനോ ബദ്ധം വിദുൎബുധാഃ
സമ്യഗ്വാസനയാ ത്യക്തം മുക്തമിത്യഭിധീയതേ
മനോനിൎവാസനീഭാവമാചരാശു മഹാകപേ.

സാരം:—അതുകൊണ്ടു് വിദ്വാന്മാർ വാസനായുക്തമായ മനസ്സിനെ ബദ്ധമെന്നു മനസ്സിലാക്കുന്നു. എന്നാൽ വാസനകളെ നല്ലതുപോലെ ത്യജിച്ചിട്ടുള്ള മനസ്സു് മുക്തമെന്നുപറയപ്പെടുന്നു. അല്ലയോ മാരുതേ, നീ വേഗംതന്നെ മനസ്സിന്റെ വാസനാരഹിതമായ ഭാവത്തെത്തന്നെ ആശ്രയിക്കുക.

17 സമ്യഗാലോചനാത്സത്യാദ്വാസനാ പ്രവിലീയതേ
വാസനാവിലയേ ചേതഃ ശമമായാതി ദീപവത്.

സാരം:— സമ്യക്ദൎശനംകൊണ്ടും, സത്യംകൊണ്ടും വാസന നശിക്കുന്നു. വാസനാനാശത്താൽ മനസ്സു് ദീപം അണഞ്ഞുപോകുന്നതുപോലെ ശമത്തെ പ്രാപിക്കുന്നു.

18 വാസനാം സംപരിത്യജ്യ മയി ചിന്മാത്രവിഗ്രഹേ
യസ്തിഷ്ഠതി ഗതവ്യഗ്രഃ സോഽഹം സച്ചിത്സുഖാത്മകഃ.

സാരം:– വാസനകളെ നല്ലപോലെ പരിത്യജിച്ചു് ഗതവ്യഗ്രനായി ചിന്മാത്രവിഗ്രഹനായ (ജ്ഞാനമാത്രസ്വരൂപനായ) എന്നിൽ ആരാണോ സ്ഥിതിചെയ്യുന്നതു്, അവൻ സച്ചിദാനന്ദസ്വരൂപനായിഭവിക്കുന്നു.

19 സമാധിമഥ കാര്യാണി മാ കരോതു കരോതു വാ
ഹൃദയേനാത്തസർവേഹോ മുക്ത ഏവോത്തമാശയഃ.

സാരം:– ഈ പദം ലഭിച്ചതിനുശേഷം സമാധിക്രിയയും, കർമ്മങ്ങളും ചെയ്യുകയോ ചെയ്യാതിരിക്കുകയോ ആകട്ടെ. ഹൃദയത്തിൽ ശമിച്ച സർവാഭിലാഷങ്ങളോടുകൂടിയവനും ഉത്തമാശയനുമായ അവൻ മുക്തനായിത്തന്നെ ഭവിക്കുന്നു.

20 നൈഷ്കർമ്മ്യേണ ന തസ്യാർത്ഥസ്തസ്യാർത്ഥോഽസ്തി ന കർമ്മഭിഃ
ന സമാധാനജാപ്യാഭ്യാം യസ്യ നിർവാസനം മനഃ.

സാരം:– വാസനാരഹിതനായിരിക്കുന്നവനു് നൈഷ്കർമ്മ്യം കൊണ്ടോ, കർമ്മങ്ങളെക്കൊണ്ടോ യാതൊരു പ്രയോജനവുമില്ല. സമാധികൊണ്ടോ, ജപാദികൾകൊണ്ടോ അവനു് യാതൊരു കാര്യവുമില്ല

21 സംത്യക്തവാസനാന്മൗനാദൃതേ നാസ്ത്യുത്തമം പദം.

സാരം:– വാസനാരഹിതമായ മൗനത്തേക്കാൾ ഉത്തമമായ മറെറാരു പദമില്ല.

22 വാസനാഹീനമപ്യേതച്ചക്ഷുരാദീന്ദ്രിയം സ്വതഃ
പ്രവർത്തതേ ബഹിഃ സ്വാർത്ഥേ വാസനാമാത്രകാരണം.

സാരം:– വാസനാഹീനമാണെങ്കിലും ചക്ഷുരാദികളായ ഇന്ദ്രിയങ്ങൾ സ്വാഭാവികമായി ബാഹ്യമായ സ്വവിഷയങ്ങളിൽ സ്വയം പ്രവർത്തിക്കുന്നു. അവ വാസനാമാത്രസംജാതങ്ങളാണു്. ദോഷഹേതുക്കളല്ല.

23 അയത്നോപനതേഷ്വക്ഷി ദൃഗ്ദ്രവ്യേഷു യഥാ പുനഃ
നീരാഗമേവ പതതി തദ്വത് കാര്യേഷു ധീരധീഃ.

സാരം:– പ്രയത്നംകൂടാതെ ദൃഷ്ടിക്കു വിഷയീഭവിച്ച ദൃഗ്‌വിഷയങ്ങളിൽ നേത്രേന്ദ്രിയം രാഗരഹിതമായി പതിക്കുന്നതുപോലെ യതിവര്യൻ കാര്യങ്ങളെ അഭിമുഖീകരിക്കുന്നു.

24 ഭാവസംവിത്പ്രകടിതാമന്തരൂപാ ച മാരുതേ
ചിത്തസ്യോത്പത്ത്യുപരമാം വാസനാം മുനയോ വിദുഃ.

സാരം:— ഹേ മാരുതേ, പദാൎത്ഥബോധംകൊണ്ടു് പ്രകടിതമാകുന്നതും പദാൎത്ഥസ്വരൂപവും ചിത്തത്തിൻെറ ഉത്പത്തിക്കു പ്രധാനഹേതുവുമാണു് വാസനയെന്നു് മുനിമാർ പറയുന്നു.

25 ദൃഢാഭ്യസ്തപദാൎത്ഥൈകഭാവനാദതിചഞ്ചലം
ചിത്തം സംജായതേ ജന്മജരാമരണകാരണം.

സാരം:— വാസനയാൽ ദൃഢാഭ്യസ്തമായ വിഷയഭാവനയിൽനിന്നു് അതിചഞ്ചലവും ജന്മജരാമരണങ്ങൾക്കു ഹേതുഭൂതവുമായ ചിത്തം ഉണ്ടാകുന്നു.

26 വാസനാവശതഃ പ്രാണസ്പന്ദസ്തേന ച വാസനാ
ക്രിയതേ ചിത്തബീജസ്യ തേന ബീജാങ്കുരക്രമഃ.

സാരം:— വാസനാവേഗംകൊണ്ടു് പ്രാണസ്പന്ദനവും, പ്രാണസ്പന്ദനത്താൽ വാസനയും ഉദയം ചെയ്യുന്നു. ഇതുരണ്ടുമാണു് ചിത്തബീജത്തിൻെറയും, ചിത്താങ്കുരത്തിൻെറയും ക്രമം.

27 ദ്വേ ബീജേ ചിത്തവൃക്ഷസ്യ പ്രാണസ്പന്ദനവാസനേ
ഏകസ്മിംശ്ച തയോഃ ക്ഷീണേ ക്ഷിപ്രം ദ്വേ അപി നശ്യതഃ.

സാരം:— മേൽ പറയപ്പെട്ട ചിത്തമാകുന്ന വൃക്ഷത്തിൻെറ രണ്ടു ബീജങ്ങളായ പ്രാണസ്പന്ദനം, വാസന—ഇവയിൽ ഒന്നു ക്ഷീണിക്കുമ്പോൾതന്നെ വേഗം രണ്ടും നശിക്കുന്നു.

28 അസംഗവ്യവഹാരത്വാദ്ഭവഭാവനവൎജ്ജനാത്
ശരീരനാശദൎശിത്വാദ്വാസനാ ന പ്രവൎത്തതേ
വാസനാസംപരിത്യാഗാച്ചിത്തം ഗച്ഛത്യചിത്തതാം.

സാരം:— അസംഗവ്യവഹാരംകൊണ്ടും (അതായതു്, തന്നിൽനിന്നും വ്യതിരിക്തമായ പദാർത്ഥത്തിൻെറ അഭാവരൂപമായ ബ്രഹ്മം ഞാനാകുന്നു—എന്നുള്ളഭാവംകൊണ്ടും) തന്നിൽനിന്നും വ്യതിരിക്തമായ സംസാരഭാവനയെ വർജ്ജിക്കുന്നതു കൊണ്ടും ശരീരം നശ്വരമാണെന്നുള്ള ദർശനംകൊണ്ടും വാസന നിഷ്ക്രിയമായിത്തീരുന്നു. വാസനാക്ഷയംകൊണ്ടു് ചിത്തം ബ്രഹ്മമയമായിപ്പരിണമിക്കുന്നു.

29 അവാസനത്വാത്സതതം യദാ ന മനുതേ മനഃ
അമനസ്താ തദോദേതി പരമോപശമപ്രദാ.

സാരം:- വാസനാനാശത്താൽ മനസ്സ് മനനം ചെയ്യാതിരിക്കുമ്പോൾ പരമോപശമപ്രദമായ മനോവിലയം സംഭവിക്കുന്നു.

30 അവ്യുത്പന്നമനാ യാവദ്ഭവാനജ്ഞാതതത്പദഃ
ഗുരുശാസ്ത്രപ്രമാണൈസ്തു നിർണ്ണീതം താവദാചര.

സാരം:- നീ അവ്യുത്പന്നമതിയായും, തത്പദജ്ഞാനരഹിതനായും ഇരിക്കുന്നിടത്തോളംകാലം സദ്ഗുരു, ശാസ്ത്രങ്ങൾ, പ്രമാണങ്ങൾ എന്നിവയാൽ നിർണ്ണയിക്കപ്പെട്ടിട്ടുള്ള കാര്യങ്ങൾ ചെയ്യുക.

31 തതഃ പക്വകഷായേണ നൂനം വിജ്ഞാതവസ്തുനാ
ശുഭോƒപ്യസൗ ത്വയാ ത്യാജ്യോ വാസനൗഘോ നിരാധിനാ.

സാരം:- നിനക്ക് തത്വജ്ഞാനം ഉദയം ചെയ്താൽ വിജ്ഞാതവസ്തുവാകുന്ന പക്വകഷായത്താൽ (ഔഷധജലത്താൽ) ശുഭവാസനകളേയും നിത്യദുഃഖനിവൃത്തനായ നീ ത്യജിക്കേണ്ടതാണ്.

32 ദ്വിവിധശ്ചിത്തനാശോƒസ്തി സരൂപോƒരൂപ ഏവ ച
ജീവന്മുക്തഃ സരൂപഃ സ്യാദരൂപോ ദേഹമുക്തിഗഃ.

സാരം:- ചിത്തനാശം സരൂപമെന്നും, അരൂപമെന്നും രണ്ടുവിധമുണ്ട്. ജീവന്മുക്തിയിൽ സരൂപചിത്തനാശവും, വിദേഹമുക്തിയിൽ അരൂപനാശവും സംഭവിക്കുന്നു.

33 അസ്യ നാശമിദാനീം ത്വം പാവനേ ശൃണു സാദരം.
ചിത്തനാശാഭിധാനം ഹി യദാ തേ വിദ്യതേ പുനഃ.

34 മൈത്ര്യാദിഭിർഗ്ഗുണൈർയുക്തം ശാന്തിമേതി ന സംശയഃ
ഭൂയോജന്മവിനിർമ്മുക്തം ജീവന്മുക്തസ്യ തന്മനഃ.

സാരം:- അല്ലയോ മാരുതേ, ചിത്തനാശത്തെപ്പററി നീ സശ്രദ്ധം കേട്ടുകൊൾക. ജീവന്മുക്തമായ നിർവികല്പസമാധിയിൽ നാമമാത്രമായ ചിത്തനാശം (സരൂപചിത്തനാശം) സംഭവിക്കുമ്പോൾ മൈത്രി തുടങ്ങിയ ഗുണങ്ങളോട്ടുകൂടിയ ആ ചിത്തം ശാന്തിയെ പ്രാപിക്കുന്നു. അതിൽ സംശയമില്ല. അവന്റെ (ജീവന്മുക്തന്റെ) മനസ്സ് പുനർജ്ജന്മരഹിതമായിത്തീരുന്നു.

35 സരൂപോƒസൗ മനോനാശോ ജീവന്മുക്തസ്യ വിദ്യതേ
അരൂപസ്തു മനോനാശോ വൈദേഹീമുക്തിഗോ ഭവേത്.

സാരം:— ജീവന്മുക്തന്ന് സരൂപവും, വിദേഹമുക്തന്ന് അരൂപവുമായ മനോനാശങ്ങൾ സംഭവിക്കുന്നു.

36 സഹസ്രാങ്കുരശാഖാത്മഫലപല്ലവശാലിനഃ
അസ്യ സംസാരവൃക്ഷസ്യ മനോമൂലമിദം സ്ഥിതം.

സാരം:— ആയിരം അങ്കുരങ്ങളോടും, ശാഖകളോടും, ഫലപല്ലവങ്ങളോടുംകൂടിയ ഈ സംസാരവൃക്ഷത്തിന്റെ വേരാണ് മനസ്സ്.

37 സങ്കല്പ ഏവ തന്മന്യേ സങ്കല്പോപശമേന തത്
ശോഷയാശു യഥാ ശോഷമേതി സംസാരപാദപഃ.

സാരം:— സംസാരവൃക്ഷം സങ്കല്പംമാത്രമാണെന്നു ഞാൻ വിചാരിക്കുന്നു. എങ്ങനെയായാൽ സംസാരവൃക്ഷം ശോഷിപ്പിക്കുവാൻ കഴിയുമോ അപ്രകാരം സങ്കല്പോപശമംകൊണ്ട് നീ അതിനെ വളരെവേഗം ശോഷിപ്പിക്കുക.

38 ഉപായ ഏക ഏവാസ്തി മനസഃ സ്വസ്യ നിഗ്രഹേ
മനസോऽഭ്യുദയോ നാശോ മനോനാശോ മഹോദയഃ.

സാരം:— തന്റെ മനോനിഗ്രഹത്തിന്ന് ഉപായം ഒന്നുമാത്രമാകുന്നു. മനസ്സിന്റെ ഉദയം നാശവും മനസ്സിന്റെ നാശം മഹോദയവുമാകുന്നു.

39 ജ്ഞാമനോ നാശമഭ്യേതി മനോ ജ്ഞസ്യ ഹി ശൃംഖലാ.

സാരം:— ജ്ഞാനിയുടെ മനസ്സ് നശിക്കുന്നു. എന്നാൽ അജ്ഞാനിയുടെമനസ്സ് ബന്ധനത്തിനുള്ള ശൃംഖലയാകുന്നു.

40 താവന്നിശീവ വേതാളാ വല്ഗന്തി ഹൃദി വാസനാഃ
ഏകതത്വദൃഢാഭ്യാസാദ്യാവന്ന വിജിതം മനഃ.

സാരം:— ധ്യാനം, ധാരണ എന്നിവകളാൽ ബ്രഹ്മതത്വത്തിന്റെ ദൃഢമായ അഭ്യാസം എത്രത്തോളംകാലം മനസ്സിനെ ജയിക്കുന്നില്ലയോ അത്രത്തോളംകാലം, രാത്രിയിൽ വേതാളങ്ങൾ എന്നപോലെ ഹൃദയത്തിൽ വാസനകൾ ചാടിക്കളിക്കുന്നു.

41 പ്രക്ഷീണചിത്തദർപ്പസ്യ നിഗൃഹീതേന്ദ്രിയദ്വിഷഃ
പദ്മിന്യ ഇവ ഹേമന്തേ ക്ഷീയന്തേ ഭോഗവാസനാഃ.

സാരം:— ചിത്താഹങ്കാരം നല്ലതുപോലെ ക്ഷീണിച്ച് ഇന്ദ്രിയങ്ങളാകുന്ന ശത്രുക്കളെ അടക്കിയവന്ന്, ഭോഗവാസനകൾ ഹേമന്ത

കാലത്തിലെ താമരപ്പൊയ്കകൾ എന്നപോലെ നശിക്കുന്നു. (മഞ്ഞുകാലത്തു് ആലിപ്പഴംവീണു് താമരപ്പൂക്കൾ നശിച്ചുപോകുന്നു.)

42 ഹസ്തംഹസ്തേനസംപീഡ്യ ദന്തൈർദന്താൻവിചൂർണ്ണ്യ ച
അംഗാന്യംഗൈഃ സമാക്രമ്യ ജയേദാദൗ സ്വകം മനഃ.

സാരം:— കൈ കൈകൊണ്ടുഞെരിച്ചും, പല്ലുകളാൽ പല്ലുകളെ പൊടിച്ചും, അംഗങ്ങളാൽ അംഗങ്ങളെ ആക്രമിച്ചും, ആദ്യം സ്വകീയമായ മനസ്സിനെ ജയിക്കണം.

43 ഉപവിശ്യോപവിശ്യൈകാം ചിന്തകേന മുഹുർമ്മുഹുഃ
ന ശക്യതേ മനോ ജേതും വിനാ യുക്തിമനിന്ദിതാം.

സാരം:— ചിന്തകനു് ഒററ ഇരുപ്പിൽ ഇരുന്നു് വീണ്ടും വീണ്ടും അനിന്ദിതമായ യുക്തിയെ അവലംബിക്കാതെ മനസ്സിനെ ജയിക്കുവാൻ സാദ്ധ്യമല്ല.

44 അങ്കുശേന വിനാ മത്തോ യഥാ ദുഷ്ടമതംഗജഃ
അദ്ധ്യാത്മവിദ്യാധിഗമഃ സാധുസംഗതിരേവ ച.

45 വാസനാസംപരിത്യാഗഃ പ്രാണസ്പന്ദനിരോധനം
ഏതാസ്താ യുക്തയഃ പുഷ്ടാ സന്തി ചിത്തജയേ കില.

സാരം:— മദയാനയെ നിയന്ത്രിക്കുവാൻ അങ്കുശം എപ്രകാരം അത്യന്താപേക്ഷിതമായിരിക്കുന്നുവോ അപ്രകാരം മനസ്സിനെ ജയിക്കുവാൻ അദ്ധ്യാത്മബോധം, സജ്ജനസംസർഗ്ഗം, വാസനാപരിത്യാഗം, പ്രാണസ്പന്ദനിരോധനം എന്നീസമ്പുഷ്ടങ്ങളായ യുക്തികൾ അപരിത്യാജ്യങ്ങളാണു്.

46 സതീഷു യുക്തിഷ്വേതാസു ഹഠാന്നിയമയന്തി യേ
ചേതസോ ദീപമുത്സൃജ്യ വിചിന്വന്തി തമോഽഞ്ജനൈഃ.

സാരം:- ഈ യുക്തികൾ ഉള്ളപ്പോൾ, ആരാണോ ബലാൽ മനസ്സിനെ നിയമനം ചെയ്യുന്നതു് അവർ ദീപത്തെ ഉപേക്ഷിച്ചിട്ടു് അഞ്ജനത്താൽ തമസ്സിനെ അന്വേഷിക്കുന്നവരെപ്പോലെയാണു്.

47 വിമൂഢാഃ കർത്തുമുദ്യുക്താ യേ ഹഠാച്ചേതസോ ജയം
തേ നിബധ്നന്തി നാഗേന്ദ്രമുന്മത്തം ബിസതന്തുഭിഃ.

സാരം:— ബലാൽക്കാരേണ മനോജയത്തിനുദ്യുക്തരാകുന്ന മൂഢന്മാർ താമരവളയംകൊണ്ടു് മദയാനയെ ബന്ധിക്കുവാൻ ശ്രമിക്കുകയാണു്.

48 ദ്വേ ബീജേ ചിത്തവൃക്ഷസ്യ വൃത്തിവ്രതതിധാരിണഃ
ഏകം പ്രാണപരിസ്പന്ദോ ദ്വിതീയം ദൃഢഭാവനാ.

സാരം:— വൃത്തികളാകുന്ന ലതകളെ ധരിക്കുന്ന ചിത്തമാകുന്ന വൃക്ഷത്തിന്റെ വിത്തുകൾ രണ്ടാകുന്നു. ഒന്നു് പ്രാണപരിസ്പന്ദനവും, രണ്ടാമത്തേതു് ദൃഢഭാവനയുമാകുന്നു.

49 സാ ഹി സർവഗതാ സംവിത് പ്രാണസ്പന്ദേന ചാല്യതേ
ചിത്തൈകാഗ്ര്യാദ്യതോ ജ്ഞാനമുക്തം സമുപജായതേ.

സാരം:—സർവ്വഗതമായിരിക്കുന്ന ചിത്തം പ്രാണസ്പന്ദനത്താൽ ചലിക്കപ്പെടുന്നു. പ്രാണായാമത്താൽ ചിത്തചലനശാന്തിയും, ചിത്തത്തിന്റെ ഏകാഗ്രത കൊണ്ടു് ബ്രഹ്മജ്ഞാനവും ലഭിക്കുന്നു.

50 തത്സാധനമഥോ ധ്യാനം യഥാവദുപദിശ്യതേ
വിനാപ്യവികൃതിം കൃത്സ്നാം സംഭവത്യത്യയക്രമാത്
പരിശിഷ്ടം ച ചിന്മാത്രം ചിദാനന്ദം വിചിന്തയ.

സാരം:— അനന്തരം അതിനു സാധകമായിരിക്കുന്ന ധ്യാനത്തെ ഞാൻ നിനക്കു ഉപദേശിച്ചുതരാം. സമസ്തവികാരങ്ങളേയും സൃഷ്ടിക്കുവിപരീതമായക്രമത്തിൽ വിലയിപ്പിച്ചിട്ടു്—ഓരോവികാരത്തെയും അതതിന്റെ അധികരണത്തിൽ വിലയിപ്പിച്ചിട്ടു്—അവസാനം പരിശേഷിക്കുന്ന ചിന്മാത്രവും ചിദാനന്ദവുമായതത്ത്വത്തെ ചിന്തിക്കുക.

51 അപാനേഽസ്തംഗതേ പ്രാണോ യാവന്നാഭ്യുദിതോ ഹൃദി
താവത് സാ കുംഭകാവസ്ഥാ യോഗിഭിർയാഽനുഭൂയതേ.

സാരം:— അപാനൻ അസ്തമിക്കുകയും, ഹൃദയാകാശത്തിൽ പ്രാണൻ ഉദയംചെയ്യാതിരിക്കുകയും ചെയ്യുന്ന അവസ്ഥയാണു് യോഗികളാൽ അനുഭവിക്കപ്പെടുന്ന കുംഭകാവസ്ഥ.

52 ബഹിരസ്തംഗതേ പ്രാണേ യാവന്നാപാന ഉദ്ഗതഃ
താവത് പൂർണ്ണാം സമാവസ്ഥാം ബഹിഷ്ഠം കുംഭകം വിദുഃ.

സാരം:— ബാഹ്യാകാശത്തിൽ—അതായതു്, നാസികയ്ക്കുവെളിയിലായി ദ്വാദശാംഗുലപരിമിതമായ ആകാശത്തിൽ പ്രാണൻ അസ്തമിക്കുകയും അപാനൻ ഉദയംചെയ്യാതിരിക്കുകയും ചെയ്യുന്ന പൂർണ്ണമായ സമാവസ്ഥ ബാഹ്യകുംഭകം എന്നറിയപ്പെടുന്നു.

53 ബ്രഹ്മാകാരമനോവൃത്തിപ്രവാഹോഽഹംകൃതിംവിനാ
സംപ്രജ്ഞാതസമാധിഃ സ്യാദ്ധ്യാനാഭ്യാസപ്രകർഷതഃ.

സാരം:_ അനർഗ്ഗളമായ ബ്രഹ്മധ്യാനംകൊണ്ടുണ്ടാകുന്ന അഹങ്കാരരഹിതമായ ബ്രഹ്മാകാരമനോവൃത്തിപ്രവാഹത്തെ, "സംപ്രജ്ഞാതസമാധി" എന്നുപറയുന്നു.

54 പ്രശാന്തവൃത്തികം ചിത്തം പരമാനന്ദദായകം
അസംപ്രജ്ഞാതനാമാഽയം സമാധിർയോഗിനാം പ്രിയഃ.

സാരം:_ പ്രശാന്തമായ വൃത്തികളോടുകൂടിയതും പരമാനന്ദസന്ദായകവുമായ ചിത്തംതന്നെയാണ് യോഗികൾക്കു പ്രിയമായ "അസംപ്രജ്ഞാതസമാധി."

55 പ്രഭാശൂന്യം മനഃശൂന്യം ബുദ്ധിശൂന്യം ചിദാത്മകം
അതദ്വ്യാവൃത്തിരൂപോഽസൗ സമാധിർമുനിഭാവിതഃ.

സാരം:- പ്രഭാശൂന്യവും മനഃശൂന്യവും ബുദ്ധിശൂന്യവും (അവസ്ഥാത്രയരഹിതം.) ചിദാത്മകവുമാണ് മുനിമാരാൽ ഭാവിതമായ "അതദ്വ്യാവൃത്തി" എന്നസമാധി.

56 ഊർദ്ധ്വപൂർണ്ണമധഃപൂർണ്ണം മധ്യപൂർണ്ണം ശിവാത്മകം
സാക്ഷാത്‌വിധിമുഖോ ഹ്യേഷ സമാധിഃ പാരമാർത്ഥികഃ.

സാരം:_ ഊർദ്ധ്വപൂർണ്ണവും അധഃപൂർണ്ണവും, മധ്യപൂർണ്ണവും,_സർവ്വപരിച്ഛേദരഹിതവും_ശിവാത്മകവും സാക്ഷാത് വേദോക്തവുമായ "പാരമാർത്ഥികസമാധി" ഇതുതന്നെയാകുന്നു.

57 ദൃഢഭാവനയാത്യക്തപൂർവ്വാപരവിചാരണം
യദാദാനം പദാർത്ഥസ്യ വാസനാ സാ പ്രകീർത്തിതാ.

സാരം:- 'ഇതു്ഉണ്ടു്'_എന്നുള്ള ഭാവനാദാർഢ്യത്താൽ പൂർവ്വാപരവിചാരരഹിതമായ വസ്തുഗ്രഹണത്തെ വാസനയെന്നുപറയുന്നു.

58 ഭാവിതം തീവ്രസംവേഗാദാത്മനാ യത്തദേവ സഃ
ഭവത്യാശു കപിശ്രേഷ്ഠ വിഗതേതരവാസനഃ.

സാരം:_ ഹേ കപിശ്രേഷ്ഠ, തീവ്രമായ സംവേഗത്താൽ ഏതൊന്നാണോ ആത്മാവിൽ ഭാവിതമാകുന്നതു്, അതുതന്നെയാണ് വിഗതേതരവാസനനായ അവൻ.

59 താദൃഗ്രൂപോ ഹി പുരുഷോ വാസനാവിവശീകൃതഃ
സംപശ്യതി യദൈവൈതത് സദ്വസ്ത്വിതി വിമുഹ്യതി.

സാരം:– അജ്ഞാന നിരാസം പ്രാപിച്ചവനാണെങ്കിലും പുരുഷൻ വാസനയാൽ പരവശനായി എപ്പോഴാണോ ഇതു് സദസ്സു എന്നുകാണുന്നതു്, അപ്പോഴാം അവൻ വിമോഹത്തെ പ്രാപിക്കുന്നു.

60 വാസനാവേശവൈചിത്ര്യാത് സ്വരൂപം നജ്ജഹാതിതത്
ഭ്രാന്തം പശ്യതി തദ്ദൃഷ്ടിഃ സർവ്വമദവശാദിവ.

സാരം:- പലവിധത്തിലുള്ളവാസനാവിശേഷത്താൽ സ്വരൂപത്തെ ഉപേക്ഷിക്കുന്നതുകൊണ്ടു് അവന്റെ ദൃഷ്ടി, മദത്താൽ എന്നപോലെ എല്ലാം ഭ്രമാത്മകമായികാണുന്നു.

61 വാസനാ ദ്വിവിധാ പ്രോക്താ ശുദ്ധാ ച മലിനാ തഥാ
മലിനാ ജന്മഹേതുഃ സ്യാച്ഛുദ്ധാ ജന്മവിനാശിനീ.

സാരം:–വാസന മലിനമെന്നും, ശുദ്ധമെന്നും, രണ്ടുവിധമുണ്ടു്. മലിനവാസനജന്മഹേതുകവും ശുദ്ധവാസനജന്മവിനാശകവുമാകുന്നു.

62 അജ്ഞാനസുഘനാകാര ഘനാഹംകാരശാലിനീ
പുനർജ്ജന്മകരീ പ്രോക്താ മലിനാ വാസനാ ബുധൈഃ
പുനർജ്ജന്മാങ്കുരം ത്യക്ത്വാ സ്ഥിതിഃ സംഭ്രഷ്ടബീജവത്.

സാരം:– മലിനവാസന അജ്ഞാനനിബദ്ധവും, ഘനാഹംകാരശാലിനിയും, പുനർജ്ജന്മകാരിണിയും ആണെന്നു് വിദ്വാന്മാർ പറഞ്ഞിരിക്കുന്നു. പുനർജ്ജന്മാങ്കുരത്തെനശിപ്പിച്ച വറുത്ത മാവിന്റെ സ്ഥിതിയാണു് ശുദ്ധവാസനയ്ക്കുള്ളതു്.

63 ബഹുശാസ്ത്രകഥാകന്ഥാരോമന്ഥേന വൃഥൈവ കിം?
അന്വേഷ്ടവ്യം പ്രയത്നേന മാരുതേ ജ്യോതിരാന്തരം.

സാരം:–അതല്ലാതെ,പ്രയോജനമില്ലാത്ത അനേകം ശാസ്ത്രങ്ങളും പുരാണങ്ങളും പഠിച്ചതുകൊണ്ടോ, ആവർത്തിച്ചാവർത്തിച്ചുള്ള സന്യാസവേഷധാരണംകൊണ്ടോ എന്താണു് പ്രയോജനം? ഹേ മാരുതേ, പ്രയത്നംകൊണ്ടു അന്തർജ്യോതിസ്സിനെയാണു് അന്വേഷിക്കേണ്ടതു്.

64 ദർശനാദർശനേ ഹിത്വാ സ്വയം കേവലരൂപതഃ
യ ആസ്തേ കപിശാർദ്ദൂല ബ്രഹ്മ സ ബ്രഹ്മവിത്സ്വയം.

**സാരം:– ദർശനാദർശനം-അതായതു് അദ്ധ്യാരോപാപവാദങ്ങളെ വെടിഞ്ഞു് കേവലം ആത്മസ്വരൂപനായി ഏതൊരുത്തൻ വർത്തിക്കുന്നുവോ, ഹേ കപിശാർദ്ദൂല, (വാനരശ്രേഷ്ഠ) അവൻ ബ്രഹ്മവിത്തായ ബ്രഹ്മം തന്നെയാകുന്നു.**

65 അധീത്യ ചതുരോ വേദാൻസർവ്വശാസ്ത്രാണ്യനേകശഃ
ബ്രഹ്മതത്ത്വം ന ജാനാതി ദർവീ പാകരസം യഥാ.

സാരം:— പരമാർത്ഥം ഗ്രഹിക്കാത്തവൻ, നാലുവേദങ്ങളും സർവ്വശാസ്ത്രങ്ങളും അനേകം തവണ അദ്ധ്യയനം ചെയ്താലും, തവി എപ്രകാരം പാകരസത്തെ അറിയുന്നില്ലയോ അപ്രകാരം ബ്രഹ്മതത്ത്വത്തെ അറിയുന്നില്ല.

66 സ്വദേഹാശുചിഗന്ധേന ന വിരജ്യേത യഃ പുമാൻ
വിരാഗകാരണം തസ്യ കിമന്യദുപദിശ്യതേ.

സാരം:—സ്വശരീരത്തിൻെറ അശുദ്ധിയുടെ ഗന്ധംകൊണ്ടുതന്നെ ആ ശരീരത്തോടു വിരക്തിതോന്നാത്ത പുരുഷനു് മററു വൈരാഗ്യകാരണങ്ങൾ എന്താണുപദേശിക്കുവാനുള്ളതു്?

67 അത്യന്തമലിനോ ദേഹോ ദേഹീ ചാത്യന്തനിർമ്മലഃ
ഉഭയോരന്തരം ജ്ഞാത്വാ കസ്യ ശൗചം വിധീയതേ.

സാരം:—ദേഹം അത്യന്തം മലിനവും ദേഹി, അത്യന്തം നിർമ്മലവുമാകുന്നു. ഇവയുടെ അന്തരം മനസ്സിലാക്കിയിട്ടു് ഏതിനാണു് ശുചിത്വം വിധിക്കേണ്ടതെന്നു് ചിന്തിക്കുക.

68 ബദ്ധോ ഹിവാസനാബദ്ധോ മോക്ഷഃസ്യാദ്വാസനാക്ഷയഃ
വാസനാം സംപരിത്യജ്യമോക്ഷാർത്ഥിത്വമപിത്യജ

സാരം:— വാസനാബദ്ധനാണു് ബദ്ധൻ. വാസനാക്ഷയംതന്നെയാണു് മോക്ഷം. വാസനകളെ പരിത്യജിച്ചു് നീതന്നെ ആനന്ദമൂർത്തിയായി മോക്ഷാർത്ഥിത്വത്തേയും ഉപേക്ഷിക്കുക.

69 മാനസീർവാസനാഃ പൂർവം ത്യക്ത്വാവിഷയവാസനാഃ
മൈത്ര്യാദിവാസനാനാമ്നീർഗൃഹാണാമലവാസനാഃ.

സാരം:— നീ ആദ്യമായി മാനസികമായ വിഷയവാസനകളെ വെടിഞ്ഞു് അമലവാസനകളായ മൈത്ര്യാദിസദ്വാസനകളെ ഗ്രഹിക്കുക.

70 താ അപ്യന്തഃ പരിത്യജ്യ താഭിർവ്യവഹരന്നപി
അന്തഃശാന്തഃ സമസ്നേഹോ ഭവ ചിന്മാത്രവാസനഃ.

സാരം:—അവയിൽ വ്യവഹരിക്കുന്നവനാണെങ്കിലും,അനന്തരം അവയേയുംപരിത്യജിച്ചു്,ആന്തരമായിശമിച്ച സർവാഭിലാഷങ്ങളോടുകൂടിയവനായും, ചിന്മാത്രവാസനയോടുകൂടിയവനായുംഭവിക്കുക.

71 ത്വമപ്യതഃ പരിത്യജ്യ മനോബുദ്ധിസമന്വിതാം
ശേഷസ്ഥിരസമാധാനോ മയി ത്വം ഭവ മാരുതേ.

**സാരം:—** ഹേ മാരുതേ, അതിനുശേഷം മനോബുദ്ധിസമന്വിതമായ ചിന്മാത്രവാസനയേയും വിട്ടിട്ടു് നീ എന്നിൽ സ്ഥിരസമാധിയോടുകൂടിയവനായിഭവിക്കുക.

72 അശബ്ദമസ്പർശമരൂപമവ്യയം
തഥാഽരസംനിത്യമഗന്ധവച്ച യത്
അനാമഗോത്രം മമ രൂപമീദൃശം
ഭജസ്വ നിത്യം പവനാത്മജാത്തിഹമ്

**സാരം:—** ഹേ പവനാത്മജ, ശബ്ദം, രൂപം, രസം, ഗന്ധം എന്നീ ഭൗതികഗുണങ്ങളും, നാമഗോത്രാദികളും ഇല്ലാത്ത എന്റെ ശോകനാശകമായ രൂപത്തെ ഇപ്രകാരം നിത്യവും ഭജിച്ചുകൊള്ളുക.

73 ദൃശിസ്വരൂപം ഗഗനോപമം പരം
സകൃദ്വിഭാതം ത്വജമേകമക്ഷരം
അലേപകം സർവ്വഗതം യദദ്വയം
തദേവ ചാഹം സകലം വിമുക്ത ഓം.

**സാരം:—** അജ്ഞാനജന്യങ്ങളായ വികല്പങ്ങളിൽ ദൃശ്യപ്രപഞ്ചരൂപവും മഹത്വത്തിൽ ഗഗനോപമവും, സർവാതിരിക്തം കൊണ്ടു് പരവും, നിരാവരണത്താൽ, നിത്യാനുഭൂതവും, അജവും, ഏകവും, അക്ഷരവും, അലേപകവും, സർവ്വഗതവും, അദ്വയവുമാണു് എന്റെ രൂപം. സ്വാതിരിക്തവും, സകലവിമുക്തവുമായതുകൊണ്ടു് കേവലം ഉദ്ധ്ഗമ്യമായ പ്രണവാത്ഥമാണു് ഞാൻ.

74 ദൃശിസ്തുശുദ്ധോഹമവിക്രിയാത്മകോ
ന മേഽസ്തി കശ്ചിദ്വിഷയഃസ്വഭാവതഃ
പുരസ്തിരശ്ചോർദ്ധ്വമധശ്ചസർവ്വതഃ
സമ്പൂർണ്ണഭൂമാഹമിതീഹഭാവയ.

**സാരം:—**ഞാൻ പ്രകാശമയനും, ശുദ്ധനും, നിർവ്വികാരനും ആയതിനാൽ എന്റെ സ്വാഭാവികമായ വിഷയീഭാവത്തിൽനിന്നു് വിഭിന്നമായ വിഷയം യാതൊന്നും എനിക്കില്ല. മുൻപിലും, പിന്നിലും, മുകളിലും താഴെയും എല്ലായിടത്തും സമ്പൂർണ്ണഭൂമാവാണു് ഞാൻ; എന്നു നീ സ്വയം ഭാവനചെയ്യുക.

75 അജോമരശ്ചൈവതഥാ/ജരോ/മൃതഃ
സ്വയംപ്രഭഃ സർവ്വഗതോ/ഹമവ്യയഃ
ന കാരണം കാര്യമതീത്യ നിർമ്മലഃ
സദൈവ തൃപ്തോ/ഹമിതീഹ ഭാവയ.

സാരം:– ജന്മജരാമരണരഹിതനും, സ്വയംപ്രകാശനും, സർവ്വഗതനും അവ്യയനും, കാര്യഭാവത്തെ ലംഘിച്ച് കാരണമല്ലാത്തനിർമ്മലനും നിത്യതൃപ്തനുമാണ് ഞാൻ എന്നു നീ സ്വയം ഭാവനചെയ്യുക.

76 ജീവന്മുക്തപദം ത്യക്ത്വാ സ്വദേഹേ കാലസാത്കൃതേ
വിശത്യദേഹമുക്തത്വംപവനോ/സ്പന്ദതാമിവ.

സാരം:– സ്വശരീരം കാലധർമ്മം പ്രാപിക്കുമ്പോൾ ജീവന്മുക്തപദവും ഉപേക്ഷിച്ച് പവനൻ നിഷ്പന്ദതയെ എന്നപോലെ നീ വിദേഹമുക്തിപദം പ്രാപിക്കുന്നു.

തദേതദൃചാഭ്യുക്തം–തദ്വിഷ്ണോഃ പരമം പദം സദാ പശ്യന്തി സൂരയഃ ദിവീവ ചക്ഷുരാതതം. തദ്വിപ്രാസോ വിപന്യവോ ജാഗൃവാംസഃ സമിന്ധതേ വിഷ്ണോർയത്പരമംപദം.
ഓംസത്യമിത്യുപനിഷത്.

സാരം:– വേദമന്ത്രങ്ങളിലും ഇക്കാര്യം പറഞ്ഞിട്ടുണ്ട്-ബ്രഹ്മജ്ഞാനികൾ വ്യാപകവുംസർവ്വോത്തമവുമായ ആ പരമപദത്തെ സദാ ദർശിക്കുന്നു. ആ ദർശനം മഹാകാശത്തിലെന്നപോലെ അപരിച്ഛിന്നമാകുന്നു. അതുകൊണ്ട് ബ്രഹ്മജ്ഞാനികൾ, സ്വാതിരിക്തകാമങ്ങൾ സ്വാശ്രയമായതിനാൽ, ശോകരഹിതരായി, അജ്ഞാനനിദ്രാരാഹിത്യത്താൽ നിത്യവും ജാഗരൂകരായി തന്മാത്രമായി അവശേഷിക്കുന്നു.

മുക്തികോപനിഷത് സമാപ്തം

---

# സൂര്യോപനിഷത്

## ശാന്തിപാഠം

ഓം ഭദ്രംകർണ്ണേഭിഃ ശൃണുയാമ ദേവാ ഭദ്രം പശ്യേമാക്ഷഭിർയജത്രാഃ. സ്ഥിരൈരംഗൈസ്തുഷ്ടുവാംസസ്തനൂഭിർവ്യശേമ ദേവഹിതം യദായുഃ. സ്വസ്തി ന ഇന്ദ്രോ വൃദ്ധശ്രവാഃ. സ്വസ്തിനഃ പൂഷാ വിശ്വവേദാഃ. സ്വസ്തിനസ്താർക്ഷ്യോ അരിഷ്ടനേമിഃ. സ്വസ്തി നോ ബൃഹസ്പതിർദധാതു. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

സാരം:— അല്ലയോ സംപൂജ്യരായ ദേവന്മാരേ, ഞങ്ങൾ കർണ്ണങ്ങൾകൊണ്ടു് മംഗളം ശ്രവിക്കട്ടെ, കണ്ണുകൾകൊണ്ടു് മംഗളംകാണുമാറാകട്ടെ; സുദൃഢങ്ങളായ അംഗങ്ങളാലും ശരീരത്താലും, നിങ്ങളെ സ്തുതിച്ചുകൊണ്ടിരിക്കട്ടെ. ദേവന്മാർ ഞങ്ങൾക്ക നിശ്ചയിച്ചിട്ടുള്ള ആയുസ്സുമുഴുവനും ഞങ്ങൾ അനുഭവിക്കുമാറാകണം. മഹത്തായകീർത്തിയോടുകൂടിയ ഇന്ദ്രനും, സർവ്വജ്ഞനായ പൂഷാവും ഞങ്ങൾക്ക നന്മചെയ്യുമാറാകണം. അപ്രതിരോധ്യഗതിമാനായ ഗരുഡദേവൻ ഞങ്ങൾക്ക നന്മകൈവരുത്തേണമേ. ബൃഹസ്പതിയും ഞങ്ങൾക്കനന്മചെയ്യട്ടെ.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

1 ഹരിഓം. അഥ സൂര്യാഥർവാംഗിരസം വ്യാഖ്യാസ്യാമഃ ബ്രഹ്മാഋഷിഃ ഗായത്രീ ഛന്ദഃ ആദിത്യോ ദേവതാ ഹംസഃ സോഽഹമഗ്നിനാരായണയുക്തം ബീജം ഹൃല്ലേഖാ ശക്തിഃ വിയദാദിസർഗ്ഗസംയുക്തം കീലകം ചതുർവിധ പുരുഷാർത്ഥസിദ്ധ്യർത്ഥേ വിനിയോഗഃ ഷട്സ്വരാരൂഢേന ബീജേന ഷഡംഗം രക്താംബുജസംസ്ഥിതം സപ്താശ്വരഥിനം ഹിരണ്യവർണ്ണം ചതുർഭുജം പദ്മദ്വയാഭയവരദഹസ്തം കാലചക്രപ്രണേതാരം ശ്രീസൂര്യനാരായണം യ ഏവം വേദ സ വൈ ബ്രാഹ്മണഃ.

സാരം:—ഇനി സൂര്യനെ സംബന്ധിക്കുന്ന അഥർവവേദീയമന്ത്രങ്ങളെ വ്യാഖ്യാനിക്കുന്നു. ഈമന്ത്രത്തിന്റെഋഷി ബ്രഹ്മാവും, ഛന്ദസ്സ്

ഗായത്രിയും, ദേവത സൂര്യനമാകുന്നു. 'ഹംസഃസോഹം' അഗ്നി നാരായണയുക്തമായ ബീജവും, 'ഹ്ലേഖ'ശക്തിയുമാകുന്നു, കീലകം വിയദാദിസൃഷ്ടിയോടു സംബന്ധപ്പെട്ടതാകുന്നു. പുരുഷാർത്ഥ ചതുഷ്ടയങ്ങൾ സിദ്ധിക്കുന്നതിനും ഇതു് വിനിയോഗിക്കപ്പെടുന്നു. ഷട്സ്വരങ്ങളിൽ പ്രതിഷ്ഠിതനും, ബീജം സഹിതം ഷഡംഗത്തോടുകൂടിയവനും, ചെന്താമരയിൽ സ്ഥിതിചെയ്യുന്നവനും, സപ്താശ്വരഥാരൂഢനും, ഹിരണ്യവർണ്ണനും, ചതുർഭുജങ്ങളിൽ പദ്മദ്വയം, വരമുദ്ര, അഭയമുദ്ര എന്നിവ ധരിച്ചവനും കാലചക്ര പ്രണേതാവുമായ ശ്രീ സൂര്യനാരായണനെ ഇപ്രകാരം അറിയുന്നവനാണ് ബ്രാഹ്മണൻ.

2 ഓംഭൂർഭുവഃസുവഃ ഓംതത്സവിതുർവരേണ്യം
ഭർഗ്ഗോ ദേവസ്യ ധീമഹി ധിയോ യോ നഃ പ്രചോദയാത്.

സാരം:—പ്രണവാത്മസ്വരൂപമയവും, സച്ചിദാനന്ദമയവും, "ഭൂഃ ഭുവഃ സ്വഃ" രൂപത്താൽ ത്രൈലോക്യരൂപത്തിൽ സ്ഥിതിചെയ്യുന്നവനമായ വിശ്വസൃഷ്ടികർത്താവിന്റെ മഹാതേജസ്സിനെ നാം ധ്യാനിക്കുന്നു. ആ സൂര്യഭഗവാൻ നമ്മുടെ ബുദ്ധിക്കുപ്രേരകനായിഭവിക്കട്ടെ.

3 സൂര്യ ആത്മാ ജഗതസ്തസ്ഥുഷശ്ച സൂര്യാദ്വൈ ഖല്വിമാനി
ഭൂതാനി ജായന്തേ സൂര്യാദ്യജ്ഞഃ പർജ്ജന്യോ/ന്നമാത്മാ.

സാരം:— സൂര്യൻ എല്ലാസ്ഥാവരജംഗമങ്ങളുടേയും ആത്മാവാകുന്നു. അദ്ദേഹത്തിൽനിന്നുമാണ് ഈ സർവ്വഭൂതങ്ങളും ഉണ്ടായിട്ടുള്ളതു്. അദ്ദേഹത്തിൽനിന്നുംതന്നെയാണ്, യജ്ഞം, മേഘം, അന്നം, ആത്മാവു് എന്നിവ ഉണ്ടാകുന്നതും.

4 നമസ്തേ ആദിത്യ ത്വമേവ പ്രത്യക്ഷം കർമ്മകർത്താസി
ത്വമേവ പ്രത്യക്ഷം ബ്രഹ്മാസി ത്വമേവ പ്രത്യക്ഷം
വിഷ്ണുരസി ത്വമേവ പ്രത്യക്ഷം രുദ്രോസി ത്വമേവ
പ്രത്യക്ഷമൃഗസി ത്വമേവ പ്രത്യക്ഷം യജുരസി ത്വമേവ
പ്രത്യക്ഷം സാമാസി ത്വമേവ പ്രത്യക്ഷമഥർവ്വാസി
ത്വമേവ സർവ്വം ഛന്ദോസി.

സാരം:— അല്ലയോ ആദിത്യഭഗവാനേ, ഞങ്ങൾ അങ്ങയെ നമസ്കരിക്കുന്നു. അങ്ങുതന്നെയാണ് പ്രത്യക്ഷമായ കർമ്മവും, കർത്താവും. അങ്ങുതന്നെയാണ് പ്രത്യക്ഷമായ ബ്രഹ്മാവും, വിഷ്ണുവും, രുദ്രനും. ഋക്, യജുസ്സ്, സാമം, അഥർവം എന്നീ വേദങ്ങളും അങ്ങുതന്നെയാണ്. അങ്ങു് സമ്പൂർണ്ണമായും ഛന്ദോമയനാണ്.

5 ആദിത്യാദ്വായുർജായതേ, ആദിത്യാദ്ഭൂമിർജായതേ ആദിത്യാദാപോജായന്തേ, ആദിത്യാജ്ജ്യോതിർ ജായതേ, ആദിത്യാദ്വ്യോമ ദിശോ ജായന്തേ ആദിത്യാദ്ദേവാജായന്തേ, ആദിത്യാദ്വേദാ ജായന്തേ, ആദിത്യോ വാ ഏഷ ഏതന്മണ്ഡലം തപതി, അസാവാദിത്യോ ബ്രഹ്മ, ആദിത്യോഽന്തഃകരണ മനോബുദ്ധിചിത്താഹങ്കാരാഃ, ആദിത്യോ വൈ വ്യാനഃ സമാനോദാനോഽപാനഃ പ്രാണഃ, ആദിത്യോ വൈ ശ്രോത്രത്വക്ചക്ഷൂരസനഘ്രാണാഃ,ആദിത്യോവൈ വാക്പാണിപാദപായൂപസ്ഥാഃ, ആദിത്യോ വൈ ശബ്ദസ്പർശരൂപരസഗന്ധാഃ, ആദിത്യോ വൈ വചനാദാ നാഗമനവിസർഗ്ഗാനന്ദാഃ, ആനന്ദമയോ ജ്ഞാനമയോ വിജ്ഞാനമയ ആദിത്യഃ.

സാരം:— ആദിത്യനിൽനിന്നും, വായു, ഭൂമി, ജലം, ജ്യോതിസ്സ് ആകാശം, ദിക്കുകൾ എന്നിവ ഉത്ഭവിക്കുന്നു. അദ്ദേഹത്തിൽനിന്നും ദേവന്മാർ പ്രത്യക്ഷപ്പെടുന്നു. അദ്ദേഹത്തിൽനിന്നും, വേദങ്ങളുണ്ടാകുന്നു. ആദിത്യൻതന്നെയാണ് ഈ ബ്രഹ്മാണ്ഡത്തെതപിപ്പിക്കുന്നത്. അദ്ദേഹംതന്നെയാണ് ബ്രഹ്മം. അദ്ദേഹംതന്നെയാണ് അന്തഃകരണ മനോബുദ്ധിചിത്താഹങ്കാരങ്ങൾ. അദ്ദേഹംതന്നെയാണ് പഞ്ചപ്രാണരൂപത്തിൽ പ്രതിഷ്ഠിതമായിരിക്കുന്നത്. അദ്ദേഹംതന്നെയാണ് പഞ്ചേന്ദ്രിയരൂപത്തിൽ കർമ്മങ്ങൾചെയ്യുന്നത്. അഞ്ചുകർമ്മേന്ദ്രിയങ്ങളും അദ്ദേഹംതന്നെയാണ്. ജ്ഞാനേന്ദ്രിയങ്ങളുടെ അഞ്ചുവിഷയങ്ങളുംകർമ്മേന്ദ്രിയങ്ങളുടെ അഞ്ചുവിഷയങ്ങളുംഅദ്ദേഹംതന്നെയാണ്. ജ്ഞാനവിജ്ഞാനയുക്തനായ ആനന്ദമയനും അദ്ദേഹംതന്നെയാണ്.

6 നമോ മിത്രായ ഭാനവേ മൃത്യോർമാ പാഹി, ഭ്രാജിഷ്ണവേ വിശ്വഹേതവേ നമഃ

സൂര്യ്യാദ്ഭവന്തി ഭൂതാനി സൂര്യ്യേണ പാലിതാനി തു
സൂര്യ്യേ ലയം പ്രാപ്നുവന്തി യഃ സൂര്യ്യഃ സോഽഹമേവ ച,
ചക്ഷുർനോ ദേവഃ സവിതാ ചക്ഷുർന ഉത പർവ്വതഃ,
ചക്ഷുർധാതാ ദധാതു നഃ,

ആദിത്യായ വിദ്മഹേ സഹസ്രകിരണായ ധീമഹി,
തന്നഃ സൂര്യഃ പ്രചോദയാത്,
സവിതാപുരസ്താത് സവിതാപശ്ചാത്താത്
സവിതോത്തരാത്താത് സവിതാധരാത്താത്,
സവിതാ നഃ സുവതു സർവ്വതാതിം
സവിതാ നോ രാസതാം ദീർഘമായുഃ.

സാരം:– മിത്രദേവനും, ഭഗവാനുമായ സൂര്യനുനമസ്കാരം. ഭഗവാനേ, മൃത്യുവിൽനിന്നും എന്നെരക്ഷിച്ചാലും. വിശ്വത്തിനു കാരണരൂപനും തേജസ്വിയുമായ സൂര്യനുനമസ്കാരം. സർവ്വചരാചരപ്രാണികളും സൂര്യനിൽനിന്നുമാണ് ഉത്ഭവിക്കുന്നത്. അവയെഎല്ലാം പരിപാലിക്കുന്നതും അദ്ദേഹംതന്നെ. അവസാനം എല്ലാജീവികളും അദ്ദേഹത്തിൽതന്നെവിലയം പ്രാപിക്കുകയും ചെയ്യുന്നു. ഞാനും സൂര്യൻ തന്നെയാണ്. സവിതൃഭഗവാൻ നമ്മുടെ ചക്ഷുസ്സാകുന്നു. സർവ്വത്തേയുംധരിക്കുന്നസൂര്യൻ നമ്മുടെനേത്രങ്ങൾക്ക്ദർശനശക്തി പ്രദായകനായിത്തീരട്ടെ. നമുക്ക് ആദിത്യനെ അറിയാം. ഞങ്ങൾ സഹസ്രകാരണനായ ഭഗവാൻ ഭാസ്കരനെ ധ്യാനിക്കുന്നു. ആ സൂര്യഭഗവാൻ ഞങ്ങളെ പ്രചോദിപ്പിക്കട്ടെ. മുൻപിലും, പുറകിലും, ഇവിടെയും അവിടെയും സർവത്ര സവിതൃദേവൻതന്നെ നിറഞ്ഞിരിക്കുന്നു. ആ സവിതൃദേവൻ ഞങ്ങൾക്കുവേണ്ടി എല്ലാം സൃഷ്ടിക്കട്ടെ. അദ്ദേഹം ഞങ്ങൾക്ക് ദീർഘായുസ്സിനെ പ്രദാനം ചെയ്യട്ടെ.

7 ഓമിത്യേകാക്ഷരം ബ്രഹ്മ, ഘൃണിരിതി ദ്വേ അക്ഷരേ,
സൂര്യ ഇത്യക്ഷരദ്വയം, ആദിത്യ ഇതി ത്രീണ്യക്ഷരാണി,
ഏതസ്യൈവ സൂര്യസ്യാഷ്ടാക്ഷരോ മനുഃ,

സാരം:–ഓം എന്ന ഏകാക്ഷരമന്ത്രം ബ്രഹ്മമാണ്"ഘൃണി" എന്നും,"സൂര്യൻ"എന്നും ഉള്ളത്ഈരണ്ടക്ഷരംവീതമുള്ളമന്ത്രങ്ങളാണ്. ആദിത്യനിൽ മൂന്നക്ഷരങ്ങളാണുള്ളത്. ഇവയുടെയെല്ലാം സംയോഗത്താൽ സൂര്യനാരായണൻ എന്ന അഷ്ടാക്ഷരമഹാമന്ത്രം ഉണ്ടാകുന്നു.

8 യഃ സദാഽഹരഹർജ്ജപതി സ വൈ ബ്രാഹ്മണോ ഭവതി
സ വൈ ബ്രാഹ്മണോ ഭവതി, സൂര്യാഭിമുഖോ ജപ്ത്വാ
മഹാവ്യാധിഭയാത് പ്രമുച്യതേ, അലക്ഷ്മീർനശ്യതി
അഭക്ഷ്യഭക്ഷണാത്പൂതോഭവതി, അഗമ്യാഗമനാത്

പൂതോഭവതി, പതിതസംഭാഷണാത് പൂതോഭവതി, അസത് സംഭാഷണാത് പൂതോഭവതി, മദ്ധ്യാഹ്നേ സൂര്യ്യാഭിമുഖഃ പഠേത്, സദ്യോത് പന്നപഞ്ച മഹാപാതകാത് പ്രമുച്യതേ, സൈഷാംസാവിത്രീം വിദ്യാം ന കിംചിദപി ന കസ്മൈചിത് പ്രശംസയേത്, യ ഏതാം മഹാഭാഗഃ പ്രാതഃ പഠതി സ ഭാഗ്യവാൻ ജായതേ, പശൂൻ വിന്ദതി, വേദാർത്ഥം ലഭതേ, ത്രികാലമേതജ്ജപ്ത്വാ ക്രതുശതഫലമവാപ്നോതി, യോ ഹസ്താദിത്യേ ജപതി സ മഹാമൃത്യും തരതി സ മഹാമൃത്യും തരതി യ ഏവം വേദ. ഇത്യുപനിഷത്. ഹരി ഓം.

സാരം:— ഈ മന്ത്രം നിത്യവും ജപിക്കുന്നവൻ ബ്രഹ്മജ്ഞാനിയായിത്തീരുന്നു. സൂര്യ്യാഭിമുഖമായിനിന്നുകൊണ്ടു് ഈ മന്ത്രം ജപിച്ചാൽ മഹാരോഗങ്ങളിൽനിന്നും മുക്തിലഭിക്കുന്നു. ദാരിദ്ര്യം നശിക്കുന്നു. ഭക്ഷിക്കരുതാത്തതു ഭക്ഷിച്ചതുകൊണ്ടും അഗമ്യകളെ പ്രാപിച്ചതുകൊണ്ടും പതിതന്മാരോടു സംഭാഷണം നടത്തിയതുകൊണ്ടും ചീത്തകാര്യങ്ങൾ സംസാരിച്ചതുകൊണ്ടും ഉണ്ടായിട്ടുള്ള പാപമെല്ലാം പോയി പരിശുദ്ധന്മാരായിത്തീരുന്നു. മദ്ധ്യാഹ്നകാലത്തു് സൂര്യ്യാഭിമുഖമായി നിന്നുകൊണ്ടു് ജപിച്ചാൽ അപ്പോഴുണ്ടായ പഞ്ചമഹാപാതകങ്ങളിൽനിന്നും മോചനം ലഭിക്കുന്നു. ഈ സാവിത്രീവിദ്യയെ ഒരിടത്തും അല്പംപോലുംപ്രശംസിക്കരുതു്. പ്രഭാതകാലങ്ങളിൽ ജപിച്ചാൽ അവനു് ഭാഗ്യം വർദ്ധിക്കുന്നു. അവനു് ധനം മൃഗങ്ങൾ എന്നിവയോടൊപ്പം വേദാർത്ഥജ്ഞാനവും ലഭിക്കുന്നു. ത്രികാലങ്ങളിലും ജപിച്ചാൽ നൂറുയജ്ഞംചെയ്തഫലം ലഭിക്കും. സൂര്യ്യനക്ഷത്രമായ അത്തം നാളിൽ ഈ മന്ത്രം ജപിക്കുന്നവൻ മഹാമൃത്യുവിനെ തരണം ചെയ്യുന്നു. ഇതറിയുന്നവനും മഹാമൃത്യുവിനെ അതിജീവിക്കുന്നു.

സൂര്യ്യോപനിഷത് സമാപ്തം

---

# ഗർഭോപനിഷത്

## ശാന്തിപാഠം

ഓം സഹ നാവവതു. സഹ നൗ ഭുനക്തു. സഹ വീര്യം കരവാവഹൈ തേജസ്വി നാവധീതമസ്തു മാ വിദ്വിഷാവഹൈ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

സാരം:—ബ്രഹ്മം നമ്മെ രണ്ടുപേരെയും രക്ഷിക്കട്ടെ. അതുനമ്മെ രണ്ടുപേരെയും പരിപാലിക്കട്ടെ. നമ്മൾ രണ്ടുപേരും സാമർത്ഥ്യം കൈവരുത്തട്ടെ. നമ്മുടെ അദ്ധ്യയനം തേജോമയമായിത്തീരട്ടെ. നാം പരസ്പരം വിദ്വേഷം കാണിക്കാതിരിക്കട്ടെ.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

1 ഓം പഞ്ചാത്മകം പഞ്ചസു വർത്തമാനം
ഷഡാശ്രയം ഷഡ്ഗുണയോഗയുക്തം
തത്സപ്തധാതു ത്രിമലം ദ്വിയോനി
ചതുർവിധാഹാരമയം ശരീരം

ഭവതിപഞ്ചാത്മകമിതി കസ്മാത് പൃഥിവ്യാപസ്തേജോവായുരാകാശമിത്യസ്മിൻപഞ്ചാത്മകേ ശരീരേ, കാ പൃഥിവീ കാ ആപഃ കിം തേജഃ കോ വായുഃ കിമാകാശം,തത്ര യത് കഠിനം സാ പൃഥിവീ യദ്ദ്രവം താ ആപോ യദുഷ്ണം തത്തേജോ യത് സഞ്ചരതി സ വായുഃ യത് സുഷിരം തദാകാശമിത്യുച്യതേ. തത്ര പൃഥിവീ നാമ ധാരണേ ആപഃ പിണ്ഡീകരണേ തേജഃ പ്രകാശനേ വായുർവ്യൂഹനേ ആകാശമവകാശപ്രദാനേ. പൃഥുസ്ഥ ശ്രോത്രേ ശബ്ദോപലബ്ധൗ ത്വക് സ്പർശേ ചക്ഷുഷീ രൂപേ ജിഹ്വാ രസനേ,നാസികാ ഘ്രാണേ ഉപസ്ഥശ്ചാനന്ദനേ പാനമുത് സർഗ്ഗേ ബുദ്ധ്യാ ബുദ്ധ്യതി മനസാ സങ്കല്പയതി വാചാവദതി. ഷഡാശ്രയമിതി കസ്മാത്,മധുരാമ്ളലവണതിക്തകടുകഷായരസാന്വിന്ദതേ. ഷഡ്ജർഷഭ ഗാന്ധാര

മദ്ധ്യമപഞ്ചമധൈവത നിഷാദാശ്ചേതി, ഇഷ്ടാനിഷ്ടാ ശബ്ദസംജ്ഞോപ്രണിധാനാദ്ദശവിധാ ഭവന്തി. ശുക്ലോ രക്തഃ കൃഷ്ണോ ധൂമ്രഃ പീതഃ കപിലഃ പാണ്ഡുര ഇതി.

സാരം:– ഈ ശരീരം പഞ്ചാത്മകമാണ്. ഇതു് അഞ്ചിലും, സ്ഥിതിചെയ്യുന്നതും, ഷഡാശ്രയത്തോടുകൂടിയതുമാണ്. ഇതു് ഷഡ്ഗുണങ്ങളാലും സപ്തധാതുക്കളാലും നിമ്മിതമാണ്. ഇതു് ത്രിമലദോഷയുക്തവും, രണ്ടുയോനികളോടുകൂടിയതും, ചതുർവിധാഹാരസംപുഷ്ടവുമാകുന്നു, പൃത്ഥ്വി, ജലം, തേജസ്സ്, വായു, ആകാശം എന്നീ പഞ്ചഭൂതങ്ങളാൽ നിമ്മിതമായതുകൊണ്ടു് ഇതിനെ പഞ്ചാത്മകം എന്നു പറയുന്നു. ഇതിൽ കഠിനമായതു പൃത്ഥ്വിയും, ദ്രവമായിട്ടുള്ളതു് ജലവും ആകുന്നു. ഉഷ്ണമായിട്ടുള്ളതു് തേജസ്സും, സഞ്ചരിക്കുന്നതു് വായുവും, ശൂന്യമായിട്ടുള്ളതു് ആകാശവുമാകുന്നു. ഈ തത്ത്വങ്ങളുടെ പ്രവൃത്തികൾ താഴെപറയും പ്രകാരമാണ്. ഇവയിൽ പൃത്ഥ്വിയുടെ പ്രവൃത്തി, ധരിക്കുക എന്നുള്ളതാണ്. ജലത്തിൻെറ പ്രവൃത്തി കുഴച്ചുചേക്കലും, തേജസ്സിൻെറ പ്രവൃത്തി പ്രകാശിപ്പിക്കലും, വായുവിൻെറ പ്രവൃത്തി യഥാസ്ഥാനം വിന്യസിപ്പിക്കലും, ആകാശത്തിൻെറ പ്രവൃത്തി ഇടം നൽകലുമാണ്.

ഇവയുടെയെല്ലാം അകത്തായി സ്ഥിതിചെയ്യുന്ന ഇന്ദ്രിയങ്ങളിൽ ചെവിയുടെ ജോലി ശബ്ദഗ്രഹണവും, ത്വക്കിൻെറ ജോലി,സ്പശനവും, നേത്രത്തിൻെറ ജോലി രൂപദശനവും, ജിഹ്വയുടെ ജോലി രസാസ്വാദനവും, മൂക്കിൻെറ ജോലി ഘ്രാണനവും, ഉപസ്ഥത്തിൻെറ ജോലി ആനന്ദനവും, ഗുദത്തിൻെറ ജോലി വിസജ്ജനവും ആകുന്നു. ഇവയ്ക്കും പുറമേ മനസ്സ് സങ്കല്പിക്കുവാനും, ബുദ്ധി ബോധം നേടാനും, വാക്കു് സംസാരിക്കാനും പ്രയോജനപ്പെടുന്നു.

മധുരം, കയ്പു്, എരിവു്, പുളി, കവർപ്പു്, ഉപ്പു് എന്നീ ഷഡ്രസങ്ങൾ ആസ്വദിക്കുന്നതിനാൽ ശരീരം ഷഡാശ്രയമാകുന്നു. ഷഡ്ജം, ഋഷഭം, ഗാന്ധാരം, മദ്ധ്യമം, പഞ്ചമം, ധൈവതം, നിഷാദം,എന്നീ സപ്തസ്വരങ്ങളും ഈ ശരീരത്തെ ആശ്രയിച്ചിരിക്കുന്നു. ഇഷ്ടാനിഷ്ടശബ്ദങ്ങളുടെ ഉച്ചാരണസ്ഥാനമനുസരിച്ചു്, ശബ്ദങ്ങൾ, കണ്ഠ്യം, താലവ്യം, മൂർദ്ധന്യം, ദന്ത്യം, ഓഷ്ഠ്യം, അൻനാസികം, കണ്ഠതാലവ്യം, കണ്ഠൗഷ്ഠ്യം, ജിഹ്വാമൂലം, അനുസ്വാരം എന്നു പത്തുവിധത്തിലുണ്ടു്. ഇതിൽ, വെളുപ്പു്, ചെമപ്പു്, കറുപ്പു്, ധൂമ്രം, മഞ്ഞ, കപിലം, പാണ്ഡുരം എന്നീ സപ്തവർണ്ണങ്ങളുമുണ്ടു്.

2 സപ്തധാതുക മിതി കസ്മാത്,യഥാ ദേവദത്തസ്യ ദ്രവ്യാദി വിഷയാ ജായന്തേ. പരസ്പരം സൗമ്യഗുണത്വാത് ഷഡ്വിധോ രസോ രസാച്ഛോണിതം ശോണിതാൻ മാംസം മാംസാൻ മേദോ മേദസഃസ്നാവാ സ്നാവ്നോഽസ്ഥിന്യസ്ഥിഭ്യോ മജ്ജാ മജ്ജ്ഞഃ ശുക്രാ ശുക്രശോണിതസംയോഗാദാവത്തതേ ഗർഭോ ഹൃദിവ്യവസ്ഥാനീതി, ഹൃദയേഽന്തരാഗ്നിഃ അഗ്നിസ്ഥാനേ പിത്താ പിത്തസ്ഥാനേവായുഃ വായുസ്ഥാനേ ഹൃദയം പ്രാജാപത്യാത് ക്രമാത്.

സാരം:— ദേവത്തെന്ന് ഭോഗ്യവിഷയങ്ങാം ലഭിക്കമ്പോാം അവയുടെ പാരസ്പരികമായ ആനുകൂല്യത്താൽ ഷഡ്രസപദാത്ഥങ്ങാം ഉണ്ടാകുന്നു. ഈ പദാത്ഥങ്ങളിൽ നിന്നുമാണ് രസം ഉണ്ടാകുന്നതു്. രസത്തിൽനിന്നു രക്തവും, രക്തത്തിൽനിന്നു മാംസവും,മാംസത്തിൽ നിന്നു് മേദസ്സും, മേദസ്സിൽ നിന്നു സ്നായുക്കളും, സ്നായുക്കളിൽ നിന്നു അസ്ഥിയും, അസ്ഥിയിൽ നിന്നു മജ്ജയും, മജ്ജയിൽ നിന്നു ശുക്ളവും ഉണ്ടാകുന്നു. ഈ സപ്തധാതുക്കളാണു് മനുഷ്യശരീരനിമ്മാതാക്കാം (ഘടകങ്ങാം). ശുക്ളത്തിൻെറയും, ശോണിതത്തിൻെറയും യോഗത്താൽ ഗർഭം ഉണ്ടാകുന്നു. ഈ ധാതുക്കളെല്ലാം ഹൃദയത്തിലാണു സ്ഥിതിചെയ്യുന്നതു്. അവിടെയാണു് അന്തരാഗ്നിഉണ്ടാകുന്നതു്. അഗ്നിയുടെ സ്ഥാനത്തു് പിത്തവും, പിത്തസ്ഥാനത്തു് വായുവും, സ്ഥിതിചെയ്യുന്നു. വായുവിൽനിന്നുമാണു് ഹൃദയമുണ്ടാകുന്നതു്.

3 ഋതുകാലേസാമ്പ്രയോഗാദേകരാത്രോഷിതം കലിലം ഭവതി സപ്തരാത്രോഷിതം ബുദ്ബുദം ഭവതി അദ്ധമാസാഭ്യന്തരേണ പിണ്ഡോഭവതി മാസാഭ്യന്തരേണ കഠിനോഭവതി മാസദ്വയേനശിരഃ സംപദ്യതേ മാസത്രയേണ പാദപ്രദേശോഭവതി. അഥചതുത്ഥേ മാസേഽങ്ഗുല്യജഠരകടിപ്രദേശോ ഭവതി. പഞ്ചമേമാസേ പൃഷ്ഠവംശോ ഭവതി.ഷഷ്ഠേമാസേ മുഖ നാസികാക്ഷി ശ്രോത്രാണി ഭവന്തി. സപ്തമേ മാസേ ജീവേന സംയുക്തോഭവതി. അഷ്ടമേ മാസേ സവ്സമ്പൂണ്ണോ ഭവതി. പിതൃരേതോഽതിരിക്താത്പുരുഷോഭവതി. മാതൃരേതോഽതിരിക്താത്സ്ത്രീയോഭവന്തിഉഭയോർബീജതുല്യത്വാന്നപുംസകോ ഭവതി. വ്യാകുലിതമനസോഽന്ധാഃ ഖഞ്ജാഃ കുബ്ജാ വാമനാ

ഭവന്തി.അന്യോന്യവായുപരിപീഡിതശ്ശുക്രദ്വൈധ്യാദ്വിധാ തന്തുഃസ്യാത്തതോ യുഗ്മാഃ പ്രജായന്തേ. പഞ്ചാത്മകഃ സമർത്ഥാ പഞ്ചാത്മികാ ചേതസാ ബുദ്ധിർഗന്ധരസാദിജ്ഞാനാ ധ്യാനാത്ക്ഷരമക്ഷരം മോക്ഷം ചിന്തയതീതി,തദേകാക്ഷരം ജ്ഞാത്വാഷ്ടൗ പ്രകൃതയഃ ഷോഡശവികാരാഃ ശരീരേ തസ്യൈവദേഹിനാം. അഥ മാത്രാശിതപീത നാഡീസൂത്രഗ തേനപ്രാണ ആപ്യായതേ. അഥ നവമേമാസി സർവ്വലക്ഷണ സമ്പൂർണ്ണോ ഭവതി പൂർവ്വജാതിഃ സ്മരതി കൃതാകൃതം ച കർമ്മ ഭവതി ശുഭാശുഭം ചകർമ്മ വിന്ദതി.

സാരം:– ഋതുകാലത്ത് ഉചിതമായ വിധത്തിൽ ഗർഭാധാനം നടന്നാൽ ശുക്ളശോണിതസംയോഗത്താൽ ഏകരാത്രികൊണ്ട് കലിലവും, ഏഴരാത്രികൾകൊണ്ട് ബുദ്ബുദവും ഉണ്ടാകുന്നു. ഒരു പക്ഷം കഴിയുമ്പോൾ പിണ്ഡമുണ്ടാകുന്നു. ആ പിണ്ഡം ഒരു മാസം കൊണ്ട് കഠിനമായിത്തീരുന്നു. രണ്ടുമാസം കൊണ്ട് ശിരസ്സും, മൂന്നു മാസംകൊണ്ട് പാദങ്ങളുമുണ്ടാകുന്നു. നാലാം മാസത്തിൽ, മുട്ട്, വയറ്, അര, എന്നിവയും, അഞ്ചാം മാസത്തിൽ പൃഷ്ഠം, നട്ടെല്ല് എന്നിവയും ആറാംമാസത്തിൽ മുഖം, മൂക്ക്, ചെവി, കണ്ണ് എന്നിവയും ഉണ്ടാകുന്നു. ഏഴാം മാസത്തിൽ ജീവയുക്തമായിത്തീന്ന്, എട്ടാം മാസത്തിൽ പരിപൂർണ്ണശരീരമായി പരിണമിക്കുന്നു.

ശുക്ളാധിക്യത്താൽ പുരുഷപ്രജയും, രജസ്സിൻെറ ആധിക്യത്താൽ സ്ത്രീപ്രജയും ജനിക്കുന്നു. ശുക്ളരജസ്സുകൾ തുല്യമായിരുന്നാൽ നപുംസകസന്താനം ജനിക്കുന്നു. മനസ്സു വ്യാകുലമായിരിക്കുമ്പോൾ സംയോഗം നടന്നാൽ ആ സമയത്തുണ്ടാകുന്ന സന്താനങ്ങൾ വാമനന്മാരോ, അന്ധന്മാരോ, കൂനുള്ളവരോ, കഷണ്ടിത്തലയന്മാരോ ആയി ജനിക്കുന്നു. വായുവിൻെറ സംഘർഷംകൊണ്ട് ശുക്ളം രണ്ടായിവിഭജിക്കപ്പെടുകയും, അതിൻെറ ഫലമായി യുഗ്മസന്താനങ്ങൾ ജനിക്കുകയുംചെയ്യുന്നു. പഞ്ചാത്മകമായ ശരീരം സ്വസ്ഥവും സമർത്ഥവുമായിരിക്കുമ്പോൾ അഞ്ചു ജ്ഞാനേന്ദ്രിയങ്ങളോടുകൂടിയ ബുദ്ധി ജനിക്കുന്നു. അതിൽ നിന്നും ഗന്ധരസാദിജ്ഞാനംലഭിക്കുന്നു. അത് നാശരഹിതമായ പ്രണവത്തെ ചിന്തിച്ചുകൊണ്ട് ഈ ഏകാക്ഷരത്തെ മനസ്സിലാക്കുമ്പോൾ അഷ്ടപ്രകൃതികളും ഷോഡശവികാരങ്ങളും ഉണ്ടാകുന്നു. പിന്നീട് മാതാവു ഭക്ഷിക്കുന്ന അന്നവും,ജലവും, നാഡീസൂത്രം

മുഖേന ശിശുവിന്റെ ശരീരത്തിൽ എത്തി അതിന്റെ തൃപ്തിക്കു കാരണമായിത്തീരുന്നു. പിന്നീട്ട് ഒൻപതാം മാസമാകുമ്പോൾ അതു് ജ്ഞാനേന്ദ്രിയയുക്തമായി, പരിപൂർണ്ണമായി ഭവിക്കുന്നു. അപ്പോൾ അതിന്നു് തന്റെ പൂർവ്വജന്മസ്മരണ ഉണ്ടാകുന്നു. അപ്പോൾ അതിന്റെ ശുഭാശുഭകർമ്മങ്ങളെല്ലാം മുമ്പിൽ പ്രത്യക്ഷമാകുന്നു.

4 നാനായോനിസഹസ്രാണി ദൃഷ്ട്വാചൈവതതോമയാ
ആഹാരവിവിധാഭുക്താഃ പീതാശ്ചവിവിധാഃസ്തനാഃ.

5 ജാതസ്യൈവ മൃതസ്യൈവ ജന്മചൈവപുനഃപുനഃ
അഹോ ദുഃഖോദധൗ മഗ്നോ നപശ്യാമി പ്രതിക്രിയാം.

6 യന്മയാ പരിജനസ്യാർത്ഥേ കൃതംകർമ്മ ശുഭാശുഭം.
ഏകാകീ തേന ദഹ്യാമി ഗതാസ്തേ ഫലഭോഗിനഃ.

7 യതിയോന്യാംപ്രമുഞ്ചാമി സാംഖ്യം യോഗംവാ സമാശ്രയേ.
അശുഭക്ഷയകർത്താരം ഫലമുക്തിപ്രദായകാം.

8 യദി യോന്യാംപ്രമുച്യാമി തം പ്രപദ്യേ മഹേശ്വരം
അശുഭക്ഷയകർത്താരം ഫലമുക്തിപ്രദായകം

9 യദിയോന്യാംപ്രമുഞ്ചാമിതംപ്രപദ്യേ ഭഗവന്തം നാരായണം
അശുഭക്ഷയകർത്താരം ഫലമുക്തിപ്രദായകം [ദേവം

10 യദിയോന്യാം പ്രമുഞ്ചാമി ധ്യായേബ്രഹ്മസനാതനം
അഥ ജന്തുഃ സ്ത്രീയോനിശതം യോനിദ്വാരി സംപ്രാപ്തോ
യന്ത്രേണാപീഡ്യമാനോ മഹതാദുഃഖേനജാതമാത്രസ്തു
വൈഷ്ണവേന വായുനാ സംസ്പൃശ്യതദാ ന സ്മരതി
ജന്മമരണംച കർമ്മ ശുഭാശുഭം.

സാരം:- അപ്പോൾ ഗർഭസ്ഥനായ പ്രാണി ഇപ്രകാരം ചിന്തിക്കുന്നു. ഞാൻ എന്റെ അനേകായിരം പൂർവ്വജന്മങ്ങളെ കണ്ടു് അതിൽ വിഭിന്നങ്ങളായ ആഹാരങ്ങൾ ഭക്ഷിച്ചു്, വിഭിന്നയോനികളിൽ ജനിച്ചു് എത്രയോ സ്തനങ്ങളിൽനിന്നു് സ്തന്യപാനം ചെയ്തു് ഞാൻ എത്രയോ തവണ ജനിച്ചു,മരിച്ചു. ആ ജന്മങ്ങളിൽ കുടുംബാംഗങ്ങൾക്കുവേണ്ടി ഏതെല്ലാം ശുഭാശുഭകർമ്മങ്ങൾ ചെയ്തിട്ടുണ്ടോ അവയെപ്പററിയെല്ലാം ചിന്തിച്ചു് ചിന്തിച്ചു് ഇപ്പോൾ ഞാൻ ഏകാകിയായി എരിഞ്ഞുകൊണ്ടിരിക്കുന്നു. ആ സുഖങ്ങളെല്ലാംഅനുഭവിച്ചവരെല്ലാം

ഇപ്പോൾ എവിടെയാണെന്നറിഞ്ഞുകൂട. എന്നാൽ ഞാൻ ഇവിടെ ശോകസാഗരത്തിൽ പതിച്ചിരിക്കുന്നു. അതിൽ നിന്നും കരകേറാൻ യാതൊരുപായവും ഞാൻ കാണുന്നില്ല. ഇനി ഞാൻ ഈ ഗർഭത്തിൽ നിന്നും പുറത്തുവന്നാൽ ദുഷ്കർമ്മങ്ങളെ നശിപ്പിക്കുന്ന മുക്തിഫലപ്രദായകനായ മഹേശ്വരനെ ശരണംപ്രാപിക്കും. ഈയോനിയിൽനിന്നും എനിക്കു് മോചനം കിട്ടിയാൽ ഭഗവാൻ ശ്രീനാരായണനെ ശരണം പ്രാപിക്കും. അല്ലെങ്കിൽ ഈ യോനിയിൽനിന്നു മുക്തിലഭിച്ചാൽ മുക്തിയാകുന്ന ഫലത്തെ പ്രദാനം ചെയ്യുന്ന സാംഖ്യയോഗസിദ്ധി കൈവരുത്തും. ഈ ഗർഭത്തിൽനിന്നും മോചനം ലഭിച്ചാൽ ബ്രഹ്മചിന്തനത്തിൽതന്നെ ഞാൻ എന്റെ സമയം ചെലവഴിക്കും. ഇപ്രകാരം പലവിധം ചിന്തിച്ചുകൊണ്ടു് പ്രാണി വളരെ ക്ലേശങ്ങൾ സഹിച്ചു് ഭൂജാതം ചെയ്യുന്നു. എന്നാൽ ജനിച്ചുകഴിഞ്ഞാൽ മായയുടെ സ്പർശമേററ ഉടൻതന്നെ തന്റെ പൂർവ്വജന്മത്തെയും മരണത്തെയും മറന്നുപോകുന്നു. താൻ ഗർഭസ്ഥനായിരുന്നു എന്നുള്ള അറിവു പോലും അതിനില്ലാതാകുന്നു. താൻചെയ്ത ശുഭാശുഭകർമ്മങ്ങളും വിസ്മൃതിയിൽ ആണ്ടുപോകുന്നു.

ശരീരമിതികസ്മാത് സക്ഷാദഗ്നയോ ഹ്യത്ര ശ്രിയന്തേ
ജ്ഞാനാഗ്നിർദർശനാഗ്നിഃ കോഷ്ഠാഗ്നിരിതി. തത്രകോഷ്ഠാ
ഗ്നിർ നാമാശിതപീത ലേഹ്യ ചോഷ്യം പചതീതി.
ദർശനാഗ്നീരൂപാദീനാം ദർശനം കരോതി. ജ്ഞാനാഗ്നിഃ
ശുഭാശുഭം ച കർമ്മ വിന്ദതി യസ്തത്ര. ത്രീണിസ്ഥാനാനി
ഭവന്തി ഹൃദയേ ദക്ഷിണാഗ്നിരുദരേ ഗാർഹപത്യം
മുഖാദാഹവനീയാത്മാ യജമാനോ ബുദ്ധിഃ പത്നീം
മനോ ബ്രഹ്മാ നിധായ ലോഭാദയഃ പശവോ ധൃതിർദീക്ഷാ
സന്തോഷശ്ച ബുദ്ധീന്ദ്രിയാണി യജ്ഞപാത്രാണി
കർമ്മേന്ദ്രിയാണി ഹവീംഷി ശിരഃ കപാലം കേശാ ദർഭാ
മുഖമന്തർവേദിഃ ചതുഷ്കപാലം ശിരഃ ഷോഡശ പാർശ്വ
ദന്തോഷ്ഠപടലാനി സപ്തോത്തരം മർമ്മശതം സാശീതികം
സന്ധിശതം സനവകം സ്നായുശതം സപ്തശിരാശതാനി
പഞ്ചമജ്ജാശതാനി അസ്ഥീനി ച ഹ വൈ ത്രീണി ശതാനി
ഷഷ്ടിശ്ചാർദ്ധചതസ്രോ രോമാണി കോട്യോ ഹൃദയം പലാ
ന്യഷ്ടൗ ദ്വാദശപലാനി ജിഹ്വാ പിത്തപ്രസ്ഥം

കഫസ്യാഢകം ശുക്ലം കുഡവം മേദഃ പ്രസ്ഥൗദ്വാവനിയതം മൂത്രപുരീഷമാഹാരപരിമാണാത്. പൈപ്പലാദം മോക്ഷ ശാസ്ത്രം പരിസമാപ്തം പൈപ്പലാദം മോക്ഷശാസ്ത്രം പരി സമാപ്ത മിതി. ഇതി ഗർഭോപനിഷത് സമാപ്താ.

സാരം:—ഈ ദേഹപിണ്ഡത്തെ ശരീരമെന്നുപറയുന്നതെന്തുകൊണ്ടാണു്? ജ്ഞാനാഗ്നി, ദർശനാഗ്നി, ജഠരാഗ്നി എന്നീ മൂന്നഗ്നികളും ഇതിൽ നിവസിക്കുന്നതുകൊണ്ടുതന്നെ. ജഠരാഗ്നി, കഴിക്കുന്ന ആഹാരപദാർത്ഥത്തെ ദഹിപ്പിക്കുന്നു. രൂപങ്ങളെ കാണിക്കുന്നതാണു് ദർശനാഗ്നി. ശുഭാശുഭകർമ്മങ്ങളെ മുൻപിൽ പ്രകടിപ്പിക്കുന്നതാണു് ജ്ഞാനാഗ്നി. ദേഹത്തിൽ അഗ്നിക്കുമൂന്നു സ്ഥാനങ്ങളുണ്ടു്. മുഖത്തിൽ ആഹവനീയാഗ്നിയും, ഉദരത്തിൽ ഗാർഹപത്യാഗ്നിയും,ഹൃദയത്തിൽ ദക്ഷിണാഗ്നിയും വസിക്കുന്നു ഈ ശരീരംതന്നെ യജ്ഞസ്വരൂപമാണു്. അതിൽ ആത്മാവു് യജമാനനും, ബുദ്ധി യജമാനപത്നിയും, മനസ്സു് ബ്രഹ്മാവും, ലോഭാദികൾ മൃഗങ്ങളും ആകുന്നു. ധൈര്യസന്തോഷങ്ങൾ ദീക്ഷകളും, ജ്ഞാനേന്ദ്രിയങ്ങൾ യജ്ഞപാത്രങ്ങളും, കർമ്മേന്ദ്രിയങ്ങൾ ഹവിസ്സുമാകുന്നു. ശിരസ്സു് കപാലവും, കേശം ദർഭപ്പുല്ലും, മുഖം അന്തർവേദിയുമാകുന്നു. ശിരസ്സു് ചതുഷ്കപാലങ്ങളോടുകൂടിയതാണു്. പാർശ്വദന്തോഷ്ഠപടലങ്ങൾ പതിനാറെണ്ണമുണ്ടു്. നൂററിഎൺപതു സന്ധികൾ, നൂററിഏഴു മർമ്മസ്ഥാനങ്ങൾ, നൂററിഒൻപതു് സ്നായുക്കൾ, എഴുനൂറു സിരകൾ എന്നിവ ഉണ്ടെന്നു പറയപ്പെട്ടിരിക്കുന്നു. കൂടാതെ അഞ്ഞൂറു മജ്ജകളും, മുന്നൂററിഅറുപതു അസ്ഥികളും ഉണ്ടു്. രോമങ്ങളുടെ എണ്ണം നാലരക്കോടിയാണെന്നു പറയപ്പെടുന്നു. ഹൃദയത്തിന്റെ ഭാരം എട്ടുപലവും, ജിഹ്വ പന്ത്രണ്ടുപലവും, പിത്തം ഒരു പ്രസ്ഥവും, കഫം ഒരു ആഢകവും, ശുക്ളം ഒരു കുടവവും, മേദസ്സു് രണ്ടു പ്രസ്ഥവുമാകുന്നു. ഇവയെല്ലാംപുറമെ ആഹാരത്തിന്റെ അളവനുസരിച്ചു് മലമൂത്രാദികളുടെ പരിമാണം ഉണ്ടാകുന്നു. എന്നാൽ ഈ അളവു് അനിയമിതമാണു്. എല്ലാവരിലും ഒന്നുപോലെ കാണുകയില്ല. ഈശാസ്ത്രത്തെ മോക്ഷശാസ്ത്രമെന്നു പറഞ്ഞിരിക്കുന്നു. ഇതിന്റെ ഉപജ്ഞാതാവു് പിപ്പലാദ മഹർഷിയത്രേ.

ഗർഭോപനിഷത് സമാപ്തം.

———

# മൈത്രേയ്യുപനിഷത്

## ശാന്തിപാഠം

ഓം ആപ്യായന്തു മമാങ്ഗാനി വാക് പ്രാണശ്ചക്ഷുഃ ശ്രോത്രമഥോ ബലമിന്ദ്രിയാണി ച സർവാണി സർവം ബ്രഹ്മോപനിഷദം മാഽഹം ബ്രഹ്മ നിരാകുര്യാം മാ മാ ബ്രഹ്മ നിരാകരോദനിരാകരണമസ്ത്വനിരാകരണം മേ അസ്തു. തദാത്മനി നിരതേ യ ഉപനിഷത്സു ധർമ്മാസ്തേ മയി സന്തു തേ മയി സന്തു. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

സാരം:- ഓം. എന്റെ അംഗങ്ങളും, വാക്കും, പ്രാണനും, കണ്ണും, കാതും, ബലവും, സർവ്വേന്ദ്രിയങ്ങളും സംപുഷ്ടമാകട്ടെ. എല്ലാ ഉപനിഷത്തുകളും ബ്രഹ്മരൂപമാണ്. ഞാൻ ബ്രഹ്മത്തെ നിരാകരിക്കാതിരിക്കട്ടെ, ബ്രഹ്മം എന്നെ നിരാകരിക്കാതിരിക്കട്ടെ, ബ്രഹ്മരതനായ എനിക്ക് ഉപനിഷദ്ധർമ്മങ്ങൾ ലഭിക്കുമാറാകട്ടെ.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

### ഒന്നാമദ്ധ്യായം

1 ഓം. ബൃഹദ്രഥോ വൈ നാമ രാജാ രാജ്യേ ജ്യേഷ്ഠം പുത്രം നിധാപയിത്വേദമശാശ്വതം മന്യമാനഃ ശരീരം വൈരാഗ്യമുപേതോഽരണ്യം നിർജ്ജഗാമ. സ തത്ര പരമം തപ ആസ്ഥായാദിത്യമീക്ഷമാണ ഊർദ്ധ്വബാഹുസ്തിഷ്ഠത്യന്തേ സഹസ്രസ്യ മുനിരന്തികമാജഗാമഗ്നിരിവാധൂമകസ്തേജസാ നിർദ്ദഹന്നിവാത്മവിദ് ഭഗവാഞ്ഛാകായന്യ ഉത്തിഷ്ഠോത്തിഷ്ഠവരം വൃണീഷ്വേതി രാജാനമബ്രവീത്. സ തസ്മൈ നമസ്കൃത്യോവാച ഭഗവന്നാഹമാത്മവിത്ത്വം തത്ത്വവിച്ഛൃണുമോ വയം സ ത്വം നോ ബ്രൂഹീത്യേതദ് വൃത്തം പുരസ്താദശക്യം മാ പൃച്ഛ പ്രശ്നമൈക്ഷ്വാകാന്യാൻ കാമാൻ വൃണീഷ്വേതി ശാകായന്യസ്യ ചരണാവഭിമൃശ്യമാനോ രാജേമാം ഗാഥാം ജഗാദ.

സാരം:—ഓം. ബൃഹദ്രഥനെന്ന പേരുള്ള രാജാവു് ശരീരം നശ്വരമാണെന്നു് സ്വാനുഭവംകൊണ്ടു് മനസ്സിലാക്കിയപ്പോൾ അദ്ദേഹത്തിൻ് വൈരാഗ്യമുണ്ടായി. അദ്ദേഹം തന്റെ സീമന്തപുത്രനെ രാജ്യഭാരമേല്പിച്ചിട്ടു് വനത്തിലേക്കുപോയി. അവിടെ അദ്ദേഹം അത്യന്തം ഉഗ്രമായ തപസ്സനുഷ്ഠിച്ചു. സൂര്യനഭിമുഖമായി ഊർദ്ധ്വബാഹുവായി നിലകൊണ്ടു. ഇങ്ങനെ ആയിരം വർഷങ്ങൾ കഴിഞ്ഞപ്പോൾ തപസ്സിന്റെ ഫലമായി ഒരുദിവസം പുകയില്ലാത്ത തീപോലെ ഉജ്ജ്വലതേജസ്വിയും, ആത്മജ്ഞാനിയുമായ ശാകായന്യൻ എന്നുപേരുള്ള മഹാമുനി രാജാവിന്റെ സമീപംചെന്നു. അദ്ദേഹംപറഞ്ഞു: "എഴുന്നേൽക്കു; എഴുന്നേൽക്കു. ഇഷ്ടമുള്ള വരം ചോദിച്ചുകൊള്ളുക." രാജാവു് അദ്ദേഹത്തെ നമസ്കരിച്ചതിനുശേഷം ഇങ്ങനെ പറഞ്ഞു: "ഹേ ഭഗവൻ, ഞാൻ ആത്മജ്ഞാനിയല്ല. അങ്ങു് തത്വജ്ഞാനിയാണു്. ഇക്കാര്യം ഞാൻ കേട്ടിട്ടുണ്ടു്. അതുകൊണ്ടു് എനിക്കു് അങ്ങു് തത്വോപദേശംചെയ്യണം." ഇതുകേട്ട ശാകായന്യൻ, ഈ വിഷയം അത്യന്തം കഠിനമാകയാൽ മറ്റെന്തെങ്കിലും വരം ആവശ്യപ്പെട്ടുവാൻ രാജാവിനോടു പറഞ്ഞു. അതുകേട്ടു് ബൃഹദ്രഥൻ ശാകായന്യമുനിയെ പ്രണമിച്ചു് ഇങ്ങനെ പറഞ്ഞു.

2 അഥ കിമേതൈർവാന്യാനാം ശോഷണം മഹാർണ്ണവാനാം ശിഖരിണാം പ്രപതനം ധ്രുവസ്യ പ്രചലനംസ്ഥാനം വാതരൂണാം നിമജ്ജനം പൃഥിവ്യാഃ സ്ഥാനാദപസരണം സുരാണാം സോഽഹമിത്യേതദ്വിധേഽസ്മിൻസംസാരേ കിം കാമോപഭോഗൈർയ്യൈരേവാശ്രിതസ്യാസകൃദുപാവർത്തനം ദൃശ്യത ഇത്യുദ്ധർത്തുമർഹസീത്യന്ധോദപാനസ്ഥോ ഭേക ഇവാഹമസ്മിൻസംസാരേ ഭഗവംസ്ത്വം നോ ഗതിരിതി.

സാരം:—മഹാസമുദ്രങ്ങൾ ശുഷ്കങ്ങളായിപ്പോകുന്നു. പർവ്വതങ്ങൾ പൊട്ടിത്തകരുന്നു. ധ്രുവനും സ്വസ്ഥാനത്തുനിന്നും വ്യതിയാനം സംഭവിക്കുന്നു. വൃക്ഷങ്ങൾ നിലംപതിക്കുന്നു. ഭൂമിയും ജലനിമഗ്നമായിത്തീരുന്നു. ദേവന്മാർക്കുപോലും സ്ഥാനചലനം സംഭവിക്കുന്നു. ഇപ്രകാരം നശ്വരമായ പ്രപഞ്ചത്തിൽ വിഷയഭോഗൈശ്വര്യങ്ങൾകൊണ്ടു് എന്താണു് പ്രയോജനം? വിഷയാസക്തന്മാരായി സുഖലോലുപന്മാരായിക്കഴിയുന്ന പ്രാണികൾക്കു് വീണ്ടും വീണ്ടും ജനനമരണചക്രത്തിൽ കിടന്നു കറങ്ങേണ്ടിവരുന്നു. അതുകൊണ്ടു് അല്ലയോ മുനിശ്രേഷ്ഠ, കൂപമണ്ഡൂകംപോലെ കിടക്കുന്ന എന്നെ സമുദ്ധരിക്കു

വാൻ സമത്ഥനായിട്ടുള്ളവൻ അങ്ങുമാത്രമാണ്. ഹേ ഭഗവൻ, ഈ ലോകത്തു് എനിക്കു് അങ്ങല്ലാതെ അന്യഗതിയില്ല.

3 ഭഗവൻശരീരമിദം മൈഥുനാദേവോദ്ഭൂതംസംവിദപേതം
നിരയ ഏവ മൂത്രദ്വാരേണ നിഷ്ക്രാന്തമസ്ഥിഭിശ്ചിതം
മാംസേനാനുലിപ്തം ചമ്മണാവബദ്ധം വിൺമൂത്രവാത
പിത്തകഫമജ്ജാമേദോവസാദിരന്യൈശ്ച മലൈർ
ബഹുഭിഃ പരിപൂണ്ണമേതാദൃശേ ശരീരേ വത്തമാനസ്യ
ഭഗവംസ്ത്വം നോ ഗതിരിതി.

സാരം:— ഹേ ഭഗവൻ, മൈഥുനംകൊണ്ടുണ്ടായ ഈ ശരീരം ജ്ഞാനശൂന്യംകൂടിയായാൽ നരകംതന്നെയാണു്, എന്നു് മനസ്സിലാക്കണം. എന്തെന്നാൽ ഈ ശരീരം മൂത്രദ്വാരത്തിൽക്കൂടി ബഹിർഗമിച്ചിട്ടുള്ളതും, അസ്ഥികളാൽ നിമ്മിതവും, മാംസം നിറഞ്ഞതും, തൊലികൊണ്ടു പൊതിഞ്ഞിട്ടുള്ളതും, മലം, മൂത്രം, വാതം, പിത്തം, കഫം മജ്ജ, മേദസ്സു്, വസ എന്നിവയാലും മററു പലതരത്തിലുമുള്ള മാലിന്യങ്ങളാലും സമ്പൂണ്ണവുമാണു്. ഈ ശരീരത്തിൽ വസിക്കുന്ന എനിക്കു് അങ്ങല്ലാതെ അന്യഗതിയില്ല.

4 അഥ ഭഗവാൻ ശാകായന്യഃ സുപ്രീതോ$f$ബ്രവീദ്രാജാനം
മഹാരാജ ബൃഹദ്രഥേക്ഷ്വാകുവംശധ്വജശീർഷാത്മജ്ഞഃ
കൃതകൃത്യസ്ത്വം മരുന്നാമ്നോ വിശ്രുതോ$f$സീത്യയം ഖല്വാത്മാ
തേ കതമോ ഭഗവാൻവണ്ണ്യ ഇതി തം ഹോവാച.

സാരം:— ഇതുകേട്ടിട്ടു് ഭഗവാൻ ശാകായന്യൻ അത്യന്തം പ്രീതനായിട്ടു് രാജാവിനോടുപറഞ്ഞു. "ഹേ ബൃഹദ്രഥമഹാരാജാവേ, അങ്ങു് കൃതകൃത്യനാണു്. അങ്ങയുടെ ആത്മാവു് മരുത്തു്—എന്നപേരിനാൽ വിഖ്യാതമാണു്." അപ്പോൾ രാജാവു് പറഞ്ഞു "ഹേ ഭഗവൻ, ആത്മാവു് എന്താണെന്നുള്ളതിനെപ്പററി വണ്ണിച്ചുകേൾപ്പിച്ചാലും." അതുകേട്ടു് മുനി ഇപ്രകാരം പറഞ്ഞു.

5 ശബ്ദസ്പർശമയായേ$f$ത്ഥാ അനത്ഥാ ഇവ തേ സ്ഥിതാഃ
യേഷാം സക്തസ്തു ഭൂതാത്മാ ന സ്മരേച്ച പരം പദം.

സാരം:— ശബ്ദസ്പർശാദിവിഷയങ്ങൾ അനത്ഥകാരികളാകുന്നു. അവയിൽ ആസക്തനായിരിക്കുന്ന ഭൂതാത്മാവിനു് പരമപദസ്മരണ ഉണ്ടാകുന്നില്ല.

6 തപസാപ്രാപ്യതേസത്ത്വംസത്ത്വാത് സംപ്രാപ്യതേമനഃ
മനസാ പ്രാപ്യതേ ഹ്യാത്മാ ഹ്യാത്മാപത്ത്യാ നിവർത്തതേ.

സാരം:- തപസ്സുകൊണ്ടു് ജ്ഞാനം ലഭിക്കുന്നു. ജ്ഞാനമുണ്ടായാൽ മനസ്സ് വശംവദമാകുന്നു. മനസ്സ് വശംവദമാകുമ്പോൾ ആത്മജ്ഞാനം ഉണ്ടാകുന്നു. ആത്മജ്ഞാനം ഉണ്ടായാൽ പ്രപഞ്ചത്തിൽ നിന്നും മോചനം ലഭിക്കുന്നു.

7 യഥാ നിരിന്ധനോ വഹ്നിഃ സ്വയോനാവുപശാമ്യതി
തഥാ വൃത്തിക്ഷയാച്ചിത്തം സ്വയോനാവുപശാമ്യതി.

സാരം:- വിറകെരിഞ്ഞുതീരുമ്പോൾ അഗ്നി സ്വയം അണഞ്ഞുപോകുന്നതുപോലെ വൃത്തികൾ നശിക്കുമ്പോൾ ചിത്തം അതിൻെറ കാരണരൂപമായ ആത്മാവിൽ ശാന്തമായിത്തീരുന്നു.

8 സ്വയോനാവുപശാന്തസ്യ മനസഃ സത്യഗാമിനഃ
ഇന്ദ്രിയാർത്ഥവിമൂഢസ്യാനൃതാഃ കർമ്മവശാനുഗാഃ.

സാരം:- തൻെറ മൂലകാരണത്തിൽ ശാന്തമായിത്തീർന്നതും സത്യത്തിൻെറ നേരെ ചായ്വുള്ളതുമായ മനസ്സിനു് ഇന്ദ്രിയവിഷയസംബന്ധിയായ മൂഢത ദൂരീകരിക്കപ്പെട്ടാലുടൻതന്നെ കർമ്മവശാനുഗങ്ങളായ ഈ വിഷയങ്ങൾ മിഥ്യയാണെന്നുതോന്നും.

9 ചിത്തമേവ ഹി സംസാരസ്തത് പ്രയത്നേന ശോധയേത്
യച്ചിത്തസ്തന്മയോ ഭവതി ഗുഹ്യമേതത് സനാതനം.

സാരം:- ചിത്തംതന്നെയാണു് പ്രപഞ്ചം. അതുകൊണ്ടു് പ്രയത്നംകൊണ്ടു് അതിനെ ശുദ്ധമാക്കണം. ഒരുവൻെറ മനസ്സ് എപ്രകാരമാണോ അപ്രകാരംതന്നെയാണു് അവൻെറ ഗതിയും, എന്നുള്ളതു് ഒരു സനാതനരഹസ്യമാണു്.

10 ചിത്തസ്യ ഹി പ്രസാദേന ഹന്തി കർമ്മ ശുഭാശുഭം
പ്രസന്നാത്മാത്മനി സ്ഥിത്വാ *സുഖമവ്യയമശ്നുതേ.

സാരം:- ചിത്തം ശാന്തമായിത്തീരുമ്പോൾ ശുഭാശുഭങ്ങളായ സർവ്വകർമ്മങ്ങളും നശിക്കുന്നു. മാത്രമല്ല ശാന്തചിത്തനായിത്തീർന്ന മനുഷ്യൻ ആത്മാവിൽ ലയിക്കുമ്പോൾ അവനു് അക്ഷയമായ ആനന്ദം ലഭിക്കുന്നു.

---

* സുഖമക്ഷയ—എന്നുപാഠഭേദം

11 സമാസക്താ യദാ ചിത്തം ജന്തോർവിഷയഗോചരം
യദ്യേവംബ്രഹ്മണിസ്യാത്തത്കോ ന മുച്യേതബന്ധനാത്.

സാരം:—മനുഷ്യന്റെ മനസ്സ് എത്രത്തോളം ബാഹ്യവിഷയങ്ങളിൽ ആസക്തമായിരിക്കുന്നോ അത്രയും ബ്രഹ്മത്തിൽ ആസക്തമായാൽ ബന്ധനത്തിൽനിന്നും വിമുക്തനാകുക, എന്നുള്ളതു് വളരെ എളുപ്പമാണു്.

12 ഹൃത്പുണ്ഡരീകമദ്ധ്യേ തു ഭാവയേത്പരമേശ്വരം
സാക്ഷിണം ബുദ്ധിവൃത്തസ്യ പരമപ്രേമഗോചരം.

സാരം:— ബുദ്ധിയുടെയും സമസ്തകർമ്മങ്ങളുടെയും സാക്ഷിരൂപവും, പരമപ്രേമഗോചരവുമായ പരമേശ്വരനെ ഹൃത്പുണ്ഡരീകമദ്ധ്യേ ധ്യാനിക്കണം.

13 അഗോചരം മനോവാചാമവധൂതാദിസംപ്ലവം
സത്താമാത്രപ്രകാശൈകപ്രകാശം ഭാവനാതിഗം.

സാരം:— ഈ പരമാത്മാവു് മനസ്സിനും വാക്കിനും അഗോചരമാണു്. അതു് ആദ്യന്തരഹിതവും, ഏകമാത്രമായ സദ്രൂപപ്രകാശത്താൽ പ്രകാശിതവും, ഭാവനാതീതവുമാണു്.

14 അഹേയമനുപാദേയമസാമാന്യവിശേഷണം
ധ്രുവം സ്തിമിതഗംഭീരം ന തേജോ ന തമസ്തതം
നിർവികല്പം നിരാഭാസം നിർവാണമയസംവിദം.

സാരം:—അതിനെപ്പററിഗ്രഹിക്കുന്നതിനോ, ത്യജിക്കുന്നതിനോ, സാമാന്യഭാവസങ്കല്പങ്ങൾക്കോ, വിശേഷഭാവകല്പനകൾക്കോ സാധ്യമല്ല. അതു സ്ഥിരവും, ശാന്തവും, ഗംഭീരവും ആകുന്നു. അതു് തേജസ്സുമല്ല, അന്ധകാരരൂപത്തിൽ വ്യാപിച്ചിട്ടുള്ളതുമല്ല. അതു്സങ്കല്പരഹിതവും, ആഭാസരഹിതവും, മുക്തവുമായ ചൈതന്യമാണു്.

15 നിത്യഃ ശുദ്ധോ ബുദ്ധമുക്തസ്വഭാവഃ
സത്യഃ സൂക്ഷ്മഃ സംവിഭുശ്ചാദ്വിതീയഃ
ആനന്ദാബ്ധിർയഃ പരഃ സോഽഹമസ്മി
പ്രത്യഗ്ധാതുർനാത്ര സംശീതിരസ്തി.

സാരം:— അതു് നിത്യവും, ശുദ്ധവും, ജ്ഞാനമയവും, മുക്തസ്വഭാവത്തോടുകൂടിയതും, സത്യവും, സൂക്ഷ്മവും, സർവവ്യാപകവും, ഏകവുമാകുന്നു. ഓരോ സ്വരൂപത്തെയും, ധരിക്കുന്നതും, പരമാനന്ദസാഗരവും ഞാൻ തന്നെയാണു്. ഇക്കാര്യത്തിൽ സംശയമില്ല.

16 ആനന്ദമന്തർനിജമാശ്രയം തം
ആശാപിശാചീമവമാനയന്തം
ആലോകയന്താം ജഗദിന്ദ്രജാല
മാപത് കഥം മാം പ്രവിശേദസങ്ഗം.

സാരം:— അന്തഃകരണത്തിനുള്ളിൽ ലഭിക്കുന്ന ആനന്ദത്തെ ആശ്രയിക്കുന്നവനും, ആശയാകുന്ന പിശാചിനെ ദൂരെത്തള്ളിമാററുന്നവനും, സമസ്തജഗത്തിനെയും ഇന്ദ്രജാലക്കാരന്റെ കളിപോലെ കാണുന്നവനും, സംഗരഹിതനുമായിരിക്കുന്ന എന്റെ അന്തർഭാഗത്തു് ദുഃഖം എങ്ങനെ പ്രവേശിക്കും?

17 വർണ്ണാശ്രമാചാരയുതാ വിമൂഢാഃ
കർമ്മാനുസാരേണ ഫലം ലഭന്തേ
വർണ്ണാദിധർമ്മം ഹി പരിത്യജന്തഃ
സ്വാനന്ദതൃപ്താഃ പുരുഷാ ഭവന്തി.

സാരം:—വർണ്ണാശ്രമധർമ്മങ്ങളെ പരിപാലിക്കുന്ന മൂഢന്മാർമാത്രമേ സ്വകർമ്മഫലങ്ങളെ അനുഭവിക്കുന്നുള്ളു. എന്നാൽ വർണ്ണാദിധർമ്മങ്ങളെ പരിത്യജിച്ചു്, ആത്മാവിൽ സ്ഥിരചിത്തരായിരിക്കുന്ന മനുഷ്യർ ആന്തരികമായ ആനന്ദംകൊണ്ടു് സംതൃപ്തരായിഭവിക്കുന്നു.

18 വർണ്ണാശ്രമം സാവയവം സ്വരൂപ
മാദ്യന്തയുക്തം ഹ്യതികൃച്ഛ്രമാത്രം
പുത്രാദിദേഹേഷ്വഭിമാനശൂന്യം
ഭൂത്വാ വസേത് സൗഖ്യതമേ ഹ്യനന്തേ—ഇതി.

സാരം:— വർണ്ണാശ്രമധർമ്മം, സാവയവരൂപമായ ഈ ശരീരം, ഇതെല്ലാം, ആദ്യന്തസഹിതമായതുകൊണ്ടു് അത്യന്തം കഷ്ടംതന്നെയാകുന്നു. അതുകൊണ്ടു് പുത്രാദികളുടെ ശരീരങ്ങളിൽ മോഹം കാണിക്കാതെ പരമാനന്ദരൂപവും അനന്തവുമായ ബ്രഹ്മത്തിൽതന്നെ സ്ഥിരമായിരിക്കേണ്ടതാണു്.

ഒന്നാമദ്ധ്യായം സമാപ്തം

രണ്ടാമദ്ധ്യായം

1 അഥ ഭഗവാൻമൈത്രേയഃ കൈലാസം ജഗാമ
തം ഗത്വോവാച ഭോ ഭഗവൻപരമതത്ത്വരഹസ്യമനു-
ബ്രൂഹീതി സ ഹോവാച മഹാദേവഃദേഹോ ദേവാലയഃ
പ്രോക്തഃ സ ജീവഃ കേവലഃ ശിവഃത്യജേദജ്ഞാന-
നിർമ്മാല്യം സോഽഹംഭാവേന പൂജയേത്.

സാരം:— ഒരിക്കൽ ഭഗവാൻ മൈത്രേയൻ കൈലാസപർവ്വതത്തിൽ ചെന്നു് ശ്രീപരമേശ്വരനോടുപറഞ്ഞു. ഹേ ഭഗവാൻ, അങ്ങു് എനിക്കു് പരമതത്ത്വരഹസ്യോപദേശം ചെയ്യാലും. ശ്രീപരമേശ്വരൻപറഞ്ഞു:—ഈ ശരീരം ദേവാലയമാണു്; അതിൽ ജീവൻ കേവലം പരമാത്മാവാണു്. അതുകൊണ്ടു് അജ്ഞാനമാകുന്ന നിർമ്മാല്യത്തെ പരിത്യജിച്ചു് പരമാത്മാവു് ഞാൻതന്നെയാണെന്നറിഞ്ഞു് അതിനെ പൂജിക്കണം.

2 അഭേദദർശനം ജ്ഞാനം ധ്യാനം നിർവ്വിഷയം മനഃ
സ്നാനം മനോമലത്യാഗഃ ശൗചമിന്ദ്രിയനിഗ്രഹഃ.

സാരം:—ജീവാത്മപരമാത്മാക്കളുടെ അഭേദദർശനമാണു് ജ്ഞാനം. മനസ്സിനെ വിഷയങ്ങളിൽനിന്നും നിവർത്തിപ്പിക്കുകയാണു്; ധ്യാനം. മനോമാലിന്യദൂരീകരണമാണു് സ്നാനം. ഇന്ദ്രിയസംയമനമത്രേ, ശുദ്ധീകരണം.

3 ബ്രഹ്മാമൃതം പിബേദ്ഭൈക്ഷമാചരേദ്ദേഹരക്ഷണേ
വസേദേകാന്തികോ ഭൂത്വാ ചൈകാന്തേ ദ്വൈതവർജ്ജിതേ
ഇത്യേവമാചരേദ്ധീമാൻ സ ഏവം മുക്തിമാപ്നുയാത്.

സാരം:— ബ്രഹ്മാമൃതപാനം ചെയ്യുകയും, ദേഹസംരക്ഷണാർത്ഥം മാത്രം ഭിക്ഷയാചിക്കുകയുംവേണം. ഏകാകിയായി, ദ്വൈതരഹിതനായി ഏകാന്തസ്ഥാനത്തുനിവസിക്കണം. ഇപ്രകാരമെല്ലാമനുഷ്ഠിച്ചു് ബുദ്ധിമാന്മാർ മോക്ഷത്തെ പ്രാപിക്കുന്നു.

4 ജാതം മൃതമിദം ദേഹം മാതാപിതൃമലാത്മകം
സുഖദുഃഖാലയാമേദ്ധ്യം സ്പൃഷ്ട്വാ സ്നാനം വിധീയതേ.

സാരം:— മാതാപിതാക്കളുടെ മലത്തോടുകൂടിയതും, ജനനമരണസഹിതവും, സുഖദുഃഖങ്ങളുടെ ആലയവും, അശുദ്ധവുമായ ഈശരീരത്തെ സ്പർശിച്ചാൽ കുളിക്കേണ്ടതാണു്.

5 ധാതുബദ്ധം മഹാരോഗം പാപമന്ദിരമധ്രുവം
വികാരാകാരവിസ്തീർണ്ണം സ്പൃഷ്ട്വാ സ്നാനം വിധീയതേ.

സാരം:-സപ്തധാതുക്കളാൽ നിർമ്മിതവും, മഹാരോഗങ്ങളുടെയും പാപങ്ങളുടെയും ഇരിപ്പിടവും അസ്ഥിരവും, വികാരാകാരവിസ്തീർണ്ണവുമായ ഈ ശരീരത്തെ സ്പർശിച്ചാൽ സ്നാനംചെയ്യേണ്ടതാണ്.

6 നവദ്വാരമലസ്രാവം സദാ കാലേ സ്വഭാവജം
ദുർഗ്ഗന്ധാ ദുർമ്മലോപേതം സ്പൃഷ്ട്വാ സ്നാനം വിധീയതേ.

സാരം:- കണ്ണ്, ചെവി തുടങ്ങിയ നവദ്വാരങ്ങളിൽകൂടി എപ്പോഴും മാലിന്യങ്ങൾ പുറപ്പെട്ടുകൊണ്ടിരിക്കുന്നു. ഈ മാലിന്യങ്ങളുടെ ദുർഗ്ഗന്ധംകൊണ്ടു നിറഞ്ഞിരിക്കുന്ന ദുഷ്ടവും,മലീമസവുമായ ഈ ശരീരത്തെ സ്പർശിച്ചാൽ സ്നാനം ചെയ്യേണ്ടതാണ്.

7 മാതൃസൂതകസംബദ്ധം സൂതകേ സഹ ജായതേ
മൃതസൂതകജം ദേഹം സ്പൃഷ്ട്വാ സ്നാനം വിധീയതേ.

സാരം:- മാതാവിന്റെ സൂതകവുമായി ബന്ധപ്പെട്ടിരിക്കുന്നതിനാൽ മനുഷ്യനോടൊപ്പം സൂതകവും ജന്മമെടുക്കുന്നു. മരണസൂതകവും ഇതിനോടു ബന്ധപ്പെട്ടിരിക്കുന്നു. അതുകൊണ്ട് ഈ ശരീരത്തെ സ്പർശിച്ചാൽ കുളിക്കേണ്ടതാണ്.

8 അഹംമമേതി വിൺമൂത്രലേപഗന്ധാദിമോചനം
ശുദ്ധശൗചമിതി പ്രോക്താ മൃജ്ജലാഭ്യാം തു ലൗകികം.

സാരം:- മലമൂത്രദുർഗ്ഗന്ധാദികളെ മണ്ണ്, ജലം, മുതലായവ കൊണ്ട്ശുദ്ധിവരുത്തുകഎന്നുവച്ചാൽ അതു ലൗകികവിശുദ്ധിയാണ്. എന്നാൽ ഞാനെന്നും, എന്റെതെന്നുമുള്ള ഭാവത്തെ ത്യജിച്ചാലുണ്ടാകുന്ന ശുദ്ധിയാണ് യഥാർത്ഥശുദ്ധി.

9 ചിത്തശുദ്ധികരം ശൗചം വാസനാത്രയനാശകം
ജ്ഞാനവൈരാഗ്യമൃത്തോയൈഃ ക്ഷാളനാത് ശൗചമുച്യതേ.

സാരം:- ശൗചം ചിത്തത്തെ ശുദ്ധീകരിക്കുകയും, വാസനകളെ നശിപ്പിക്കുകയുംചെയ്യുന്നു. എന്നാൽ ജ്ഞാനമാകുന്ന മണ്ണുകൊണ്ടും, വൈരാഗ്യമാകുന്ന ജലംകൊണ്ടുമുള്ള സ്നാനത്താൽ ഉണ്ടാകുന്ന ശുദ്ധിയാണ്, യഥാർത്ഥശുദ്ധി.

10 അദ്വൈതഭാവനാഭൈക്ഷമഭക്ഷ്യം ദ്വൈതഭാവനം
ഗുരുശാസ്ത്രോക്തഭാവേന ഭിക്ഷോർഭൈക്ഷം വിധീയതേ.

സാരം:—അദ്വൈതഭാവനയാണ് യഥാൎത്ഥ ഭിക്ഷാവൃത്തി. ദ്വൈതഭാവനയാണ് അഭക്ഷ്യവസ്തു. ഗുരുവും, ശാസ്ത്രങ്ങളും നിർദ്ദേശിച്ചിട്ടുള്ള രീതിയിലുള്ള മേല്പറഞ്ഞഭിക്ഷയാണ് ഭിക്ഷുവിനു വിധിച്ചിട്ടുള്ളതു്.

11 വിദ്വാൻ സ്വദേശമുത്സൃജ്യ സന്യാസാനന്തരം സ്വതഃ
കാരാഗാരവിനിൎമ്മുക്തചോരവദ്ദൂരതോ വസേത്.

സാരം:— കാരാഗൃഹത്തിൽനിന്നും വിമോചിതനായ കള്ളൻ വളരെദ്ദൂരെപ്പോയി താമസിക്കുന്നതുപോലെതന്നെ ജ്ഞാനിയായ മനുഷ്യൻ സന്യാസം സ്വീകരിച്ചാൽ സ്വദേശത്തുനിന്നും ദൂരെപോയിവസിക്കേണ്ടതാണ്.

12 അഹങ്കാരസുതം വിത്തഭ്രാതരം മോഹമന്ദിരം
ആശാപത്നീം ത്യജേദ്യാവത്താവന്മുക്തോ ന സംശയ.

സാരം:—അഹംകാരമാകുന്ന പുത്രനെയും, ധനമാകുന്ന സഹോദരനെയും മോഹമാകുന്ന ഗൃഹത്തെയും ആശയാകുന്ന പത്നിയേയും ഉപേക്ഷിക്കുമ്പോൾ അവൻപെട്ടെന്ന് മുക്തനായിഭവിക്കുന്നു. ഇതിൽ സംശയമില്ല.

13 മൃതാ മോഹമയീ മാതാ ജാതോ ബോധമയഃ സുതഃ
സൂതക ദ്വയസംപ്രാപ്തൗ കഥം സന്ധ്യാമുപാസ്മഹേ.

സാരം:—മോഹമാകുന്ന മാതാവു് മൃതിയടഞ്ഞു. എനിക്കു് ജ്ഞാനമാകുന്നപുത്രൻ ജനിച്ചു. ജനനമരണരൂപത്തിലുള്ള ഈ രണ്ടുബന്ധങ്ങൾ പ്രാപ്തമായിരിക്കുമ്പോൾ ഞാൻ സന്ധ്യാവന്ദനാദികർമ്മങ്ങൾ അനുഷ്ഠിക്കുന്നതെങ്ങനെ?

14 ഹൃദാകാശേ ചിദാദിത്യഃ സദാ ഭാസതി ഭാസതി.
നാസ്തമേതി ന ചോദേതി കഥം സന്ധ്യാമുപാസ്മഹേ.

സാരം:-ഹൃദയമാകുന്നആകാശത്തിൽ ചൈതന്യമാകുന്നസൂൎയ്യൻ സദാപ്രകാശിച്ചുകൊണ്ടിരിക്കുന്നു. അതിനു് ഉദയാസ്തമയങ്ങൾ ഇല്ല. ആ സ്ഥിതിക്കു് ഞാൻ എങ്ങനെയാണ് സന്ധ്യാവന്ദനാദികൎമ്മങ്ങൾ അനുഷ്ഠിക്കുന്നതു്?
(ബ്രഹ്മജ്ഞാനമുണ്ടായാൽ പിന്നെ കൎമ്മങ്ങൾ ആവശ്യമില്ല എന്നു സാരം.)

15 ഏകമേവാദ്വിതീയം യദ്ഗുരോർവാക്യേന നിശ്ചിതം
ഏതദേകാന്തമിത്യുക്തം ന മഠോ ന വനാന്തരം.

സാരം:— ഇവിടെ എല്ലാം ഒന്നുതന്നെയാകുന്നു. രണ്ടാമതായി ഒന്നുമില്ല. ഗുരൂപദേശത്താൽ അക്കാര്യം സുനിശ്ചിതമായിരിക്കുകയാണ്. ഈ ഭാവനതന്നെ ഏകാന്തസ്വരൂപം. മഠമോ, വനാന്തരമോ ഏകാന്തമല്ല.

16 അസംശയവതാം മുക്തിഃ സംശയാവിഷ്ടചേതസാം
ന മുക്തിർജന്മജന്മാന്തേ തസ്മാദ്വിശ്വാസമാപ്നുയാത്.

സാരം:— സംശയരഹിതന്മാർക്കുമാത്രമേ മുക്തി പ്രാപിക്കുവാൻ സാധിക്കുകയുള്ളൂ. സംശയാത്മാക്കൾക്ക് ജന്മജന്മാന്തരങ്ങളിലും മോക്ഷം ലഭിക്കുന്നില്ല. അതുകൊണ്ട് ഗുരുവിന്റെയും ശാസ്ത്രങ്ങളുടെയും വാക്യങ്ങളെ വിശ്വസിക്കേണ്ടതാകുന്നു.

17 കർമ്മത്യാഗാന്ന സന്യാസോ ന പ്രൈഷോച്ചാരണേന തു
സന്ധൗ ജീവാത്മനോരൈക്യം സന്യാസഃ പരികീർത്തിതഃ.

സാരം:—കർമ്മങ്ങളെ ത്യജിക്കുക എന്നുള്ളതു് സന്യാസമല്ല. അതുപോലെ ഞാൻ സന്യാസിയാണെന്നു പറയുന്നതുകൊണ്ടു് ഒരുവനും സന്യാസിയാകുന്നില്ല. സമാധിയിൽ ജീവാത്മപരമാത്മാക്കളുടെ ഐക്യഭാവപ്രതീതിയാണ് സന്യാസം.

18 വമനാഹാരവദ്യസ്യ ഭാതി സർവ്വേഷണാദിഷു
തസ്യാധികാരഃ സംന്യാസേ ത്യക്തദേഹാഭിമാനിനഃ.

സാരം:— എല്ലാ ആഗ്രഹങ്ങളും ഛർദ്ദിച്ച ആഹാരം പോലെ തോന്നുന്നവനും, ശരീരാഭിമാനത്തെ ഉപേക്ഷിച്ചവനും മാത്രമേ സന്യാസത്തിനധികാരമുള്ളൂ.

19 യദാ മനസി വൈരാഗ്യം ജാതം സർവ്വേഷുവസ്തുഷു
തദൈവ സന്യസേദ്വിദ്വാനന്യഥാ പതിതോ ഭവേത്.

സാരം:— സർവ്വവസ്തുക്കളോടും വൈരാഗ്യമുണ്ടായാൽ മാത്രമേ വിദ്വാനായ മനുഷ്യൻ സന്യാസം സ്വീകരിക്കാവൂ. അല്ലെങ്കിൽ അധഃപതനം അവശ്യം ഭാവിയായിരിക്കും.

20 ദ്രവ്യാർത്ഥമന്നവസ്ത്രാർത്ഥം യഃ പ്രതിഷ്ഠാർത്ഥമേവ വാ
സന്യസേദുഭയഭ്രഷ്ടഃ സ മുക്തിം നാപ്തുമർഹതി.

സാരം:— ദ്രവ്യത്തിനും, അന്നത്തിനും, വസ്ത്രത്തിനും പ്രസിദ്ധിക്കും വേണ്ടി സന്യാസം സ്വീകരിക്കുന്നവൻ രണ്ടുപക്ഷത്തുനിന്നും ഭ്രഷ്ടനായിത്തീരുന്നു; എന്നുമാത്രമല്ല ഒരിക്കലും മുക്തി പ്രാപിക്കുന്നുമില്ല.

21 ഉത്തമാ തത്വചിന്തൈവ മധ്യമം ശാസ്ത്രചിന്തനം
അധമാ മന്ത്രചിന്താച തീർത്ഥഭ്രാന്ത്യധമാധമാ.

സാരം:— തത്വവിചിന്തനം ഉത്തമവും, ശാസ്ത്രാർത്ഥവിചാരം മദ്ധ്യമവും, മന്ത്രസിദ്ധിഅധമവും, തീർത്ഥാടനം അധമാധമവുമാകുന്നു.

22 അനുഭൂതിം വിനാ മൂഢോ വൃഥാ ബ്രഹ്മണി മോദതേ
പ്രതിബിംബിതശാഖാഗ്ര ഫലാസ്വാദനമോദവത്.

സാരം:—വൃക്ഷശാഖാഗ്രത്തിന്റെ പ്രതിബിംബത്തിൽ കാണപ്പെടുന്നഫലങ്ങളെ ഭക്ഷിച്ച് ആനന്ദിക്കുന്നതുപോലെയാണ് യഥാർത്ഥമായ അനുഭൂതി കൂടാതെ മൂഢനായ മനുഷ്യൻ ബ്രഹ്മാനന്ദപ്രാപ്തിക്ക വേണ്ടി വ്യർത്ഥമായി സങ്കല്പിക്കുന്നതു്.

23 ന ത്യജേച്ചേദ്യതിർമുക്തോ യോ മാധുകര മാതരം
വൈരാഗ്യജനകം ശ്രദ്ധാകളത്രം ജ്ഞാനനന്ദനം.

സാരം:— ആനന്ദമാകുന്ന അമ്മയേയും, വൈരാഗ്യമാകുന്ന അച്ഛനേയും, വിശ്വാസമാകുന്ന ഭാര്യയേയും, ജ്ഞാനമാകുന്ന പുത്രനേയും ഉപേക്ഷിക്കാത്തസന്യാസി മുക്തനായിത്തീരുന്നു.

24 ധനവൃദ്ധാ വയോവൃദ്ധാ വിദ്യാവൃദ്ധാസ്തഥൈവ ച
തേ സർവേ ജ്ഞാനവൃദ്ധസ്യ കിംകരാഃ ശിഷ്യകിംകരാഃ.

സാരം:—ധനവൃദ്ധന്മാരും, വയോവൃദ്ധന്മാരും വിദ്യാവൃദ്ധന്മാരും ജ്ഞാന വൃദ്ധന്റെ മുമ്പിൽ ഭൃത്യന്മാരെപ്പോലെയോ, ശിഷ്യന്മാരെപ്പോലെയോ ആകുന്നു.

25 യന്മായയാ മോഹിതചേതസോ മാ
മാത്മാനമാപൂർണ്ണമലബ്ധവന്തഃ
പരം വിദഗ്ദ്ധോദരപൂരണായ
ഭ്രമന്തി കാകാ ഇവ സൂരയോഽപി.

സാരം:— എന്റെ മായാ പ്രഭാവത്താൽ വിമൂഢചിത്തരായി "ഞാൻ"എന്ന ആത്മാവിനെ പരിപൂർണ്ണമായും അറിയാത്തവർ, മഹാബുദ്ധിമാന്മാരായാൽ പോലും, കാക്കയെപ്പോലെ ഉദരപൂരണാർത്ഥം അങ്ങു മിങ്ങും അലഞ്ഞുതിരിയുന്നു.

26 പാഷാണലോഹമണിമൃണ്മയവിഗ്രഹേഷു
പൂജാ പുനർജ്ജനനഭോഗകരീ മുമുക്ഷോഃ

തസ്മാദ്യതിഃ സ്വഹൃദയാർച്ചനമേവ കുര്യാത്
ബാഹ്യാർച്ചനം പരിഹരേദപുനർഭവായ.

സാരം:— കല്ലുകൊണ്ടും, സ്വർണ്ണംകൊണ്ടും, മണ്ണുകൊണ്ടും ഉണ്ടാക്കപ്പെട്ടിട്ടുള്ള വിഗ്രഹങ്ങളെ പൂജിക്കുന്നതു് മുമുക്ഷുക്കൾക്കു് പുനർജ്ജന്മത്തേയും, സുഖഭോഗങ്ങളേയും പ്രാപിക്കുവാൻ ഇടയാക്കുന്നതാണു്. അതുകൊണ്ടു് വീണ്ടും ജന്മമുണ്ടാകരുതെന്നുള്ള ഉദ്ദേശ്യത്തോടുകൂടിയ സന്യാസി, ബാഹ്യങ്ങളായ പൂജാദികളെ പരിത്യജിച്ചു് ഹൃദയത്തിൽ ആത്മാവിനെത്തന്നെ പൂജിക്കേണ്ടതാണു്.

27 അന്തഃപൂർണ്ണോ ബഹിഃപൂർണ്ണഃ പൂർണ്ണകുംഭ ഇവാർണ്ണവേ
അന്തഃശൂന്യോ ബഹിഃശൂന്യഃ ശൂന്യകുംഭ ഇവാംബരേ.

സാരം:— സമുദ്രത്തിന്റെ അടിത്തട്ടിൽവച്ചിട്ടുള്ളകുടം, ബാഹ്യമായും, ആന്തരമായും, ജലസമ്പൂർണ്ണമാകുന്നു. എന്നാൽ ആകാശത്തിൽ വച്ചിട്ടുള്ളകുടം ബാഹ്യമായും, ആന്തരമായും ശൂന്യമാണു്.

28 മാ ഭവ ഗ്രാഹ്യഭാവാത്മാ ഗ്രാഹകാത്മാ ച മാ ഭവ
ഭാവനാമഖിലാം ത്യക്ത്വാ യച്ഛിഷ്ടം തന്മയോഭവ.

സാരം:—നീ, ഗ്രഹിക്കുന്നവനാകരുതു്. അതുപോലെ ഗ്രാഹ്യമായവിഷയരൂപവും ആകരുതു്. സർവ്വസങ്കല്പങ്ങളേയും പരിത്യജിച്ചിട്ടു്, പിന്നെയെന്താണോ ഉള്ളതു് അതിൽ തന്മയീഭാവത്തോടുകൂടിയിരിക്കുക.

29 ദ്രഷ്ടൃദർശനദൃശ്യാനി ത്യക്ത്വാ വാസനയാ സഹ
ദർശനപ്രഥമാഭാസമാത്മാനം കേവലം ഭജ.

സാരം:—ദ്രഷ്ടാവു്, ദർശനം, ദൃശ്യം ഇവയെ വാസനയോടൊപ്പം പരിത്യജിച്ചു് ദർശനത്തിന്റെ പ്രഥമാഭാസം ഏതൊന്നിൽ തോന്നുന്നുവോ ആ ആത്മാവിനെ നീ ഭജിക്കുക.

30 സംശാന്തസർവ്വസങ്കല്പാ യാ ശിലാവദവസ്ഥിതിഃ
ജാഗ്രന്നിദ്രാവിനിർമ്മുക്താ സാ സ്വരൂപസ്ഥിതിഃ പരാ.

സാരം:— സർവ്വസങ്കല്പങ്ങളും, ഏതൊന്നിൽ ശാന്തമായിത്തീരുന്നുവോ, ജാഗ്രത്തിയും, നിദ്രയും ഏതിൽ ഇല്ലാതിരിക്കുന്നുവോ ആ പാഷാണസദൃശമായ അവസ്ഥയാണു് പരമസ്വരൂപാവസ്ഥ.

രണ്ടാമദ്ധ്യായം സമാപ്തം

## മൂന്നാമദ്ധ്യായം

1 അഹമസ്മി പരശ്ചാസ്മി ബ്രഹ്മാസ്മി പ്രഭവോഽസ്മ്യഹം
സർവ്വലോക ഗുരുശ്ചാമി സർവ്വലോകേസ്മി സോഽസ്മ്യഹം.

സാരം:—കേവലം ഞാൻ മാത്രമാണുള്ളതു്. പരവും ഞാൻ തന്നെയാണു്. ഞാൻ ബ്രഹ്മമത്രേ. ഞാൻ സകലതിന്റെയും ഉത്പത്തിസ്ഥാനവും, സർവ്വലോകഗുരുവുമാകുന്നു. സർവലോകത്തിലും ഏതൊന്നാണോ ഉള്ളതു് അതുഞാനാകുന്നു.

2 അഹമേവാസ്മി സിദ്ധോഽസ്മി ശുദ്ധോഽസ്മി പരമോഽസ്മ്യഹം
അഹമസ്മി സദാ സോഽസ്മി നിത്യോഽസ്മി വിമലോസ്മ്യഹം.

സാരം:— സിദ്ധനും, ശുദ്ധനും, പരമതത്ത്വവും ഞാൻ തന്നെയാണു്. ഞാൻ സനാതനനും നിത്യനും പരിശുദ്ധനുമാകുന്നു.

3 വിജ്ഞാനോഽസ്മി വിശേഷോഽസ്മി സോമോഽസ്മി
സകലോഽസ്മ്യഹം ശുഭോഽസ്മി ശോകഹീനോഽസ്മി
ചൈതന്യോഽസ്മി സമോഽസ്മ്യഹം.

സാരം:— ഞാൻ വിജ്ഞാനവും, വിശേഷവും, സോമനും ആകുന്നു. സർവസത്വവും ഞാൻ തന്നെയാകുന്നു. ഞാൻ ശുഭവും ശോകരഹിതവും, സമവും, ചൈതന്യവുമാകുന്നു.

4 മാനാവമാനഹീനോഽസ്മി നിർഗ്ഗുണോഽസ്മി ശിവോഽസ്മ്യഹം
ദ്വൈതാദ്വൈതവിഹീനോഽസ്മി ദ്വന്ദ്വഹീനോഽസ്മി
സോഽസ്മ്യഹം.

സാരം:—ഞാൻ മാനാവമാനഹീനനും, നിർഗ്ഗുണനും, ശിവനുമാകുന്നു. ഞാൻ ദ്വൈതാദ്വൈതരഹിതനും സുഖദുഃഖാദിദ്വന്ദ്വഭാവരഹിതനും ആകുന്നു.

5 ഭാവാഭാവവിഹീനോഽസ്മി ഭാസാഹീനോഽസ്മി ഭാസ്മ്യഹം
ശൂന്യാശൂന്യപ്രഭാവോഽസ്മി ശോഭനാശോഭനോഽസ്മ്യഹം.

സാരം:— ഞാൻ ഉൽപത്തിവിനാശരഹിതനും, പ്രകാശഹീനനും, പരപ്രകാശരൂപിയുമാകുന്നു. ഞാൻ ശൂന്യാശൂന്യരൂപനും, സുന്ദരനും, അസുന്ദരനുമാകുന്നു.

6 തുല്യാതുല്യവിഹീനോഽസ്മി നിത്യഃ ശുദ്ധഃ സദാശിവഃ
സർവ്വാസർവ്വവിഹീനോഽസ്മി സാത്വികോഽസ്മി സദാസ്മ്യഹം.

സാരം:— ഞാൻ തുല്യാതുല്യവിഹീനനും, നിത്യനും, ശുദ്ധനും സദാശിവനുമാകുന്നു. ഞാൻ സർവ്വാസർവ്വവിഹീനനും, സാത്വികനും, സനാതനനുമാകുന്നു.

7 ഏകസംഖ്യാവിഹീനോഽസ്മി ദ്വിസംഖ്യാവാനഹം ന ച
സദസദ്ഭേദഹീനോഽസ്മി സങ്കല്പരഹിതോഽസ്മ്യഹം.

സാരം:— ഞാൻ ഏകസംഖ്യാവിഹീനനും, ദ്വിസംഖ്യാവിഹീനനും ആകുന്നു. ഞാൻ സദസദ്ഭേദരഹിതനും, സങ്കല്പരഹിതനുമാകുന്നു.

8 നാനാത്മഭേദഹീനോഽസ്മി ഹ്യഖണ്ഡാനന്ദവിഗ്രഹഃ
നാഹമസ്മി ന ചാന്യോഽസ്മി ദേഹാദിരഹിതോഽസ്മ്യഹം.

സാരം:- ഞാൻ ഭേദഹീനനും, അഖണ്ഡാനന്ദസ്വരൂപനും ആകുന്നു. ഞാൻ, ഞാനുമല്ല; അന്യനുമല്ല. ഞാൻ ദേഹാദിരഹിതനാകുന്നു.

9 ആശ്രയാശ്രയിഹീനോഽസ്മി ആധാരരഹിതോഽസ്മ്യഹം
ബന്ധമോക്ഷവിഹീനോഽസ്മി ശുദ്ധബ്രഹ്മാസ്മി സോഽസ്മ്യഹം.

സാരം:— ഞാൻ ആശ്രയാശ്രയിരഹിതനും, ബന്ധമോക്ഷരഹിതനും, ആധാരരഹിതനും, ശുദ്ധനും, ബ്രഹ്മവുമാകുന്നു.

10 ചിത്താദിസർവ്വഹീനോഽസ്മി പരമോഽസ്മി പരാത്പരഃ
സദാ വിചാരരൂപോഽസ്മി നിർവ്വിചാരോഽസ്മി സോഽസ്മ്യഹം.

സാരം:— ഞാൻ ചിത്താദിസർവ്വരഹിതനും ഞാൻ എന്ന ഭാവത്തിന്ന് അതീതനുമാണ്. ഞാൻ സദാവിചാരരൂപനും അതോടൊപ്പം വിചാരരഹിതനുമാകുന്നു.

11 അകാരോകാരരൂപോഽസ്മി മകാരോഽസ്മി സനാതനഃ
ധ്യാതൃധ്യാനവിഹീനോഽസ്മി ധ്യേയഹീനോഽസ്മി
സോഽസ്മ്യഹം.

സാരം:— ഞാൻ അകാരോകാരമകാരസ്വരൂപനും, സനാതനനും ധ്യാതൃധ്യാനധ്യേയവിഹീനനുമാകുന്നു.

12 സർവ്വപൂർണ്ണസ്വരൂപോഽസ്മി സച്ചിദാനന്ദലക്ഷണഃ
സർവ്വതീർത്ഥസ്വരൂപോഽസ്മി പരമാത്മാസ്മ്യഹം ശിവഃ.

സാരം:— ഞാൻ സർവ്വ പൂർണ്ണസ്വരൂപനും, സച്ചിദാനന്ദസ്വരൂപനും ആകുന്നു. ഞാൻ തന്നെയാണു് സമസ്തതീർത്ഥങ്ങളും. ഭഗവാൻ പരമേശ്വരനും ഞാൻതന്നെയാകുന്നു.

13 ലക്ഷ്യാലക്ഷ്യവിഹീനോഽസ്മി ലയഹീനരസോഽസ്മ്യഹം
മാത്രമാനവിഹീനോഽസ്മി മേയഹീനഃ ശിവോഽസ്മ്യഹം.

സാരം:—ഞാൻ ലക്ഷ്യാലക്ഷ്യവിഹീനനും, ലയഹീനമായ രസരൂപവുമാകുന്നു. ഞാൻ പ്രമാണപ്രമേയ പ്രമാതൃരഹിതനും ശിവരൂപനമാകുന്നു.

14 ന ജഗത്സർവ്വദ്രഷ്ടാസ്മി നേത്രാദിരഹിതോഽസ്മ്യഹം
പ്രവൃദ്ധോഽസ്മി പ്രബുദ്ധോഽസ്മിപ്രസന്നോഽസ്മിപരോഽസ്മ്യഹം.

സാരം:-ഞാൻ ഈജഗത്തിന്റെ സർവ്വവും കാണുന്നവനല്ല. ഞാൻ നേത്രാദിസമസ്തേന്ദ്രിയരഹിതനാകുന്നു. പ്രവൃദ്ധനും,പ്രബുദ്ധനും,പ്രസന്നനും ഞാൻതന്നെയാകുന്നു. പരംപുരുഷനും ഞാൻതന്നെയാകുന്നു.

15 സർവ്വേന്ദ്രിയവിഹീനോഽസ്മി സർവ്വകർമ്മകൃദപ്യഹം
സർവ്വവേദാന്തതൃപ്തോഽസ്മി സർവ്വദാ സുലഭോഽസ്മ്യഹം.

സാരം:— ഞാൻ സർവകർമ്മങ്ങളുടെയും കർത്താവാണെങ്കിലും സർവേന്ദ്രിയവിഹീനനാകുന്നു. ഞാൻ സർവവേദാന്തസംതൃപ്തനും സർവ്വദാസുലഭനുമാകുന്നു.

16 മുദിതാമുദിതാഖ്യോഽസ്മി സർവ്വമൗനഫലോഽസ്മ്യഹം
നിത്യചിന്മാത്രരൂപോഽസ്മി സദാ സച്ചിന്മയോഽസ്മ്യഹം.

സാരം:—ഞാൻ മോദാമോദസ്വരൂപനും, സർവ്വമൗനത്തിന്റെയും ഫലസ്വരൂപനും, നിത്യചിന്മാത്രരൂപനും,സദാസച്ചിന്മയനുമാകുന്നു.

17 യത്കിഞ്ചിദപി ഹീനോഽസ്മി സ്വല്പമപ്യതിനാസ്മ്യഹം
ഹൃദയഗ്രന്ഥിഹീനോഽസ്മി ഹൃദയാംഭോജമധ്യഗഃ.

സാരം:— ഹീനമായിട്ടെന്തെങ്കിലുമുണ്ടെങ്കിൽ അതു ഞാനാകുന്നു. എങ്കിലും ഞാൻ അത്യല്പവും, അധികവുമല്ല. ഞാൻ ഹൃദയഗ്രന്ഥിവിഹീനനും ഹൃദയകമലമദ്ധ്യത്തിൽ സ്ഥിതിചെയ്യുന്നവനുമാകുന്നു.

18 ഷഡ്വികാരവിഹീനോഽസ്മി ഷട്കോശരഹിതോഽസ്മ്യഹം
അരിഷഡ്വർഗ്ഗമുക്തോഽസ്മി അന്തരാദന്തരോഽസ്മ്യഹം.

സാരം:- ഞാൻ ജനനാദിഷഡ്വികാരരഹിതനും, ഷൾമ്മാദി ഷട്കോശരഹിതനും,കാമക്രോധാദി ഷട്ശത്രുരഹിതനും ഏററവും അഗാധതലത്തിൽ നിവസിക്കുന്നവനുമാകുന്നു.

19 ദേശകാലവിമുക്തോഽസ്മി ദിഗംബരസുഖോഽസ്മ്യഹം
നാസ്തിനാസ്തി വിമുക്തോഽസ്മി നകാരരഹിതോഽസ്മ്യഹം.

സാരം:— ഞാൻ ദേശകാലവിമുക്തനും, ദിഗംബരനും ആനന്ദ സ്വരൂപനുമാകുന്നു. ഞാൻ 'ഇല്ല ഇല്ല' എന്ന ചിന്തയിൽനിന്നു വിമുക്തനും, നകാരരഹിതനുമാകുന്നു.

20 അഖണ്ഡാകാശരൂപോഽസ്മി ഹ്യഖണ്ഡാകാരമസ്മ്യഹം
പ്രപഞ്ചമുക്തചിത്തോഽസ്മി പ്രപഞ്ചരഹിതോഽസ്മ്യഹം.

സാരം:- ഞാൻ അഖണ്ഡാകാശരൂപിയും, അഖണ്ഡാകാരനും, പ്രപഞ്ചമുക്തചിത്തനും, പ്രപഞ്ചരഹിതനുമാകുന്നു.

21 സർവ്വപ്രകാശരൂപോഽസ്മി ചിന്മാത്രജ്യോതിരസ്മ്യഹം
കാലത്രയവിമുക്തോഽസ്മി കാമാദിരഹിതോഽസ്മ്യഹം.

സാരം:— ഞാൻ സർവ്വ പ്രകാശസ്വരൂപനും, ചിന്മാത്രമാകുന്ന ജ്യോതിസ്സോടുകൂടിയവനും ആകുന്നു. ഞാൻ കാലത്രയവിമുക്തനും കാമക്രോധാദിരഹിതനുമാകുന്നു.

22 കായികാദി വിമുക്തോഽസ്മി നിർഗ്ഗുണഃ കേവലോഽസ്മ്യഹം
മുക്തിഹീനോഽസ്മി മുക്തോഽസ്മി മോക്ഷഹീനോഽസ്മ്യഹംസദാ.

സാരം:-ഞാൻ കായികാദിവിമുക്തനും, നിർഗ്ഗുണനും, കേവലനുമാകുന്നു. ഞാൻ മോക്ഷരഹിതനാണെങ്കിലും മുക്തനുമാകുന്നു.

23 സത്യാസത്യാദിഹീനോഽസ്മി സന്മാത്രാന്നാസ്മ്യഹം സദാ
ഗന്തവ്യദേശഹീനോഽസ്മി ഗമനാദിവിവർജ്ജിതഃ.

സാരം:-ഞാൻ സത്യാസത്യരഹിതനും, കേവലനും, സത്സ്വരൂപത്തിൽ നിന്നും ഭിന്നനും, സർവകാലങ്ങൾക്കും അതീതനുമാകുന്നു. എനിക്ക് എവിടെയെങ്കിലും പോകണമെന്നോ പോകണ്ടഎന്നോ ഇല്ല. പോകേണ്ടസ്ഥാനവുമില്ല.

24 സർവ്വദാസമരൂപോഽസ്മി ശാന്തോഽസ്മി പുരുഷോത്തമഃ
ഏവം സ്വാനുഭവോ യസ്യ സോഽഹമസ്മി ന സംശയഃ.

സാരം:— ഞാൻ സർവദാ സമരൂപനും ശാന്തനായപരമാത്മാവുമാകുന്നു. ഇങ്ങനെയുള്ള സ്വാനുഭൂതി ആർക്കാണോ ഉണ്ടാകുന്നതു് അവൻ തീർച്ചയായും, "ഞാൻ ബ്രഹ്മമാകുന്നു" എന്ന ജ്ഞാനത്തിനുവിധേയനായിത്തീരുന്നു.

25 യഃ ശൃണോതി സകൃദ്വാപി ബ്രഹ്മൈവ ഭവതി സ്വയമിത്യുപനിഷത്.

സാരം:— ഏതൊരുമനുഷ്യനാണോ ഒരിക്കലെങ്കിലും ഈ ഉപനിഷത്തു്കേൾക്കുന്നതു്, അവൻ ബ്രഹ്മമായിത്തീരുന്നു. ഇതിൽ സംശയമില്ല. ഇങ്ങനെ ഈ ഉപനിഷത്തു് അനുശാസിക്കുന്നു.

മൂന്നാമദ്ധ്യായം സമാപ്തം

മൈത്രേയീഉപനിഷത് സമാപ്തം

—

# ജാബാലോപനിഷത്

## ശാന്തിപാഠം

ഓം പൂർണ്ണമദഃ പൂർണ്ണമിദം പൂർണ്ണാത് പൂർണ്ണമുദച്യതേ.
പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവശിഷ്യതേ.
ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

സാരം:- അതു പൂർണ്ണമാകുന്നു. ഇതു പൂർണ്ണമാകുന്നു. പൂർണ്ണത്തിൽ നിന്നും പൂർണ്ണം ഉണ്ടാകുന്നു. പൂർണ്ണത്തിൽനിന്നും പൂർണ്ണത്തെ എടുത്താലും പൂർണ്ണം തന്നെ അവശേഷിക്കുന്നു. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

### ഒന്നാമദ്ധ്യായം

1 ഓം. ബൃഹസ്പതിരുവാച യാജ്ഞവൽക്യം യദനു കുരുക്ഷേത്രം ദേവാനാം ദേവയജനം സർവ്വേഷാം ഭൂതാനാം ബ്രഹ്മസദനം. അവിമുക്തം വൈ കുരുക്ഷേത്രം ദേവാനാം ദേവയജനം സർവ്വേഷാം ഭൂതാനാം ബ്രഹ്മസദനം തസ്മാദ്യത്ര ക്വചന ഗച്ഛതി തദേവമന്യേത തദവിമുക്തമേവ ഇദം വൈ കുരുക്ഷേത്രം ദേവാനാം ദേവയജനം സർവ്വേഷാം ഭൂതാനാം ബ്രഹ്മസദനം. അത്ര ഹി ജന്തോഃ പ്രാണേഷൂത്ക്രമമാണേഷു രുദ്രസ്താരകം ബ്രഹ്മ വ്യാചഷ്ടേ യേനാസാവമൃതീഭൂത്വാ മോക്ഷീഭവതി തസ്മാദവിമുക്തമേവ നിഷേവേത അവിമുക്തം ന വിമുഞ്ചേത് ഏവമേവൈതദ്യാജ്ഞവൽക്യഃ.

സാരം:- ബൃഹസ്പതി യാജ്ഞവൽക്യനോടു പറഞ്ഞു:- പ്രാണങ്ങളുടെ ക്ഷേത്രം ഏതാണ്? ഇന്ദ്രിയദ്വാരാ ചെയ്യേണ്ട ദേവയജനത്തിന്റെ അർത്ഥമെന്താണ്? സർവ്വഭൂതങ്ങളുടെയും ബ്രഹ്മസദനം ഏതാണ്?

യാജ്ഞവൽക്യൻ പറഞ്ഞു:- അവിമുക്തമാണ് പ്രാണങ്ങളുടെ ക്ഷേത്രം. അതുതന്നെയാണ് ഇന്ദ്രിയങ്ങളുടെ ദേവയജനസ്വരൂപം. അതുതന്നെയാണ് സർവ്വഭൂതങ്ങളുടെയും ബ്രഹ്മസദനം.

അതുകൊണ്ടു ആരു് ഏതുസ്ഥാനത്തുപോയാലും ഇതുതന്നെയാണു് കുരുക്ഷേത്രമെന്നും (പ്രാണങ്ങളുടെ സ്ഥാനം) ഇന്ദ്രിയദ്വാരാചെയ്യേണ്ട ദേവയജനസ്ഥാനവും, സർവ്വഭൂതങ്ങളുടെയും, ബ്രഹ്മത്തിൻെറയും സ്ഥാനവും എന്നും മനസ്സിലാക്കണം.

പ്രപഞ്ചത്തിൽനിന്നും പ്രാണികളുടെ പ്രാണൻ നിർഗ്ഗമിക്കു മ്പോഠം രുദ്രഭഗവാൻ അതിനു താരക ബ്രഹ്മോപദേശം നൽകുന്നു. തന്മൂലം അതു് അമൃതത്വത്തെ പ്രാപിച്ചു് മോക്ഷത്തെ പ്രാപിക്കുന്നു. അതുകൊണ്ടു പ്രാണി എപ്പോഴും അവിമുക്തതയെ ഉപാസിച്ചുകൊണ്ടിരിക്കണം. അതിനെ ഉപേക്ഷിക്കുന്നതു ശരിയല്ല.

## രണ്ടാമദ്ധ്യായം

1 അഥ ഹൈനമത്രിഃ പപ്രച്ഛ യാജ്ഞവൽക്യം യ ഏഷോ
ƒനന്തോƒവ്യക്ത ആത്മാ തം കഥമഹം വിജാനീയാമിതി.
സ ഹോവാച യാജ്ഞവൽക്യഃസോƒവിമുക്ത ഉപാസ്യോ
യ ഏഷോƒനന്തോƒവ്യക്ത ആത്മാ സോƒവിമുക്തേ
പ്രതിഷ്ഠിത ഇതി.

സാരം:- അതിനുശേഷം അത്രിമുനി ചോദിച്ചു:- അനന്തവും അവ്യക്തവുമായ ഈ ബ്രഹ്മജ്ഞാനം നമുക്കു് എങ്ങനെ സമ്പാദിക്കുവാൻ കഴിയും?

യാജ്ഞവൽക്യൻ പറഞ്ഞു:-അതിനു് അവിമുക്തത്തെ ഉപാസിക്കയാണുവേണ്ടതു്. എന്തെന്നാൽ ഇപ്രകാരം അനന്തവും,അവ്യക്തവുമായ ആത്മാവു് അവിമുക്തത്തിലാണു് പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നതു്.

2 സോƒവിമുക്തഃ കസ്മിൻ പ്രതിഷ്ഠിത ഇതി വരണായാം
നാസ്യാം ച മദ്ധ്യേ പ്രതിഷ്ഠിത ഇതി കാ, വൈ വരണാ
കാ ച നാസീതി സർവാൻ ഇന്ദ്രിയകൃതാൻ ദോഷാൻ വാര-
യതീതി തേന വരണാ ഭവതി സർവാൻ ഇന്ദ്രിയകൃതാൻ
പാപാൻ നാശയതീതി തേന നാസീ ഭവതീതി. കതമ-
ച്ചാസ്യസ്ഥാനംഭവതീതി, ഭ്രുവോർ ഘ്രാണസ്യ ച യഃ
സന്ധിഃ സ ഏഷ ദ്യൗർലോകസ്യ പരസ്യ ച സന്ധിർ
ഭവതീതി. ഏതദ്വൈ സന്ധിം സന്ധ്യാം ബ്രഹ്മവിദ

ഉപാസത ഇതി സോഽവിമുക്ത ഉപാസ്യ ഇതി, സോ ഽവിമുക്തം ജ്ഞാനമാചഷ്ടേ യോ വൈ തദേതദേവം വേദേതി.

**സാരം:—** ഈ അവിമുക്തം ഏതിൽ ആണ് വസിക്കുന്നത് എന്നു ചോദിക്കുകയാണെങ്കിൽ അത് വരണത്തിൻെറയും നാസിയുടെയും മദ്ധ്യത്തിലാണ് വസിക്കുന്നത് എന്നു പറയേണ്ടിയിരിക്കുന്നു. വരണത്തിൻെറയും നാസിയുടെയും അർത്ഥമെന്തെന്നു ചോദിച്ചാൽ വരണം എല്ലാ ഇന്ദ്രിയങ്ങളുടെയും ദോഷങ്ങളെ നിവാരണം ചെയ്യുന്ന ശക്തിയും, നാസി സമസ്തേന്ദ്രിയങ്ങളുംചെയ്തിട്ടുള്ള പാപങ്ങളെ നശിപ്പിക്കുന്നശക്തിയും ഉള്ളതാണെന്നു പറയാവുന്നതാണ്.

ഇതിൻെറ ആസ്ഥാനം ഏതാണെന്നു വീണ്ടുംചോദിക്കുകയാണെങ്കിൽ ഭ്രൂകുടിക്കും, നാസികയ്ക്കുംമദ്ധ്യേയുള്ള സന്ധിസ്ഥാനം ആകുന്നു. അതുതന്നെയാണ് ഇഹപരലോകങ്ങളുടെ സംഗമസ്ഥാനം. ഇപ്രകാരം അവിമുക്തോപാസനയാൽ ആത്മജ്ഞാനം ലഭിച്ചവനുമാത്രമേ ആത്മാവിനെക്കുറിച്ച് മററുള്ളവർക്കു ഉപദേശിക്കുവാൻ സാധിക്കുകയുള്ളൂ.

## മൂന്നാമദ്ധ്യായം

1 അഥ ഹൈനം ബ്രഹ്മചാരിണ ഊചുഃ കിം ജാപ്യേനാ-
മൃതത്വം ബ്രൂഹീതി. സ ഹോവാച യാജ്ഞവൽക്യഃ
ശതരുദ്രിയേണേതി ഏതാനി ഹ വാ അമൃതനാമ-
ധേയാന്യേതൈർഹ വാ അമൃതോ ഭവതീതി.
ഏവമേവൈതദ്യാജ്ഞവൽക്യഃ.

**സാരം:—** അനന്തരം ബ്രഹ്മചാരികളായശിഷ്യന്മാർ ചോദിച്ചു:- എന്തു ജപിച്ചാലാണ് അമൃതത്വം ലഭിക്കുന്നതെന്ന് പറഞ്ഞുതന്നാലും. യാജ്ഞവൽക്യൻ പറഞ്ഞു :— ശതരുദ്രജപംകൊണ്ട് അമൃതത്വം ലഭിക്കുകയും, പ്രാണി മൃത്യുവിനെ ജയിക്കുകയും ചെയ്യുന്നു.

## നാലാമദ്ധ്യായം

1 അഥ ഹ ജനകോ ഹ വൈദേഹോ യാജ്ഞവൽക്യമുപ-
സമേത്യോവാച ഭഗവൻ സന്ന്യാസമനുബ്രൂഹീതി.
സ ഹോവാച യാജ്ഞവൽക്യോ ബ്രഹ്മചര്യം സമാപ്യ

ഗൃഹീ ഭവേത്, ഗൃഹീ ഭൂത്വാ വനീ ഭവേത്, വനീ ഭൂത്വാ പ്രവ്രജേത്. യദി വേതരഥാ ബ്രഹ്മചര്യാദേവ പ്രവ്രജേദ്ഗൃഹാദ്വാ വനാദ്വാ.അഥ പുനരവ്രതീ വാ വ്രതീ വാ സ്നാതകോ വാ/സ്നാതകോ വാ ഉത്സന്നാഗ്നിരനഗ്നികോ വാ യദഹരേവ വിരജേത്തദഹരേവ പ്രവ്രജേത്.

സാരം:– ഒരിക്കൽ വിദേഹരാജാവായ ജനകൻ യാജ്ഞവൽക്യനെ സമീപിച്ച് വിനയാന്വിതനായി ഇപ്രകാരം പറഞ്ഞു: ഭഗവാനെ,എനിക്ക്സന്ന്യാസത്തെപ്പററി ഉപദേശിച്ചാലും. യാജ്ഞവൽക്യൻ പറഞ്ഞു :–ആദ്യം യഥാവിധി ബ്രഹ്മചര്യത്തെ പരിപാലിച്ചതിനുശേഷം ഗൃഹസ്ഥനാകണം. ഗൃഹസ്ഥാശ്രമത്തെ പരിപൂർണ്ണമാക്കിയതിനുശേഷം വാനപ്രസ്ഥം സ്വീകരിക്കണം. വാനപ്രസ്ഥനായിരുന്നുകൊണ്ട് ഒരു സന്ന്യാസിയുടെയോ പരിവ്രാജകൻെറയോ ദീക്ഷ സ്വീകരിക്കണം. എന്നാൽ മററുവിധത്തിൽ ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം എന്നിവയിൽ ഏതെങ്കിലും ഒന്നിൽനിന്നും സന്ന്യാസം സ്വീകരിക്കാവുന്നതാണ്.

വ്രതധാരിയോ, വ്രതഹീനനോ, വിദ്വാനോ, അവിദ്വാനോ, അഗ്നിയെസ്വീകരിച്ച് പത്നീമരണംകൊണ്ട് ത്യാഗമനുഷ്ഠിക്കുന്നവനായോ, അഗ്നിയെ സ്വീകരിച്ച് സംസ്കാരം ചെയ്യപ്പെടാത്തവനായോ, ഏതുവിധമായാലുംശരി, ഏതവസ്ഥയിലും മനസ്സിൽ യഥാർത്ഥമായ വൈരാഗ്യം ഉണ്ടായാൽ അപ്പോഠംതന്നെ സന്ന്യാസം സ്വീകരിക്കാവുന്നതാണ്.

2 തദ്ധൈകേ പ്രാജാപത്യാമേവേഷ്ടിം കുർവന്തി. തദു തഥാ ന കുര്യാദാഗ്നേയീമേവ കുര്യാത്. അഗ്നിർഹ വൈ പ്രാണഃ പ്രാണമേവൈതയാ കരോതി പശ്ചാത് ത്രൈധാ–
തവീയാമേവ കുര്യാത്. ഏതയൈവ ത്രയോ ധാതവോ യദുത സത്ത്വംരജസ്തമ ഇതി.
അയം തേ യോനിർ ഋത്വിയോ യതോ ജാതോ
അരോചഥാഃ. തം ജാനന്നഗ്ന ആരോഹാഥാ നോ വർദ്ധയ
രയിം ഇത്യനേന മന്ത്രേണാഗ്നിമാജിഘ്രേത്.
ഏഷ വാ അഗ്നേർയോനിര്യഃ പ്രാണഃ
പ്രാണം ഗച്ഛ സ്വാഹേത്യേവമേവൈതദാഹ.

സാരം:— ചിലവ്യക്തികൾ പ്രജാപതിയെ യജിച്ചു പ്രസാദിപ്പിച്ചു് പ്രവർത്തിക്കുന്നു. എന്നാൽ അങ്ങനെചെയ്യാതെ അഗ്നിയെ പ്രസാദിപ്പിക്കുകയാണു് ശ്രേയസ്കരമായിട്ടുള്ളതു്. എന്തെന്നാൽ അഗ്നി തന്നെയാണു് പ്രാണസ്വരൂപം. അതുകൊണ്ടു് അഗ്നിയെ പ്രസാദിപ്പിച്ചാൽ പ്രാണവൃദ്ധി ഉണ്ടാകും. അതിനുശേഷം മൂന്നുധാതുക്കളെ പ്രസാദിപ്പിക്കണം. സത്വ–രജ–സ്തമസ്സു് മൂന്നും ധാതുക്കളാണല്ലോ. അതിനുശേഷം താഴെപ്പറയുന്ന മന്ത്രംകൊണ്ടു് അഗ്നിയെ ഘ്രാണിക്കണം. ഈപ്രാണൻ സാമാന്യമായ കാരണരൂപമാകുന്നു. എന്തെന്നാൽ ഈപ്രാണനിൽനിന്നുമാണു് ഈ പ്രാണൻ ഉണ്ടായിട്ടുള്ളതു്. അല്ലയോ പ്രാണനെജ്വലിപ്പിക്കുന്നഅഗ്നി, നീ പ്രകാശത്തെ പ്രാപിച്ചാലും, വൃദ്ധിയെ പ്രാപിച്ചാലും, ഞങ്ങളെ അഭിവൃദ്ധിപ്പെടുത്തിയാലും.

3 ഗ്രാമാദഗ്നിമാഹൃത്യ പൂർവ്വവദഗ്നിമാഘ്രാപയേത്.
യദഗ്നിം ന വിന്ദേദപ്സു ജുഹുയാത് ആപോ വൈ സർവ്വാ
ദേവതാഃ, ഓം സർവ്വാഭ്യോ ദേവതാഭ്യോ ജുഹോമി
സ്വാഹേതി ഹുത്വാ സമുദ്ധൃത്യ പ്രാശ്നീയാത്സാജ്യം
ഹവിരനാമയം മോക്ഷമന്ത്രസ്ത്രയ്യേവം വിന്ദേത്.തദ്
ബ്രഹ്മൈതദുപാസിതവ്യം.ഏവമേവൈതദ് ഭഗവന്നിതി
വൈ യാജ്ഞവൽക്യഃ.

സാരം:— അഗ്നിക്കുകാരണഭൂതനായ അല്ലയോഅഗ്നിദേവ,അങ്ങു് ആ പ്രാണനിൽ പ്രവേശിച്ചാലും' എന്നുപറഞ്ഞിട്ടു് ആഹുതിചെയ്യണം.അഗ്നിഹോത്രിയല്ലെങ്കിൽ ഗ്രാമത്തിൽനിന്നുംഅഗ്നികൊണ്ടുവന്നു് മേൽപറഞ്ഞമന്ത്രംകൊണ്ടു് അതിനെ ഘ്രാണിക്കണം. അവിടെയും അഗ്നി ലഭിച്ചില്ലെങ്കിൽ ജലത്തിൽ ആഹുതിചെയ്യണം. എന്തെന്നാൽ ജലം ദേവന്മാരുടെ രൂപമാണല്ലോ. 'ഞാൻ എല്ലാദേവന്മാർക്കും ഇതാ ആഹുതികൊടുക്കുന്നു' എന്നു പറഞ്ഞു് ജലത്തിൽ ആഹുതിചെയ്തു് ഘൃതയുക്തമായ ആ ഹവിസ്സിനെ ഭക്ഷിക്കണം. മോക്ഷമന്ത്രം വേദസ്വരൂപമാകുന്നു. ഈ ബ്രഹ്മസ്വരൂപത്തെയാണു് ഉപാസിക്കേണ്ടതു്. ഹേ ഭഗവൻ, ഇതു് ഇപ്രകാരമാകുന്നു.

1 അഥ ഹൈനമത്രിഃ പപ്രച്ഛ. യാജ്ഞവൽക്യ പൃച്ഛാമി ത്വാ യാജ്ഞവൽക്യ അയജ്ഞോപവീതീ കഥം ബ്രാഹ്മണ ഇതി. സ ഹോവാച യാജ്ഞവൽക്യ ഇദമേവാസ്യ തദ്യജ്ഞോപ- വീതം യ ആത്മാ പ്രാശ്യാചമ്യായംവിധിഃ പരിവ്രാജകാനാം.

സാരം:— വീണ്ടും അത്രിമുനിചോദിച്ചു:— ഹേ യാജ്ഞവൽക്യ, യജ്ഞോപവീതം ധരിക്കാത്തവനെ ബ്രാഹ്മണൻ എന്നു പറയുവാൻ എങ്ങനെസാധിക്കുമെന്നു് എനിക്കറിയാൻ ആഗ്രഹമുണ്ടു്. യാജ്ഞവൽക്യൻപറഞ്ഞു:— അവൻെറ ആത്മാവുതന്നെയാണു് അവൻെറ യജ്ഞോപവീതം.

2 വീരാധ്വാനേ വാഽനാശകേ വാഽപാം പ്രവേശേ വാഽഗ്നി പ്രവേശേ വാ മഹാപ്രസ്ഥാനേ വാഽഥ പരിവ്രാഡ് വിവർണ്ണവാസാ മുണ്ഡോഽപരിഗ്രഹഃ ശുചിരദ്രോഹീ ഭൈക്ഷാണോ ബ്രഹ്മഭൂയായ ഭവതി യദ്യാതുരഃ സ്യാന്മനസാ വാചാ വാ സന്ന്യസേത്. ഏഷ പന്ഥാ ബ്രഹ്മണാ ഹാനു- വിത്തസ്തേനൈതി സന്ന്യാസീ ബ്രഹ്മ വിദിത്യേവമേ വൈഷ ഭഗവന്നിതി വൈ യാജ്ഞവൽക്യഃ.

സാരം:— വീരമാർഗ്ഗത്തിലും, അനാശകത്തിലും, ജലപ്രവേശത്തിലും (സ്നാനം), അഗ്നിപ്രവേശത്തിലും, മഹാപ്രസ്ഥാനത്തിലും സന്ന്യാസിക്കു ഇതുതന്നെയാണു് വിഹിതമായ മാർഗ്ഗം. അവൻ കാഷായവസ്ത്രം ധരിച്ചു്, മുണ്ഡിതശിരസ്കനായി, പരിഗ്രഹത്തെപരിത്യജിച്ചു്, ശുചിത്വത്തോടുകൂടി വസിച്ചു്, ദ്വേഷഭാവം വെടിഞ്ഞു്, ഭിക്ഷാവൃത്തി സ്വീകരിച്ചു് ബ്രഹ്മത്തെ പ്രാപിക്കുന്നു.

ആതുരസന്ന്യാസം ഗ്രഹിക്കുന്നവൻ, മനസാ വാചാ കർമ്മണാ സർവ്വവും ത്യജിക്കണം. ഇതു് വേദപ്രസിദ്ധമായ മാർഗ്ഗമാണു്. ബ്രഹ്മജ്ഞാനിയായ സന്ന്യാസിക്കു് ഇതു് സർവ്വഥാ ഉപയുക്തമാണു്. ഇതാണു് യാജ്ഞവൽക്യമതം.

## ആറാമദ്ധ്യായം

1 തത്ര പരമഹംസാ നാമ സംവർത്തകാരുണിശ്വേതകേതു
ദുർവാസഋഭുനിദാഘജഡഭരതദത്താത്രേയരൈവതക
പ്രഭൃതയോऽവ്യക്തലിംഗാ അവ്യക്താചാരാ അനുന്മത്താ
ഉന്മത്തവദാചരന്തസ്ത്രിദണ്ഡം കമണ്ഡലും ശിക്യം പാത്രം
ജലപവിത്രം ശിഖാം യജ്ഞോപവീതം ചേത്യേതത്സർവം
ഭൂഃസ്വാഹേത്യപ്സു പരിത്യജ്യാത്മാനമന്വിച്ഛേത്.

**സാരം:— പരമഹംസ സന്ന്യാസിമാരായ സംവർത്തകൻ, ആരുണി, ശ്വേതകേതു, ദുർവാസാവ്, ഋഭു, നിദാഘൻ, ജഡഭരതൻ, ദത്താത്രേയൻ, രൈവതകൻ, തുടങ്ങിയവർ സന്ന്യാസത്തിന്റെ സർവ്വചിഹ്നങ്ങളിൽ നിന്നും വ്യത്യസ്തരായിരുന്നു. അവരുടെ ആചാരത്തെപ്പററിയും യാതൊരറിവുമില്ലായിരുന്നു. വാസ്തവത്തിൽ അവർ ഉന്മത്തരല്ലെങ്കിലും, ഉന്മത്തരെപ്പോലെയാണ് വസിച്ചിരുന്നതു്. ഇവർ, ദണ്ഡം, കമണ്ഡലു, ശിക്യം, ജലപാത്രം, ശിഖ, യജ്ഞോപവീതം എന്നീ ചിഹ്നങ്ങൾ 'ഭൂഃസ്വാഹാ' എന്നുച്ചരിച്ച് ജലത്തിൽ നിക്ഷേപിച്ച് കേവലം ആത്മാവിനെ അനുസന്ധാനം ചെയ്യേണ്ടതാണ്.**

2 യഥാജാതരൂപധരോ നിർദ്വന്ദ്വോ നിഷ്പരിഗ്രഹസ്തത്ത്വ-
ബ്രഹ്മമാർഗ്ഗേ സമ്യക് സമ്പന്നഃ ശുദ്ധമാനസഃ പ്രാണ
സന്ധാരണാർത്ഥം യഥോക്തകാലേ വിമുക്തോ ഭൈക്ഷ
മാചരന്നുദരപാത്രേണ ലാഭാലാഭൗ സമൗ ഭൂത്വാ
ശൂന്യാഗാരദേവഗൃഹതൃണകൂടവല്മീകവൃക്ഷമൂല
കുലാലശാലാഗ്നിഹോത്രനദീപുലിനഗിരികുഹര
കന്ദരകോടരനിർഝരസ്ഥണ്ഡിലേഷ്വനികേതവാസ്യ
പ്രയത്നോ നിർമ്മമഃശുക്ലധ്യാനപരായണോऽധ്യാത്മ
നിഷ്ഠോऽശുഭകർമ്മനിർമ്മൂലനപരഃ സന്ന്യാസേന ദേഹ
ത്യാഗം കരോതി സ പരമഹംസോ നാമ സ പരമ
ഹംസോ നാമേതി ഇത്യുപനിഷത്.

**സാരം:— സന്ന്യാസി പ്രാകൃതികരൂപത്തിൽ (നഗ്നനായി) നിർദ്വന്ദ്വനായി അപരിഗ്രഹനായി എല്ലാവിധത്തിലുമുള്ള ബന്ധനങ്ങളിൽ നിന്നും വിമുക്തനായി വസിക്കുന്നു. അവൻ ശുദ്ധചിത്തനായും,**

ബ്രഹ്മമാർഗ്ഗത്തിൽ നിരന്തരം പുരോഗമിക്കണമെന്നുള്ള കാര്യത്തിൽ പ്രത്യേകം ശ്രദ്ധയോടുകൂടിയവനായും വസിക്കുന്നു. അവൻ ജീവന്മുക്തനാണെങ്കിലും പ്രാണസന്ധാരണാർത്ഥം യഥാസമയം ആഹാരത്തെ ഉദരമാകുന്ന പാത്രത്തിൽ നിക്ഷേപിക്കുന്നു. എന്നാൽ അവനു യാതൊരു വിധമായ ലാഭാലാഭചിന്തയും ഉണ്ടാകുന്നില്ല. അവൻ, ശൂന്യസ്ഥാനം, ദേവാലയം, തൃണസമൂഹം വല്മീകം, വൃക്ഷമൂലം, കുലാലസ്ഥാനം, അഗ്നിഹോത്രസ്ഥാനം, നദീതടം, ഗിരിഗഹ്വരങ്ങൾ, അരുവിയുടെതീരം എന്നീ സ്ഥാനങ്ങളിൽ എവിടെയായാലും സ്വന്തം ഗൃഹത്തെപ്പററി ചിന്തിക്കാതെ വസിക്കുന്നു. അവൻ മമതയോടുകൂടി യാതൊരു പ്രവൃത്തിയും ചെയ്യുന്നില്ല. അവൻ സാത്വികമായ ധ്യാനത്തിൽ ലീനചിത്തനായിരിക്കുന്നു. ആദ്ധ്യാത്മിക ഭാവനയിൽ നിഷ്ഠയുള്ളവനായും, അശുഭകർമ്മങ്ങളെ നിർമ്മൂലനം ചെയ്തുകൊണ്ടിരിക്കുന്നവനായും വസിക്കുന്നു. ഇപ്രകാരം സന്ന്യാസവൃത്തിയെ പരിപാലിച്ചുകൊണ്ടു് ദേഹത്യാഗം ചെയ്യുന്നു. അവൻ തന്നെയാണു് പരമഹംസൻ. അവൻെറ പേരാണു് പരമഹംസൻ.

ജാബാലോപനിഷത് സമാപ്തം

# ഗാരുഡോപനിഷത്

## ശാന്തിപാഠം

ഓം. ഭദ്രംകർണ്ണേഭിഃശൃണുയാമദേവാ,ഭദ്രാപശ്യേമാക്ഷഭിർയജത്രാഃ. സ്ഥിരൈരംഗൈഃസ്തുഷ്ടുവാംസസ്തനൂഭിർവ്യശേമദേവഹിതംയദായുഃ. സ്വസ്തിനഇന്ദ്രോവൃദ്ധശ്രവാഃ. സ്വസ്തിനഃപൂഷാവിശ്വവേദാഃ. സ്വസ്തിനസ്താർക്ഷ്യോഅരിഷ്ടനേമിഃ. സ്വസ്തിനോബൃഹസ്പതിർദധാതു.

ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

**സാരം:-** അല്ലയോ സംപൂജ്യരായ ദേവന്മാരെ, ഞങ്ങൾ കാതുകൾകൊണ്ടു് ശുഭമായുള്ളവ കേൾക്കട്ടെ, കണ്ണുകൾകൊണ്ടു മംഗളമായുള്ളവ ദർശിക്കട്ടെ, ശരീരംകൊണ്ടും അംഗങ്ങൾകൊണ്ടും നിങ്ങളെ സ്തുതിച്ചുകൊണ്ടിരിക്കട്ടെ, ദേവന്മാർ ഞങ്ങൾക്കു നിശ്ചയിച്ചിട്ടുള്ള ആയുസ്സ് ഞങ്ങൾ അനുഭവിക്കട്ടെ, മഹാകീർത്തിമാനായ ഇന്ദ്രൻ ഞങ്ങൾക്കു മംഗളമരുളട്ടെ, സർവജ്ഞനായ പൂഷാദേവൻ ഞങ്ങൾക്കു മംഗളം കൈവളർത്തട്ടെ. അപ്രതിരോധ്യഗതിമാനായ ഗരുഡദേവൻ ഞങ്ങൾക്കു മംഗളം പ്രദാനം ചെയ്യട്ടെ. ബൃഹസ്പതി ഞങ്ങൾക്കു നന്മ കൈവരുത്തട്ടെ. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

1 ഹരിഓം ഗാരുഡബ്രഹ്മവിദ്യാം പ്രവക്ഷ്യാമി യാം
ബ്രഹ്മാ വിദ്യാം നാരദായ പ്രോവാച നാരദോ
ബൃഹത്സേനായ ബൃഹത്സേന ഇന്ദ്രായ ഇന്ദ്രോ ഭരദ്വാജായ
ഭരദ്വാജോ ജീവത്കാമേഭ്യഃ ശിഷ്യേഭ്യഃ പ്രായച്ഛത്;
"അസ്യാഃ ശ്രീമഹാഗരുഡബ്രഹ്മവിദ്യായാ ബ്രഹ്മാ
ഋഷിഃ ഗായത്രീച്ഛന്ദഃ, ശ്രീഭഗവാൻമഹാഗരുഡോ
ദേവതാ ശ്രീമഹാഗരുഡപ്രീത്യർത്ഥേ മമസകല
വിഷവിനാശനാർത്ഥേ ജപേ വിനിയോഗഃ."
ഓം നമോ ഭഗവതേ അംഗുഷ്ഠാഭ്യാം നമഃ,

ശ്രീമഹാഗരുഡായ തജ്ജനീഭ്യാം സ്വാഹാ പക്ഷീന്ദ്രായ മധ്യമാഭ്യാം വഷട്, ശ്രീവിഷ്ണുവല്ലഭായ അനാമികാഭ്യാം ഹും, ത്രൈലോക്യപരിപൂജിതായ കനിഷ്ഠികാഭ്യാം വൗഷട്. ഉഗ്രഭയങ്കരകാലാനലരൂപായ കരതലകരപൃഷ്ഠാഭ്യാംഫട്. ഏവംഹൃദയാദിന്യാസഃ. ഭൂർഭുവഃസുവരോമിതി, ദിഗ്ബന്ധഃ.

സാരം:—ഹരിഓം. ഗരുഡനെ സംബന്ധിക്കുന്ന ബ്രഹ്മവിദ്യയെപ്പററിപ്പറയാം. ഈ വിദ്യ ബ്രഹ്മാവു് നാരദനും, നാരദൻ ബൃഹത് സേനനും, ബൃഹത്സേനൻ ഇന്ദ്രനും, ഇന്ദ്രൻ ഭരദ്വാജനും, ഭരദ്വാജൻ ജീവത്കാമശിഷ്യന്മാർക്കും ഉപദേശിച്ചുകൊടുത്തു. ഈ മഹാഗരുഡ ബ്രഹ്മവിദ്യയുടെ ഋഷി ബ്രഹ്മാവും, ഛന്ദസ്സ്, ഗായത്രിയുമാകുന്നു. ദേവത ശ്രീഭഗവാൻ മഹാഗരുഡൻ. ശ്രീമഹാഗരുഡന്റെ പ്രീതിക്കായിട്ടും, എന്റെ സകലവിഷവിനാശത്തിനായിട്ടും, ജപിക്കാനായിട്ടും വിനിയോഗിക്കുന്നു.

താഴെ എഴുതിയിട്ടുള്ള മന്ത്രങ്ങൾകൊണ്ടു അംഗന്യാസംചെയ്യണം:

ഓംനമോ ഭഗവതേ ........ അംഗുഷ്ഠാഭ്യംനമഃ
ശ്രീമഹാഗരുഡായ ........ തജ്ജനീഭ്യാം സ്വാഹാ.
പക്ഷീന്ദ്രായ ........ മദ്ധ്യമാഭ്യാം വഷട്.
ശ്രീവിഷ്ണുവല്ലഭായ ........ അനാമികാഭ്യാംഹും.
ത്രൈലോക്യപരിപൂജിതായ ........ കനിഷ്ഠികാഭ്യാംവൗഷട്
ഉഗ്രഭയങ്കരകാലാനലരൂപായ ........ കരതലകരപൃഷ്ഠാഭ്യാംഫട്.

ഇതേപ്രകാരം ഹൃദയം, ശിരസ്സ്, ശിഖ, കവചം, നേത്രം എന്നിവയാൽ ന്യാസം ചെയ്തു് വൗഷട് ചെയ്യണം. 'ഭൂർഭുവ സ്വരോം' കൊണ്ടു് ദിഗ്ബന്ധനം ചെയ്യണം.

ധ്യാനം

1 സ്വസ്തികോ ദക്ഷിണം പാദം വാമപാദം തു കുഞ്ചിതം;
പ്രാഞ്ജലീ കൃതദോർയുഗ്മം ഗരുഡം ഹരിവല്ലഭം.
2 അനന്തോ വാമകടകോ യജ്ഞസൂത്രം തു, വാസുകിഃ
തക്ഷകാഃ കടിസൂത്രം തു ഹാരഃ കാർക്കോട ഉപ്യതേ.
3 പദ്മോ ദക്ഷിണകർണ്ണേ തു മഹാപദ്മസ്തു വാമകേ
ശംഖഃ ശിരഃ പ്രദേശേ തു ഗുളികസ്തു ഭുജാന്തരേ.

4 പൗണ്ഡ്രകാളികനാഗാഭ്യാം, ചാമരാഭ്യാം സുവീജിതം
ഏലാപുത്രകനാഗാദ്യൈഃ സേവ്യമാനം മുദാന്വിതം.

5 കപിലാക്ഷം ഗരുത്മന്താം സുവർണ്ണസദൃശപ്രഭം
ദീർഘബാഹും ബൃഹത്സ്കന്ധം നാഗാഭരണഭൂഷിതം.

6 ആജാനുതഃ സുവർണ്ണാഭമാകണ്ഠ്യാസ്തുഹിനപ്രഭം
കുങ്കുമാരുണമാകണ്ഠം ശതചന്ദ്രനിഭാനനം.

7 നീലാഗ്രനാസികാവക്ത്രം സുമഹച്ചാരുകുണ്ഡലാ
ദംഷ്ട്രാകരാളവദനം കിരീടമുകുടോജ്ജ്വലം.

8 കുങ്കുമാരുണസർവ്വാംഗം കുന്ദേന്ദുധവളാനനം
വിഷ്ണുവാഹ നമസ്തുഭ്യം ക്ഷേമം കുരു സദാ മമ.

താഴെപ്പറയുന്ന ശ്ലോകങ്ങളാൽ ധ്യാനിക്കണം:-

സ്വസ്തികോദക്ഷിണംപാദം ........ ഹരിവല്ലഭം.
അനന്തോവാമകടകോ ........ കാക്കോടഉച്യതേ
പദ്മോദക്ഷിണകർണ്ണേ ........ ഭുജാന്തരേ.
പൗണ്ഡ്രകാളികനാഗാഭ്യാം ........ മുദാന്വിതം.
കപിലാക്ഷം ........ നാഗാഭരണഭൂഷിതം
ആജാനുത ........ ശതചന്ദ്രനിഭാനനം
നീലാഗ്രനാസികാവക്ത്രം ........കിരീടമുകുടോജ്ജ്വലം.
കുങ്കുമാരുണസർവ്വാംഗ ........ കുരുസദാമമ.

ഈ എല്ലാ ശ്ലോകങ്ങളും ഗരുഡനെ ധ്യാനിച്ചുകൊണ്ടു നല്ലതു പോലെ ശ്രദ്ധാഭക്തിസമന്വിതം പഠിപ്പിക്കണം.

9 ഏവം ധ്യായേത്ത്രിസന്ധ്യാസു ഗരുഡം നാഗഭൂഷണം
വിഷാം നാശയതേ ശീഘ്രാംതൂലരാശിമിവാനലഃ.

സാരം:- ഇപ്രകാരം ത്രിസന്ധ്യകളിലും നാഗഭൂഷണനായ ഗരുഡനെ ധ്യാനിക്കണം. അങ്ങനെ ധ്യാനിച്ചാൽ, അഗ്നി എപ്രകാരമാണോ പഞ്ഞിക്കെട്ടിനെ നശിപ്പിക്കുന്നതു് അപ്രകാരം സർവ്വവിഷത്തെയും നശിപ്പിക്കും.

മന്ത്രം

10 ഓമീമോം,നമോഭഗവതേ,ശ്രീമഹാഗരുഡായ,പക്ഷീന്ദ്രായ
വിഷ്ണുവല്ലഭായ, ത്രൈലോക്യപരിപൂജിതായ, ഉഗ്രഭയങ്കര

കാലാനലരൂപായ, വജ്രനഖായ, വജ്രതുണ്ഡായ, വജ്ര
ദന്തായ, വജ്രദംഷ്ട്രായ, വജ്രപുച്ഛായ, വജ്രപക്ഷാല
ക്ഷിതശരീരായ, ഓമീകേഹ്യേഹി, ശ്രീമഹാഗരുഡാ
പ്രതിശാസനാസ്മിന്നാവിശാവിശ ദുഷ്ടാനാം വിഷം ദൂഷയ
ദൂഷയ, സ്പൃഷ്ടാനാം നാശയ, നാശയ, ദന്ദശൂകാനാം വിഷം
ദാരയ ദാരയ, പ്രലീനം വിഷം പ്രണാശയ, പ്രണാശയ,
സർവ്വവിഷം, നാശയ, നാശയ, ഹന ഹന, ദഹ ദഹ,പച
പച, ഭസ്മീകുരു, ഭസ്മീകുരു, ഹ്ഷം ഫട് സ്വാഹാ. ചന്ദ്ര
മണ്ഡലസങ്കാശ, സൂര്യമണ്ഡലമുഷ്ടിക, പൃഥ്വീമണ്ഡല
മുദ്രാംഗ, ശ്രീമഹാഗരുഡായ,വിഷം, ഹര, ഹര,ഹ്ഷം ഫട്
സ്വാഹാ. ഓം ക്ഷിപ സ്വാഹാ. ഓമീം സചരതി
സചരതി തത്കാരീ മത്കാരീ, വിഷാണാം ച വിഷ
രൂപിണീ, വിഷദൂഷിണീ,വിഷശോഷിണീ,വിഷനാശിനീ
വിഷഹാരിണീ, ഹതം വിഷം നഷ്ടം, വിഷമന്തഃപ്രലീനാ
വിഷം പ്രനഷ്ടം, വിഷം ഹതം, തേ ബ്രഹ്മണാ, വിഷം
ഹതമിന്ദ്രസ്യ, വജ്രേണ സ്വാഹാ.

ഓം നമോ ഭഗവതേ മഹാഗരുഡായ, വിഷ്ണുവാഹനായ
ത്രൈലോക്യപരിപൂജിതായ, വജ്റനഖവജ്റതുണ്ഡായ,
വജ്റപക്ഷാലംകൃതശരീരായ, ഏഹ്യേഹി, മഹാഗരുഡ
വിഷം ഛിന്ധി ച്ഛിന്ധി,ആവേശയാവേശയ, ഹ്ഷം ഫട്
സ്വാഹാ, സുപർണ്ണോഽസി, ഗരുത്മാൻത്രിവൃത്തേ ശിരോ
ഗായത്രം ചക്ഷുഃ സ്തോമ ആത്മാ സാമ തേ തന്തൂർവാ-
മദേവ്യം, ബൃഹദ്രഥന്തരേ, പക്ഷൗ, യജ്ഞായജ്ഞിയം,
പുച്ഛം, ഛന്ദാംസ്യംഗാനി,ധിഷ്ണിയാശഫാ യജൂംഷിനാമ
സുപർണ്ണോഽസി, ഗരുത്മാന്ദിവം, ഗച്ഛ സ്വഃ പത
ഓമീം, ബ്രഹ്മവിദ്യാ,മമാവാസ്യായാം, പൗർണ്ണമാസ്യായാം
പുരോവാച, സചരതി സചരതി തത്കാരീ മത്കാരീ
വിഷനാശിനീ, വിഷദൂഷിണീ, വിഷഹാരിണീ, ഹതം
വിഷം നഷ്ടം വിഷം, പ്രനഷ്ടം വിഷം, ഹതമിന്ദ്രസ്യ

വജ്റേണ വിഷം ഹതം തേ ബ്രഹ്മണാ വിഷമിന്ദ്രസ്യ വജ്റേണ സ്വാഹാ.

തതസ്ത്വയം യദ്യനന്തകദ്ദൂതോഽസി യദിവാന ന്തകഃ സ്വയം, സചരതി സചരതി തത്കാരീ മത്കാരി വിഷനാശിനീ വിഷദൂഷിണീ ഹതം വിഷം നഷ്ടം വിഷം ഹതമിന്ദ്രസ്യ വജ്റേണ വിഷം ഹതം തേ ബ്രഹ്മണാവിഷമിന്ദ്രസ്യ വജ്റേണ സ്വാഹാ.

യദിവാസുകിദ്ദൂതോഽസി യദി വാ വാസുകഃ, സ്വയം സചരതി,സചരതി,തത്കാരീ മത്കാരീ,വിഷനാശിനീ വിഷദൂഷിണീ,ഹതം വിഷം നഷ്ടം വിഷം ഹതമിന്ദ്രസ്യ വജ്റേണ വിഷം ഹതം തേ ബ്രഹ്മണാ വിഷമിന്ദ്രസ്യ വജ്റേണ സ്വാഹാ. യദി വാ തക്ഷകഃ സ്വയം,സചരതി സചരതി തത്കാരീ മത്കാരീ വിഷനാശിനീ വിഷദൂഷിണീ ഹതം വിഷം നഷ്ടം വിഷാ ഹതമിന്ദ്രസ്യ വജ്റേണ വിഷം ഹതം ബ്രഹ്മണാവിഷം ഇന്ദ്രസ്യ വജ്റേണ സ്വാഹാ.

യദികക്കോടകദ്ദൂതോഽസി യദി വാ കക്കോടകഃ സ്വയം സചരതി സചരതി തത്കാരീ മത്കാരീ വിഷനാശിനീ വിഷദൂഷിണീ ഹതം വിഷം നഷ്ടം വിഷാ ഹതമിന്ദ്രസ്യ വജ്റേണ വിഷം ഹതം തേ ബ്രഹ്മണാ വിഷമിന്ദ്രസ്യ വജ്റേണ സ്വാഹാ.

യദി പദ്മകദ്ദൂതോഽസി യദി വാ പദ്മകഃ സ്വയം സചരതി സചരതി തത്കാരീ മത്കാരീ വിഷനാശിനീ വിഷദൂഷിണീ ഹതം വിഷം നഷ്ടം വിഷം ഹതമിന്ദ്രസ്യ വജ്റേണ വിഷം ഹതം തേ ബ്രഹ്മണാ വിഷമിന്ദ്രസ്യ വജ്റേണ സ്വാഹാ.

യദി മഹാപദ്മകദ്ദൂതോഽസി യദി വാ മഹാപദ്മകഃ സ്വയം സചരതി സചരതി തത്കാരീ മത്കാരീ വിഷനാശിനീ വിഷദൂഷിണീ ഹതം വിഷം നഷ്ടം

വിഷം ഹതമിന്ദ്രസ്യ വജ്റേണ വിഷം ഹതം തേ ബ്രഹ്മണാ വിഷമിന്ദ്രസ്യ വജ്റേണ സ്വാഹാ.

യദി ശംഖകദൂതോഽസി യദി വാ ശംഖകഃ സ്വയം സഞ്ചരതി സഞ്ചരതി തത്കാരീ മത്കാരീ വിഷനാശിനീ വിഷദൂഷിണീ ഹതം വിഷം നഷ്ടം വിഷം ഹതമിന്ദ്രസ്യ വജ്റേണ വിഷം ഹതം തേ ബ്രഹ്മണാ വിഷമിന്ദ്രസ്യ വജ്റേണ സ്വാഹാ.

യദി ഗുളികദൂതോഽസി യദി വാ ഗുളികഃ സ്വയം സഞ്ചരതി സഞ്ചരതി തത്കാരീ മത്കാരീ വിഷനാശിനീ വിഷദൂഷിണീ വിഷഹാരിണീ ഹതം വിഷം നഷ്ടം വിഷം ഹതമിന്ദ്രസ്യ വജ്റേണ വിഷം ഹതം തേ ബ്രഹ്മണാ വിഷമിന്ദ്രസ്യ വജ്റേണ സ്വാഹാ.

യദി പൗണ്ഡ്രകാലികദൂതോഽസി യദി വാ പൗണ്ഡ്രകാലികഃ സ്വയം സഞ്ചരതി സഞ്ചരതി തത്കാരീ മത്കാരീ വിഷനാശിനീ വിഷദൂഷിണീ വിഷഹാരിണീ ഹതം വിഷം നഷ്ടം വിഷം ഹതമിന്ദ്രസ്യ വജ്റേണ വിഷം ഹതം തേ ബ്രഹ്മണാ വിഷമിന്ദ്രസ്യ വജ്റേണ സ്വാഹാ.

യദി നാഗകദൂതോഽസി യദി വാ നാഗകഃ സ്വയം സഞ്ചരതി സഞ്ചരതി തത്കാരീ മത്കാരീ വിഷനാശിനീ വിഷദൂഷിണീ വിഷഹാരിണീ ഹതം വിഷം നഷ്ടം വിഷം ഹതമിന്ദ്രസ്യ വജ്റേണ വിഷം ഹതം തേ ബ്രഹ്മണാ വിഷമിന്ദ്രസ്യ വജ്റേണ സ്വാഹാ.

യദി ലൂതാനാം പ്രലൂതാനാം യദി വൃശ്ചികാനാം യദി ഘോടകാനാം യദി സ്ഥാവരജംഗമാനാം സഞ്ചരതി സഞ്ചരതി തത്കാരീ മത്കാരീ വിഷനാശിനീ വിഷദൂഷിണീ വിഷഹാരിണീ ഹതം വിഷം നഷ്ടം വിഷം ഹതമിന്ദ്രസ്യ വജ്റേണ വിഷം ഹതം തേ ബ്രഹ്മണാ വിഷമിന്ദ്രസ്യ വജ്റേണ സ്വാഹാ.

അനന്ത വാസുകി തക്ഷക കർക്കോടക പദ്മക മഹാപദ്മകശംഖകഗുളികപൗണ്ഡ്രകാലികനാഗക ഇത്യേ

ഷാം ദിവ്യാനാം മഹാനാഗാനാം മഹാനാഗാദിരൂപാണാം
വിഷതുണ്ഡാനാം വിഷദന്താനാം വിഷദംഷ്ട്രാണാം
വിഷാംഗാനാം വിഷപുച്ഛാനാം വിശ്വചാരാണാം
വൃശ്ചികാനാം ലൂതാനാം പ്രലൂതാനാം മൂഷികാണാം
ഗൃഹഗൗളികാനാം ഗൃഹഗോധികാനാം ഘ്രണസാനാം
ഗൃഹഗിരിഗഹ്വരകാലാനലവല്മീകോദ്ഭൂതാനാം
താർണ്ണാനാം പാർണ്ണാനാം കാഷ്ഠദാരുവൃക്ഷകോടരസ്ഥാനാം
മൂലത്വഗ്ദാരുനിര്യ്യാസപത്രപുഷ്പഫലോദ്ഭൂതാനാം
ദുഷ്ടകീടകപിശ്വാനമാർജ്ജാരജംബൂകവ്യാഘ്രവരാഹാണാം
ജരായുജാണ്ഡജോദ്ഭിജ്ജസ്വേദജാനാം ശസ്ത്രബാണ
ക്ഷതസ്ഫോടവ്രണമഹാവ്രണകൃതാനാം കൃത്രിമാണാ
മന്യേഷാം ഭൂതവേതാളകൃഷ്മാണ്ഡപിശാചപ്രേതരാക്ഷസ
യക്ഷഭയപ്രദാനാം വിഷതുണ്ഡദംഷ്ട്രാണാം വിഷാം
ഗാനാം വിഷപുച്ഛാനാം വിഷാണാം വിഷരൂപിണി
വിഷദൂഷിണി വിഷശോഷിണി വിഷനാശിനി വിഷ
ഹാരിണി ഹതം വിഷം നഷ്ടം വിഷമന്തഃപ്രലീനം വിഷം
പ്രനഷ്ടം വിഷം ഹതം തേ ബ്രഹ്മണാ വിഷമിന്ദ്രസ്യ
വജ്രേണ സ്വാഹാ.

സാരം:– യദ്യനന്തകദ്ദതോസി....ബ്രഹ്മണാ....വജ്രേണസ്വാഹാ.
യദിവാസുകിദ്ദതോഽസി.......ഇന്ദ്രസ്യവജ്രേണസ്വാഹാ.
യദിവാതക്ഷകഃസ്വയം.......വജ്രേണസ്വാഹാ.
യദികർക്കോടകദ്ദതോഽസി.......വജ്രേണസ്വാഹാ.
യദിപത്മകദ്ദതോഽസി.......വജ്രേണസ്വാഹാ.
യദിമഹാപത്മകദ്ദതോസി.......വജ്രേണസ്വാഹാ.
യദിശംഖകദ്ദതോഽസി.......വജ്രേണസ്വാഹാ.
യദിഗുളികദ്ദതോഽസി.......വജ്രേണസ്വാഹാ.
യദിപൗണ്ഡ്രകാലികദ്ദതോഽസി.......വജ്രേണസ്വാഹാ.
യദിനാഗകദ്ദതോഽസി.......വജ്രേണസ്വാഹാ.
യദിലൂതാനാം പ്രലൂതാനാം.......വജ്രേണസ്വാഹാ.
അനന്തവാസുകിതക്ഷക....വിഷം ഹതംതേ ബ്രഹ്മണാ വിഷമിന്ദ്രസ്യ
വജ്രേണ സ്വാഹാ.

യഃ ഇമാം ബ്രഹ്മവിദ്യാമമാവാസ്യായാം പഠേച്ഛൃണു യാദ്വാ യാവജ്ജീവം ന ഹിംസന്തി സർപ്പാഃ അഷ്ടൗ ബ്രാഹ്മണാൻഗ്രാഹയിത്വാ തൃണേന മോചയേത്. ശതം ബ്രാഹ്മണാൻഗ്രാഹയിത്വാ ചക്ഷുഷാ മോചയേത്. സഹസ്രം ബ്രാഹ്മണാൻ ഗ്രാഹയിത്വാ മനസാ മോചയേത്. സർപ്പാഞ്ജലേന മുഞ്ചന്തി തൃണേന മുഞ്ചന്തി കാഷ്ഠേന മുഞ്ചന്തീത്യാഹ ഭഗവാൻ ബ്രഹ്മേത്യുപനിഷത്. ഹരിഃ ഓം തത്സത്.

സാരം:— ഈ ബ്രഹ്മവിദ്യയെ അമാവാസ്യദിവസം അധ്യയനം ചെയ്യുന്നവനെ ജീവിതം മുഴുവനും സർപ്പം ദംശിക്കുകയില്ല. എട്ടു ബ്രാഹ്മണർക്കു ഉപദേശിച്ചാൽ, തൃണംകൊണ്ടും, നൂറു ബ്രാഹ്മണരെ പഠിപ്പിച്ചാൽ, കണ്ണുകൾകൊണ്ടും, ആയിരം ബ്രാഹ്മണരെ പഠിപ്പിച്ചാൽ മനസ്സുകൊണ്ടും, വിഷത്തെ മോചിപ്പിക്കുവാൻ സാധിക്കും. സർപ്പങ്ങളെ ജലംകൊണ്ടും, തൃണം കൊണ്ടും, കാഷ്ഠം കൊണ്ടും മോചിപ്പിക്കുന്നു.

ഗരുഡോപനിഷത്സമാപ്തം

# ഹംസോപനിഷത്

## ശാന്തിപാഠം

ഓം. പൂൎണ്ണമദഃപൂൎണ്ണമിദം പൂൎണ്ണാത് പൂൎണ്ണമുദച്യതേ
പൂൎണ്ണസ്യപൂൎണ്ണമാദായ പൂൎണ്ണമേവാവശിഷ്യതേ.
ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

സാരം:— ഓം. ഈ ബ്രഹ്മം പൂൎണ്ണമാകുന്നു. ഈ ജഗത്തു് പൂൎണ്ണമാകുന്നു. ഈ പൂൎണ്ണബ്രഹ്മത്തിൽനിന്നുമാണു് ഈ പൂൎണ്ണപ്രപഞ്ചം ഉണ്ടായിട്ടുള്ളതു്. ഈ പൂൎണ്ണബ്രഹ്മത്തിൽനിന്നും ഈ പൂൎണ്ണപ്രപഞ്ചത്തെഎടുത്താലും പൂൎണ്ണബ്രഹ്മംതന്നെയാണവശേഷിക്കുന്നതു്.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

1 ഓം. ഗൗതമ ഉവാച,ഭഗവൻ സൎവ്വധൎമ്മജ്ഞ സൎവ്വശാസ്ത്ര വിശാരദ, ബ്രഹ്മവിദ്യാ പ്രബോധോ ഹി കേനോപായേന ജായതേ.

സാരം:— ഗൗതമൻ സനത്കുമാരനോടുപറഞ്ഞു:—ഹേ ഭഗവൻ, അങ്ങു് സൎവ്വധൎമ്മങ്ങളുടെയും മൎമ്മം ഗ്രഹിച്ചിട്ടുള്ളവനും, സൎവ്വശാസ്ത്ര വിശാരദനുമാണല്ലോ. ബ്രഹ്മവിദ്യാജ്ഞാനം എങ്ങനെയാണു് സമ്പാദിക്കേണ്ടതെന്നു് ദയാപൂർവ്വം എനിക്കു പറഞ്ഞുതന്നാലും.

2 സനത്സുജാത ഉവാച, വിചാൎയ്യ സൎവ്വവേദേഷു മതം ജ്ഞാത്വാ പിനാകിനഃ,പാൎവ്വത്യാ കഥിതം തത്ത്വം ശൃണു ഗൗതമ തന്മമ.

സാരം:— സനത്സുജാതൻപറഞ്ഞു:—ശ്രീപരമേശ്വരൻ സൎവ്വവേദങ്ങളുടെയും അഭിപ്രായത്തെ വിചിന്തനംചെയ്തു് ശ്രീ പാൎവ്വതീദേവിക്കുപദേശിച്ചുകൊടുത്ത ആ കാൎയ്യങ്ങൾ ഞാൻ അങ്ങയ്ക്കുപറഞ്ഞുതരാം. കേട്ടുകൊൾക.

3 അനാഖ്യേയമിദം ഗുഹ്യം, യോഗിനാം കോശസന്നിഭം ഹംസസ്യ ഗതി വിസ്താരം ഭുക്തിമുക്തിഫലപ്രദം.

സാരം:— ഈ രഹസ്യത്തെ അജ്ഞാനികൾക്കു് പറഞ്ഞുകൊടുക്കരുതു്. യോഗികൾക്കു് ഇതു് ഒരു നിധിപോലെയാണു്. ഹംസ

(ആത്മാവു്) ത്തിൻെറ ഗതിവിഗതികളെപ്പററി പ്രതിപാദിക്കുന്ന ഈ വിദ്യ ഭക്തിയേയും മുക്തിയേയും പ്രദാനം ചെയ്യുന്നതാണു്.

4 അഥ ഹംസ പരമഹംസ നിർണ്ണയം വ്യാഖ്യാസ്യാമഃ, ബ്രഹ്മചാരിണേ ശാന്തായ ദാന്തായ ഗുരുഭക്തായ, ഹംസ ഹംസേതി സദാധ്യായൻ സർവ്വേഷു ദേഹേഷു വ്യാപ്യവർത്തതേ. യഥാഹ്യഗ്നിഃ കാഷ്ഠേഷു തിലേഷു തൈലമിവ തം വിദിത്വാ ന മൃത്യുമത്യേതി.

സാരം:—അനന്തരം ഹംസപരമഹംസനിർണ്ണയത്തെ വിചിന്തനം ചെയ്യാം. ബ്രഹ്മചാരിയും, ശാന്തനും, ജിതേന്ദ്രിയനും, ഗുരുഭക്തനുമായുള്ളവൻെറ മുമ്പിൽ ഹംസത്തിൻെറയും, പരമഹംസത്തിൻെറയും രഹസ്യം പ്രകടിപ്പിക്കുകയാണു് ഉചിതമായിട്ടുള്ളതു്. സമസ്ത ശരീരത്തിലും, ഈ ജീവൻ 'ഹംസം', 'ഹംസം', എന്നു ജപിച്ചുകൊണ്ടു് വിറകിൽ അഗ്നിയെന്നപോലെയും, എള്ളിൽ എണ്ണയെന്നപോലെയും വ്യാപിച്ചിരിക്കുന്നു. ഈ രഹസ്യം ഗ്രഹിക്കുന്നവൻ മൃത്യുവിനെ അതിലംഘിക്കുന്നു.

5 ഗുദമവഷ്ടഭ്യാധാരാദ്വായു മുത്ഥാപ്യ സ്വാധിഷ്ഠാനം ത്രിഃ പ്രദക്ഷിണീകൃത്യ മണിപൂരകം ഗത്വാ അനാഹതമതിക്രമ്യ വിശുദ്ധൗ പ്രാണാന്നിരുദ്ധ്യാജ്ഞാമനുധ്യായൻ ബ്രഹ്മരന്ധ്രം ധ്യായൻ ത്രിമാത്രോഽഹമിത്യേവം സർവ്വദാ ധ്യായന്നഥോ നാദമാധാരാദ് ബ്രഹ്മരന്ധ്രപര്യന്തം ശുദ്ധ സ്ഫടികസംകാശം സ വൈ ബ്രഹ്മപരമാത്മേത്യുച്യതേ.

സാരം:— ആദ്യമായി ഗുദത്തെ ആകർഷിച്ചു് ആധാരചക്രത്തിലെ വായുവിനെ വെളിയിലേക്കുവിടണം. പിന്നീടു് സ്വാധിഷ്ഠാന ചക്രത്തെ മൂന്നുപ്രദക്ഷിണംവയ്ക്കണം. മണിപൂരകചക്രത്തിൽപോയിട്ടു് അനാഹതചക്രത്തെ അതിക്രമിക്കണം. പിന്നീടു് വിശുദ്ധചക്രത്തിൽ പ്രാണങ്ങളെ നിരോധിച്ചു്, ആജ്ഞാചക്രത്തെ ധ്യാനിച്ചുകൊണ്ടു് ബ്രഹ്മരന്ധ്രത്തെ ധ്യാനിക്കണം. ഇങ്ങനെ ത്രിമാത്രനായ ഞാനാണു് എന്നുപറഞ്ഞു ധ്യാനിച്ചാൽ ആധാരചക്രം മുതൽ ബ്രഹ്മരന്ധ്രം വരെ ഉണ്ടാകുന്ന നാദം സ്വച്ഛസ്ഫടികസങ്കാശമായ പരമാത്മാവാണു് എന്നു പറയപ്പെട്ടിരിക്കുന്നു.

6 അഥ ഹംസ ഋഷിഃ അവ്യക്തഗായത്രീ ഛന്ദഃ, പരമഹംസോ ദേവതാ, ഹമിതി ബീജം, സ ഇതിശക്തിഃ, സോഹമിതി

കീലകം, ഷട്സംഖ്യയാ അഹോരാത്രയോരേകവിംശതി സഹസ്രാണി ഷട്ശതാന്യധികാനി ഭവന്തി.

സൂര്യ്യായ സോമായ നിരഞ്ജനായ നിരാഭാസായ തനു സൂക്ഷ്മപ്രചോദയാദിതി അഗ്നീഷോമാഭ്യാം വൗഷട് ഹൃദയാദ്യംഗന്യാസകരന്യാസൗ ഭവതഃ, ഏവം കൃത്വാ ഹൃദയേ ƒഷ്ടദലേ ഹംസാത്മാനം ധ്യായേത്.

അഗ്നീഷോമൗ പക്ഷാവോംകാരഃ ശിരോ ബിന്ദുസ്തു നേത്രം മുഖം രുദ്രോ രുദ്രാണീ ചരണൗ ബാഹു കാലശ്ചാഗ്നി ശ്ചോഭേ പാർശ്വേ ഭവതഃ പശ്യത്യനാഗാരശ്ച ശിഷ്ടോഭയ പാർശ്വേ ഭവതഃ ഏഷോƒസൗ പരമഹംസോ ഭാനുകോടി പ്രതീകാശോ യേനേദം വ്യാപ്തം,തസ്യാഷ്ടധാവൃത്തിർഭവതി പൂർവ്വദലേ പുണ്യേ മതിഃ ആഗ്നേയേ നിദ്രാലസ്യാദയോ ഭവന്തി യാമ്യേ ക്രൂരേ മതിഃ നൈർഋത്യേ പാപേ മനീഷാ വാരുണ്യാം ക്രീഡാ വായവ്യേ ഗമനാദൗ ബുദ്ധിഃ സൗമ്യേ രതിപ്രീതിഃ ഈശാനേ ദ്രവ്യാദാനം മധ്യേ വൈരാഗ്യം കേസരേ ജാഗ്രദവസ്ഥാ കർണ്ണികായാം സ്വപ്നം ലിംഗേ സുഷുപ്തിഃ പദ്മത്യാഗേ തുരീയം യദാ ഹംസോ നാദേ ലീനോ ഭവതി തദാ തുര്യ്യാതീതമുന്മനനമജപോപസം–ഹാരമിത്യഭിധീയതേ,ഏവം സർവ്വംഹംസവശാത്തസ്മാന്മനോ വിചാര്യ്യതേ.

സാരം:–ഇതിൽ ഹംസം ഋഷിയും,അവ്യക്തഗായത്രി ഛന്ദസ്സും, ദേവത പരമഹംസവും, അഹം, ബീജരൂപവും, സ, ശക്തിരൂപവും, സോഹം, കീലകവുമാകുന്നു. ഇപ്രകാരം ഈ ആറുസംഖ്യമുഖേന ഒരു ദിവസം (രാവും പകലും) ഇരുപത്തോരായിരത്തിഅറുനൂറുപ്രാവശ്യം ശ്വസിക്കപ്പെടുന്നു. 'സൂര്യ്യായ, സോമായ, നിരഞ്ജനായ, നിരാഭാസായ തനുസൂക്ഷ്മപ്രചോദയാത്. ഇതിഅഗ്നിഷോമാഭ്യാം വൗഷട്" എന്നമന്ത്രം ജപിച്ചുകൊണ്ടു് ഹൃദയാദ്യംഗങ്ങളുടെയും കരങ്ങളുടെയും ന്യാസംചെയ്യണം. ഇത്രയും ചെയ്തതിനുശേഷം അഷ്ടദലത്തോടു കൂടിയ ഹൃദയകമലത്തിൽ ഹംസാത്മാവിനെ ധ്യാനിക്കണം.

അഗ്നിയും സോമനും ഈ ഹംസത്തിന്റെ പക്ഷങ്ങളാകുന്നു. ഓംകാരം മസ്തകവും, ബിന്ദു നേത്രവും, രുദ്രൻ മുഖവും, രുദ്രാണി ഇരു

ചരണങ്ങളും, കാലം രണ്ടുബാഹുക്കളും, അഗ്നി ഇരുപാർശ്വഭാഗങ്ങളുമാകുന്നു. പശ്യന്തിയും, അനാകാരവും, (സഗുണവും, നിർഗ്ഗുണവും) രണ്ടുപാർശ്വങ്ങളാകുന്നു. ഇങ്ങനെയുള്ള പരമഹംസം കോടിസൂര്യസമാനപ്രകാശസ്വരൂപനും സർവവ്യാപിയുമാകുന്നു. അതിന്റെ വൃത്തികൾ എട്ടുവിധത്തിലാണ്. ഈ എട്ടെണ്ണത്തിലും, അതു് പൂർവദിശാപത്രത്തിൽ സ്ഥിതിചെയ്യുമ്പോൾ നിദ്രയും ആലസ്യവും ഉണ്ടാകുന്നു. ദക്ഷിണദിശാപത്രത്തിൽ സ്ഥിതിചെയ്യുമ്പോൾ ക്രൂരതയോടുകൂടിയ പ്രവൃത്തികളിലേക്കു് ബുദ്ധിപോകുന്നു. നിരൃതികോണിലായിരിക്കുമ്പോൾ ബുദ്ധി പാപകർമ്മത്തിലേക്കുപോകുന്നു. പശ്ചിമദിശാപത്രത്തിൽ സ്ഥിതിചെയ്യുമ്പോൾ ക്രീഡയും, വായുകോണിലായിരിക്കുമ്പോൾ സഞ്ചരിക്കുവാനുള്ള ബുദ്ധിയും തോന്നുന്നു. വടക്കുദിക്കിലുള്ളപത്രത്തിൽ സഞ്ചരിക്കുമ്പോൾ വിഷയത്തിലേക്കു് അഭിരുചി തോന്നുന്നു. ഈശാനപത്രസ്ഥമായിരിക്കുമ്പോൾ പ്രവൃത്തിയും, മധ്യസ്ഥാനത്തു സ്ഥിതിചെയ്യുമ്പോൾ ഐഹികപാരത്രികലോകവിഷയങ്ങളിൽ വൈരാഗ്യഭാവനയും സംജാതമാകുന്നു.

ഈ ഹംസം(ആത്മാവു്)ആ ഹൃദയമാകുന്നകമലത്തിന്റെ കേസരത്തിൽ ഇരിക്കുമ്പോൾ ജാഗ്രദവസ്ഥയും, കർണ്ണികയിലായിരിക്കുമ്പോൾ സ്വപ്നാവസ്ഥയും, മധ്യഭാഗത്തു സൂക്ഷ്മസ്ഥാനത്തിരിക്കുമ്പോൾ സുഷുപ്തിയും അനുഭവപ്പെടുന്നു. ഹംസം ഹൃദയകമലത്തെ വെടിയുമ്പോൾ അതു് തുരീയാവസ്ഥയിലേക്കുപോകുന്നു. ഹംസം നാദത്തിൽ ലയിക്കുമ്പോൾ, തുരീയാതീതൻ, ഉന്മനൻ, അജപോപസംഹാരൻ എന്നീപേരുകളാൽ വിളിക്കപ്പെടുന്നു. ഇപ്രകാരം എല്ലാ ഭാവങ്ങളും ഹംസത്തിനു വശംവദമായിരിക്കുന്നു. അതിനാൽ അതു് മനസ്സിൽ ഇരുന്നുകൊണ്ടു് ചിന്തിക്കുന്നു.

7 സ‘ഏവ’ജപകോട്യാം നാദമനുഭവതി ഏവം സർവാ
ഹംസവശാന്നാദോ ദശവിധോ ജായതേ,ചിണീതി പ്രഥമഃ.
ചിഞ്ചിണീതി ദ്വിതീയഃ ഘണ്ടാനാദസ്തൃതീയഃ,ശംഖനാദ
ശ്ചതുർത്ഥം, പഞ്ചമസ്തന്ത്രീനാദഃ ഷഷ്ഠസ്താലനാദഃ സപ്തമോ
വേണുനാദഃ അഷ്ടമോ മൃദംഗനാദഃ നവമോ ഭേരീനാദഃ
ദശമോ മേഘനാദഃ നവമം പരിത്യജ്യ ദശമമേവാഭ്യസേത്.

സാരം:-ഈ ഹംസം തന്നെ ഒരുകോടിജപിക്കുമ്പോൾ അതിനു് നാദത്തിന്റെ അനുഭവം ഉണ്ടാകുന്നു. ഈ സർവനാദങ്ങളും ഹംസത്തിന്നധീനമാണ്. അവ പത്തുവിധമുണ്ടു്. ഒന്നാമത്തേതു് ചിണിയും,

രണ്ടാമത്തേതു് ചിഞ്ചിണിയും,മൂന്നാമത്തേതു് ഘണ്ടാനാദവും, നാലാമത്തേതു് ശംഖനാദവും, അഞ്ചാമത്തേതു് തന്ത്രീനാദവും, ആറാമത്തേതു് താളനാദവും, ഏഴാമത്തേതു് വേണുനാദവും, എട്ടാമത്തേതു് മൃദംഗനാദവും, ഒൻപതാമത്തേതു് ഭേരീനാദവും, പത്താമത്തേതു് മേഘനാദവുമാകുന്നു. ഇവയിൽ ആദ്യത്തെ ഒൻപതെണ്ണത്തെയും ഉപേക്ഷിച്ചിട്ടു് പത്താമത്തേതിനെ മാത്രം അഭ്യസിക്കേണ്ടതാണു്.

8 പ്രഥമേ ചിഞ്ചിണീഗാത്രം ദ്വിതീയേ ഗാത്രഭഞ്ജനം
തൃതീയേ ഖേദനം യാതി ചതുർത്ഥേ കമ്പതേ ശിരഃ
പഞ്ചമേ സ്രവതേ താലു ഷഷ്ഠേƒമൃത നിഷേവണം
സപ്തമേ ഗൂഢവിജ്ഞാനം പരാ വാചാ തഥാƒഷ്ടമേ.
അദൃശ്യം നവമേ ദേഹം ദിവ്യ ചക്ഷുസ്തഥാƒമലം
ദശമം പരമം ബ്രഹ്മ ഭവേദ് ബ്രഹ്മാത്മസംനിധൗ.
തസ്മിൻ മനോ വിലീയതേ മനസി സംകല്പവികല്പേ ദഗ്ധേ
പുണ്യപാപേ സദാശിവഃ. ശക്ത്യാത്മാ സർവ്വത്രാവസ്ഥിതഃ
സ്വയംജ്യോതിഃ ശുദ്ധോ ബുദ്ധോനിത്യോനിരഞ്ജനഃശാന്തഃ
പ്രകാശതഇതി. ഓം.വേദപ്രവചനം വേദപ്രവചനമിതി.

സാരം:— പ്രഥമനാദപ്രഭാവത്താൽ ശരീരം ചുറുചുറുക്കുള്ളതായിത്തീരുന്നു. രണ്ടാമത്തേതുകൊണ്ടു് ഗാത്രഭംഗം സംഭവിക്കുന്നു. മൂന്നാമത്തേതിനാൽ വിയർപ്പുണ്ടാകുന്നു. നാലാമത്തേതിനാൽ ശിരഃകമ്പനം സംഭവിക്കുന്നു. അഞ്ചാമത്തേതുകൊണ്ടു് താലുവിൽനിന്നും സ്രാവം ഉണ്ടാകുന്നു. ആറാമത്തേതുകൊണ്ടു് അമൃതവർഷമുണ്ടാകുന്നു. ഏഴാമത്തേതുകൊണ്ടു് ഗൂഢമായ വിജ്ഞാനത്തെപ്പററിയുള്ള ജ്ഞാനം ലഭിക്കുന്നു. എട്ടാമത്തേതിനാൽ പരാവാചം ലഭിക്കുന്നു. ഒൻപതാമത്തേതിനാൽ ശരീരത്തെ അദൃശ്യമാക്കുവാനുള്ള വിദ്യയും, ദിവ്യദൃഷ്ടിയും ലഭിക്കുന്നു. പത്താമത്തേതുകൊണ്ടു് പരബ്രഹ്മജ്ഞാനം ലഭിക്കുകയും ബ്രഹ്മസാക്ഷാത്കാരം കൈവരികയും ചെയ്യുന്നു. അപ്പോൾ മനസ്സു് ആ ഹംസത്തിൽ ലയിക്കുന്നു. സങ്കല്പവികല്പങ്ങൾ മനസ്സിൽവിലയം പ്രാപിക്കുമ്പോൾ പാപപുണ്യങ്ങൾ നശിക്കുന്നു. അപ്പോൾ ഹംസം സദാശിവരൂപിയായി, ശക്തിരൂപിയായി, സർവാന്തസ്ഥിതമായി, സ്വയം ജ്യോതിസ്വരൂപമായി, ശുദ്ധബുദ്ധമായി, നിത്യമായി, നിരംജനമായി, ശാന്തസ്വരൂപത്തിൽ പ്രകാശമാനമായിത്തീരുന്നു എന്നു് വേദം അനുശാസിക്കുന്നു. വേദം പ്രവചിക്കുന്നു.

ഹംസോപനിഷത് സമാപ്തം

# ബ്രഹ്മബിന്ദൂപനിഷത്

## ശാന്തിപാഠം

ഓം. സഹനാവവതു.സഹനൗഭുനക്തു.സഹവീര്യം
കരവാവഹൈ.തേജസ്വിനാവധീതമസ്തു.മാവിദ്വിഷാ
വഹൈ. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

സാരം:- ബ്രഹ്മം നമ്മെ രണ്ടുപേരെയും രക്ഷിക്കട്ടെ. അതു നമ്മെ രണ്ടുപേരെയും പരിപാലിക്കട്ടെ. നമ്മൾ രണ്ടുപേരും സാമർത്ഥ്യം കൈവരുത്തട്ടെ. നമ്മുടെ അദ്ധ്യയനം തേജോമയമായിരിക്കട്ടെ. നാം പരസ്പരം വിദ്വേഷം കാണിക്കാതിരിക്കട്ടെ.

ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

1 മനോ ഹി ദ്വിവിധം പ്രോക്തം ശുദ്ധം ചാശുദ്ധ മേവ ച,
അശുദ്ധം കാമസങ്കല്പം ശുദ്ധം കാമവിവർജ്ജിതം.

സാരം:- മനസ്സ് ശുദ്ധമെന്നും, അശുദ്ധമെന്നും രണ്ടുവിധമുണ്ട് എന്നുപറയപ്പെട്ടിരിക്കുന്നു. അശുദ്ധമായ മനസ്സ് കാമസങ്കല്പത്തോടു കൂടിയതും, ശുദ്ധമായ മനസ്സ് കാമരാഗവിവർജ്ജിതവുമാകുന്നു. അതായതു് ശുദ്ധമായ മനസ്സിൽ യാതൊരുവിധമായ ആഗ്രഹങ്ങളും ഉണ്ടായിരിക്കുകയില്ല. എന്നാൽ അശുദ്ധമായമനസ്സിൽ പലവിധത്തിലുള്ള ആഗ്രഹങ്ങളും ഉണ്ടായിരിക്കും.

2 മന ഏവ മനുഷ്യാണാം കാരണം ബന്ധമോക്ഷയോഃ
ബന്ധായ വിഷയാസക്തം മുക്ത്യൈ നിർവ്വിഷയം സ്മൃതം.

സാരം:- മനുഷ്യരുടെ ബന്ധമോക്ഷങ്ങൾക്കു കാരണം മനസ്സു തന്നെയാണ്. വിഷയാസക്തമായിരിക്കുന്ന മനസ്സ് ബന്ധനത്തിനും, നിർവിഷയമായ മനസ്സ് മോക്ഷത്തിനും ഹേതുഭൂതമാണ്.

3 യതോ നിർവ്വിഷയസ്യാസ്യ മനസോ മുക്തിരിഷ്യതേ
തസ്മാന്നിർവിഷയം നിത്യം മനഃ കാര്യം മുമുക്ഷുണാ.

സാരം:- മനസ്സ് ലയിക്കുന്നതു് അതു വിഷയസങ്കല്പരഹിതമായിക്കഴിഞ്ഞതിനുശേഷമാണ്. അതുകൊണ്ട് മോക്ഷേച്ഛുവായ സാധകൻ തന്റെ മനസ്സിനെ വിഷയഭോഗശൂന്യമാക്കേണ്ടതാണ്.

4 നിരസ്തവിഷയാസംഗം സംനിരുദ്ധം മനോ ഹൃദി,
യദാ യാത്യുന്മനീഭാവം തദാ തത്പരമം പദം.

സാരം:- മനസ്സ് വിഷയരഹിതമായിത്തീൎന്നു, ഹൃദയത്തിൽ സങ്കല്പവികല്പങ്ങളുടെ ഉദയം നല്ലതുപോലെ നിരോധിക്കപ്പെടുമ്പോഴുണ്ടാകുന്ന അവസ്ഥയാണു് പരമപദം.

5 താവദേവ നിരോദ്ധവ്യം യാവത് ഹൃദി ഗതം ക്ഷയം,
ഏതത്ജ്ഞാനം ച മോക്ഷം ച അതോഽന്യോ ഗ്രന്ഥവിസ്തരഃ.

സാരം:- മനസ്സ് ഹൃദയത്തിൽ വിലയം പ്രാപിക്കുന്നതുവരെ മാത്രമേ, മനസ്സിനെ നിയന്ത്രിക്കുവാൻ ശ്രമിക്കേണ്ടതുള്ളു. അതിനുശേഷം ആവശ്യമില്ല. മനസ്സ് ഹൃദയത്തിൽ ലയിക്കുക എന്നുള്ളതാണു് മോക്ഷമെന്നും, ജ്ഞാനമെന്നും പറയപ്പെടുന്നതു്. ഇതില്പ്പുറമായിട്ടുള്ളതു് കേവലം ഗ്രന്ഥവിസ്തരമെന്നുമനസ്സിലാക്കണം.

6 നൈവ ചിന്ത്യം ന വാചിന്ത്യമചിന്ത്യം ചിന്ത്യമേവ ച,
പക്ഷപാതവിനിൎമ്മുക്തം ബ്രഹ്മ സംപദ്യതേ തദാ.

സാരം:- സാധകനെ സംബന്ധിച്ചിടത്തോളം അയാൾക്കു് ബ്രഹ്മപ്രാപ്തികൈവരുന്നതു്, ചിന്തനീയമെന്നോ അചിന്തനീയമെന്നോ ഉള്ള ഭാവംകൂടാതെ ഒന്നിനോടും പ്രത്യേകമായ ചായ്‌വു് ഇല്ലാതിരിക്കുമ്പോഴാണു്.

7 സ്വരേണ സന്ധയേദ്യോഗമസ്വരം ഭാവയേത് പരം
അസ്വരേണ ഹി ഭാവേന ഭാവോ നാഭാവ ഇഷ്യതേ.

സാരം:- സാധകൻ പ്രണവം മുഖേന പരമേശ്വരനോടു് ഐക്യം പ്രാപിക്കണം. മാത്രമല്ല, ആ ഭാവനയോടുകൂടി പരമതത്ത്വഭാവനയെപ്പററി ചിന്തിക്കുകയുംവേണം. പ്രണവത്താൽ ഓതപ്രോതമായിരിക്കുന്ന ഭാവനയിലാണു് ഭാവസ്വരൂപമായിരിക്കുന്ന പരമാത്മാവിനെ പ്രാപിക്കേണ്ടതു്; അഭാവത്തെയല്ല. ഭാവനയുടെ അഭാവത്തിൽ സമാധി, ശൂന്യമെന്നുതന്നെയാണു് കരുതപ്പെടുന്നതു്.

8 തദേവ നിഷ്കളം ബ്രഹ്മ നിൎവ്വികല്പം നിരഞ്ജനം
തദ്ബ്രഹ്മാഹമിതി ജ്ഞാത്വാ ബ്രഹ്മസംപദ്യതേ ധ്രുവം.

സാരം:- അതുതന്നെയാണു് നിഷ്കളനും, നിർവികല്പനും, നിരഞ്ജനനുമായ ബ്രഹ്മം. ആ ബ്രഹ്മം ഞാനാകുന്നു' എന്നുഭാവിക്കുന്ന വ്യക്തി, ആ ഭാവനയിൽകൂടിത്തന്നെ ബ്രഹ്മമായിത്തീരുന്നു.

9 നിർവികല്പമനന്താ ച ഹേതു വൃത്താന്ത വർജ്ജിതം
അപ്രമേയമനാദ്യം ച ജ്ഞാത്വാ ച പരമം ശിവം.

സാരം:- നിർവികല്പനും, അനന്തനും, ഹേതുവൃത്താന്തവർജ്ജിതനും, അപ്രമേയനും, അനാദ്യനും, പരമകല്യാണസ്വരൂപിയുമായിരിക്കുന്ന ആ ബ്രഹ്മത്തെ അറിയുന്ന മനുഷ്യൻതന്നെയാണ് നിയമാനുസരണം ബ്രഹ്മസ്വരൂപമായിത്തീരുന്നതു്.

10 ന നിരോധോ ന ചോത്പത്തിർ ന വന്ദ്യോ ന ച ശാസനം
ന മുമുക്ഷാ ന മുക്തിശ്ചേദിത്യേഷാ പരമാർത്ഥതാ.

സാരം:- സൃഷ്ടിയുമില്ല, മായയുമില്ല, ബന്ധനവുമില്ല, മോക്ഷവുമില്ല, മോക്ഷാഭിലാഷവുമില്ല, മോക്ഷവുമില്ല, എന്നു മനസ്സിലാക്കുകയാണ് യഥാർത്ഥ ജ്ഞാനം.

11 ഏക ഏവാത്മാ മന്തവ്യോ ജാഗ്രത് സ്വപ്ന സുഷുപ്തിഷു,
സ്ഥാനത്രയാദ് വ്യതീതസ്യ പുനർജ്ജന്മ ന വിദ്യതേ.

സാരം:- ജാഗ്രത്, സ്വപ്നം, സുഷുപ്തി—എന്നീ അവസ്ഥാത്രയങ്ങൾക്കും, അതീതനും, ഒരേ ആത്മാവിന്റെ സംബന്ധത്തെ മാനിക്കുന്നവനും പുനർജ്ജന്മമില്ല.

12 ഏക ഏവ ഹി ഭൂതാത്മാ ഭൂതേ ഭൂതേ വ്യവസ്ഥിതഃ
ഏകധാ ബഹുധാ ചൈവ ദൃശ്യതേ ജലചന്ദ്രവത്.

സാരം:- ആ പരമാത്മാവുതന്നെയാണ് പ്രപഞ്ചത്തിലെ സർവ്വപ്രാണികളുടെയും ഉള്ളിൽ കുടികൊള്ളുന്നതു്. ചന്ദ്രൻ ഒന്നാണെങ്കിലും, ജലത്തിൽ അതിന്റെ വിഭിന്നങ്ങളായ പ്രതിബിംബങ്ങൾ കാണപ്പെടുന്നതുപോലെതന്നെയാണ്, പരമാത്മാവ് ഏകമായിരുന്നിട്ടും അനേകരൂപങ്ങളിൽ കാണപ്പെടുന്നതു്.

13 ഘടസംവൃതമാകാശം ലീയമാനേ ഘടേ യഥാ
ഘടോ ലീയേത നാകാശം തദ്വജ്ജീവോ നഭോപമഃ.

14 ഘടവദ്വിവിധാകാരം ഭിദ്യമാനം പുനഃ പുനഃ
തദ്ഭഗ്നം ന ച ജാനാതി സ ജാനാതി ച നിത്യശഃ.

സാരം:- കുടത്തിലിരിക്കുന്ന ജലത്തിൽ ആകാശം കാണാമെന്നുള്ളതു് തീർച്ചയാണ്. എന്നാൽ കുടം ഉടഞ്ഞുപോയാൽ കുടം നശിക്കുന്നു; അല്ലാതെ ആകാശം നശിക്കുന്നില്ല. ഇപ്രകാരംതന്നെ ശരീര

ത്തിൽ സ്ഥിതിചെയ്യുന്നജീവനെയും ആകാശംപോലെ അനശ്വരമെന്നു മനസ്സിലാക്കണം. ശരീരം നശിച്ചാലും ആത്മാവിനു് ഒരിക്കലും നാശംസംഭവിക്കുന്നില്ല. വിഭിന്നങ്ങളായ ശരീരങ്ങൾ നശിക്കുന്നതു് വീണ്ടും വീണ്ടും കുടം ഉടഞ്ഞു നശിക്കുന്നതുപോലെതന്നെയാണു്. പരമാത്മാവിനു് എല്ലാശരീരത്തെപ്പറ്റിയും അറിയാം. എന്നാൽ ശരീരം തന്റെ ഉള്ളിൽ കുടികൊള്ളുന്നപരമാത്മാവിനെ അറിയുന്നില്ല.

15 ശബ്ദമായാവൃതോ യാവത്താവത്തിഷ്ഠതി പുഷ്കരേ,
ഭിന്നേ തമസി ചൈകത്വമേകമേവാനുപശ്യതി.

സാരം:– മായയുമായി അല്പമെങ്കിലും ബന്ധപ്പെട്ടിരുന്നാൽ മാത്രമേ ജീവാത്മാവിനു ബന്ധനമുള്ളൂ. അജ്ഞാനാന്ധകാരത്തെ നശിപ്പിച്ചു്, ജ്ഞാനമാകുന്ന പ്രകാശത്തെ പ്രാപിച്ചാൽമാത്രമെ മനുഷ്യനു് ജീവാത്മപരമാത്മാക്കളുടെ ഏകീഭാവത്തെപ്പറ്റിയുള്ള അനുഭൂതി ഉണ്ടാകുകയുള്ളൂ.

16 ശബ്ദാക്ഷരം പരം ബ്രഹ്മ യസ്മിൻ ക്ഷീണേ യദക്ഷരം
തദ്വിദ്വാനക്ഷരം ധ്യായേദ്യദിച്ഛേച്ഛാന്തിമാത്മനഃ.

സാരം:– ശബ്ദബ്രഹ്മവും, പരബ്രഹ്മവും–രണ്ടും–അക്ഷരങ്ങൾ തന്നെയാകുന്നു. ഈ രണ്ടിൽ ഏതെങ്കിലും ഒന്നിനു ക്ഷയം സംഭവിക്കുമ്പോൾ മററേതു് അക്ഷയാവസ്ഥയിൽ എത്തുന്നു. അതുതന്നെയാണു് ആ പരബ്രഹ്മം. അതുതന്നെയാണു് യഥാൎത്ഥമായ അക്ഷരം. ശാന്തിയെ ആഗ്രഹിക്കുന്ന മനുഷ്യൻ ആ അക്ഷരമാകുന്ന പരബ്രഹ്മത്തെത്തന്നെയാണു് ധ്യാനിക്കേണ്ടതു്.

17 ദ്വേവിദ്യേ വേദിതവ്യേ തു ശബ്ദബ്രഹ്മ പരം ച യത്
ശബ്ദബ്രഹ്മണി നിഷ്ണാതഃ പരം ബ്രഹ്മാധിഗച്ഛതി.

സാരം:–ശബ്ദബ്രഹ്മം, പരബ്രഹ്മം–എന്നീരണ്ടുവിധത്തിലുമുള്ള വിദ്യകളെയും അറിയണം. മനുഷ്യൻ ശബ്ദബ്രഹ്മദക്ഷനായി–അതായതു് വേദശാസ്ത്രജ്ഞാനനിഷ്ണാതനായിത്തീരുമ്പോൾ പരബ്രഹ്മത്തെ അറിയുന്നു.

18 ഗ്രന്ഥമഭ്യസ്യ മേധാവീ ജ്ഞാനവിജ്ഞാനതത്വതഃ
പലാലമിവ ധാന്യാൎത്ഥീ ത്യജേത് ഗ്രന്ഥമശേഷതഃ.

സാരം:–അന്നം ലഭിക്കണമെന്നാഗ്രഹിക്കുന്ന മനുഷ്യൻ വയ്ക്കോലിനെ നെൽക്കളത്തിൽതന്നെ ഉപേക്ഷിച്ചിട്ടു് ധാന്യത്തെ സ്വീക

രിക്കുന്നതുപോലെ വിദ്വാനായ മനുഷ്യൻ അവലോകനംകൊണ്ടും, അഭ്യാസം കൊണ്ടും, അതിൽ നിക്ഷിപ്തമായിരിക്കുന്ന ജ്ഞാനവിജ്ഞാന തത്ത്വങ്ങൾ സ്വീകരിച്ചതിനുശേഷം ഗ്രന്ഥങ്ങളെ ഉപേക്ഷിക്കണം.

19 ഗവാമനേകവർണ്ണാനാം ക്ഷീരസ്യാപ്യേകവർണ്ണതാ
ക്ഷീരവത് പശ്യതേ ജ്ഞാനം ലിംഗിനസ്തു ഗവാം യഥാ

സാരം:- വ്യത്യസ്തരൂപങ്ങളോടും വർണ്ണങ്ങളോടും കൂടിയ പശുക്കളുടെ പാലിന്റെ നിറം വെളുപ്പുമാത്രമായിരിക്കുന്നതുപോലെ തന്നെ വിഭിന്നസമ്പ്രദായങ്ങളെയുംവ്യത്യസ്തങ്ങളായ വിചാരധാരകളെയും സ്വീകരിക്കുന്ന വിദ്വാനായ മനുഷ്യന്റെ വിചാരഗതി,പശുവിൻപാലിന്റെ നിറത്തെപ്പോലെ ഒന്നുതന്നെയായിരിക്കുന്നു. അവരുടെ വിചാരധാരകളിൽ കാണപ്പെടുന്ന ബാഹ്യസങ്കേതങ്ങൾക്ക് യാതൊരന്തരവുമില്ല.

20 ഘൃതമിവ പയസി നിഗൂഢം ഭൂതേ ഭൂതേ ച വസതി
വിജ്ഞാനം സതതം മന്ഥയിതവ്യം മനസാ മന്ഥാനഭൂതേന.

സാരം:- പാലിൽ നെയ്യെന്നപോലെ എല്ലാ പ്രാണികളുടെയും ഉള്ളിൽ ചിന്മയമായ ബ്രഹ്മം നിഗൂഢമായി സ്ഥിതിചെയ്യുന്നു. പാൽകടഞ്ഞാൽ നെയ്യുകിട്ടുന്നതുപോലെ മനസ്സിനെ മഥനംചെയ്തു്, ചിന്തനം, മനനം, വിചാരം എന്നിവയാൽ വിജ്ഞാനമയമായ ബ്രഹ്മത്തെ പ്രാപിക്കണം.

21 ജ്ഞാനനേത്രം സമാദായ ചരേദ്വഹ്നിമതഃപരം
നിഷ്കളം നിർമ്മലം ശാന്തം തദ്ബ്രഹ്മാഹമിതി സ്മൃതം.

സാരം:- ജ്ഞാനപ്രകാശം ലഭിച്ചാൽ അഗ്നിയെപ്പോലെ തേജസ്വരൂപിയായ ബ്രഹ്മത്തെ, കലാരഹിതവും, നിർമ്മലവും, ശാന്തവുമായ പരബ്രഹ്മം ഞാൻ തന്നെയാണെന്നു് ഭാവിക്കണം; ഇതാണു് വിജ്ഞാനമെന്നു പറയപ്പെടുന്നതു്.

22 സർവ്വഭൂതാധിവാസം ച യദ്ഭൂതേഷു വസത്യപി
സർവ്വാനുഗ്രാഹകത്വേന തദസ്മ്യഹം വാസുദേവഃ
തദസ്മ്യഹം വാസുദേവ ഇതി.

സാരം:— യാതൊന്നിലാണോ സർവ്വഭൂതങ്ങളും നിവസിക്കുന്നതു്, യാതൊന്നാണോ സർവ്വഭൂതങ്ങളിലും കുടികൊള്ളുന്നതു്, യാതൊന്നാണോ എല്ലാവരിലും കൃപാകടാക്ഷം ചൊരിയുന്നതിൽ വിഖ്യാതമായിരിക്കുന്നതു്, സർവാത്മകമായിരിക്കുന്ന ആ വാസുദേവൻ ഞാൻ തന്നെയാണു്. സർവാത്മകമായ ആ വാസുദേവൻ ഞാൻ തന്നെയാണു്; ഇപ്രകാരം ഈ ഉപനിഷത്തു് സമാപിക്കുന്നു.

ബ്രഹ്മബിന്ദൂപനിഷത് സമാപ്തം

# നാരായണാഥർവശിരോപനിഷത്

## ശാന്തിപാഠം

ഓം. സഹനാവവതു.സഹനൗഭുനക്തു. സഹവീര്യംകരവാവ
ഹൈ തേജസ്വിനാവധീതമസ്തു.മാവിദ്വിഷാവഹൈ.

ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

**സാരം:- ഓം. ബ്രഹ്മം ഗുരുശിഷ്യന്മാരായ നമ്മളെ രണ്ടുപേരെയും രക്ഷിക്കട്ടെ. അതു നമ്മളെ രണ്ടുപേരെയും പരിപാലിക്കട്ടെ. നാം രണ്ടുപേരും ഒരുമിച്ച് സാമർത്ഥ്യത്തെ ആർജ്ജിക്കട്ടെ. നമ്മുടെ അദ്ധ്യയനം തേജോമയമായിരിക്കട്ടെ. നാം പരസ്പരം വിദ്വേഷം കാണിക്കരുത്. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.**

1 ഓം. അഥ പുരുഷോ ഹ വൈ നാരായണോऽകാമയത പ്രജാഃ സൃജേയേതി. നാരായണാത്പ്രാണോ ജായതേ മനഃ സർവേന്ദ്രിയാണി ച. ഖം വായുർജ്യോതിരാപഃ പൃഥിവീ വിശ്വസ്യ ധാരിണീ. നാരായണാദ്ബ്രഹ്മാ ജായതേ. നാരായണാദ്രുദ്രോ ജായതേ. നാരായണാദിന്ദ്രോ ജായതേ. നാരായണാത് പ്രജാപതിഃ പ്രജായതേ. നാരായണാദ്വാദശാദിത്യാ രുദ്രാ വസവഃ സർവാണി ഛന്ദാംസി. നാരായണാദേവ സമുത്പദ്യന്തേ. നാരായണാത്പ്രവർത്തന്തേ. നാരായണേ പ്രലീയന്തേ. ഏതദൃഗ്വേദശിരോऽധീതേ.

**സാരം:-ഓം. പുരുഷരൂപിയായ നാരായണൻ പ്രജകളെ സൃഷ്ടിക്കണമെന്നാഗ്രഹിച്ചു. അപ്പോൾ നാരായണനിൽനിന്നും പ്രാണൻ ഉണ്ടായി. സർവേന്ദ്രിയങ്ങളും, മനസ്സും, അദ്ദേഹത്തിൽനിന്നുമുണ്ടായി. ആകാശം, വായു, ജ്യോതിസ്സ്, ജലം, പൃഥ്വി എന്നീ (വിശ്വത്തെ ധരിക്കുന്ന) പഞ്ചഭൂതങ്ങൾ നാരായണനിൽനിന്നും തന്നെയുണ്ടായി. നാരായണനിൽനിന്നുതന്നെ ബ്രഹ്മാവും, രുദ്രനും, ഇന്ദ്രനും, പ്രജാപതിയും,ദ്വാദശാദിത്യന്മാരും,ഏകാദശരുദ്രന്മാരും, അഷ്ടവസുക്കളും,**

സർവ്വവിധത്തിലുമുള്ള ഛന്ദസ്സുകളും ഉണ്ടായി. നാരായണനിൽനിന്നു തന്നെ സർവ്വവും ഉത്ഭവിക്കുകയും അതിൽതന്നെ ലയിക്കുകയും ചെയ്യുന്നു. വിദ്വാന്മാർ ഋഗ്വേദത്തിലെ ശിരോഭാഗമായ ഈ അംഗത്തെ അദ്ധ്യയനം ചെയ്യുന്നു.

2 അഥ നിത്യോ നാരായണഃ. ബ്രഹ്മാ നാരായണഃ. ശിവശ്ച നാരായണഃ. ശക്രശ്ച നാരായണഃ. കാലശ്ച നാരായണഃ. ദിശശ്ച നാരായണഃ. വിദിശശ്ച നാരായണഃ. ഊർദ്ധ്വം ച നാരായണഃ. അധശ്ച നാരായണഃ. അന്തർബഹിശ്ച നാരായണഃ. നാരായണ ഏവേദം സർവ്വം യദ്ഭൂതം യച്ച ഭവ്യം. നിഷ്കളങ്കോ നിരഞ്ജനോ നിർവ്വികല്പോ നിരാഖ്യാതഃ ശുദ്ധോ ദേവ ഏകോ നാരായണോ ന ദ്വിതീയോഽസ്തി കശ്ചിത്. യ ഏവം വേദ സ വിഷ്ണുരേവ ഭവതി സ വിഷ്ണുരേവ ഭവതി. യ ഏതദ്യജുർവേദശിരോഽധീതേ.

സാരം:_ നാരായണൻ നിത്യനും, ബ്രഹ്മരൂപനും, ശിവരൂപനും, ചക്രരൂപനും, കാലരൂപനും, ദിഗ്രൂപനും ആകുന്നു. നാരായണൻ തന്നെയാണ് താഴെയും മുകളിലും അകത്തും പുറത്തും സ്ഥിതി ചെയ്യുന്നതു്. ജനിച്ചതും മേലാൽ ജനിക്കാൻ പോകുന്നതും എല്ലാം നാരായണസ്വരൂപം തന്നെയാകുന്നു. ഈ നാരായണൻ ഒന്നുമാത്രമാണ്, നിഷ്കളങ്കനും, നിരഞ്ജനനും, നിർവ്വികല്പനും, നിരാഖ്യാതനും (വർണ്ണനാതീതൻ), ശുദ്ധദേവനും. അദ്ദേഹമല്ലാതെ ഒരിടത്തും ആരുമില്ല. ഇപ്രകാരം അറിയുന്നവൻ വിഷ്ണുസ്വരൂപനായിത്തീരുന്നു. യജുർവേദോക്തമായ ഈ ശ്രേഷ്ഠതത്വത്തെ വിദ്വാന്മാർ അദ്ധ്യയനം ചെയ്യുന്നു.

3 ഓമിത്യഗ്രേ വ്യാഹരേത്. നമ ഇതി പശ്ചാത്. നാരായണായേത്യുപരിഷ്ടാത്. ഓമിത്യേകാക്ഷരം. നമ ഇതി ദ്വേ അക്ഷരേ. നാരായണായേതി പഞ്ചാക്ഷരാണി. ഏതദ്വൈ നാരായണസ്യാഷ്ടാക്ഷരം പദം. യോ ഹ വൈ നാരായണസ്യാഷ്ടാക്ഷരം പദമധ്യേതി. അനപബ്രുവഃ സർവ്വമായുരേതി. വിന്ദതേ പ്രാജാപത്യം രായസ്യോഷം ഗൗപത്യം തതോഽമൃതത്വമശ്നുതേ തതോഽമൃതത്വമശ്നുത ഇതി. ഏതത്സാമവേദശിരോഽധീതേ.

സാരം:— ആരംഭത്തിൽ 'ഓം' എന്നും അതിനുശേഷം 'നമഃ' എന്നും ഉച്ചരിക്കണം. ഓംകാരത്തിൽ ഒരക്ഷരവും, 'നമഃ'എന്നതിൽ രണ്ടക്ഷരവുമുണ്ട്. 'നാരായണായേതി'യിൽ അഞ്ചക്ഷരവുമുണ്ട്. ഇങ്ങനെ ഇതു് നാരായണന്റെ അഷ്ടാക്ഷരമന്ത്രമായിത്തീരുന്നു. ഈ മന്ത്രം ജപിച്ചാൽ മനുഷ്യൻ അകാലമൃത്യുവിൽനിന്നുംരക്ഷപ്രാപിച്ച് പൂർണ്ണായസ്സും അനുഭവിക്കും. അവനു് സ്ത്രീപുത്രാദികളും, ധനസമ്പത്തും, ഗോധനവും, മററുമംഗസമ്പത്തും കൈവരുന്നു. അവസാനം അവൻ അമൃതത്വത്തെ അനുഭവിക്കുന്നു. സാമവേദത്തിലെ ശിരോഭാഗമായ ഈ മന്ത്രത്തെ വിദ്വജ്ജനങ്ങൾ അദ്ധ്യയനം ചെയ്യുന്നു.

4 പ്രത്യഗാനന്ദം ബ്രഹ്മപുരുഷം പ്രണവസ്വരൂപം. അകാര ഉകാരോ മകാരഇതി. താ അനേകധാ സമഭവത്തദേതദോമിതി യമുക്ത്വാ മുച്യതേ യോഗീ ജന്മസംസാരബന്ധനാത്. "ഓം നമോ നാരായണായേതി"മന്ത്രോപാസകോ വൈകുണ്ഠ ഭുവനം ഗമിഷ്യതി. തദിദം പുണ്ഡരീകം വിജ്ഞാനഘനം. തസ്മാത്തഡിദാഭമാത്രം. ബ്രഹ്മണ്യോ ദേവകീപുത്രോ ബ്രഹ്മണ്യോ മധുസൂദനഃ. ബ്രഹ്മണ്യഃ പുണ്ഡരീകാക്ഷോ ബ്രഹ്മണ്യോ വിഷ്ണുരച്യുത ഇതി. സർവ്വഭൂതസ്ഥമേകം വൈ നാരായണം കാരണപുരുഷമകാരണം പരം ബ്രഹ്മ ഓം. ഏതദഥർവ്വശിരോയോഽധീതേ.

സാരം:— അകാരഉകാരമകാരയുക്തമായ പ്രത്യക് (ഓം) ആനന്ദരൂപം ബ്രഹ്മപുരുഷരൂപവും, പ്രണവസ്വരൂപവുമാകുന്നു. ഇതു് അനേകവിധത്തിൽ സമമാത്രയാണ്. ഇതിനെ ഓം എന്നു പറയുന്നു. ഈ ഓംകാരജപംകൊണ്ടു് യോഗികൾ സർവ്വവിധമായ സംസാരബന്ധനങ്ങളെയും വിച്ഛേദിച്ച് വീണ്ടും വീണ്ടുമുള്ള ജനനമരണാദികളിൽനിന്നും മോചനംനേടുന്നു."ഓം നമോനാരായണായേ"തി മന്ത്രോപാസനചെയ്യുന്നവൻ വൈകുണ്ഠലോകം പ്രാപിക്കുന്നു. ഈ പുണ്ഡരീകം (ഹൃദയകമലം) വിജ്ഞാനരൂപമാകുന്നു. ഇതിൽ നിന്നുംവിദ്യുത് പ്രഭാപൂരം പ്രത്യക്ഷപ്പെടുന്നു. ഈ ബ്രഹ്മത്തെത്തന്നെയാണ് ദേവകീപുത്രനെന്നും, മധുസൂദനനെന്നും, പുണ്ഡരീകാക്ഷനെന്നും, വിഷ്ണുവെന്നും, അച്യുതനെന്നും പറയുന്നതു്. സർവ്വപ്രാണികളിലും ഈ നാരായണൻ തന്നെയാണ് വസിക്കുന്നതു്. അദ്ദേഹം കാരണപുരുഷനാണെങ്കിലും കാരണരഹിതനാകുന്നു. അദ്ദേഹം തന്നെയാണ് പര

ബ്രഹ്മം. അഥർവശിരോഭാഗമായ ഈ മന്ത്രത്തെ വിദ്വാന്മാർ അദ്ധ്യയനം ചെയ്യുന്നു.

5 പ്രാതരധീയാനോ രാത്രികൃതം പാപം നാശയതി. സായമധീയാനോ ദിവസകൃതം പാപം നാശയതി. തത്സായം-പ്രാതരധീയാനോƒപാപോ ഭവതി. മദ്ധ്യംദിനമാദിത്യാഭിമുഖോƒധീയാനഃ പഞ്ചമഹാപാതകോപപാതകാത് പ്രമുച്യതേ. സർവ്വവേദപാരായണപുണ്യം ലഭതേ. നാരായണസായുജ്യമവാപ്നോതി. ശ്രീമന്നാരായണസായുജ്യമവാപ്നോതി യ ഏവം വേദ.

സാരം:— ഈ മന്ത്രം പ്രഭാതവേളയിൽ ജപിച്ചാൽ രാത്രിയിൽ ചെയ്തിട്ടുള്ള സർവ്വപാപങ്ങളും നശിച്ചുപോകുന്നു. സായംകാലം ജപിച്ചാൽ പകൽ ചെയ്ത പാപം ദൂരീകൃതമാകുന്നു. മദ്ധ്യാഹ്നസമയത്തു് സൂര്യനഭിമുഖമായി നിന്നുകൊണ്ടു് ഈ മന്ത്രംജപിച്ചാൽ പഞ്ചമഹാപാതകങ്ങളും ഉപപാതകങ്ങളും നശിക്കുന്നു. അവനു് സർവവേദങ്ങളും അദ്ധ്യയനം ചെയ്തഫലം ലഭിക്കുന്നു. അവനു് നാരായണന്റെ സായുജ്യമുക്തി ലഭിക്കുന്നു. ഇതറിഞ്ഞാൽ ശ്രീ നാരായണന്റെ സാക്ഷാത്കാരം ലഭിക്കുന്നു.

നാരായണാഥർവശിരോപനിഷത് സമാപ്തം

# കൈവല്യോപനിഷത്

## ശാന്തിപാഠം

ഓം. സഹനാവവതു. സഹനൗ ഭുനക്തു. സഹവീര്യം
കരവാവഹൈ. തേജസ്വിനാവധീതമസ്തു. മാ വിദ്വിഷാ
വഹൈ. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

സാരം:— ഓം. ബ്രഹ്മം നമ്മെ രണ്ടുപേരെയും രക്ഷിക്കട്ടെ. അതു നമ്മെ രണ്ടുപേരെയും പരിപാലിക്കട്ടെ. നാം രണ്ടുപേരും ഒരുമിച്ചു് സാമർത്ഥ്യത്തെ പ്രാപിക്കട്ടെ. നമ്മുടെ അദ്ധ്യയനം തേജോമയമായിരിക്കട്ടെ. നാം പരസ്പരം വിദ്വേഷം കാണിക്കരുതു്.

ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

1 അഥാശ്വലായനോ ഭഗവന്തം പരമേഷ്ഠിനമുപസ-
മേത്യോവാച.
അധീഹി ഭഗവൻ ബ്രഹ്മവിദ്യാം വരിഷ്ഠാം
സദാ സദ്ഭിഃ സേവ്യമാനാം നിഗൂഢാം
യഥാഽചിരാത്സർവപാപം വ്യപോഹ്യ
പരാത്പരം പുരുഷം യാതി വിദ്വാൻ.

സാരം:- ബ്രഹ്മവിദ്യ അറിയണമെന്നുള്ളആഗ്രഹത്തോടുകൂടി ആശ്വലായനമഹർഷി സമിത്പാണിയായി, ശിഷ്യഭാവേന, ബ്രഹ്മാവിനെ സമീപിച്ചു് വിനയാന്വിതനായി ഇപ്രകാരം പറഞ്ഞു:— ഭഗവൻ, ഏതുമാർഗ്ഗത്തിൽക്കൂടിയാണോ മഹാത്മാക്കൾ സദാസഞ്ചരിച്ചുകൊണ്ടിരിക്കുന്നതു്, എപ്രകാരമാണോ വിദ്വാന്മാർ തങ്ങളുടെ പൂർവ്വജന്മാർജ്ജിതപാപങ്ങളിൽ നിന്നും നിവൃത്തരായി ആ പരബ്രഹ്മത്തെ പ്രാപിക്കുന്നതു്, ഗോപനീയവും, അത്യന്തം ശ്രേഷ്ഠവുമായ ബ്രഹ്മവിദ്യയെ ദയവുചെയ്തു് എനിക്കു ഉപദേശിച്ചുതന്നാലും.

2 തസ്മൈ സ ഹോവാച പിതാമഹശ്ച
ശ്രദ്ധാഭക്തിധ്യാനയോഗാദവൈഹി.

സാരം:—ബ്രഹ്മാവു് ആശ്വലായനോടുപറഞ്ഞു :—ഹേ ആശ്വലായന, ആ പരമതത്ത്വം ഗ്രഹിക്കുവാൻ ശ്രദ്ധയും, ഭക്തിയും, ധ്യാനവും,

യോഗവും അത്യന്താപേക്ഷിതമാണ്. അങ്ങും ആ മാർഗ്ഗത്തിൽക്കൂടി തന്നെ മുമ്പോട്ടുപോയാലും.

3 ന കർമ്മണാ ന പ്രജയാ ധനേന
ത്യാഗേനൈകേ അമൃതത്വമാനശുഃ
പരേണ നാകം നിഹിതം ഗുഹായാം
വിഭ്രാജതേ യദ്യതയോ വിശന്തി.

സാരം:— ആ പരമതത്വം ധനംകൊണ്ടോ, സന്താനങ്ങളെക്കൊണ്ടോ, കർമ്മങ്ങൾകൊണ്ടോ, ഗ്രഹിക്കുവാൻ സാദ്ധ്യമല്ല. അതിനവേണ്ടിയുള്ള ഒരേ ഒരു മാർഗ്ഗം ത്യാഗം മാത്രമാണ്. ഈ ത്യാഗംമുഖേനയാണ് ബ്രഹ്മജ്ഞാനികൾ പരമമായ അമൃതത്വത്തെ പ്രാപിച്ചിട്ടുള്ളതു്. സ്വർഗ്ഗലോകത്തിനും ഉപരിയായിസ്ഥിതിചെയ്യുന്ന ആ ബ്രഹ്മലോകപ്രാപ്തി സംയമികൾക്കും യോഗികൾക്കും മാത്രമേ കൈവരികയുള്ളൂ.

4 വേദാന്തവിജ്ഞാനസുനിശ്ചിതാർത്ഥാഃ
സന്യാസയോഗാദ്യതയഃ ശുദ്ധസത്വാഃ
തേ ബ്രഹ്മലോകേഷു പരാന്തകാലേ
പരാമൃതാഃ പരിമുച്യന്തി സർവ്വേ.

സാരം:— ഗംഭീരമായവേദാന്താദ്ധ്യയനംകൊണ്ടു് പരമമായ വിജ്ഞാനമാർജ്ജിച്ചു്, ശ്രവണമനനയോഗാഭ്യാസങ്ങൾകൊണ്ടു് പരമതത്വപ്രാപ്തി നിത്യമാക്കി, അന്തഃകരണശുദ്ധിവരുത്തി, ബ്രഹ്മലോകപ്രാപ്തിക്കായി പ്രയത്നിക്കുന്ന യോഗികൾക്കു മാത്രമേ കല്പാന്തകാലത്തു് അമൃതത്വപ്രാപ്തിക്കധികാരമുള്ളൂ.

5 വിവിക്തദേശേ ച സുഖാസനസ്ഥഃ
ശുചിഃ സമഗ്രീവ ശിരഃ ശരീരഃ
അന്ത്യാശ്രമസ്ഥഃ സകലേന്ദ്രിയാണി
നിരുദ്ധ്യ ഭക്ത്യാ സ്വഗുരും പ്രണമ്യ.

6 ഹൃത്പുണ്ഡരീകം വിരജം വിശുദ്ധം
വിചിന്ത്യ മദ്ധ്യേ വിശദം വിശോകം
അചിന്ത്യമവ്യക്തമനന്തരൂപം
ശിവം പ്രശാന്തമമൃതം ബ്രഹ്മയോനിം.

7 തമാദിമദ്ധ്യാന്തവിഹീനമേകം
വിഭും ചിദാനന്ദമരൂപമദ്ഭുതം
ഉമാസഹായം പരമേശ്വരം പ്രഭും
ത്രിലോചനം നീലകണ്ഠം പ്രശാന്തം
ധ്യാത്വാ മുനിർഗച്ഛതി ഭൂതയോനിം
സമസ്തസാക്ഷിം തമസഃ പരസ്താത്.

സാരം:—യോഗികഠം, സന്യാസാശ്രമത്തിലിരുന്നുകൊണ്ടുതന്നെ സ്നാനാദികളാൽ ശരീരശുദ്ധിവരുത്തി, ഏകാന്തസ്ഥാനത്തിരുന്നു്, ശിരസ്സു്, കണ്ഠം, ശരീരം എന്നിവയെ നേരെയാക്കി, സമസ്തേന്ദ്രിയങ്ങളെയും ഏകാഗ്രമാക്കി, ശ്രദ്ധാഭക്തിസമന്വിതം തന്റെ ഗുരുവിനെ പൂജിച്ചു്, നമസ്കരിച്ചു്, ഹൃദയാന്തർഭാഗത്തുനിന്നും രജോഗുണത്തെ പുറത്തുകളഞ്ഞു്, ദുഃഖശോകാദികഠംക്കതീതരായി, വിശുദ്ധമായ ആ ഭക്തിതത്വത്തെ മനനംചെയ്യുന്നു. ഇപ്രകാരം ധ്യാനം കൊണ്ടു് മുനിമാർ അചിന്ത്യനും, അവ്യക്തനും, അനന്തസ്വരൂപിയും, കല്യാണകാരിയും, അദ്വയനും, അദ്വിതീയനും, സർവവ്യാപിയും, ആനന്ദചൈതന്യമയനും, അരൂപനും, വിലക്ഷണനും, പ്രശാന്തനും, അമൃതസ്വരൂപനും, ബ്രഹ്മയോനിയും, ആദിമദ്ധ്യാന്തവിഹീനനും, ഏകനും, വിഭുവും, ചിദാനന്ദനും, അരൂപനും, അദ്ഭുതനും, ഉമാപതിയും, പരമേശ്വരനും, പ്രഭുവും, മുക്കണ്ണനും, നീലകണ്ഠനും, പ്രശാന്തനും, സർവചരാചരങ്ങഠംക്കും നാഥനും, സർവസാക്ഷിയും, അവിദ്യാതീതനുമായ ആബ്രഹ്മത്തെ ധ്യാനത്താൽ പ്രാപിക്കുന്നു.

8 സ ബ്രഹ്മാ സ ശിവഃ സേന്ദ്രഃ
സോഽക്ഷരഃ പരമഃ സ്വരാട്
സ ഏവ വിഷ്ണുഃ സ പ്രാണഃ
സ കാലോഽഗ്നിഃ സ ചന്ദ്രമാഃ.

9 സ ഏവ സർവം യദ്ഭൂതം
യച്ച ഭവ്യം സനാതനം
ജ്ഞാത്വാ തം മൃത്യുമത്യേതി
നാന്യഃ പന്ഥാ വിമുക്തയേ.

10 സർവ്വഭൂതസ്ഥമാത്മാനം സർവ്വഭൂതാനിചാത്മനി
സാംപശ്യൻബ്രഹ്മ പരമം യാതി നാന്യേന ഹേതുനാ.

സാരം:—അതിനെത്തന്നെയാണ് ബ്രഹ്മാവെന്നും, ശിവനെന്നും, ഇന്ദ്രനെന്നും, അക്ഷരബ്രഹ്മമെന്നും, പ്രാണനെന്നും, അഗ്നിയെന്നും, കാലനെന്നും, ഭൂതമെന്നും, ഭവ്യമെന്നും, സനാതനനെന്നും മനസ്സിലാക്കി മരണത്തെ ജയിക്കുന്നതു്. ഇതല്ലാതെ മോക്ഷത്തിനു മററുമാർഗ്ഗമില്ല. ആത്മാവിനെ സർവ്വഭൂതങ്ങളിലും, സമസ്തഭൂതങ്ങളെയും ആത്മാവിലും വ്യാപിച്ചിരിക്കുന്നതായി കാണുന്ന മനുഷ്യൻ ആരാണോ അവൻതന്നെയാണ് പരമാത്മാവിനെ പ്രാപിക്കുന്നതു്. ഇതല്ലാതെ മററുമാർഗ്ഗമില്ല.

11 ആത്മാനമരണിം കൃത്വാ പ്രണവം ചോത്തരാരണിം
ജ്ഞാനനിർമ്മഥനാഭ്യാസാത്പാപം ദഹതി പണ്ഡിതഃ.

സാരം:- ജ്ഞാനികൾ അന്തഃകരണത്തെ താഴെയുള്ള അരണിയാക്കി, പ്രണവത്തെ ഉത്തരാരണിയാക്കി രണ്ടിനെയും നിരന്തരം മഥനം ചെയ്യുന്നു. അതിൽ നിന്നും ഉണ്ടാകുന്ന ജ്ഞാനാഗ്നിയിൽ സമസ്തപാപങ്ങളെയും ഭസ്മസാത്കരിച്ച് അവർ സംസാരബന്ധനത്തിൽ നിന്നും മുക്തരായി ഭവിക്കുന്നു.

12 സ ഏവ മായാ പരിമോഹിതാത്മാ
ശരീരമാസ്ഥായ കരോതി സർവം
സ്ത്രീയന്നപാനാദി വിചിത്രഭോഗൈഃ
സ ഏവ ജാഗ്രത്പരിതൃപ്തിമേതി.

സാരം:—ആ മനുഷ്യൻ തന്നെയാണ് മായയാൽ പരിമോഹിതമായ ആത്മാവോടുകൂടി, ശരീരമാണ് സർവവും എന്നുമനസ്സിലാക്കി എല്ലാകർമ്മങ്ങളും ചെയ്യുന്നതു്. അതേ മനുഷ്യൻതന്നെയാണ് വിഷയവാസനകളെയും മദ്യപാനാദിഭോഗങ്ങളെയും അനുഭവിച്ച് ജാഗ്രദവസ്ഥയിൽ സംതൃപ്തനായിരിക്കുന്നതു്.

13 സ്വപ്നേ സ ജീവഃ സുഖദുഃഖഭോക്താ
സ്വമായയാ കല്പിതജീവലോകേ
സുഷുപ്തികാലേ സകലേ വിലീനേ
തമോഽഭിഭൂതഃ സുഖരൂപമേതി.

സാരം:— സ്വമായയാകല്പിതമായ ജീവലോകത്തിൽതന്നെ അതേ മനുഷ്യൻ സ്വപ്നാവസ്ഥയിൽ ശാരീരികമായ സുഖദുഃഖങ്ങൾ

അനുഭവിക്കുകയും സുഷുപ്തി അവസ്ഥയിൽ എല്ലാ മായാപ്രപഞ്ചവും അവസാനിക്കുമ്പോൾ തമോഗുണത്താൽ പരാജിതനായി സുഖമനുഭവിക്കുകയും ചെയ്യുന്നു.

14 പുനശ്ച ജന്മാന്തരകർമ്മയോഗാത്
സ ഏവ ജീവഃ സ്വപിതി പ്രബുദ്ധഃ
പുരത്രയേ ക്രീഡതി യശ്ച ജീവ-
സ്തതസ്തു ജാതം സകലം വിചിത്രം.
ആധാരമാനന്ദമഖണ്ഡബോധം
യസ്മിൻലയം യാതി പുരത്രയം ച.

സാരം:— അനന്തരം ജന്മാന്തരകർമ്മയോഗത്താൽ അവൻതന്നെ സുഷുപ്തി അവസ്ഥയിൽ നിന്നും സ്വപ്നജാഗ്രദവസ്ഥകളിൽ പ്രവേശിക്കുന്നു. ജീവൻ സ്ഥൂലം, സൂക്ഷ്മം, കാരണം എന്നീ ത്രിവിധശരീരങ്ങളിലും ആനന്ദം അനുഭവിക്കുന്നു. അതിൽനിന്നുമാണ് ഈ മായാപ്രപഞ്ചത്തിന്റെ ഉദ്ഭവം. ത്രിവിധശരീരങ്ങൾ നശിക്കുമ്പോഴാണ് ആ ജീവൻ മായാപ്രപഞ്ചത്തിൽനിന്നും നിവൃത്തനായി അഖണ്ഡമായ ആനന്ദത്തെ അനുഭവിക്കുന്നതും.

15 ഏതസ്മാജ്ജായതേ പ്രാണോ മനഃ സർവേന്ദ്രിയാണി ച
ഖം വായുർജ്യോതിരാപഃ പൃഥിവീ വിശ്വസ്യ ധാരിണീ.

സാരം:— ഇതിൽ നിന്നും പ്രാണനും, മനസ്സും, സമസ്തേന്ദ്രിയങ്ങളും ഉദ്ഭവിക്കുന്നു. അതിൽനിന്നും സൃഷ്ടിക്കപ്പെടുന്നപൃഥ്വിയാണ് ആകാശം, വായു, അഗ്നി, ജലം എന്നിവയേയും, സർവപ്രപഞ്ചത്തെയും ധരിക്കുന്നതും.

16 യത് പരം ബ്രഹ്മ സർവാത്മാ വിശ്വസ്യായതനം മഹത്
സൂക്ഷ്മാത് സൂക്ഷ്മതരം നിത്യം തത്ത്വമേവ ത്വമേവ തത്.

സാരം:—ഏതൊരു പരബ്രഹ്മമാണോ ഒരിക്കലും നശിക്കാത്തതും ആരെയാണോ സൂക്ഷ്മാതിസൂക്ഷ്മയന്ത്രങ്ങളാലും കാണുവാൻ സാദ്ധ്യമല്ലാത്തതും, ആരാണോ ഈ പ്രപഞ്ചത്തിൽ കാണുന്ന സമസ്തകാര്യകാരണങ്ങൾക്കും ആധാരഭൂതമായിരിക്കുന്നതും, ആരാണോ സർവഭൂതങ്ങളുടെയും ആത്മാവായിരിക്കുന്നതും അവൻ തന്നെയാണ് നീ, നീ തന്നെയാണ് അവൻ.

17 ജാഗ്രത്സ്വപ്നസുഷുപ്ത്യാദിപ്രപഞ്ചം യത്പ്രകാശതേ
തദ്ബ്രഹ്മാഹമിതി ജ്ഞാത്വാ സർവ്വബന്ധൈഃ പ്രമുച്യതേ.

സാരം:– ജീവൻ ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്നീ മൂന്നവസ്ഥകളിലും കാണുന്ന ഈ മായാമയപ്രപഞ്ചം ഞാൻ തന്നെയാണെന്നും, അതു് ബ്രഹ്മത്തിൻെറ സ്വരൂപംതന്നെയാണെന്നും മനസ്സിലാക്കുമ്പോഠം അതു് സർവവിധബന്ധനങ്ങളിൽനിന്നും നിവൃത്തമായി ഭവിക്കുന്നു.

18 ത്രിഷു ധാമസു യദ്ഭോഗ്യം ഭോക്താഭോഗശ്ചയദ്ഭവേത്
തേഭ്യോ വിലക്ഷണഃ സാക്ഷീ ചിന്മാത്രോഽഹം സദാശിവഃ.

സാരം:– മൂന്നവസ്ഥകളിലും, ഭോഗഭോഗ്യഭോക്തൃരൂപത്തിൽ ഏതാണോ കാണപ്പെടുന്നതു് അതു് സദാശിവനും, ചൈതന്യമുക്തനും, വിലക്ഷണസാക്ഷിരൂപനുമായ ഞാൻ തന്നെയാകുന്നു. സർവവും ജനിച്ചു്, ജീവിച്ചു്, മരിക്കുന്ന ബ്രഹ്മസ്വരൂപം തന്നെയാണു് ഞാൻ.

19 മയ്യേവ സകലം ജാതം മയി സർവം പ്രതിഷ്ഠിതം
മയി സർവം ലയം യാതി തദ്ബ്രഹ്മാദ്വയമസ്മ്യഹം.

സാരം:– എല്ലാം എന്നിൽ തന്നെജനിക്കുന്നു. എല്ലാം എന്നിൽ തന്നെ പ്രതിഷ്ഠിതമായിരിക്കുന്നു. എല്ലാം ഒടുവിൽ എന്നിൽതന്നെവിലയം പ്രാപിക്കുന്നു. അങ്ങനെയുള്ള അദ്വയബ്രഹ്മമാണു് ഞാൻ.

20 അണോരണീയാനഹമേവ തദ്വൻ
മഹാനഹം വിശ്വമഹം വിചിത്രം
പുരാതനോഽഹം പുരുഷോഽഹമീശോ
ഹിരണ്മയോഽഹം ശിവരൂപമസ്മി.

സാരം:– ഞാൻ ചെറുതിലും ചെറുതും മഹത്തിലും മഹത്തുമാകുന്നു. വിചിത്രമായ ഈ പ്രപഞ്ചം എൻെറ സ്വരൂപം തന്നെയാണെന്നു മനസ്സിലാക്കണം. ഞാൻ തന്നെയാണു് പരമാത്മാവും, വിരാട്പുരുഷനും.

21 അപാണിപാദോഽഹമചിന്ത്യശക്തിഃ
പശ്യാമ്യചക്ഷുഃ സ ശൃണോമ്യകർണ്ണഃ
അഹം വിജാനാമി വിവിക്തരൂപോ
ന ചാസ്തി വേത്താ മമ ചിത്സദാഹം.

22 വേദൈരനേകൈരഹമേവ വേദ്യോ
വേദാന്തകൃത് വേദവിദേവ ചാഹം
ന പുണ്യപാപേ മമ നാസ്തി നാശോ
ന ജന്മ ദേഹേന്ദ്രിയബുദ്ധിരസ്തി.

22 ന ഭൂമിരാപോ ന ച വഹ്നിരസ്തി
ന ചാനിലോ മേഽസ്തി ന ചാംബരം ച
ഏവം വിദിത്വാ പരമാത്മരൂപം
ഗുഹാശയം നിഷ്കളമദ്വിതീയം.
സമസ്തസാക്ഷിം സദസദ്വിഹീനം
പ്രയാതി ശുദ്ധം പരമാത്മരൂപം.

സാരം:- കരചരണരഹിതനും, അചിന്ത്യമായ ശക്തിയോടു കൂടിയവനും ആയ ആ പരബ്രഹ്മം ഞാൻ തന്നെയാകുന്നു. സദാചിത്സ്വരൂപനായിരിക്കുന്ന എന്നെ ആർക്കും അറിയാനും മനസ്സിലാക്കാനും സാദ്ധ്യമല്ല. ഞാൻ ബുദ്ധികൂടാതെ സർവ്വവും അറിയുന്നതിനും, സ്ഥൂലകർണ്ണങ്ങൾ കൂടാതെ സർവ്വവും കേൾക്കുന്നതിനും, സ്ഥൂലനേത്രങ്ങൾ കൂടാതെ സർവ്വവും കാണുന്നതിനും സാമർത്ഥ്യമുള്ളവനാകുന്നു. ഞാൻതന്നെയാണ് വേദത്തെ ഉപദേശിക്കുന്നത്. ഞാൻ തന്നെയാണ് വേദത്തെ സൃഷ്ടിച്ചതു്. സർവവേദങ്ങളും എന്നെത്തന്നെയാണ് സ്തുതിക്കുന്നതു്. ഞാൻ നാശത്തിനും, ജന്മത്തിനും അതീതനാകുന്നു. പാപപുണ്യങ്ങൾ എന്നെ സ്പർശിക്കുന്നില്ല. ഞാൻ ശരീരം, മനസ്സ്, ബുദ്ധി എന്നിവയ്ക്കെല്ലാം അതീതനാകുന്നു. എന്നെ സംബന്ധിച്ചിടത്തോളം ഭൂമിയോ, ജലമോ, അഗ്നിയോ, വായുവോ, ആകാശമോ ഒന്നുംതന്നെയില്ല. ഇപ്രകാരം മായാമയപ്രപഞ്ചങ്ങൾക്കും അതീതനായി, സർവസാക്ഷിയായി, അദ്വിതീയനായി, കരചരണരഹിതനായി, ബുദ്ധിയുടെ കോണിൽ സ്ഥിതിചെയ്യുന്ന പരമാത്മസ്വരൂപത്തെ അറിയുന്ന മനുഷ്യന മാത്രമേ ശുദ്ധമായ എൻെറ പരമാത്മസ്വരൂപസാക്ഷാത്കാരം ലഭിക്കുകയുള്ളു.

25 യഃ ശതരുദ്രീയമധീതേ സ അഗ്നിപൂതോ ഭവതി സ
വായുപൂതോ ഭവതി സ ആത്മപൂതോ ഭവതി സ
സുരാപാനാത്പൂതോ ഭവതി. സ ബ്രഹ്മഹത്യാത്പൂതോ
ഭവതി, സ സുവർണ്ണസ്തേയാത്പൂതോ ഭവതി. സ കൃത്യാ-

കൃത്യാത്പൂതോ ഭവതി തസ്മാദവിമുക്തമാശ്രിതോ ഭവതി അത്യാശ്രമീ സർവദാ സകൃദ്വാ ജപേത്.

സാരം:- ശതരുദ്രീയം അദ്ധ്യയനം ചെയ്യുന്നവൻ അഗ്നി, വായു, ജലം, ആത്മാവ് എന്നിവയെപ്പോലെ പരിശുദ്ധനായിത്തീരുന്നു. മദ്യപാനമെന്ന മഹാപാപത്തിൽ നിന്നും മുക്തനായി ഭവിക്കുന്നു. ബ്രഹ്മഹത്യാപാപത്തിൽ നിന്നും, സ്വർണ്ണമോഷണജന്യമായ പാപത്തിൽ നിന്നും പരിശുദ്ധനായി ഭവിക്കുന്നു. അവൻ എല്ലാ ശുഭാശുഭ കർമ്മങ്ങളിൽ നിന്നും പരിശുദ്ധനായിത്തീരുന്നു. അവൻ ഭഗവാൻ സദാശിവൻെറ കൃപയ്ക്കുപാത്രമായിത്തീരുന്നു. അതുകൊണ്ട്, ഉദ്ധരിക്കപ്പെട്ട ജീവൻ ആ പരമതപസ്വികളെപ്പോലെ എപ്പോഴുമോ, ഒരു പ്രാവശ്യമോ ഇതു് അദ്ധ്യയനം ചെയ്യേണ്ടതാണു്.

26 അനേന ജ്ഞാനമാപ്നോതി സംസാരാർണ്ണവനാശനം തസ്മാദേവം വിദിത്വൈനം കൈവല്യം ഫലമശ്നുതേ കൈവല്യംഫലമശ്നുത ഇതി.

സാരം:- അതുകൊണ്ടുമാത്രമേ സംസാരസാഗരത്തെ തരണം ചെയ്യുവാനുള്ള അറിവു ലഭിക്കുകയുള്ളു. മേൽപറഞ്ഞപ്രകാരമുള്ള അറിവു ലഭിച്ചാൽ കൈവല്യമുക്തിയും കൈവല്യഫലവും ലഭിക്കും.

കൈവല്യോപനിഷത് സമാപ്തം

# ശുകരഹസ്യോപനിഷത്

## ശാന്തിപാഠം

ഓം. സഹനാവവതു. സഹനൗ ഭുനക്തു. സഹവീര്യം കരവാവഹൈ. തേജസ്വിനാവധീതമസ്തു. മാ വിദ്വിഷാവഹൈ. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

സാരം:- ഓം. ബ്രഹ്മം നമ്മെ രണ്ടുപേരെയും രക്ഷിക്കട്ടെ. അതുനമ്മെ രണ്ടുപേരെയും പരിപാലിക്കട്ടെ. നാം രണ്ടുപേരും ഒന്നിച്ച് സാമർത്ഥ്യത്തെ പ്രാപിക്കട്ടെ. നമ്മുടെ അദ്ധ്യയനം തേജോമയമായിരിക്കട്ടെ. നാം പരസ്പരം വിദ്വേഷം കാണിക്കരുത്.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

1 അഥാതോ രഹസ്യോപനിഷദം വ്യാഖ്യാസ്യാമോ
ദേവർഷയോ ബ്രഹ്മാണം സംപൂജ്യ പ്രണിപത്യ
പപ്രച്ഛുർഭഗവന്നസ്മാകം രഹസ്യോപനിഷദം
ബ്രൂഹീതി സോ അ ബ്രവീത്.
പുരാ വ്യാസോ മഹാതേജാഃ സർവവേദതപോനിധിഃ
പ്രണിപത്യ ശിവം സാംബം കൃതാഞ്ജലിരുവാച ഹ.

സാരം:- ഇനി രഹസ്യോപനിഷത്തിനെപ്പററി പ്രതിപാദിക്കുന്നു. ഒരിക്കൽ ദേവർഷിമാർ ബ്രഹ്മാവിനെ പൂജിച്ച് നമസ്കരിച്ചശേഷം അദ്ദേഹത്തോടു പറഞ്ഞു:- ഭഗവാൻ, ഞങ്ങൾക്ക് ഗൂഢമായ ഉപനിഷത്തത്ത്വം ഉപദേശിച്ചുതന്നാലും. അതുകേട്ട് ബ്രഹ്മാവു പറഞ്ഞു:- പണ്ടൊരിക്കൽ സർവവേദജ്ഞനും, മഹാതേജസ്വിയും, തപോനിഷ്ഠനുമായ വേദവ്യാസൻ, പാർവതീസമേതനായ ഭഗവാൻ പരമേശ്വരനെ നമസ്കരിച്ച് അഞ്ജലിബദ്ധനായി അദ്ദേഹത്തോടു പറഞ്ഞു.

2 ശ്രീവേദവ്യാസ ഉവാച,
ദേവദേവ മഹാപ്രാജ്ഞ പാശച്ഛേദദൃഢവ്രത,
ശുകസ്യ മമ പുത്രസ്യ വേദസംസ്കാരകർമ്മണി.

3 ബ്രഹ്മോപദേശകാലോ അയമിദാനീം സമുപസ്ഥിതഃ
ബ്രഹ്മോപദേശഃ കർത്തവ്യോ ഭവതാദ്യ ജഗദ്ഗുരോ.

സാരം :- വേദവ്യാസൻ പറഞ്ഞു :- ഹേ ദേവദേവ, മഹാദേവ, മഹാപ്രാജ്ഞ, ജീവൻെറ വിശ്വപാശത്തെ വിച്ഛേദിക്കുന്ന മഹാപ്രഭോ, എൻെറ പുത്രനായ ശുകദേവൻെറ വേദാദ്ധ്യയനം ആരംഭിക്കുമ്പോഴും അനുഷ്ഠിക്കേണ്ട യജ്ഞോപവീതകർമ്മത്തിൽ പ്രണവഗായത്രീമന്ത്രങ്ങളും ഉപദേശിക്കുവാനുള്ള സമയം സമാഗതമായിരിക്കുന്നു. അങ്ങ് ജഗദ്ഗുരുവാണല്ലോ. അതുകൊണ്ട് ബ്രഹ്മത്തെപ്പററിയും പരമാത്മതത്ത്വത്തെപ്പററിയും ഉപദേശിച്ചാലും.

4 ഈശ്വര ഉവാച,

മയോപദിഷ്ടേ കൈവല്യേ സാക്ഷാദ്ബ്രഹ്മണി ശാശ്വതേ,
വിഹായ പുത്രോ നിർവേദാത് പ്രകാശം യാസ്യതി സ്വയം.

സാരം:— ഭഗവാൻ പരമേശ്വരൻ പറഞ്ഞു :- ഹേ മഹാമുനേ, സാക്ഷാൽ സനാതനമായ പരബ്രഹ്മത്തെപ്പററി അങ്ങയുടെ പുത്രനു് ഉപദേശം കൊടുത്താൽ അവൻ സർവ്വസ്വവും വെടിഞ്ഞു് വൈരാഗ്യം സ്വീകരിച്ചു് സ്വയം പ്രകാശസ്വരൂപത്തിൽ സ്ഥിതി ചെയ്യും.

5 ശ്രീവേദവ്യാസ ഉവാച,

യഥാ തഥാ വാ ഭവതു ഹ്യുപനായനകർമ്മണി,
ഉപദിഷ്ടേ മമ സുതേ ബ്രഹ്മണി ത്വത്പ്രസാദതഃ.

6 സർവജ്ഞോ ഭവതു ക്ഷിപ്രം മമ പുത്രോ മഹേശ്വര,
തവ പ്രസാദസമ്പന്നോ ലഭേൻമുക്തിം ചതുർവിധാം.

സാരം :- വേദവ്യാസൻ പറഞ്ഞു:- പ്രഭോ എന്തോ ആയിക്കൊള്ളട്ടെ. ഈ യജ്ഞോപവീതസമയത്തു് അങ്ങയിൽനിന്നും ബ്രഹ്മജ്ഞാനോപദേശം സ്വീകരിച്ചു്, അവൻ വളരെ വേഗം സർവജ്ഞനായിത്തീരുകയും, അങ്ങയുടെ അനുഗ്രഹത്താൽ അവനു് ചതുർവിധമായ മോക്ഷപ്രാപ്തികൈവരികയും ചെയ്യും.

7 തത് ശ്രുത്വാ വ്യാസവചനം സർവദേവർഷിസംസദി
ഉപദേഷ്ടും സ്ഥിതഃ ശംഭുഃ സാംബോ ദിവ്യാസനേ മുദാ.

സാരം: വേദവ്യാസൻെറ അഭ്യർത്ഥനകേട്ടു് ഭഗവാൻ ശങ്കരൻ അത്യന്തം പ്രസന്നനായി ഭഗവതി ഉമയുമൊന്നിച്ചു് ദേവർഷിമാരുടെ

സഭയിൽ ഉപദേശം കൊടുക്കുവാനായി ഒരു ദിവ്യാസനത്തിൽ ഉപവിഷ്ടനായി.

8 കൃതകൃത്യഃ ശുകസ്തത്ര സമാഗത്യ സുഭക്തിമാൻ
തസ്മാത് സ പ്രണവം ലബ്ധ്വാ പുനരിത്യബ്രവീച്ഛിവം.

സാരം:- കൃതകൃത്യനും മഹാഭക്തനുമായ ശുകൻ അവിടെ വരികയും ഭഗവാൻ ശങ്കരനെ നമസ്കരിച്ചതിനുശേഷം പ്രണവദീക്ഷ സ്വീകരിച്ച് ഇപ്രകാരം പറയുകയും ചെയ്തു.

9 ശ്രീശുക ഉവാച,

ദേവാദിദേവ സർവജ്ഞ സച്ചിദാനന്ദലക്ഷണ
ഉമാരമണ ഭൂതേശ പ്രസീദ കരുണാനിധേ.

സാരം:- ഹേ ദേവാദിദേവ, സർവജ്ഞ, സച്ചിദാനന്ദസ്വരൂപ, ഉമാപതേ, ഭൂതേശ, കരുണാനിധേ അങ്ങ് എന്നിൽ പ്രസാദിച്ചാലും.

10 ഉപദിഷ്ടം പരബ്രഹ്മ പ്രണവാന്തർഗതം പരം
തത്ത്വമസ്യാദിവാക്യാനാം പ്രജ്ഞാദീനാം വിശേഷതഃ

11 ശ്രോതുമിച്ഛാമി തത്ത്വേന ഷഡംഗാനി യഥാക്രമം
വക്തവ്യാനി രഹസ്യാനീ കൃപയാദ്യ സദാശിവ.

സാരം :- അങ്ങ് എനിക്ക് പ്രണവാത്മസ്വരൂപത്തെപ്പററിയും അതിലും അതീതമായി സ്ഥിതി ചെയ്യുന്ന പരബ്രഹ്മത്തെപ്പററിയും ഉപദേശിച്ചു. എന്നാൽ എനിക്ക് 'തത്ത്വമസി' 'പ്രജ്ഞാനംബ്രഹ്മഃ' തുടങ്ങിയ നാലു മഹാവാക്യങ്ങളെ ഷഡംഗന്യാസക്രമസഹിതം കേൾക്കുവാനാഗ്രഹമുണ്ട്. ഹേ പ്രഭോ, എന്നിൽ ദയവുണ്ടായി അതിരഹസ്യങ്ങളായ ആ മഹാവാക്യങ്ങളെപ്പററി ഉപദേശിച്ചാലും.

12 ശ്രീസദാശിവ ഉവാച,
സാധു സാധു മഹാപ്രാജ്ഞ ശുക ജ്ഞാനനിധേ മുനേ
പ്രഷ്ടവ്യം തു ത്വയാ പൃഷ്ടം രഹസ്യം വേദഗർഭിതം.

13 രഹസ്യോപനിഷന്നാമ്നാ സഷഡംഗമിഹോച്യതേ
യസ്യ വിജ്ഞാനമാത്രേണ മോക്ഷഃ സാക്ഷാന്ന സംശയഃ.

14 അംഗഹീനാനി വാക്യാനി ഗുരുർനോപദിശേത്പുനഃ
സഷഡംഗാന്യുപദിശേൻമഹാവാക്യാനി കൃത്സ്നശഃ.

15 ചതുർണ്ണാമപി വേദാനാം യഥോപനിഷദഃ ശിരഃ
ഇയം രഹസ്യോപനിഷത്തഥോപനിഷദാം ശിരഃ.

16 രഹസ്യോപനിഷദ്ബ്രഹ്മ ധ്യാതം യേന വിപശ്ചിതാ
തീർത്ഥൈർമന്ത്രൈഃ ശ്രുതൈർജപൈസ്തസ്യകിം
പുണ്യഹേതുഭിഃ

17 വാക്യാർത്ഥസ്യ വിചാരേണ യദാപ്നോതി ശരച്ഛതം
ഏകവാരജപേനൈവ ഋഷ്യാദി ധ്യാനതശ്ചയത്.

സാരം :- ഭഗവാൻ ശങ്കരൻപറഞ്ഞു :- അല്ലയോ ജ്ഞാനനിധി യായ ശുകദേവ, അങ്ങ് യഥാർത്ഥത്തിൽ മേധാവിതന്നെയാണ്. വേദങ്ങളുടെ രഹസ്യമയവും, ജ്ഞാതവ്യവുമായ വിഷയങ്ങളെപ്പ റ്റിയാണല്ലോ ചോദിച്ചതു്. അതുകൊണ്ടു് അങ്ങേയ്ക്കായി രഹസ്യോ പനിഷത്തു് എന്ന പേരുള്ള ഈ നിഗൂഢതത്ത്വത്തെ ഷഡംഗന്യാസ സഹിതം വർണ്ണിക്കുന്നുണ്ടു്. ഇതിനെപ്പറ്റിയുള്ള അറിവുലഭിച്ചാൽ മോക്ഷം ലഭിക്കുമെന്നുള്ളകാര്യത്തിൽ സംശയമില്ല. ഗുരുമുഖേന അംഗ ഹീനങ്ങളായവാക്യങ്ങളാം ഉപദേശിക്കുവാൻ പാടില്ല എന്നുള്ള കാ ര്യം ശരിയാണു്. എല്ലാമഹാവാക്യങ്ങളെയും ഷഡംഗസഹിതം തന്നെ ഉപദേശിക്കണം. ചതുർവേദങ്ങളിലും ഉപനിഷദ്ഭാഗം സർവശ്രേഷ്ഠമാണെന്നുള്ളതുപോലെതന്നെ എല്ലാ ഉപനിഷത്തുകളിലും വച്ചു് ഈ രഹസ്യോപനിഷത്തു് ശ്രേഷ്ഠമാണു്. ഈ ഉപനിഷത്തിൽ വർണ്ണിച്ചിട്ടുള്ള ബ്രഹ്മത്തെപ്പററി ചിന്തിച്ചിട്ടുള്ള ഒരു ചിന്തകനു് പുണ്യത്തിനു കാരണഭൂതങ്ങളായ തീർത്ഥസ്നാനമോ, വേദപാഠാദി കളോ ജപാദികളോകൊണ്ടു് പ്രയോജനമൊന്നുമില്ല. നൂറുവർഷം മഹാവാക്യാർത്ഥങ്ങളെപ്പററി വിചിന്തനം ചെയ്താൽ കിട്ടുന്ന ഫലം, വാക്യങ്ങളുടെ മഹർഷ്യാദികളെ സ്മരിച്ചതുകൊണ്ടും, ചിന്തനാദി കളാം കൊണ്ടും ഒരു തവണ ജപിച്ചാൽ ലഭിക്കും.

ഓം. അസ്യശ്രീമഹാവാക്യമഹാമന്ത്രസ്യ ഹംസഋഷിഃ
അവ്യക്തഗായത്രീ ഛന്ദഃ പരമഹംസോദേവതാ ഹം
ബീജം, സഃ ശക്തിഃ, സോഅഹം, കീലകം, മമ പരമഹംസ
പ്രീത്യർത്ഥേ മഹാവാക്യജപേ വിനിയോഗഃ, സത്യം
ജ്ഞാനമനന്തം ബ്രഹ്മ അംഗുഷ്ഠാഭ്യാം നമഃ. നിത്യാനന്ദോ
ബ്രഹ്മ തർജ്ജനീഭ്യാം സ്വാഹാ. നിത്യാനന്ദമയം ബ്രഹ്മ

മദ്ധ്യമാഭ്യാം വഷട്, യോ വൈ ഭൂമാ അനാമികാഭ്യാം ഹും, യോ വൈ ഭൂമാധിപതിഃ കനിഷ്ഠികാഭ്യാം വൗഷട്, ഏകതമേവാദ്വിതീയം ബ്രഹ്മ കരതലകരപൃഷ്ഠാഭ്യാം ഫട് സത്യം ജ്ഞാനമനന്തം ബ്രഹ്മ ഹൃദയായനമഃ, നിത്യാനന്ദോ ബ്രഹ്മ ശിരസേ സ്വാഹാ. നിത്യാനന്ദമയം ബ്രഹ്മ ശിഖായൈ വഷട്. യോ വൈ ഭൂമാ കവചായ ഹും. യോ വൈ ഭൂമാധിപതിഃ നേത്രത്രയായ വൗഷട്. ഏകമേവാദ്വിതീയം ബ്രഹ്മ അസ്ത്രായ ഫട്, ഭൂർഭുവഃസുവരോമിതി ദിഗ് ബന്ധഃ.

ധ്യാനം

നിത്യാനന്ദം പരമസുഖദം കേവലം ജ്ഞാനമൂർത്തിം
ദ്വന്ദ്വാതീതം ഗഗനസദൃശം തത്ത്വമസ്യാദിലക്ഷ്യം
ഏകം നിത്യം വിമലമചലം സർവധീസാക്ഷിഭൂതം
ഭാവാതീതം ത്രിഗുണരഹിതം സദ്ഗുരും തം നമാമി.

അഥ മഹാവാക്യാനി ചത്വാരി. യഥാ-

1 ഓം പ്രജ്ഞാനംബ്രഹ്മ. 2. ഓം അഹം ബ്രഹ്മാസ്മി

3 ഓം തത്ത്വമസി. 4 ഓം അയമാത്മാ ബ്രഹ്മ.

തത്ത്വമസീത്യഭേദവാചകമിദം യേ ജപന്തി തേ ശിവസായുജ്യമുക്തിഭാജോ ഭവന്തി. തത്പദമഹാമന്ത്രസ്യ പരമഹംസഋഷീഃ, അവ്യക്തഗായത്രീ ഛന്ദഃ, പരമഹംസോ ദേവതാ, ഹം ബീജം സഃ ശക്തിഃ സോഽഹം കീലകം, മമ സായുജ്യമുക്ത്യർത്ഥേ ജപേ വിനിയോഗഃ തത്പുരുഷായ അംഗുഷ്ഠാഭ്യാം നമഃ. ഈശാനായ തർജ്ജനീഭ്യാം സ്വാഹാ, അഘോരായ മദ്ധ്യമാഭ്യാം വഷട്, സദ്യോജാതായ അനാമികാഭ്യാം ഹും വാമദേവായ കനിഷ്ഠികാഭ്യാം വൗഷട്, തത്പുരുഷേശാനാഘോരസദ്യോജാതവാമദേവേഭ്യോ നമഃ. കരതലകരപൃഷ്ഠാഭ്യാം ഫട്. ഏവം ഹൃദയാദിന്യാസഃ, ഭൂർഭുവഃ സുവരോമിതി ദിഗ്ബന്ധഃ.

ധ്യാനം

ജ്ഞാനം ജ്ഞേയം ജ്ഞാനഗമ്യാദതീതം
ശുദ്ധം ബുദ്ധം മുക്തമപ്യവ്യയം ച
സത്യം ജ്ഞാനം സച്ചിദാനന്ദരൂപം
ധ്യായേദേവം തന്മഹോ ഭ്രാജമാനം.

ത്വംപദമഹാമന്ത്രസ്യ വിഷ്ണുർഋഷിഃ ഗായത്രീഛന്ദഃ പരമാത്മാ ദേവതാ ഐം ബീജം, ക്ലീം, ശക്തിഃ സൗഃ കീലകം മമ മുക്ത്യർത്ഥേജപേ വിനിയോഗഃ വാസുദേവായ അംഗുഷ്ഠാഭ്യാം നമഃ, സങ്കർഷണായ തർജ്ജനീഭ്യാം സ്വാഹാ, പ്രദ്യുമ്നായ മദ്ധ്യമാഭ്യാം വഷട്, അനിരുദ്ധായ അനാമികാഭ്യാം ഹും, വാസുദേവായ കനിഷ്ഠികാഭ്യാം വൗഷട്, വാസുദേവസങ്കർഷണപ്രദ്യുമ്നാനിരുദ്ധേഭ്യഃ കരതലകരപൃഷ്ഠാഭ്യാം ഫട്, ഏവം ഹൃദയാദിന്യാസഃ. ഭൂർഭുവഃസുവരോമിതി ദിഗ്ബന്ധം.

ധ്യാനം

ജീവത്വം സർവഭൂതാനാം സർവത്രാഖണ്ഡവിഗ്രഹം
ചിത്താഹങ്കാരയന്താരം ജീവാഖ്യം ത്വംപദം ഭജേ.

അസിപദമഹാമന്ത്രസ്യ മന ഋഷിഃ, ഗായത്രീ ഛന്ദഃ അർദ്ധനാരീശ്വരോ ദേവതാ അവ്യക്താദിർബീജം, നൃസിംഹഃ ശക്തിഃ പരമാത്മാ കീലകം, ജീവബ്രഹ്മൈക്യാർത്ഥേ ജപേ വിനിയോഗഃ പൃഥ്വീബ്ദ്യണുകായ അംഗുഷ്ഠാഭ്യാം നമഃ അബ്ദ്യണുകായ തർജ്ജനീഭ്യാം സ്വാഹാ, തേജോബ്ദ്യണുകായ മദ്ധ്യമാഭ്യാം വഷട്, വായുബ്ദ്യണുകായ അനാമികാഭ്യാം ഹും, ആകാശബ്ദ്യണുകായ അനാമികാഭ്യാം വൗഷട്, പൃഥ്വിവ്യപ്തേജോവായ്വാകാശബ്ദ്യണുകേഭ്യഃ കരതലകരപൃഷ്ഠാഭ്യാം ഫട്. ഭൂർഭുവഃസുവരോമിതിദിഗ്ബന്ധഃ.

ധ്യാനം

ജീവോ ബ്രഹ്മേതി വാക്യാർത്ഥം യാവദസ്തി മനഃസ്ഥിതിഃ
ഐക്യം തത്ത്വം ലയേ കുർവൻധ്യായേദസിപദം സദാ.
ഏവം മഹാവാക്യഷഡംഗാന്യുക്താനി.

സാരം:– 1 "ഓം. പ്രജ്ഞാനം ബ്രഹ്മഃ" (ഐതരേയോപനിഷത്) 2 "ഓം. അഹം ബ്രഹ്മാസ്മി" (ബൃഹദാരണ്യകോപനിഷത്) 3 "ഓം. തത്ത്വമസി" (ഛാന്ദോഗ്യോപനിഷത്.) 4 'ഓം. അയമാത്മാബ്രഹ്മഃ' (മാണ്ഡൂക്യോപനിഷത്) ഇവയാണ് നാലു മഹാവാക്യങ്ങൾ.

ഇവയിൽ ഒന്നാമത്തെ മഹാവാക്യം അഭേദ പ്രതിപാദകമാണ്. അതു ജപിക്കുന്ന പുരുഷന്മാർ ഭഗവാൻെറ സായുജ്യമുക്തിയെ പ്രാപിക്കുന്നു.

അഥ രഹസ്യോപനിഷദ്വിഭാഗശോ വാക്യാർത്ഥശ്ലോകാഃ
പ്രോച്യന്തേ/ യേനേക്ഷതേ ശൃണോതീദം ജിഘ്രതി
വ്യാകരോതി ച, സ്വാദ്വസാദു വിജാനാതി തത് പ്രജ്ഞാന-
മുദീരിതം.| ചതുർമ്മുഖേന്ദ്രദേവേഷു മനുഷ്യാശ്വഗവാദിഷു
ചൈതന്യമേകം ബ്രഹ്മാതഃ പ്രജ്ഞാനം ബ്രഹ്മ മയ്യപി.

സാരം:– അനന്തരം രഹസ്യോപനിഷത്തിൻെറ വിഭാഗമനുസരിച്ച് മഹാവാക്യങ്ങളുടെ അർത്ഥവും, ധ്യാനശ്ലോകങ്ങളും പറയപ്പെടുന്നു. പ്രാണികൾ ഏതുമുഖേനയാണോ കാണുകയും, കേൾക്കുകയും, മണപ്പിക്കുകയും, സ്വാദും അസ്വാദും അറിയുകയും ചെയ്യുന്നതു് അതുപ്രജ്ഞാനമെന്നു പറയപ്പെടുന്നു. ബ്രഹ്മാവു്, ഇന്ദ്രൻ, ദേവന്മാർ, മനുഷ്യർ, അശ്വം, പശു മുതലായ മൃഗങ്ങൾ, എന്നിവയിലും മററു സകലപ്രാണികളിലും ഒരേ ഒരു ചൈതന്യസ്വരൂപമായ ബ്രഹ്മം തന്നെയാണു സ്ഥിതിചെയ്യുന്നതു്. ആ പ്രജ്ഞാനം ബ്രഹ്മം എന്നിലും സ്ഥിതിചെയ്യുന്നു.

3 പരിപൂർണ്ണഃ പരാത്മാസ്മിൻദേഹേ വിദ്യാധികാരിണി,
ബുദ്ധേഃ സാക്ഷിതയാ സ്ഥിത്വാ സ്ഫുരന്നഹമിതീര്യതേ.
4 സ്വതഃ പൂർണ്ണഃ പരാത്മാത്ര ബ്രഹ്മശബ്ദേന വർണ്ണിതഃ,
അസ്മീത്യൈക്യപരാമർശസ്തേന ബ്രഹ്മ ഭവാമ്യഹം.

സാരം:– ബ്രഹ്മവിദ്യാപ്രാപ്തിക്കധികാരി ഈ മനുഷ്യശരീരം തന്നെയാണ്. ഇതിൽ സാക്ഷിരൂപത്തിൽ സ്ഥിതിചെയ്യുന്ന പരമാ

ത്മാവുതന്നെയാണ് ബുദ്ധിയുടെ സ്ഫുരണമുണ്ടാകുമ്പോൾ അഹം എന്നുപറയപ്പെടുന്നതു്. പരിപൂർണ്ണനായ പരമാത്മാവുതന്നെയാണ് ഇവിടെ ബ്രഹ്മം എന്നു പറയപ്പെട്ടിരിക്കുന്നതു്. "അസ്മി" എന്ന ശബ്ദപ്രയോഗത്താൽ താനും ബ്രഹ്മവും ഒന്നാണെന്നുള്ള ബോധം ജനിക്കുന്നു. ഇങ്ങനെ ഞാൻ ബ്രഹ്മസ്വരൂപനാകുന്നു.

5 ഏകമേവാദ്വിതീയം സന്നാമരൂപവിവർജ്ജിതം
സൃഷ്ടേഃ പുരാധുനാപ്യസ്യ താദൃക്ത്വം തദിതീര്യതേ.

6 ശ്രോതുർദ്ദേഹേന്ദ്രിയാതീതം വസ്ത്വത്ര ത്വം‌പദേരിതം
ഏകതാ ഗ്രാഹ്യതേഽസീതി തദൈക്യമനുഭൂയതാം.

7 സ്വപ്രകാശാപരോക്ഷത്വമയമിത്യുക്തിതോ മതം
അഹംകാരാദിദേഹാന്തം പ്രത്യഗാത്മേതി ഗീയതേ.

8 ദൃശ്യമാനസ്യ സർവ്വസ്യ ജഗതസ്തത്ത്വമീര്യതേ
ബ്രഹ്മശബ്ദേന തദ്ബ്രഹ്മ സ്വപ്രകാശാത്മരൂപകം.

**സാരം:**— സൃഷ്ടിക്കുമുമ്പു് ദ്വൈതഭാവനാശൂന്യവും, നാമരൂപരഹിതവുമായ സത്ത ഉണ്ടായിരുന്നു. ആ "സത്ത" ഇപ്പോഴും സ്ഥിതിചെയ്യുന്നു. ആ ബ്രഹ്മം 'തത്' എന്ന പദത്താൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. ഉപദേശം കേൾക്കുന്ന ശിഷ്യന്റെ ഇന്ദ്രിയാതീതമെന്നു തോന്നുന്ന ശരീരം തന്നെയാണ് 'ത്വം' എന്ന പദത്താൽ പറയപ്പെട്ടിരിക്കുന്നതു്. അസി എന്നപദം കൊണ്ടു് തത്, ത്വം എന്നിരണ്ടുപദങ്ങളുടെയും, വാച്യാർത്ഥമായ ജീവന്റെയും, ബ്രഹ്മത്തിന്റെയും ഏകത്വത്തെദ്യോതിപ്പിക്കുന്നു. ആ ഏകത്വം അനുഭവൈകവേദ്യമാകണം.

അയം മുഖേന സ്വയം പ്രകാശിതമായ രൂപത്തെ വർണ്ണിച്ചിരിക്കുകയാണ്. അഹംകാരം മുതൽ ശരീരം വരെയുള്ള ഏതൊന്നാണോ അതാണ് പ്രത്യാഗാത്മാ. ഈ സമസ്തദൃശ്യപ്രപഞ്ചത്തിലും കാണപ്പെടുന്ന വ്യാപകമായ തത്ത്വം തന്നെയാണ് ബ്രഹ്മം. അതുതന്നെയാണ് സ്വയം പ്രകാശവും, ആത്മരൂപവും.

9 അനാത്മദൃഷ്ടേരവിവേകനിദ്രാ
മഹം മമ സ്വപ്നഗതിം ഗതോഽഹം
സ്വരൂപസൂര്യേഽഭ്യുദിതേ സ്ഫുടോക്തേർ
ഗുരോർമഹാവാക്യപദൈഃ പ്രബുദ്ധഃ.

സാരം:— അനാത്മവസ്തുവിൽ ആത്മബുദ്ധി ഉണ്ടായതുകൊണ്ട്, ഞാൻ അജ്ഞാനാന്ധകാരത്തിൽപതിച്ച് ഞാനെന്നും, എന്റെതെന്നുമുള്ള മോഹാത്മകസ്ഥിതിയിൽ എത്തിക്കഴിഞ്ഞിരിക്കുന്നു. ഗുരുദേവനിൽനിന്നും എനിക്കു ലഭിച്ച മഹാവാക്യോപദേശത്താൽ, ആത്മസ്വരൂപമാകുന്ന സൂര്യന്റെ ആവിർഭാവത്താൽ എന്റെ നിദ്രയ്ക്കു ഭംഗം സംഭവിച്ചിരിക്കുന്നു.

10 വാച്യം ലക്ഷ്യമിതി ദ്വിധാർത്ഥസരണീ
　　　　വാച്യസ്യ ഹി ത്വംപദേ
വാച്യം ഭൗതികമിന്ദ്രിയാദിരപി
　　　　യല്ലക്ഷ്യം ത്വമർത്ഥശ്ച സഃ
വാച്യം തത്പദമീശതാകൃതമതിർലക്ഷ്യം
　　　　തു സച്ചിത്സുഖാ—
നന്ദബ്രഹ്മ തദർത്ഥ ഏഷ ച തയോ
　　　　രൈക്യം ത്വസീദം പദം.

11 ത്വമിതി തദിതി കാര്യേ കാരണേ സത്യുപാധൗ
ദ്വിതയമിതരഥൈകം സച്ചിദാനന്ദരൂപം
ഉഭയവചനഹേതു ദേശകാലൗ ച ഹിത്വാ
ജഗതി ഭവതി സോഽയം ദേവദത്തോ യഥൈകഃ.

12 കാര്യോപാധിരയം ജീവഃ കാരണോപാധിരീശ്വരഃ
കാര്യകാരണതാം ഹിത്വാ പൂർണ്ണബോധോഽവശിഷ്യതേ.

സരാം:— മഹാവാക്യാർത്ഥജ്ഞാനംകൊണ്ട് വാച്യത്തെയും, ലക്ഷ്യത്തെയും അനുസരിക്കണം. വാച്യാനുസരണം ഇന്ദ്രിയാദികളും "ത്വം" എന്നതിന്റെ വാച്യമാകുന്നു. എന്നാൽ ഇന്ദ്രിയങ്ങൾക്കും അതീതമായിരിക്കുന്ന വിശുദ്ധചൈതന്യം തന്നെയാണ് ലക്ഷ്യാർത്ഥം. ഇപ്രകാരം, തത് എന്നവാച്യം, സർവ്വജ്ഞാത്മകത്വം, ഈശ്വരത്വം എന്നീ ഗുണവൈശിഷ്ട്യങ്ങളോടുകൂടിയ പരമാത്മാവും ലക്ഷ്യാർത്ഥം സച്ചിദാനന്ദമയമായ ബ്രഹ്മവുമാകുന്നു. അതുകൊണ്ട് ഇവിടെ അസി എന്ന പദംകൊണ്ട് രണ്ടുപദങ്ങളുടെയും ലക്ഷ്യാർത്ഥം മുഖേന ജീവാത്മപരമാത്മാക്കളുടെ ഏകീഭാവത്തെ പ്രതിപാദിച്ചിരിക്കുകയാണ്. കാര്യകാരണരൂപങ്ങളായ ഉപാധികൾ കൊണ്ടുതന്നെ "ത്വം, തത്"എന്നിവതമ്മിൽ ഭേദമുണ്ട്. ഉപാധിരഹിതമായിക്കഴിഞ്ഞാൽ

പിന്നെ രണ്ടും ഒരേഒരു സച്ചിദാനന്ദംതന്നെയാണ്. പ്രപഞ്ചത്തിലും, ഇതു അതുതന്നെയാണ്. ഇതിൽനിന്നും 'ഇതും, അതും' എന്ന രണ്ടിനെ മാററിയാൽ അന്തരരഹിതമായ ഒന്നുതന്നെയാണവശേഷിക്കുന്നതു്. ഈ ജീവൻ കാര്യോപാധിയുക്തനും, ബ്രഹ്മം കാരണോപാധിസഹിതനും ആകുന്നു. ഈ കാര്യകാരണോപാധികളെ പരിത്യജിച്ചാൽ ജ്ഞാനസ്വരൂപംതന്നെയാണവശേഷിക്കുന്നതു്.

13 ശ്രവണം തു ഗുരോഃ പൂർവ്വം മനനം തദനന്തരം
നിദിദ്ധ്യാസനമിത്യേതത് പൂർണ്ണബോധസ്യ കാരണം.

14 അന്യവിദ്യാപരിജ്ഞാനമവശ്യം നശ്വരം ഭവേത്
ബ്രഹ്മവിദ്യാപരിജ്ഞാനം ബ്രഹ്മപ്രാപ്തികരം സ്ഥിതം.

15 മഹാവാക്യാന്യുപദിശേത് സഷഡംഗാനി ദേശികഃ
കേവലം നഹി വാക്യാനി ബ്രഹ്മണോ വചനം യഥാ.

സാരം:—ആദ്യമായി ഗുരുമുഖത്തിൽനിന്നും ശ്രവിച്ചാൽ മാത്രമേ ജ്ഞാനം പൂർണ്ണജ്ഞാനമാകുകയുള്ളു. ഗുരുമുഖത്തിൽനിന്നും കേട്ടതിനുശേഷം മനനവും, നിദിദ്ധ്യാസനവും ചെയ്യണം. എത്രതന്നെ നല്ലപോലെ അഭ്യസിച്ചാലും മററു വിദ്യകളിൽ നിന്നും ലഭിക്കുന്ന ജ്ഞാനം തീർച്ചയായും നശ്വരമാണ്. എന്നാൽ ബ്രഹ്മവിദ്യാപരിജ്ഞാനം സ്ഥിരവും, ബ്രഹ്മപ്രാപ്തികരവുമാകുന്നു. ആചാര്യൻ തന്റെ ശിഷ്യനു് മഹാവാക്യങ്ങൾ മാത്രം ഉപദേശിക്കരുതെന്നു് ബ്രഹ്മാവു് അനുശാസിച്ചിട്ടുണ്ടു്.

ഈശ്വര ഉവാച,

16 ഏവമുക്ത്വാ മുനിശ്രേഷ്ഠ രഹസ്യോപനിഷച്ഛുക
മയാ പിത്രാനുനീതേന വ്യാസേന ബ്രഹ്മവാദിനാ.

17 തതോ ബ്രഹ്മോപദിഷ്ടം വൈ സച്ചിദാനന്ദലക്ഷണം
ജീവന്മുക്തഃ സദാ ധ്യായന്നിത്യസ്ത്വം വിഹരിഷ്യസി.

18 യോ വേദാദൗ സ്വരഃ പ്രോക്തോ വേദാന്തേ ച പ്രതിഷ്ഠിതഃ
തസ്യ പ്രകൃതിലീനസ്യ യഃ പരഃ സ മഹേശ്വരഃ

സാരം:— ഭഗവാൻ ശങ്കരൻ പറഞ്ഞു:—ഹേ ശുകദേവ, അങ്ങയുടെ പിതാവായ വേദവ്യാസൻ ബ്രഹ്മജ്ഞാനിയാകുന്നു. അദ്ദേഹത്തിൽ പ്രീതനായിട്ടാണു് ഞാൻ അങ്ങയ്ക്കു് ഈ രഹസ്യോപനിഷത്തു് ഉപദേശിച്ചതന്നതു്. ഇതിൽ വർണ്ണിക്കപ്പെട്ടിരിക്കുന്നതു് സച്ചി

ദാനന്ദസ്വരൂപമായ ബ്രഹ്മം തന്നെയാണ്. അങ്ങ് ആ ബ്രഹ്മത്തെ നിത്യവും ധ്യാനിച്ച് ജീവന്മുക്തനായിഭവിച്ചാലും. വേദത്തിന്റെ ആരംഭത്തിൽ ഉച്ചരിക്കപ്പെടുന്നതും, വേദാന്തത്തിൽ പ്രതിഷ്ഠിതവുമായ ഓംകാരസ്വരൂപമായ സ്വരം അതിന്റെ പ്രകൃതിയിൽ താദാത്മ്യം പ്രാപിച്ചതിനുശേഷം, അതിനും അതീതനായിരിക്കുന്നതാരാണോ അതാണ് മഹിമാമയനായ പരമേശ്വരൻ.

19 ഉപദിഷ്ടഃ ശിവേനേതി ജഗത്തന്മയതാം ഗതഃ
ഉത്ഥായ പ്രണിപത്യേശം ത്യക്താശേഷപരിഗ്രഹഃ.
20 പരബ്രഹ്മപയോരാശൗ പ്ലവന്നിവയയൗ തദാ
പ്രവ്രജന്തം തമാലോക്യ കൃഷ്ണദ്വൈപായനോ മുനിഃ.
21 അനുവ്രജന്നാജുഹാവ പുത്രവിശ്ലേഷകാതരഃ
പ്രതിനേദുസ്തദാ സർവേ ജഗത് സ്ഥാവരജംഗമാഃ.
22 തച്ഛ്രുത്വാ സകലാകാരം വ്യാസഃ സത്യവതീസുതഃ
പുത്രേണ സഹിതഃ പ്രീത്യാ പരാനന്ദമുപേയിവാൻ.

സാരം:- ഭഗവാൻ ശങ്കരന്റെ ഈ ഉപദേശം കേട്ട് ശ്രീ ശുകദേവൻ സമസ്തവിശ്വത്തിലും തന്മയനായിത്തീർന്നു. അനന്തരം എഴുന്നേററ് ഭഗവാനെ പ്രണമിച്ച് സർവ്വപരിഗ്രഹങ്ങളെയും ത്യജിച്ച്, പരബ്രഹ്മമാം ബുധിയിൽ നീന്തിയതുപോലെ ആനന്ദനിമഗ്നനായി അവിടെ നിന്നും പുറപ്പെട്ടു. അതുകണ്ടിട്ട് ശ്രീവേദവ്യാസൻ പുത്രവിരഹകാതരനായി പുത്രന്റെ പേർ വിളിച്ചുകൊണ്ട് അദ്ദേഹത്തെ അനുഗമിച്ചു. ആ അവസരത്തിൽ അദ്ദേഹത്തിന്റെ വിളിക്ക് പ്രത്യുത്തരം കൊടുത്തതു് പ്രപഞ്ചത്തിലെ സമ്പൂർണ്ണജഡചേതനപദാർത്ഥങ്ങളായിരുന്നു. അതുകേട്ടപ്പോൾ സ്വപുത്രൻ സമ്പൂർണ്ണമായും വിശ്വമയനാണെന്നുകാണുകയും വ്യാസഭഗവാനും ശുകദേവനെപ്പോലെ സന്തുഷ്ടനായി പരമാനന്ദത്തെ പ്രാപിക്കുകയും ചെയ്തു.

23 യോ രഹസ്യോപനിഷദമധീതേ ഗുർവനുഗ്രഹാത്
സർവ്വപാപവിനിർമ്മുക്തഃ സാക്ഷാത് കൈവല്യമശ്നുതേ
സാക്ഷാത് കൈവല്യമശ്നുത ഇത്യുപനിഷത്.

സാരം:- ഗുരുവിന്റെ അനുഗ്രഹത്താൽ ഈ രഹസ്യോപനിഷത്തു് അദ്ധ്യയനം ചെയ്യുന്നവൻ സർവ്വപാപവിമുക്തനായിത്തീർന്ന് കൈവല്യം പ്രാപിക്കുന്നു.

ശുകരഹസ്യോപനിഷത് സമാപ്തം

# പരമഹംസോപനിഷത്

## ശാന്തിപാഠം

ഓം. പൂർണ്ണമദഃ പൂർണ്ണമിദം. പൂർണ്ണാത് പൂർണ്ണമുദച്യതേ.
പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവശിഷ്യതേ.
ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

സാരം:— ഇതു പൂർണ്ണമാകുന്നു. അതു പൂർണ്ണമാകുന്നു. പൂർണ്ണത്തിൽ നിന്നും പൂർണ്ണമുണ്ടാകുന്നു. പൂർണ്ണത്തിൽ നിന്നു പൂർണ്ണത്തെ എടുത്താലും പൂർണ്ണം തന്നെ അവശേഷിക്കുന്നു. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

ഹരിഃ ഓം. അഥ യോഗിനാം പരമഹംസാനാം കോഽയം മാർഗ്ഗസ്തേഷാം കാ സ്ഥിതിരിതി നാരദോ ഭഗവന്തമുപഗത്യോവാച തം ഭഗവാനാഹ യോഽയം പരമഹംസമാർഗ്ഗോ ലോകേ ദുർല്ലഭതരോ ന തു ബാഹുല്യോ യദ്യേകോ ഭവതി സ ഏവ നിത്യപൂതസ്ഥഃ സ ഏവ വേദപുരുഷ ഇതി വിദുഷോ മന്യന്തേ മഹാപുരുഷോ യച്ചിത്തം തത്സർവദാ മയ്യേവാവതിഷ്ഠതേ തസ്മാദഹം ച തസ്മിന്നേവാവസ്ഥീയതേ അസൗ സ്വപുത്രമിത്രകളത്രബന്ധ്വാദീൻശിഖായജ്ഞോപവീതേ സ്വാദ്ധ്യായം ച സർവകർമ്മാണി സന്ന്യസ്യായം ബ്രഹ്മാണ്ഡം ച ഹിത്വാ കൗപീനം ദണ്ഡമാച്ഛാദനം ച സ്വശരീരോപഭോഗാർത്ഥായ ച ലോകസ്യോപകാരാർത്ഥായ ച പരിഗ്രഹേത്. തച്ച ന മുഖ്യോഽസ്തി കോഽയം മുഖ്യ ഇതി ചേദയം മുഖ്യഃ.

സാരം:—ഓം. ഒരിക്കൽ നാരദമുനി ബ്രഹ്മാവിനെ സമീപിച്ച് ഇപ്രകാരം പറഞ്ഞു. ഭഗവാനെ, യോഗിമാരിൽ പരമഹംസദീക്ഷ സ്വീകരിച്ചിട്ടുള്ളവൻെറ മാർഗ്ഗം ഏതാണ്? അവൻെറ സ്ഥിതി എന്താണ്? ഇതുകേട്ട് ഭഗവാൻ ബ്രഹ്മാവ് പറഞ്ഞു:—പരമഹംസമാർഗ്ഗം പ്രപഞ്ചത്തിൽ അത്യന്തം ദുർല്ലഭവും, കഠിനവുമാകുന്നു. അതുകൊണ്ട് അവർ സംഖ്യയിൽ അധികമില്ല. പരമഹംസന്മാരായ സന്ന്യാസിമാർ ഒന്നോ രണ്ടോ മാത്രമേ കാണുകയുള്ളു. അവർ സദാ കൂടസ്ഥഭാവത്തിൽ സ്ഥിതിചെയ്യുന്നു. ഇങ്ങനെയുള്ള പരമഹംസന്മാർ

തന്നെയാണ് വേദപുരുഷന്മാർ. ഇതു് വിദ്വത്സമ്മതമാണ്. ഇപ്ര കാരമുള്ള മഹാപുരുഷന്മാരുടെ ചിത്തം സദാ എന്നിൽതന്നെ ലയിച്ചിരിക്കുന്നു. ഞാൻ അവരിലും സ്ഥിതിചെയ്യുന്നു. സന്ന്യാസം സ്വീകരിക്കുന്നവൻ പുത്രമിത്രകളത്രബാന്ധവാദികളെയും, കുടുമ പൂണുൽ വേദപാഠം എല്ലാ വിധത്തിലുമുള്ള നൈഷ്ഠികകർമ്മങ്ങൾ എന്നിവയേയും, സമസ്ത ബ്രഹ്മാണ്ഡത്തെയും ഉപേക്ഷിച്ചു്, കൗപീനം, ദണ്ഡം, പുതപ്പു്, എന്നിവ സ്വശരീരരക്ഷയ്ക്കുവേണ്ടിയും, ലോകനന്മയ്ക്കുവേണ്ടിയും ധരിക്കുന്നു. അതും മുഖ്യമല്ല. പിന്നെ മുഖ്യ ദീക്ഷ ഏതാണ്?

2 ന ദണ്ഡം ന ശിഖാം ന യജ്ഞോപവീതം ന ചാച്ഛാദനം
ചരതി പരമഹംസോ ന ശീതം ന ചോഷ്ണം ന സുഖം
ന ദുഃഖം ന മാനാവമാനേ ച ഷഡൂർമ്മിവർജ്ജം നിന്ദാ-
ഗർവമത്സരദംഭദർപ്പേച്ഛാദ്വേഷസുഖദുഃഖകാമക്രോധ
ലോഭമോഹഹർഷാസൂയാഹംകാരാദീംശ്ച ഹിത്വാ
സ്വവപുഃ കുണപമിവ ദൃശ്യതേ യതസ്തദ്വപുരപദ്ധ്വസ്തം
സംശയ വിപരീത മിഥ്യാജ്ഞാനാനാം യോ ഹേതുസ്തേന
നിത്യനിവൃത്തസ്തന്നിത്യബോധസ്തത്സ്വയമേവാവസ്ഥി-
തിസ്തം ശാന്തമചലമദ്വയാനന്ദവിജ്ഞാനഘന ഏവാസ്മി
തദേവ മമ പരമധാമ തദേവ ശിഖാ ച തദേവോപവീതം
ച പരമാത്മാത്മനോരേകത്വജ്ഞാനേന തയോർഭേദ
ഏവ വിഭഗ്നഃ സാ സന്ധ്യാ.

സാരം:- പരമഹംസന്റെ മുഖ്യദീക്ഷ ഇപ്രകാരമാണ്. അവൻ ദണ്ഡമോ ശിഖയോ യജ്ഞോപവീതമോ, യാതൊരു വിധമായവസ്ത്രമോ സ്വീകരിക്കുവാൻപാടില്ല. അവൻ ശീതോഷ്ണസുഖദുഃഖമാനാവമാനാദിമനുഷ്യപീഡകൾ ഒന്നുമില്ലാത്തവനായിരിക്കണം. അവൻ നിന്ദ, ഗർവ്വം, മത്സരം, ദംഭം, ദർപ്പം, ഇച്ഛ, ദ്വേഷം, സുഖം, ദുഃഖം, കാമം, ക്രോധം, ലോഭം, മോഹം, ഹർഷം, അസൂയ, അഹംകാരം എന്നിവയുമായി യാതൊരു ബന്ധവുമില്ലാത്തവനായിരിക്കുന്നു. അവൻ സ്വശരീരത്തെ ശവത്തെപ്പോലെ കരുതുന്നു. അവന്റെ സംശയവും, മിഥ്യാജ്ഞാനവും പരിപൂർണ്ണമായും നശിക്കുന്നു. അവൻ സത്യജ്ഞാനസ്വരൂപനായിത്തീരുന്നു. പ്രപഞ്ചത്തിലെ ഒരു വസ്തുവിനെയും ആശ്രയിക്കാതെ അവൻ ത്മആസ്വരൂപത്തിൽ സ്ഥിതിചെയ്യുന്നു. ഞാൻ

ശാന്തനം, അചഞ്ചലനം, അദ്വയാനന്ദനം, വിജ്ഞാനഘനസ്വരൂപനമാകുന്നു—എന്നു് അവൻ കരുതുന്നു. ഈ സ്വരൂപം തന്നെയാണു് എൻെറ പരമധാമവും, ശിഖയും, യജ്ഞോപവീതവും, സർവസ്വവും. അവൻ പരമാത്മാവിനെയും, ആത്മാവിനെയും, സമഭാവനയോടു കൂടി വീക്ഷിക്കുന്നു. ഇവയെ അവൻ ഏകദൃഷ്ട്യാ വീക്ഷിക്കുന്നു. ഇതു തന്നെയാണു് അവൻെറ താദാത്മ്യഭാവം.

3 സർവാൻകാമാൻപരിത്യജ്യ അദ്വൈതേ പരമസ്ഥിതിഃ
ജ്ഞാനദണ്ഡോ ധൃതോ യേന ഏകദണ്ഡീ സ ഉച്യതേ
കാഷ്ഠദണ്ഡോ ധൃതോ യേന സർവാശീ ജ്ഞാനവർജ്ജിതഃ
തിതിക്ഷാ ജ്ഞാനവൈരാഗ്യശമാദിഗുണവർജ്ജിതഃ
ഭിക്ഷാമാത്രേണ യോ ജീവേത്സ പാപീ യതിവൃത്തിഹാ.
സ യാതി നരകാൻഘോരാൻമഹാരൗരവസംജ്ഞകാൻ.

**സാരം:—**അവൻ സർവകാമനകളെയും ത്യജിച്ചു് അദ്വൈതമായ പരബ്രഹ്മസ്വരൂപത്തിൽ സ്ഥിതി ചെയ്യുന്നു. ജ്ഞാനദണ്ഡധരനായതുകൊണ്ടു് അയാളെ 'ദണ്ഡി' എന്നു പറയുന്നു. എന്നാൽ മരംകൊണ്ടുള്ള വടിയും ധരിച്ചു് സർവവിധങ്ങളായ ആശകളെയും, മനസ്സിൽ നിറച്ചു്, ജ്ഞാനശൂന്യനായി, ക്ഷമ, ജ്ഞാനം, വൈരാഗ്യം എന്നീ ഗുണങ്ങളൊന്നുമില്ലാത്തവനായി, ഭിക്ഷാടനം കൊണ്ടു് ജീവിക്കാമെന്നുള്ള ഉദ്ദേശ്യത്തോടുകൂടിയിരിക്കുന്ന പാപി സന്ന്യാസത്തെ നശിപ്പിക്കുകയാണു് ചെയ്യുന്നതു്. ഇങ്ങനെയുള്ള സന്ന്യാസിനാമധാരിയായ പാപി ഘോരമായ രൗരവനരകത്തിൽ പതിക്കുന്നു.

4 ഇദമന്തരം ജ്ഞാത്വാ സ പരമഹംസ ആശാംബരോ ന
നമസ്കാരോ ന സ്വധാകരോ ന നിന്ദാ ന സ്തുതിര്യാദൃ-
ച്ഛികോ ഭവേദ്ഭിക്ഷുഃ നാവാഹനം ന വിസർജ്ജനം ന
മന്ത്രം ന ധ്യാനം നോപാസനം ച ന ലക്ഷ്യം
നാലക്ഷ്യം ന പൃഥങ്നാപൃഥഗഹം ന ന ത്വം ന സർവം
ചാനികേതസ്ഥിതിരേവ ഭിക്ഷുഃ സൗവർണ്ണാദീനാം
നൈവ പരിഗ്രഹേന്ന ലോകം നാവലോകം ച ചാബാധകഃ
ക ഇതി ചേദ്ബാധകോഽസ്ത്യേവ യസ്മാദ് ഭിക്ഷുർ-
ഹിരണ്യം രസേന ദൃഷ്ടം ച സ ബ്രഹ്മഹാ ഭവേദ്യസ്മാദ്
ഭിക്ഷുർഹിരണ്യം രസേന സ്പൃഷ്ടം ചേത്സ പൗൽകസോ

ഭവേദ്യസ്മാദ്ഭിക്ഷുർഹിരണ്യം രസേന ഗ്രാഹ്യം ച സ ആത്മഹാ ഭവേത്തസ്മാദ്ഭിക്ഷുർഹിരണ്യം രസേന ന ദൃഷ്ടം ച സ്പൃഷ്ടം ച ന ഗ്രാഹ്യം ച, സർവ്വേ കാമാ മനോഗതാ വ്യാവർത്തന്തേ ദുഃഖേ നോദ്വിഗ്നഃ സുഖേ ന സ്പൃഹാ ത്യാഗോ രാഗേ സർവ്വത്ര ശുഭാശുഭയോരനഭി സ്നേഹോ ന ദ്വേഷ്ടി ന മോദം ച, സർവ്വേഷാമിന്ദ്രിയാണാം ഗതിരുപരമതേ യ ആത്മന്യേവാവസ്ഥീയതേ. യത്പൂർണ്ണാനന്ദൈകബോധസ്തദ്ബ്രഹ്മൈവാഹമസ്മീതി കൃതകൃത്യോ ഭവതി കൃതകൃത്യോ ഭവതി.

സാരം:— ഈ അന്തരം നല്ലവണ്ണം ഗ്രഹിച്ചിട്ടുള്ളവന്ന് ആകാശം തന്നെയാണ് വസ്ത്രം. അവൻ നമസ്കാരത്തെപ്പററിയൊ, സ്വന്തം*(സ്വധാകാരം) പ്രകൃതിയെപ്പററിയൊ, നിന്ദാസ്തുതികളെപ്പററിയൊ ശ്രദ്ധിക്കുന്നില്ല. സ്വേച്ഛാനുസരണം സഞ്ചരിച്ച് അവൻ ഭിക്ഷുവായിത്തീരുന്നു. അവന്ന് ആവാഹനമൊ വിസർജ്ജനമൊ മന്ത്രമൊ ഒന്നുമില്ല. അവൻ വിഭിന്നഭാവത്തെയൊ സമാനഭാവത്തെയൊ, സത്യഭാവത്തെയൊ സർവ്വഭാവത്തെയൊ സ്വീകരിക്കുന്നില്ല. അവന്ന് നിവസിക്കുവാൻ നിശ്ചിതമായ ഭവനാദികളില്ല. അവൻെറ ബുദ്ധി അസന്ദിഗ്ദ്ധമായിത്തന്നെ സുസ്ഥിരമായിരിക്കുന്നു. ഇപ്രകാരമുള്ള പരമഹംസന്മാർക്കു സുവർണ്ണാദികൾ സംഭരിച്ചതുകൊണ്ട് എന്താണു പ്രയോജനം? അതായതു് യാതൊരു പ്രയോജനവുമില്ല. അവന്ന് യാതൊരു വസ്തുവും, ആകർഷകമായിട്ടൊ ദർശനീയമായിട്ടൊ തോന്നുകയില്ല. അവനു പിന്നെ ഏതു വസ്തുവാണ് പ്രതിബന്ധകാരിയായി നിൽക്കുന്നതു്? പരമഹംസനായിത്തീർന്നതിനുശേഷം അവൻ സ്വർണ്ണത്തോടു പ്രതിപത്തികാണിച്ചാൽ അവൻ ബ്രഹ്മഹത്യയ്ക്കുതുല്യമായ പാപത്തിന്നധികാരിയായിത്തീരുന്നു. സ്വർണ്ണത്തോടു സ്നേഹം കാണിക്കുന്ന ഭിക്ഷു, ചണ്ഡാലനേക്കാളും അധമനാണെന്നുമനസ്സിലാക്കണം. സ്വർണ്ണത്താൽ ആകൃഷ്ടനാകുന്ന യോഗി ആത്മഘാതിയാകുന്നു. അതുകൊണ്ട് പരമഹംസൻ സ്വർണ്ണ (ധനം)ത്തെ പ്രതിപത്തിയോടുകൂടി നോക്കുകയോ

---

* പിതൃഭ്യഃസ്വധാ—പിതൃക്കൾക്ക് പിണ്ഡം വയ്ക്കുമ്പോൾ ഉച്ചരിക്കുന്ന ശബ്ദം.

അതിനെ സ്പർശിക്കുകയൊ ചെയ്യരുതു്. ഇപ്രകാരമുള്ള സന്യാസിയുടെ മനോഭിലാഷങ്ങളെല്ലാം അവസാനിക്കുന്നു. അവൻ ദുഃഖത്താൽ ഭയപ്പെടുന്നില്ല. അവനു സുഖേച്ഛയുമില്ല. അവൻ രാഗത്തെ വെടിഞ്ഞു ശുഭാശുഭചിന്തയിൽ താത്പര്യമില്ലാത്തവനായിത്തീരുന്നു. അവൻ ആരോടും ദ്വേഷം ഭാവിക്കുകയോ ഹർഷാതിരേകത്താൽ തുള്ളിച്ചാടുകയൊ ചെയ്യുന്നില്ല. അവൻെറ സവേന്ദ്രിയങ്ങളും ശമഭാവത്തെ പ്രാപിക്കുന്നു. അവൻ അവൻെറ ആത്മാവിൽതന്നെ സ്ഥിതി ചെയ്യുന്നു. 'ഞാൻ പൂർണ്ണാനന്ദസ്വരൂപനാണെന്നും, അദ്വിതീയബ്രഹ്മമാണെന്നും,' അവൻ ഭാവിക്കുന്നു. അതുകൊണ്ടു് അവൻ കൃതകൃത്യനായിത്തീരുന്നു. അവൻ കൃതകൃത്യനായിത്തീരുന്നു.

പരമഹംസോപനിഷത് സമാപ്തം

# മന്ത്രികോപനിഷത്

## ശാന്തിപാഠം

ഓം. പൂർണ്ണമദഃപൂർണ്ണമിദം പൂർണ്ണാത്പൂർണ്ണമുദച്യതേ.
പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവശിഷ്യതേ.
ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

സാരം:— പ്രണവരൂപമായ ആ പരബ്രഹ്മം സർവ്വവിധത്തിലും പൂർണ്ണമാകുന്നു. പൂർണ്ണമായ അതിൽ നിന്നുമാണു് ഈ പൂർണ്ണം അഭിവ്യക്തമായിട്ടുള്ളതു്. പൂർണ്ണത്തിൽ നിന്നും പൂർണ്ണത്തെ എടുത്താൽ പൂർണ്ണം തന്നെ അവശേഷിക്കുന്നു. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

1 ഓം. അഷ്ടപാദം ശുചിം ഹംസം ത്രിസൂത്രമണുമവ്യയം,
ത്രിവർത്മാനം തേജസോഽഹം സർവ്വതഃ പശ്യന്ന പശ്യതി.

സാരം:— ഓം. അഷ്ടപാദങ്ങളോടുകൂടിയവനും, ഉജ്ജ്വലസ്വരൂപിയും, ത്രിസൂത്രസഹിതനും, സൂക്ഷ്മനും, അവിനാശിയും, ത്രിമാർഗ്ഗയുക്തനും, സോഽഹം (അതുഞാനാകുന്നു) എന്ന തേജോരൂപിയും, സുപ്രകാശിതനുമായ ആത്മാവിനെ മനുഷ്യൻ സർവ്വത്ര അനുഭവിക്കുന്നു എങ്കിലും അതിനെ കാണുന്നില്ല.

2 ഭൂതസമ്മോഹനേ കാലേ ഭിന്നേ തമസി വൈഖരേ
അന്തഃ പശ്യന്തി സത്വസ്ഥാ നിർഗ്ഗുണം ഗുണഗഹ്വരേ.

സാരം:— ആ ആത്മാവു് നിർഗ്ഗുണമാണെങ്കിലും, ഗുണമാകുന്ന ഗുഹയിൽ പ്രതിഷ്ഠിതമായിരിക്കുന്നു. അതുകൊണ്ടു് പ്രാണികളെ മോഹിപ്പിക്കുന്ന കരാളമായ ഘോരാന്ധകാരം നഷ്ടമാകുമ്പോൾ, സത്വഗുണത്തിൽ തന്നെ സുസ്ഥിരന്മാരായിരിക്കുന്ന പുരുഷന്മാർ അതിനെ അന്തഃകരണത്തിൽ ദർശിക്കുന്നു.

3 അശക്യഃ സോഽന്യഥാ ദ്രഷ്ടും ധ്യായമാനഃ കുമാരകൈഃ
വികാരജനനീമജ്ഞാമഷ്ടരൂപാമജാം ധ്രുവാം.

സാരം:— മറെറാരു വിധത്തിൽ ധ്യാനിച്ചാൽ അജ്ഞാനികൾക്കു് അതിനെ കാണുവാൻ സാദ്ധ്യമല്ല. ആ അവസ്ഥയിൽ വികാര

ജനനിയും, അജ്ഞയും, അഷ്ടരൂപിണിയും, ജന്മമില്ലാത്തവളും, അചഞ്ചലയുമായ മായയെയാണ് അവർ ധ്യാനിക്കുന്നത് (സ്വരൂപധ്യാനത്തെ സൂചിപ്പിക്കുന്നു.)

4 ധ്യായതേഽധ്യാസിതാ തേന തന്യതേ പ്രേര്യതേ പുനഃ
സൂയതേ പുരുഷാർത്ഥം ച തേനൈവാധിഷ്ഠിതം ജഗത്.

5 ഗൗരനാദ്യന്തവതീ സാ ജനിത്രീ ഭൂതഭാവിനീ
സിതാസിതാ ച രക്താ ച സർവ്വകാമദുഘാ വിഭോഃ.

സാരം:– ഈ മായ അധ്യാസം കൊണ്ടാണ് അറിയപ്പെടുന്നതും, വിസ്താരത്തെ പ്രാപിക്കുന്നതും, പ്രേരിപ്പിക്കപ്പെടുന്നതും. വാസ്തവത്തിൽ ഈ ഹംസം തന്നെയാണ് പുരുഷാർത്ഥത്തെ ജനിപ്പിക്കുന്നത്. അതുമൂഖേനയാണ് പ്രപഞ്ചം അധിഷ്ഠിതമായിരിക്കുന്നത്. ഈ മായ പരമാത്മാവിനു കാമധേനുവിനെപ്പോലെയാണ്. അവൾ ആദ്യന്തരഹിതയും, സർവ്വത്തിൻെറയും മാതാവും, സർവ്വഭൂതങ്ങളെയും പരിപോഷിപ്പിക്കുന്നവളുമാണ്. അവൾ, ചെമപ്പ്, വെളുപ്പ്, കറുപ്പ്, എന്നീവർണ്ണങ്ങളോടുകൂടിയവളും സർവ്വാഭീഷ്ടപ്രദായിനിയുമാണ്.

6 പിബന്ത്യേനാമവിഷയാമവിജ്ഞാതാം കുമാരകാഃ,
ഏകസ്തു പിബതേ ദേവഃ സ്വച്ഛന്ദോഽത്ര വശാനുഗഃ.

സാരം:– അജ്ഞാനിയായ ജീവൻ ഈ പശുവിനെ കറക്കുന്നു. എന്തെന്നാൽ അതു അവിഷയവും, അവിജ്ഞാതവുമാണ്. ഈ ലോകത്തു് ഒരേ ഒരു പരമാത്മാവുമാത്രമാണ് സർവ്വത്തെയും തനിക്കധീനമാക്കിവച്ചു കൊണ്ടു്, അതിൽ കോർക്കപ്പെട്ടു്, സ്വച്ഛന്ദനായി ഈ മായയെ പാനം ചെയ്യുന്നതു്.

7 ധ്യാനക്രിയാഭ്യാം ഭഗവാൻ ഭുങ്ക്തേഽസൗ പ്രസഹദ്വിഭുഃ
സർവ്വസാധാരണീം ദോഗ്ധ്രീം പീയമാനാം തു യജ്വഭിഃ.

സാരം:– ഈ ഭഗവാൻ, എല്ലാവക്കും വേണ്ടി സർവ്വസാധാരണമായി ദോഹനം ചെയ്യപ്പെടുന്നവളും, യാജ്ഞികന്മാരാൽ പാനം ചെയ്യപ്പെടുന്നവളുമായ ഈ മായയാകുന്ന പശുവിനെ ധ്യാനക്രിയാദികളാൽ അനുഭവിക്കുന്നു.

8 പശ്യന്ത്യസ്യാം മഹാത്മാനഃ സുവർണ്ണം പിപ്പലാശനം
ഉദാസീനം ധ്രുവം ഹംസം സ്നാതകാദ്ധ്വര്യവോ ജഗുഃ.

സാരം:– മഹാത്മാക്കൾ സുവർണ്ണനിറമുള്ള പിപ്പലഫലത്തെ ഭക്ഷിക്കുകയും ഉദാസീനവും, അവിനാശിയുമായ ഹംസത്തെ

മായയിൽ കാണുകയും ചെയ്യുന്നു. അതിനെത്തന്നെയാണ് സ്നാതകന്മാരും, അദ്ധ്വര്യുക്കളും ഗാനം ചെയ്യുന്നതു്.

9 ശംസന്തമനുശംസന്തി ബഹ്വൃചാഃ ശാസ്ത്രകോവിദാഃ
രഥന്തരം ബൃഹത്സാമ സപ്തവൈധൈസ്തു ഗീയതേ.

സാരം:– ശാസ്ത്രകോവിദന്മാരും, ഋഗ്വേദികളും, സ്തുതിക്കുന്നവരുടെകൂടെ ഈ ഹംസത്തെ സ്തുതിക്കുന്നു. അതിനുവേണ്ടി രഥന്തരം എന്നു പേരുള്ള ബൃഹത്സാമത്തെ ഏഴുപ്രകാരത്തിൽ ഗാനം ചെയ്യപ്പെടുന്നു.

10 മന്ത്രോപനിഷദം ബ്രഹ്മ പദക്രമസമന്വിതം,
പഠന്തി ഭാർഗ്ഗവാ ഹ്യേതേ ഹ്യഥർവാണോ ഭൃഗൂത്തമാഃ.

സാരം:– മന്ത്രങ്ങളുടെ രഹസ്യം തന്നെയാണ് ബ്രഹ്മം. അതിനെത്തന്നെയാണ് ഭാർഗ്ഗവഗോത്രത്തിലെ ഉത്തമന്മാരായ ഭൃഗുവംശജന്മാരും അഥർവവേദികളും പദക്രമസമന്വിതം പഠിക്കുന്നതു്.

11 സ ബ്രഹ്മചാരിവൃത്തിശ്ച സ്തംഭോഽഥ ഫലിതസ്തഥാ
അനഡ്വാൻരോഹിതോച്ഛിഷ്ടഃ പശ്യന്തേ ബഹുവിസ്തരം.

സാരം:– ഈ പരമാത്മാവു്, ബ്രഹ്മചാരിയുടെ വൃത്തിയോടുകൂടിയതും, സ്തംഭസമാനം സുദൃഢവും, പ്രപഞ്ചരൂപത്തിൽ ഫലയുക്തവും ആയി, സംസാരശകടത്തെനയിച്ചുകൊണ്ടു്, ചെമന്നനിറത്തെയും, എല്ലാത്തിനെയും ത്യജിച്ചതിനുശേഷം, ബഹുവിസ്തരരൂപത്തിൽ കാണുന്നതുമാകുന്നു.

12 കാലഃ പ്രാണശ്ച ഭഗവാൻമൃത്യുഃ ശർവോ മഹേശ്വരഃ
ഉഗ്രോ ഭവശ്ച രുദ്രശ്ച സസുരഃ സാസുരസ്തഥാ.

സാരം:–ഈ പരമാത്മാവു്, കാലൻ, പ്രാണൻ, മൃത്യു, ശർവൻ, മഹേശ്വരൻ ഉഗ്രൻ, ഭവൻ, രുദ്രൻ എന്നിവരോടും, ദേവാസുരന്മാരോടും, ചേർന്നതാണു്.

13 പ്രജാപതിർവിരാട് ചൈവ പുരുഷഃ സലിലമേവ ച
സ്തൂയതേ മന്ത്രസംസ്തുത്യൈരഥർവവിദിതൈർവിഭുഃ.

സാരം:–ഈ വ്യാപകപുരുഷൻ തന്നെയാണു് പ്രജാപതിയായും, വിരാട് രൂപമായും, ജലരൂപമായും, സ്തുത്യർഹമായ അഥർവവേദത്തിലെ പ്രസിദ്ധനാമങ്ങളാൽ സ്തുതിക്കപ്പെടുന്നതു്.

14 തം ഷഡ്വിംശക ഇത്യേതേ സപ്തവിംശം തഥാപരേ
പുരുഷം നിർഗ്ഗുണം സാംഖ്യമഥർവശിരസോ വിദുഃ.

സാരം:— അതിനെത്തന്നെ എത്രയോപേർ ഇരുപത്താറാമത്തെ തത്വമെന്നും. എത്രയോപേർ ഇരുപത്തേഴാമത്തെതത്വമെന്നും പറയുന്നു. അഥർവവേദത്തിലെ ഉപനിഷത്തുകൾ അതിനെത്തന്നെയാണ് നിർഗ്ഗുണസാംഖ്യമെന്നു പറയുന്നതു്.

15 ചതുർവിംശതിസംഖ്യാതം വ്യക്തമവ്യക്തമേവ ച
അദ്വൈതം ദ്വൈതമിത്യാഹുസ്ത്രിധാ തം പഞ്ചധാ തഥാ.

സാരം:— എത്രയോപേർ അതിനെ ഇരുപത്തിനാലാമത്തെ സംഖ്യയെന്നും എത്രയോപേർ, അവ്യക്തമെന്നും, എത്രയോപേർ വ്യക്തമെന്നും, എത്രയോപേർ അദ്വൈതമെന്നും, എത്രയോപേർ ദ്വൈതമെന്നും പറയുന്നു. അതുപോലെ തന്നെ ചിലർ, അതിനെ ത്രിവിധമെന്നും, ചിലർ അഞ്ചുവിധമെന്നും പറയുന്നു.

16 ബ്രഹ്മാദ്യം സ്ഥാവരാന്തം ച പശ്യന്തി ജ്ഞാനചക്ഷുഷഃ
തമേകമേവ പശ്യന്തി പരിശുഭ്രം വിഭും ദ്വിജാഃ.

സാരം:— ജ്ഞാനദൃഷ്ടിയുള്ള എത്രയോ വിദ്വാന്മാർ ബ്രഹ്മാവു മുതൽ ജഡപദാർത്ഥംവരെയുള്ള സമസ്തപ്രപഞ്ചത്തെയും,അത്യുജ്ജ്വലമായ ഒരേ ഒരു പ്രഭുവിൻെറ രൂപത്തിൽ കാണുന്നു.

17 യസ്മിൻസർവമിദം പ്രോതം ബ്രഹ്മ സ്ഥാവരജംഗമം
തസ്മിന്നേവ ലയം യാന്തി സ്രവന്ത്യഃ സാഗരേ യഥാ.

സാരം:— സ്ഥാവരജംഗമസ്വരൂപമായ ഈ പ്രപഞ്ചം ഏതിലാണോ കോർക്കപ്പെട്ടിരിക്കുന്നതു് അതുതന്നെയാണ്ബ്രഹ്മം. നദികൾ എപ്രകാരമാണോ സമുദ്രത്തിൽ വിലയം പ്രാപിക്കുന്നതു് അതേപ്രകാരം സർവവും, ഈ ബ്രഹ്മത്തിൽ വിലയം പ്രാപിക്കുന്നു.

18 യസ്മിൻഭാവാഃ പ്രലീയന്തേ ലീനാശ്ചാവ്യക്തതാം യയുഃ
പശ്യന്തി വ്യക്തതാം ഭൂയോ ജായന്തേ ബുദ്ബുദാ ഇവ.

സാരം:— ബുദ്ബുദങ്ങൾ എപ്രകാരമാണോ ജലത്തിൽനിന്നും ഉത്ഭവിച്ച് ജലത്തിൽ തന്നെ ലയം പ്രാപിക്കുന്നതു് അതേപ്രകാരം പദാർത്ഥങ്ങൾ ഏതൊന്നിൽ ജനിച്ച്,ഏതിലാണോഅദൃശ്യമാകുന്നതു് അതുതന്നെയാണ് ബ്രഹ്മം. ആ ബ്രഹ്മത്തെ ജ്ഞാനികൾ ദർശിക്കുന്നു.

19 ക്ഷേത്രജ്ഞാധിഷ്ഠിതം ചൈവ കാരണൈർവിദ്യതേ പുനഃ
ഏവം സ ഭഗവാൻ ദേവം പശ്യന്ത്യന്യേ പുനഃ പുനഃ.

സാരം:— ആ ബ്രഹ്മം, ക്ഷേത്രജ്ഞത്രപത്തിൽ സർവത്തിലും വസിക്കുന്നു. അതു്, കാരണങ്ങളാൽ അറിയപ്പെടുന്നു. ഇങ്ങനെയുള്ള ക്ഷേത്രജ്ഞനായ ഭഗവാനെ ജ്ഞാനികൾ വീണ്ടും, വീണ്ടും, ദർശിക്കുന്നു.

20 ബ്രഹ്മ ബ്രഹ്മേത്യധ്യായാന്തി യേ വിദുർബ്രാഹ്മണാസ്തഥാ
അത്രൈവ തേ ലയം യാന്തി ലീനാശ്ചാവ്യക്തശാലിനഃ
ലീനാശ്ചാവ്യക്തശാലീനഇത്യുപനിഷത്.

സാരം:—ഏതൊരു ബ്രഹ്മണരാണോ ബ്രഹ്മത്തെ അറിയുന്നതു് അവർ ബ്രഹ്മത്തെത്തന്നെ പ്രാപിക്കുന്നു. അവർ അതിൽ വിലയം പ്രാപിച്ചു് അവ്യക്തസ്വരൂപത്തിൽ ശോഭിക്കുന്നു. എന്നു് ഈ ഉപനിഷത് അവസാനിക്കുന്നു.

മന്ത്രികോപനിഷത് സമാപ്തം

# ഭിക്ഷുകോപനിഷത്

## ശാന്തിപാഠം

ഓം. പൂർണ്ണമദഃ പൂർണ്ണമിദം പൂർണ്ണാത് പൂർണ്ണമുദച്യതേ.
പൂർണ്ണസ്യ പൂർണ്ണമാദായ, പൂർണ്ണമേവാവശിഷ്യതേ.
ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

**സാരം:-** ഈ ബ്രഹ്മം പൂർണ്ണമാകുന്നു. ഈ പ്രപഞ്ചം പൂർണ്ണമാകുന്നു. പൂർണ്ണത്തിൽ നിന്നും പൂർണ്ണം ഉണ്ടാകുന്നു. പൂർണ്ണത്തിൽ നിന്നും പൂർണ്ണത്തെ എടുത്തു കഴ ഞ്ഞാലും പൂർണ്ണം തന്നെ അവശേഷിക്കുന്നു.
ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

1 ഓം. അഥ ഭിക്ഷൂണാം മോക്ഷാർത്ഥിനാം കുടീചകബഹൂദകഹംസപരമഹംസാശ്ചേതി ചത്വാരഃ.

**സാരം:-** മോക്ഷാർത്ഥികളായ ഭിക്ഷുക്കൾ, കുടീചകൻ, ബഹൂദകൻ, ഹംസൻ, പരമഹംസൻ എന്നു നാലു പ്രകാരത്തിലുണ്ട്.

2 കുടീചകാ നാമ ഗൗതമഭരദ്വാജയാജ്ഞവൽക്യ
വസിഷ്ഠപ്രഭൃതയോഽഷ്ടൗ ഗ്രാസാംശ്ചരന്തോ യോഗമാർഗ്ഗേ
മോക്ഷമേവ പ്രാർത്ഥയന്തേ.

**സാരം:-** കുടീചകൻ എന്നു പേരുള്ള സന്യാസി ഗൗതമൻ, ഭരദ്വാജൻ, യാജ്ഞവൽക്യൻ, വസിഷ്ഠൻ എന്നിവരെപ്പോലെ എട്ടു ഉരുളകൾ മാത്രം ഭക്ഷിച്ചുകൊണ്ട് യോഗമാർഗ്ഗത്തിൽക്കൂടി മോക്ഷത്തെ അന്വേഷിക്കുന്നു.

3 അഥ ബഹൂദകാ നാമ ത്രിദണ്ഡകമണ്ഡലുശിഖാ
യജ്ഞോപവീതകാഷായവസ്ത്രധാരിണോ ബ്രഹ്മർഷിഗൃഹേ
മധുമാംസം വർജ്ജയിത്വാഽഷ്ടൗ ഗ്രാസാൻഭൈക്ഷാചരണം
കൃത്വാ യോഗമാർഗ്ഗേ മോക്ഷമേവ പ്രാർത്ഥയന്തേ.

**സാരം:-** ബഹൂദകൻ എന്നു പേരുള്ള സന്യാസി ത്രിദണ്ഡം, കമണ്ഡലു, ശിഖാസൂത്രം, കാഷായവസ്ത്രം എന്നിവ ധരിച്ച്, മധു, മാംസം എന്നിവയെ വർജ്ജിച്ച്, ബ്രഹ്മർഷിമാരുടെ ഗൃഹത്തിൽനിന്നും

**അഷ്ടഗ്രാസം മാത്രം ആഹാരം കഴിക്കുകയും കേവലം യോഗമാർഗ്ഗം മുഖേന മോക്ഷത്തെ അന്വേഷിക്കുകയും ചെയ്യുന്നു.**

4 അഥ ഹംസാ നാമ ഗ്രാമ ഏകരാത്രം നഗരേ പഞ്ചരാത്രം
ക്ഷേത്രേ സപ്തരാത്രം തദുപരി ന വസേയുഃ. ഗോമൂത്ര
ഗോമയാഹാരിണോ നിത്യം ചാന്ദ്രായണപരായണാ
യോഗമാർഗ്ഗേ മോക്ഷമേവ പ്രാർത്ഥയന്തേ.

**സാരം:—ഹംസനാമധാരിയായ സന്ന്യാസിമാർ ഗ്രാമത്തിൽ ഒരു രാത്രിയും നഗരത്തിൽ അഞ്ചുരാത്രിയും, ക്ഷേത്രത്തിൽ ഏഴുരാത്രിയും മാത്രം വസിക്കുന്നു. ഇവർ ഗോമൂത്രഗോമയാഹാരികളും, നിത്യവും ചാന്ദ്രായണവ്രതാനുഷ്ഠാനതത്പരന്മാരും ആകുന്നു. ഇവർ യോഗമാർഗ്ഗത്തിൽക്കൂടി മോക്ഷത്തെ അന്വേഷിക്കുന്നു.**

5 അഥ പരമഹംസാ നാമ സംവർത്തകാരുണിശ്വേതകേതു–
ജഡഭരതദത്താത്രേയശുകവാമദേവഹാരീതകപ്രഭൃത–
യോ/ഷ്ടൗ ഗ്രാസാംശ്ചരന്തോ യോഗമാർഗ്ഗേ മോക്ഷമേവ
പ്രാർത്ഥയന്തേ.

വൃക്ഷമൂലേ ശൂന്യഗൃഹേ ശ്മശാനവാസിനോ വാ
സാംബരാ വാ ദിഗംബരാ വാ, ന തേഷാം ധർമ്മാധർമ്മൗ
ലാഭാലാഭൗ ശുദ്ധാശുദ്ധൗ ദ്വൈതവർജ്ജിതാ
സമലോഷ്ടാശ്മകാഞ്ചനാഃ സർവ്വവർണ്ണേഷു ഭൈക്ഷാചരണം
കൃത്വാ സർവ്വത്രാത്മൈവേതി പശ്യന്തി,അഥ ജാതരൂപധരാ
നിർദ്വന്ദ്വാ നിഷ്പരിഗ്രഹാഃ ശുക്ലധ്യാനപരായണാ
ആത്മനിഷ്ഠാഃ പ്രാണസന്ധാരണാർത്ഥം യഥോക്തകാലേ
ഭൈക്ഷമാചരന്തഃ ശൂന്യാഗാര ദേവഗൃഹതൃണകൂട
വല്മീകവൃക്ഷമൂലകുലാലശാലാഗ്നിഹോത്രശാലാനദീപുളിന
ഗിരികന്ദരകുഹരകോടരനിർ ഝരസ്ഥണ്ഡിലേ തത്ര
ബ്രഹ്മമാർഗ്ഗേ സമ്യക്സമ്പന്നാഃ ശുദ്ധമാനസാഃ
പരമഹംസാചരണേന സന്ന്യാസേന ദേഹത്യാഗം കുർവ്വന്തി
തേ പരമഹംസാ നാമേത്യുപനിഷത്.

**സാരം:—പരമഹംസന്മാർ എന്നു പേരുള്ള സന്ന്യാസിമാർ സംവർത്തകൻ, ആരുണി, ശ്വേതകേതു, ജഡഭരതൻ, ദത്താത്രേയൻ,**

ശുകദേവൻ, വാമദേവൻ, ഹാരീതകൻ എന്നിവരെപ്പോലെ അഷ്ട ഗ്രാസഭോജനം കഴിച്ചു്, യോഗമാർഗ്ഗത്തിൽക്കൂടി മോക്ഷത്തെ അന്വേഷിക്കുന്നു.

ഈ പരമഹംസന്മാർ വൃക്ഷമൂലങ്ങളിലൊ ശൂന്യഗൃഹങ്ങളിലൊ ശ്മശാനാദികളിലൊ, സാംബരന്മാരായൊ ദിഗംബരന്മാരായൊ വസിക്കുന്നു. അവൎക്കു് ധൎമ്മാധൎമ്മാദികളെപ്പററിയൊ ലാഭാലാഭാദി കളെപ്പററിയൊ ശുദ്ധാശുദ്ധാദികളെപ്പററിയൊ യാതൊരു ചിന്തയു മില്ല. അവൎക്കു് ദ്വൈതഭാവമില്ല. അവർ മണ്ണും പൊന്നും രത്നവും സമാനമായിക്കരുതുന്നവരും എല്ലാ വൎണ്ണങ്ങളിൽപെട്ടവരിൽനിന്നും ഭിക്ഷാന്നം സ്വീകരിക്കുന്നവരും, സൎവ്വഭൂതങ്ങളെയും ആത്മവത്ദൎശി ക്കുന്നവരും ആകുന്നു. അവർ നഗ്നന്മാരും നിർദ്വന്ദ്വന്മാരും, പരിഗ്ര ഹ രഹിതന്മാരും, * ശുക്ളധ്യാനപരായണന്മാരും, ആത്മനിഷ്ഠന്മാ രും, പ്രാണസന്ധാരണാർത്ഥം മാത്രം നിശ്ചിതസമയത്തു് ഭിക്ഷാന്നം സ്വീകരിക്കുന്നവരും, ശൂന്യസ്ഥാനങ്ങളിലൊ, ദേവാലയങ്ങളിലൊ, ആശ്രമങ്ങളിലൊ, വല്മീകത്തിലൊ, വൃക്ഷങ്ങളുടെ ചുവട്ടിലൊ, കുശവന്മാരുടെ വീടുകളിലൊ, യജ്ഞശാലകളിലൊ, നദീതീര ങ്ങളിലൊ, ഗിരിഗഹ്വരങ്ങളിലൊ, കുണ്ടിലൊ, കുഴിയിലൊ, അരുവികളുടെ കരകളിലൊ, എവിടെയെങ്കിലും വസിച്ചു്, ബ്രഹ്മ മാൎഗ്ഗത്തിൽ സമ്യക്സമ്പന്നരായി, ശുദ്ധമാനസന്മാരായി, പരമ ഹംസന്മാൎക്കു വിധിച്ചിട്ടുള്ള ആചാരങ്ങൾ അനുഷ്ഠിച്ചു്, സന്ന്യാസം മുഖേന ദേഹത്യാഗംചെയ്യുന്നവരും ആകുന്നു. ഇവരാണു് പരമഹംസ ന്മാർ എന്നു പറയപ്പെടുന്നതു്.

ഭിക്ഷുകോപനിഷത് സമാപ്തം

---

* ഒരു യോഗനില.

# ആരുണികോപനിഷത്

## ശാന്തിപാഠം

ഓം. ആപ്യായന്തു മമാംഗാനി വാക് പ്രാണശ്ചക്ഷുഃ ശ്രോത്ര മഥോ ബലമിന്ദ്രിയാണി ച സർവ്വാണി സർവ്വം ബ്രഹ്മോപനിഷദം മാഹം ബ്രഹ്മ നിരാകുര്യാം മാ മാ ബ്രഹ്മ നിരാകരോദ നിരാകരണമസ്ത്വനിരാകരണം മേ അസ്തു. തദാത്മനി നിരതേ യ ഉപനിഷത്സു ധർമ്മാസ്തേ മയി സന്തു തേ മയി സന്തു. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

സാരം:- അല്ലയോ പരമാത്മൻ, എന്റെ സർവാംഗങ്ങളും, വാക്ക്, പ്രാണൻ, നേത്രം, ശ്രോത്രം, എന്നിവയും, ശക്തിയും, ഇന്ദ്രിയങ്ങളും പരിപുഷ്ടമാകട്ടെ. ഇതു് ഉപനിഷദ്ദുക്തമായ ബ്രഹ്മമാണ്. ഞാൻ ഇതിനെ നിരാകരിക്കുന്നില്ല. ബ്രഹ്മം എന്നെ പരിത്യജിക്കാതിരിക്കട്ടെ. എനിക്കും ആ ബ്രഹ്മത്തിനും തമ്മിൽ അഭേദ്യമായ ബന്ധം ഉണ്ടായിരിക്കട്ടെ. ബ്രഹ്മനിരതനായ എന്നിൽ ഉപനിഷദ്ദുക്തങ്ങളായ ധർമ്മങ്ങൾ സ്ഥിതിചെയ്യട്ടെ.

ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

1 ഓം. ആരുണിഃ പ്രജാപതേർലോകാ ജഗാമ.താം ഗത്വോവാച. കേന ഭഗവൻ കർമ്മാണ്യശേഷതോ വിസൃജാനീതി. തം ഹോവാച പ്രജാപതിസ്തവ പുത്രാൻ, ഭ്രാതൃൻബന്ധ്വാദീൻശിഖാംയജ്ഞോപവീതം ച യാഗം ച സൂത്രം ച സ്വാദ്ധ്യായം ച ഭൂർലോകഭുവർലോകസ്വർലോകമഹർലോകജനലോകതപോലോകസത്യലോകം ചാതലപാതാള വിതലസുതലരസാതലതലാതലമഹാതലബ്രഹ്മാണ്ഡം ച വിസർജ്ജയേദ്ദണ്ഡമാച്ഛാദനം ചൈവ കൗപീനം ച പരിഗ്രഹേത് .ശേഷം വിസൃജേദിതി.

സാരം:— ഒരിക്കൽ പ്രജാപതിയെ ഉപാസിക്കുന്ന അരുണപുത്രനായ ആരുണി ബ്രഹ്മലോകത്തുപോയി ഭഗവാൻ ബ്രഹ്മാവിനോടു

ഇങ്ങനെ പറഞ്ഞു. "ഭഗവൻ, ഞാൻ എങ്ങനെയാണു് സർവ്വകർമ്മങ്ങളെയും ഉപേക്ഷിക്കേണ്ടതു്? ദയവുചെയ്തു് ഇക്കാര്യം എനിക്കു പറഞ്ഞുതന്നാലും." ബ്രഹ്മാവു പറഞ്ഞു:—ആദ്യമായി സ്വപുത്രന്മാരെയും, ബന്ധുക്കളെയും മററും ഉപേക്ഷിക്കണം. അതിനുശേഷം, ശിഖ, യജ്ഞോപവീതം, യാഗം, സൂത്രം, സ്വാദ്ധ്യായം എന്നിവയെ ഉപേക്ഷിക്കണം. അതിനുശേഷം ഭൂലോകം, ഭുവർലോകം, സ്വർലോകം മഹർലോകം, ജനലോകം, തപോലോകം, സത്യലോകം, അതലം, പാതാളം, വിതലം, സുതലം, രസാതലം, തലാതലം, മഹാതലം എന്നീ ചതുർദ്ദശലോകങ്ങളോടുകൂടിയ ബ്രഹ്മാണ്ഡത്തെ ത്യജിക്കണം. അതായതു് ഇവയിൽ ഒന്നിനെപ്പററിയും ആഗ്രഹം ഉണ്ടാകരുതു്. ദണ്ഡം, കൗപീനം, ശരീരം മറയ്ക്കുവാൻ അവശ്യം വേണ്ടതായ വസ്ത്രം എന്നിവമാത്രമേ കൈവശം ഉണ്ടായിരിക്കാവൂ. മററെല്ലാവസ്തുക്കളെയും ഉപേക്ഷിക്കണം.

2 ഗൃഹസ്ഥോ ബ്രഹ്മചാരീ വാനപ്രസ്ഥോ വാ ലൗകികാഗ്നീ-
ന്നുദരാഗ്നൗ സമാരോപയേത്. ഗായത്രീം ച സ്വവാചാഗ്നൗ
സമാരോപയേദുപവീതം ഭൂമാവപ്സു വാ വിസൃജേത്
കുടീചരോ ബ്രഹ്മചാരീ കുടുംബം വിസൃജേത് പാത്രം
വിസൃജേത് പവിത്രം വിസൃജേത് ദണ്ഡാംശ്ച ലൗകികാ-
ഗ്നിംശ്ച വിസൃജേദിതി ഹോവാച. അത ഊർദ്ധ്വമമന്ത്ര-
വദാചരേത്, ഊർദ്ധ്വഗമനം വിസൃജേത് ത്രിസന്ധ്യാദൗ
സ്നാനമാചരേത് സന്ധിം സമാധാവാത്മന്യാചരേത്.
സർവ്വേഷു വേദേഷ്വാരണ്യകമാവർത്തയേദുപനിഷദമാവർത്തയേദുപനിഷദമാവർത്തയേദിതി.

സാരം:— ബ്രഹ്മചാരിയോ, ഗൃഹസ്ഥനൊ, വാനപ്രസ്ഥനൊ ആരായാലും തങ്ങളുടെ യജ്ഞോപവീതത്തെ ഭൂമിയിലോ ജലത്തിലോ ഉപേക്ഷിക്കണം. ലൗകികാഗ്നികളെ ജഠരാഗ്നിയിൽ ലയിപ്പിച്ചു് തൻെറ വാക്കാകുന്ന അഗ്നിയിൽ ഗായത്രിയെ സമാവേശിപ്പിക്കണം. ആശ്രമനിവാസിയായ ബ്രഹ്മചാരി സ്വകുടുംബത്തെ ത്യാഗപൂർവ്വം പാത്രസമേതം ഉപേക്ഷിക്കണം. പവിത്രതയെഉപേക്ഷിച്ചിട്ടു് ദണ്ഡങ്ങളെയും ലൗകികാഗ്നിയെയും ഉപേക്ഷിക്കണം. അനന്തരം മന്ത്രഹീനനെപ്പോലെ ഇരുന്നുകൊണ്ടു് ഊർദ്ധ്വലോകപ്രാപ്തിയെപ്പററിയുള്ള ആഗ്രഹംപോലും ഉപേക്ഷിക്കണം. ത്രിസന്ധ്യകളിലും

സ്നാനം ചെയ്യുകയും സന്ധ്യയ്ക്കു് സമാധിസ്ഥനായിരിക്കയുംവേണം. എല്ലാ വേദങ്ങളും ഉപനിഷത്തുകളും അദ്ധ്യയനം ചെയ്തുകൊണ്ടിരിക്കണം.

3 ഖല്വഹം, ബ്രഹ്മസൂത്രം സൂചനാത്സൂത്രം ബ്രഹ്മ സൂത്ര
മഹമേവ വിദ്വാം സ്ത്രിവൃത്സൂത്രം ത്യജേദ്വിദ്വാന്യ ഏവം
വേദ സന്ന്യസ്തം മയാ സന്ന്യസ്തം മയാസന്ന്യസ്തം മയേതി
ത്രിഃ കൃത്വാഽഭയം സർവ്വഭൂതേഭ്യോ മത്തഃ സർവ്വം പ്രവർത്തതേ
സഖാ മാ ഗോപായൗജഃ സഖായോഽസീന്ദ്രസ്യ വജ്രോഽസി
വാർത്രഘ്നഃ ശർമ്മ മേ ഭവ യത്പാപം തന്നിവാരയേതി.
അനേന മന്ത്രേണ കൃതം വൈണവം ദണ്ഡം കൗപീനം
പരിഗ്രഹേദൗഷധവദശനമാചരേദൗഷധവദശനമാചരേത്
ബ്രഹ്മചര്യമഹിംസാം ചാപരിഗ്രഹം ച സത്യം ച
യത്നേന ഹേ രക്ഷതോ ഹേ രക്ഷതോ ഹേ രക്ഷത ഇതി.

സാരം:— അനന്തരം "ബ്രഹ്മസൂത്രം ഞാൻ തന്നെയാണല്ലോ" എന്നുള്ള നിശ്ചയദാർഢ്യത്തോടുകൂടി യജ്ഞോപവീതത്തെ ഉപേക്ഷിക്കണം. ഇപ്രകാരംചെയ്തിട്ടു് ഞാൻ സന്ന്യാസം സ്വീകരിച്ചു, ഞാൻ സന്ന്യാസം സ്വീകരിച്ചു, ഞാൻ സന്ന്യാസം സ്വീകരിച്ചു, എന്നു മൂന്നുതവണ പറയണം.

"അഭയം സർവഭൂതേഭ്യോ........തന്നിവാരയ" എന്ന മന്ത്രത്താൽ അഭിമന്ത്രിതമായ മുളവടിയും, കൗപീനവും സ്വീകരിക്കണം. ഔഷധം എന്നപോലെ അല്പാഹാരംമാത്രം കഴിക്കണം. എന്തായാലും കിട്ടുന്നതു് ഭക്ഷിച്ചു് സന്തുഷ്ടനായിരിക്കണം. ഹേ ആരുണി, സന്ന്യാസി ആയതിനുശേഷം, ബ്രഹ്മചര്യം, അഹിംസ, അപരിഗ്രഹം, സത്യം എന്നിവയെ പരിപാലിക്കണം. അവയെ വളരെ പ്രയത്നിച്ചും, സദാ സംരക്ഷിക്കണം.

4 അഥാതഃ പരമഹംസപരിവ്രാജകാനാമാസനശയനാദികം
ഭൂമൗ ബ്രഹ്മചാരിണാം മൃത്പാത്രം വാഽലാബുപാത്രം
ദാരുപാത്രം വാ കാമക്രോധഹർഷരോഷലോഭമോഹ—
ദംഭദർപ്പാസൂയാമമതാഹംകാരാദീനപി ത്യജേത്. വർഷാസു

ധ്രുവശീലോ ഽഷ്ടൗ മാസാനേകാകീ യതിശ്ചരേത് ദ്വാവേവ വാ ചരേദ്ദ്വാവേവ വാ ചരേദിതി.

**സാരം:**— പിന്നീട് പരമഹംസപരിവ്രാജകനായിത്തീൎന്നതിനു ശേഷം ആസനശയനങ്ങളും ഭൂമിയിൽ തന്നെ ചെയ്യണം. ബ്രഹ്മചര്യവ്രതത്തെ പരിപാലിക്കുകയും, മാൺപാത്രമൊ, ചുരയ്ക്കാത്തോടൊ, മരപ്പാത്രമൊ കൈവശം സൂക്ഷിക്കുകയും വേണം. കാമം, ക്രോധം, രോഷം, ലോഭം, മോഹം, ദംഭം, ദർപ്പം, പരനിന്ദ, ഇച്ഛ, മമത, അഹംകാരം, ഹർഷം എന്നിവയെ പരിപൂർണ്ണമായും പരിത്യജിക്കണം. വർഷകാലത്തു് (ചാതുൎമ്മാസ്യം) ഒരു സ്ഥാനത്തുതന്നെ നിവസിക്കണം; സഞ്ചരിക്കരുതു്. ഒരു വൎഷത്തിൽ എട്ടുമാസം മാത്രമേ സഞ്ചരിക്കാവൂ. ഏകാകിയായൊ അല്ലെങ്കിൽ ഒരാളിനെ കൂടെ കൂട്ടുകാരനാക്കുകയൊ ചെയ്യാം.

5 ഖലു വേദാൎത്ഥം യോ വിദ്വാൻ സോപനയനാദൂർദ്ധ്വമേതാനി പ്രാഗ്വാ ത്യജേത് പിതരം പുത്രമഗ്ന്യുപവീതം കൎമ്മ കളത്രം ചാന്യദപീഹ യതയോ ഭിക്ഷാർത്ഥം ഗ്രാമം പ്രവിശന്തി പാണിപാത്രമുദരപാത്രം വാ, ഓം ഹി, ഓം ഹി, ഓം ഹീത്യേതദുപനിഷദം വിന്യസേത്. ഖല്വേതദുപനിഷദം വിദ്വാൻ യ ഏവം വേദ, പാലാശം ബൈല്വമൗദുംബരം ദണ്ഡമജിനം മേഖലാം യജ്ഞോപവീതം ച ത്യക്ത്വാ ശൂരോ യ ഏവം വേദ തദ്വിഷ്ണോഃ പരമം പദം സദാ പശ്യന്തി സൂരയഃ ദിവീവ ചക്ഷുരാതതം. തദ്വിപ്രാസോ വിപന്യവോ ജാഗൃവാംസഃ സമിന്ധതേ. വിഷ്ണോർയത്പരമം പദമിതി ഏവം നിർവാണാനുശാസനം വേദാനുശാസനം വേദാനുശാസനമിതി.

**സാരം:**— ഇപ്രകാരം അറിയുന്നവൻ ഉപനയനസംസ്കാരങ്ങൾക്കു മുമ്പോ, പിമ്പോ തന്റെ മാതാപിതാക്കളെയും, പുത്രകളത്രാദികളെയും, ഉപവീതം, അഗ്നി എന്നിവയെയും, സർവകർമ്മങ്ങളെയും പരിത്യജിക്കേണ്ടതാണു്. കൈകളെ ഭിക്ഷാപാത്രങ്ങളാക്കി ഭിക്ഷാടനാൎത്ഥം ഗ്രാമത്തിൽ പോയി ഓം ഹി, ഓം ഹി, ഓം ഹി, എന്നു് മൂന്നുപ്രാവശ്യം ഉച്ചരിക്കണം. ഈ ഉപനിഷത്തിനെ അറിഞ്ഞുകൊണ്ടു് അതിൽ ആസ്ഥയോടുകൂടിയിരിക്കുന്ന പുരുഷൻ ജ്ഞാനിയെന്നു

പറയപ്പെടുന്നു. പലാശം, വില്വം, അത്തി എന്നിവയുടെ ദണ്ഡം, അജിനം, മേഖല, ഉപവീതം എന്നിവയെയും ഉപേക്ഷിച്ച് അതിനെപ്പററി പരിപൂർണ്ണമായ ജ്ഞാനം ആർജ്ജിക്കുന്നവനാണ് ശ്രേഷ്ഠൻ. ഭഗവാൻ വിഷ്ണുവിൻെറ പരമധാമമായ ആകാശത്തിൽപ്രകാശിച്ചുകൊണ്ടിരിക്കുന്ന സൂര്യനെപ്പോലെ ചിന്മയപ്രകാശത്താൽ പരമവ്യോമത്തിൽ വ്യാപിച്ചിരിക്കുന്ന ജ്ഞാനിയായ ഉപാസകൻ സദാ ആ പരമധാമത്തെ ദർശിക്കുന്നു. കാമനാരഹിതന്മാരായ ഉപാസകന്മാർ സാധനയിൽതന്നെ മുഴുകിയിരുന്നതിനുശേഷം അവിടെ എത്തിച്ചേരുന്നു. അവർ ആ ധാമത്തെ പൂർവാധികം തേജോമയമാക്കിത്തീർക്കുന്നു. കാമനാരഹിതന്മാരായ ഉപാസകന്മാർക്കുമാത്രമേ ആ പരമധാമം ലഭിക്കുകയുള്ളു. ഇതറിയുന്നവൻ മേൽ പറയപ്പെട്ട ഫലം അനുഭവിക്കുന്നു. ഇതാണ് മഹത്തായ ഉപനിഷത്.

ആരുണികോപനിഷത് സമാപ്തം

———

# ആശ്രമോപനിഷത്

## ശാന്തിപാഠം

ഓം. ഭദ്രംകർണ്ണേഭിഃ ശൃണുയാമ ദേവാ ഭദ്രം പശ്യേമാക്ഷഭിർയജത്രാഃ. സ്ഥിരൈരംഗൈസ്തുഷ്ടുവാംസസ്തനൂഭിർ വ്യശേമ ദേവഹിതം യദായുഃ. സ്വസ്തി ന ഇന്ദ്രോ വൃദ്ധശ്രവാഃ. സ്വസ്തി നഃ പൂഷാ വിശ്വവേദാഃ. സ്വസ്തി നസ്താർക്ഷ്യോ അരിഷ്ടനേമിഃ. സ്വസ്തി നോ ബൃഹസ്പതിർദധാതു.

ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

**സാരം:–** അല്ലയൊ പൂജ്യന്മാരായ ദേവന്മാരെ! ഞങ്ങൾ കാതുകൾ കൊണ്ടു് മംഗളം ശ്രവിക്കുമാറാകണം. കണ്ണുകൾ കൊണ്ടു് മംഗളങ്ങൾ കാണുമാറാകണം. സുദൃഢങ്ങളായ അംഗങ്ങൾ കൊണ്ടും ശരീരം കൊണ്ടും നിങ്ങളെ സ്തുതിച്ചുകൊണ്ടിരിക്കുകയും ദേവന്മാർ നിശ്ചയിച്ചിട്ടുള്ള ആയുസ്സ് അനുഭവിക്കുകയും ചെയ്യുമാറാകണം. മഹാകീർത്തിശാലിയായ ഇന്ദ്രൻ ഞങ്ങൾക്കു നന്മചെയ്യുമാറാകണം. സർവജ്ഞനായ പൂഷാദേവൻ ഞങ്ങൾക്കു നന്മകൈവരുത്തട്ടെ. അപ്രതിരോധ്യഗതിമാനായ ഗരുഡൻ ഞങ്ങൾക്കു നന്മചെയ്യുമാറാകണം. ബൃഹസ്പതി ഞങ്ങൾക്കു നന്മചെയ്യട്ടെ.

ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

1 ഹരിഓം. അഥാതശ്ചത്വാര ആശ്രമാഃ ഷോഡശഭേദാ ഭവന്തി. തത്ര ബ്രഹ്മചാരിണശ്ചതുർവിധാ ഭവന്തി ഗായത്രോ ബ്രാഹ്മണഃ പ്രാജാപത്യോ ബൃഹന്നിതി യ ഉപനയനാദൂർദ്ധ്വം ത്രിരാത്രമക്ഷാരലവണാശീ ഗായത്രീമന്ത്രേ സ ഗായത്രഃ. യോഽഷ്ടാചത്വാരിംശദ്വർഷാണി വേദബ്രഹ്മചര്യം ചരേത് പ്രതിവേദം ദ്വാദശ വാ യാവദ്ഗ്രഹണാന്തം വാ വേദസ്യ സ ബ്രാഹ്മണഃ സ്വദാരനിരത ഋതുകാലാഭിഗാമീ സദാ പരദാരവർജ്ജീ പ്രാജാപത്യഃ, അഥവാ ചതുർവിംശതിവർഷാണി ഗുരുകുലവാസീ ബ്രാഹ്മണോഽഷ്ടാ–

ച ത്വാരിംശദ്വർഷവാസീ ച പ്രാജാപത്യഃ, ആപ്രായണാദ്
ഗുരോരപരിത്യാഗീ നൈഷ്ഠികോ ബൃഹന്നിതി.

സാരം:- ഹരിഭാം. ആശ്രമങ്ങാം നാലുവിധമുണ്ട്. അവയ്ക്ക്
പതിനാറുവിഭാഗങ്ങളും ഉണ്ട്. ബ്രഹ്മചാരികാം നാലുവിധമുണ്ട്.
ഗായത്രൻ, ബ്രാഹ്മണൻ, പ്രാജാപത്യൻ, ബൃഹൻ.

യജ്ഞോപവീതം ധരിച്ചതിനുശേഷം മൂന്നുരാത്രി ഉപ്പില്ലാത്ത
ആഹാരം കഴിച്ച് ഗായത്രി ജപിക്കുന്നവനെ ഗായത്രൻ എന്നു
പറയുന്നു.

നാല്പത്തെട്ടുവർഷം വേദാദ്ധ്യയനാത്ഥം ബ്രഹ്മചര്യം അനുഷ്ഠി
ക്കുകയൊ ഓരോ വേദവും പന്ത്രണ്ടുവർഷം വീതം ചെലവഴിച്ച്
പഠിക്കുകയൊ നല്ലതുപോലെ വേദജ്ഞാനം സിദ്ധിക്കുന്നതുവരെ
യമനിയമാദികാം പരിപാലിക്കുകയൊ ചെയ്യുന്നവൻ ബ്രാഹ്മണൻ
എന്നു പറയപ്പെടുന്നു.

സ്വപത്നീനിരതനായി, ഋതുകാലങ്ങളിൽ മാത്രം സംഭോഗം
ചെയ്യുന്നവനും സദാപരസ്ത്രീപരാങ്മുഖനായിരിക്കുന്നവനും പ്രാജാ
പത്യൻ എന്നു പറയപ്പെടുന്നു. അല്ലെങ്കിൽ ഇരുപത്തിനാലുവഷം
ഗുരുകുലവാസമനുഷ്ഠിക്കുന്ന ബ്രാഹ്മണനും, നാല്പത്തെട്ടുവഷം ഇപ്ര
കാരം അനുഷ്ഠിക്കുന്നവനും പ്രാജാപത്യൻ എന്നു പറയപ്പെടുന്നു.

മരണം വരെ ഗുരുവിനെ ഉപേക്ഷിക്കാതെയിരിക്കുന്ന നൈഷ്ഠി
കബ്രഹ്മചാരി ബൃഹൻ എന്നു പറയപ്പെടുന്നു.

2 ഗൃഹസ്ഥാ അപി ചതുർവ്വിധാ ഭവന്തി—വാർത്താകവൃത്തയഃ
ശാലീനവൃത്തയോ യായാവരാ ഘോരസന്ന്യാസികാശ്ചേതി,
തത്ര വാർത്താകവൃത്തയഃ കൃഷിഗോരക്ഷവാണിജ്യമഗിർഹിത
മുപയുഞ്ജാനാഃ ശതസംവത്സരാഭിഃക്രിയാഭിർയജന്ത ആത്മാ-
നം പ്രാത്ഥയന്തേ,ശാലിനവൃത്തയോ യജന്തോ ന യാജയന്തോƒ
ധീയാനാ നാദ്ധ്യാപയന്തോ ദദതോ ന പ്രതിഗൃഹ്ണന്തഃ
ശതസംവത്സരാഭിഃക്രിയാഭിർയ്യജന്ത ആത്മാനം പ്രാത്ഥയന്തേ.

യായാവരാ യജന്തോ യാജയന്തോƒധീയാനാ അദ്ധ്യാപ
യന്തോ ദദതഃ പ്രതിഗൃഹ്ണന്തഃ ശതസംവത്സരാഭിഃ
ക്രിയാഭിർയജന്ത ആത്മാനം പ്രാർത്ഥയന്തേ.

ഘോരസന്ന്യാസികാ ഉദ്ധൃതപരിപൂതാഭിരദ്ഭിഃ കാൎയ്യം കുൎവ്വന്തഃ പ്രതിദിവസമാഹൃതോഞ്ഛവൃത്തിമുപയുഞ്ജാനാഃ ശതസംവത്സരാഭിഃ ക്രിയാഭിൎയ്യജന്ത ആത്മാനം പ്രാൎത്ഥയന്തേ.

സാരം:— ഗൃഹസ്ഥന്മാരും നാലുവിധമുണ്ടു്—വാൎത്താകവൃത്തി, ശാലീനവൃത്തി, യായാവരൻ, ഘോരസന്ന്യാസികൻ.

ഇവരിൽ വാൎത്താകവൃത്തി കൃഷിപശുപാലനാദികൾചെയ്തും, അനിന്ദിതമായ വാണിജ്യാദികൾ ചെയ്തും അനേകശതം വൎഷങ്ങൾ യജ്ഞം ചെയ്തും ആത്മാവിനെ ഉപാസിക്കുന്നു.

ശാലീനവൃത്തി സ്വയം യജ്ഞം ചെയ്യുന്നു; എന്നാൽ യജ്ഞം ചെയ്യിക്കുന്നില്ല. പഠിക്കുന്നു; എന്നാൽ പഠിപ്പിക്കുന്നില്ല. ദാനം കൊടുക്കുന്നു; എന്നാൽ ദാനം സ്വീകരിക്കുന്നില്ല. ഇപ്രകാരം ചെയ്തുകൊണ്ടു് ആത്മാവിനെ ഉപാസിക്കുന്നു.

യായാവരൻ യജ്ഞം ചെയ്യുകയും ചെയ്യിക്കുകയും ചെയ്യുന്നു. പഠിക്കുകയും, പഠിപ്പിക്കുകയും ചെയ്യുന്നു. ദാനം കൊടുക്കുകയും ദാനം സ്വീകരിക്കുകയും ചെയ്യുന്നു. ഇപ്രകാരം അയാൾ നൂറുവൎഷം യജ്ഞമനുഷ്ഠിച്ചുകൊണ്ടു് ആത്മാവിനെ ഉപാസിക്കുന്നു.

ഘോരസന്ന്യാസികൻ തപോനിരതനായിരുന്നു് നൂറുവൎഷം യജ്ഞാദികൾ ചെയ്തുകൊണ്ടു് ആത്മാവിനെ ഉപാസിക്കുകയും പ്രാൎത്ഥിക്കുകയും ചെയ്യുന്നു.

3 വാനപ്രസ്ഥാ അപി ചതുൎവിധാ ഭവന്തി—വൈഖാനസാ ഉദുംബരാ ബാലഖില്യാഃ ഫേനപാശ്ചേതി, തത്ര വൈഖാനസാഅകൃഷ്ടപച്യൗഷധിവനസ്പതിഭിൎഗ്രാമബഹിഷ്കൃതാഭിരഗ്നിപരിചരണം കൃത്വാ പഞ്ചമഹായജ്ഞക്രിയാം നിൎവ്വൎത്തയന്ത ആത്മാനം പ്രാൎത്ഥയന്തേ, ഉദുംബരാഃ പ്രാതരുത്ഥായ യാം ദിശമഭിപ്രേക്ഷന്തേ തദാഹൃതോദുംബരബദരനീവാരശ്യാമാകൈരഗ്നിപരിചരണം കൃത്വാ പഞ്ചമഹായജ്ഞക്രിയാം നിൎവ്വൎത്തയന്ത ആത്മാനം പ്രാൎത്ഥയന്തേ,ബാലഖില്യാ ജടാധരാശ്ചീരചൎമ്മവല്കലപരിവൃതാഃ കാൎത്തിക്യാം പൗൎണ്ണമാസ്യാം പുഷ്പഫലമുത്സൃജന്തഃ ശേഷാനഷ്ടൗ മാസാൻ വൃത്ത്യുപാൎജ്ജനം കൃത്വാഽഗ്നി

പരിചരണം കൃത്വാ പഞ്ചമഹായജ്ഞക്രിയാം നിവ്ത്തയന്ത ആത്മാനം പ്രാർത്ഥയന്തേ ഫേനപാ ഉന്മത്തകാഃ ശീണ്ണപണ്ണഫലഭോജിനോ യത്ര യത്ര വസന്തോഽഗ്നിപരിചരണം കൃത്വാ പഞ്ചമഹായജ്ഞക്രിയാം നിവ്ത്തയന്ത ആത്മാനം പ്രാർത്ഥയന്തേ.

സാരം:– വാനപ്രസ്ഥന്മാരും വൈഖാനസൻ, ബാലഖില്യൻ, ഉദുംബരൻ, ഫേനപൻ എന്നു നാലുവിധമുണ്ടു്. ഇവരിൽ വൈഖാനസൻ, സ്വയം മുളച്ചതും പചിക്കാത്തതും, ഗ്രാമീണരാൽ ഉപേക്ഷിക്കപ്പെട്ടവയുമായ ചെടികളിൽനിന്നും വൃക്ഷങ്ങളിൽനിന്നും കിട്ടുന്നവയെ അഗ്നിപരിചരണംചെയ്തു് പഞ്ചമഹായജ്ഞം ചെയ്തുകൊണ്ടു് ആത്മാവിനെ ഉപാസിക്കുന്നു.

ഉദുംബരനു പ്രഭാതത്തിൽ തന്നെ എഴുന്നേററു് എവിടെനിന്നെങ്കിലും, ബദരനീവാരാദികഠം ശേഖരിച്ചു് അഗ്നിഹോത്രം ചെയ്തു്, പഞ്ചമഹായജ്ഞങ്ങഠം ചെയ്തു് ആത്മാവിനെ ഉപാസിക്കുന്നു.

ബാലഖില്യൻ ജട, ജീണ്ണവസ്ത്രം, വൽക്കലം എന്നിവധരിച്ചു് കാത്തികമാസം പൗണ്ണമിനാളിൽ പുഷ്പഫലങ്ങഠം വെടിഞ്ഞു് ചാതുമ്മാസ്യം ഒഴിച്ചു്, ശേഷമുള്ള എട്ടുമാസവും വൃത്തിയെ ഉപാജ്ജിച്ചു് അഗ്നിപരിചരണംചെയ്തും, പഞ്ചമഹായജ്ഞങ്ങഠം ചെയ്തും ആത്മാവിനെ ഉപാസിക്കുന്നു.

ഫേനപൻ ഉന്മത്തനെപ്പോലെ ശീണ്ണപണ്ണഫലാഹാരിയായി എവിടെ സ്ഥലം കിട്ടുന്നുവോ അവിടെ താമസിച്ചു് അഗ്നിയെ പരിചരിച്ചും, പഞ്ചമഹായജ്ഞം ചെയ്തും ആത്മതത്വവിചിന്തനം ചെയ്യുന്നു.

4 പരിവ്രാജകാ അപി ചതുർവിധാ ഭവന്തി–കുടീചരാ, ബഹൂദകാ ഹംസാഃ പരമഹംസാശ്ചേതി തത്ര കുടീചരാഃ സ്വപുത്രഗൃഹേഷു ഭിക്ഷാചയ്യം ചരന്ത ആത്മാനം പ്രാർത്ഥയന്തേ. ബഹൂദകാസ്ത്രിദണ്ഡകമണ്ഡലുശിക്യപക്ഷജലപവിത്രപാത്രപാദുകാസനശിഖായജ്ഞോപവീതകൗപീനകാഷായവേഷധാരിണഃ സാധുവൃത്തേഷു ബ്രാഹ്മണകുലേഷു ഭൈക്ഷാചയ്യം ചരന്ത ആത്മാനം പ്രാത്ഥയന്തേ. ഹംസാ ഏകദണ്ഡധരാഃ ശിഖാവജ്ജിതാ യജ്ഞോപവീത

ധാരിണഃ ശിക്യകമണ്ഡലുഹസ്താ ഗ്രാമൈകരാത്രവാസിനോ നഗരേ തീർത്ഥേഷു പഞ്ചരാത്രം വസന്ത ഏകരാത്രദ്വിരാത്രകൃച്ഛ്രചാന്ദ്രായണാദി ചരന്ത ആത്മാനം പ്രാർത്ഥയന്തേ. പരമഹംസാ ന ദണ്ഡധരാ മുണ്ഡാഃ കന്ഥാകൗപീനവാസസോഽവ്യക്തലിംഗാ അവ്യക്താചാരാ അനുന്മത്താ ഉന്മത്തവദാചരന്തസ്ത്രിദണ്ഡകമണ്ഡലുശിക്യപക്ഷജലപവിത്രപാത്രപാദുകാസനശിഖായജ്ഞോപവീതാനാം ത്യാഗിനഃ ശൂന്യാഗാരദേവഗൃഹവാസിനോ ന തേഷാം ധർമ്മോ നാധർമ്മോ ന ചാനൃതം സർവ്വംസഹാഃ സർവ്വസമാഃ സമലോഷ്ടാശ്മകാഞ്ചനാ യഥോപപന്ന ചാതുർവ്വർണ്ണ്യഭൈക്ഷാചര്യ്യാം, ചരന്ത ആത്മാനം മോക്ഷയന്ത ആത്മാനം മോക്ഷയന്ത ഇതി.

സാരം:— കുടീചരൻ, ബഹൂദകൻ, ഹംസൻ, പരമഹംസൻ എന്നു് സന്ന്യാസിമാരും നാലുവിധമുണ്ടു്. ഇവരിൽ കുടീചരൻ തന്റെ പുത്രാദികളുടെ ഗൃഹങ്ങളിൽ നിന്നും ഭിക്ഷ സ്വീകരിച്ചു് ആത്മവിചിന്തനം ചെയ്യുന്നു.

ബഹൂദകൻ ത്രിദണ്ഡം, കമണ്ഡലു, ശിക്യപക്ഷം, ജലം, പവിത്രം, പാത്രം, പാദുകം, ആസനം, ശിഖ, യജ്ഞോപവീതം, കൗപീനം, കാഷായവസ്ത്രം എന്നിവ ധരിച്ചും സഞ്ചരിച്ചും ആത്മധ്യാനനിരതന്മാരായി വസിക്കുന്നു.

ഹംസൻ ഏകദണ്ഡം ധരിച്ചും, ശിഖാവിഹീനനായും, യജ്ഞോപവീതം ധരിച്ചും, ശിക്യം, കമണ്ഡലു എന്നിവ ധരിച്ചും ഗ്രാമത്തിൽ ഒരു രാത്രിമാത്രം വസിച്ചും നഗരങ്ങളിലും തീർത്ഥങ്ങളിലും അഞ്ചുരാത്രിമാത്രം വസിച്ചും, ഒന്നോ, രണ്ടോ, മൂന്നോരാത്രി കൃച്ഛ്രചാന്ദ്രായണാദികൾ സ്വീകരിച്ചും ആത്മവിചിന്തനനിരതന്മാരായി വസിക്കുന്നു.

പരമഹംസൻ ദണ്ഡവിഹീനനായും, മുണ്ഡിതശിരസ്കനായും കന്ഥാകൗപീനധാരിയായും, അവ്യക്തലിംഗ (ചിഹ്നം) ത്തോടുകൂടിയവനായും, നിഗൂഢങ്ങളായ ആചരണങ്ങളോടുകൂടിയവനായും, ധീരനായും, ശാന്തനായും, ഉന്മത്തനല്ലെങ്കിലും ഉന്മത്തനെന്നുതോന്നിക്കപ്പെടുന്നവനായും ത്രിദണ്ഡം, കമണ്ഡലു, ശികൃപക്ഷം, ജലം,

പവിത്രം, പാത്രം, പാദുകം, ആസനം, ശിഖ, യജ്ഞോപവീതം എന്നിവയെല്ലാം ഉപേക്ഷിച്ചവനായും, ജീൎണ്ണിച്ച ഗൃഹങ്ങളിലൊ ക്ഷേത്രങ്ങളിലൊ വസിക്കുന്നവനായും ഭവിക്കുന്നു. അവൎക്കു ധൎമ്മാധൎമ്മവിചിന്തനമൊ സത്യാസത്യവിവേചനമൊ ഇല്ല. അവർ എന്നും സഹിക്കുവാൻ കഴിവുള്ളവരും, സമദൎശികളും ചാതുൎവ്വൎണ്ണ്യങ്ങളിൽ നിന്നും യഥാലബ്ധമായ ഭിക്ഷ സ്വീകരിക്കുന്നവരും, ആത്മാവിനെ ബന്ധനവിമുക്തരാക്കുന്നവരും—അതായതു് മോക്ഷസാധകന്മാരും ആകുന്നു.

ആശ്രമോപനിഷത് സമാപ്തം

# വജ്റസൂചികോപനിഷത്

## ശാന്തിപാഠം

ഓം. ആപ്യായന്തു മമാംഗാനി വാക് പ്രാണശ്ചക്ഷുഃ ശ്രോത്രമഥോ ബലമിന്ദ്രിയാണി ച സർവാണി സർവം ബ്രഹ്മോപനിഷദം മാഹം ബ്രഹ്മ നിരാകുര്യാം മാ മാ ബ്രഹ്മ നിരാകരോദ നിരാകരണമസ്ത്വനിരാകരണം മേ അസ്തു തദാത്മനി നിരതേ യ ഉപനിഷത്സു ധർമ്മാസ്തേ മയി സന്തു തേ മയി സന്തു.

ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

**സാരം:— അല്ലയൊ പരമാത്മൻ, എന്റെ സർവാംഗങ്ങളും, വാക്ക്, പ്രാണൻ, നേത്രം, ശ്രോത്രം എന്നിവയും, ഇന്ദ്രിയങ്ങളും, പരിപുഷ്ടമാകട്ടെ. ഇതു് ഉപനിഷദ്ദുക്തമായ ബ്രഹ്മമാണു്. ഞാൻ ഇതിനെ നിരാകരിക്കുന്നില്ല. ബ്രഹ്മം എന്നെ പരിത്യജിക്കാതിരിക്കട്ടെ. എനിക്കും ആ ബ്രഹ്മത്തിനും തമ്മിൽ അഭേദ്യമായ ബന്ധം ഉണ്ടായിരിക്കട്ടെ. ബ്രഹ്മനിരതനായ എന്നിൽ ഉപനിഷദ്ദുക്തങ്ങളായ ധർമ്മങ്ങൾ സ്ഥിതിചെയ്യട്ടെ.**

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

1 ഓം. വജ്റസൂചീം പ്രവക്ഷ്യാമി ശാസ്ത്രമജ്ഞാനഭേദനം
ദൂഷണം ജ്ഞാനഹീനാനാം ഭൂഷണം ജ്ഞാനചക്ഷുഷാം.

**സാരം:— ഞാൻ അജ്ഞാനനാശകരവും, ജ്ഞാനവിഹീനന്മാർക്കു് ദൂഷണമായി തോന്നുന്നതും, ജ്ഞാനചക്ഷുസ്സുകൾക്കു് ഭൂഷണവുമായ വജ്റസൂചികോപനിഷത്തിനെപ്പറ്റി പ്രവചനം ചെയ്യാം.**

2 ബ്രഹ്മക്ഷത്രിയവൈശ്യശൂദ്രാ ഇതി ചത്വാരോ വർണ്ണാ
സ്തേഷാം വർണ്ണാനാം ബ്രാഹ്മണ ഏവ പ്രധാന ഇതി വേദ
വചനാനുരൂപം സ്മൃതിഭിരപ്യുക്താ തത്ര ചോദ്യമസ്തി
കോ വാ ബ്രാഹ്മണോ നാമ കിം ജീവഃ കിം ദേഹഃ
കിം ജാതിഃ കിം ജ്ഞാനം കിം കർമ്മഃ കിം ധാർമ്മിക ഇതി.

**സാരം:— ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ എന്നു് നാലുവർണ്ണങ്ങൾ ഉണ്ടെന്നുപറയപ്പെട്ടിരിക്കുന്നു. ഇവരിൽ ബ്രഹ്മണൻ**

പ്രധാനനാണെന്നു് വേദം അനുശാസിക്കുന്നു. സ്മൃതികളിലും അപ്ര കാരം തന്നെ പറഞ്ഞിരിക്കുന്നു. എന്നാൽ ഇവിടെ ചോദ്യമുദിക്കുന്ന തു് ബ്രാഹ്മണൻ ആരാണെന്നാണു്. അവൻ, ജീവനാണോ? ദേഹമാ ണോ? ജാതിയാണോ? ജ്ഞാനമാണോ? കർമ്മമാണോ? ധാർമ്മികതയാണോ?

3 തത്ര പ്രഥമോ ജീവോ ബ്രാഹ്മണ ഇതി ചേത്തന്ന, അതീതാനാഗതാനേകദേഹാനാം ജീവസ്യൈകരൂപത്വാത് ഏകസ്യാപി കർമ്മവശാദനേകദേഹ സംഭവാത് സർവശരീരാണാം ജീവസ്യൈകരൂപത്വാച്ച, തസ്മാന്ന ജീവോ ബ്രാഹ്മണ ഇതി.

സാരം:- ഇവിടെ ആദ്യമായി ജീവനാണു് ബ്രാഹ്മണൻ എന്നു പറഞ്ഞാൽ അതു സാദ്ധ്യമല്ല. ഭൂതഭവിഷ്യത്കാലങ്ങളിൽ അനേകം ശരീരങ്ങളിൽ ഉണ്ടായിട്ടുള്ളതും മേലാൽ ഉണ്ടാകാൻ പോകുന്നതുമായ ജീവൻ എല്ലാം ഒന്നുപോലെയാണു്. ജീവൻ ഒന്നാണു്. കർമ്മാനുസരണമാണു് അനേക ശരീരങ്ങളിൽ അതു് ജനിക്കുന്നതു്. എല്ലാശരീരങ്ങൾക്കും ജീവനും ഏകീഭാവമാണുള്ളതു്. അതുകൊണ്ടു് ജീവൻ ബ്രാഹ്മണനാകുവാൻ സാദ്ധ്യമല്ല.

4 തർഹി ദേഹോ ബ്രാഹ്മണ ഇതി ചേത്തന്ന. ആചണ്ഡാലാദിപര്യന്താനാം മനുഷ്യാണാം പാഞ്ചഭൗതികത്വേന ദേഹസ്യൈകരൂപത്വാജ്ജരാമരണധർമ്മാധർമ്മാദിസാമ്യദർശനാദ് ബ്രാഹ്മണഃ ശ്വേതവർണ്ണഃ ക്ഷത്രിയോ രക്തവർണ്ണോ വൈശ്യഃ പീതവർണ്ണഃ ശൂദ്രഃ കൃഷ്ണവർണ്ണ ഇതി നിയമാഭാവാത്. പിത്രാദിശരീരദഹനേ പുത്രാദീനാം ബ്രഹ്മഹത്യാദിദോഷസംഭവാച്ച തസ്മാന്ന ദേഹോ ബ്രാഹ്മണ ഇതി.

സാരം:- അപ്പോൾ പിന്നെ ദേഹമാണോ ബ്രാഹ്മണൻ? ഇതും സാദ്ധ്യമല്ല. ചണ്ഡാലൻ മുതൽ സമസ്തമനുഷ്യരുടെയും ശരീരം ഒന്നുപോലെ പഞ്ചഭൂതാത്മകമാണല്ലോ. അവരിൽ വാർദ്ധക്യം, മരണം, ധർമ്മം, അധർമ്മം എന്നിവയെല്ലാം ഒന്നുപോലെയാകുന്നു. ബ്രാഹ്മണൻ ശ്വേതവർണ്ണനും, ക്ഷത്രിയൻ രക്തവർണ്ണനും, വൈശ്യൻ പീതവർണ്ണനും, ശൂദ്രൻ കറുത്തനിറമുള്ളവനും ആയിരിക്കണമെന്നു് യാതൊരു നിയമവും കാണുവാൻ സാദ്ധ്യമല്ല, മാത്രമല്ല. പിതാവിന്റെയും, സഹോദരന്റെയും ശരീരദാഹക്രിയകൾ ചെയ്യുന്നതുകൊണ്ടു് പുത്രാ

ദികാംക്ഷ് ബ്രഹ്മഹത്യാദിദോഷങ്ങൾ സംഭവിക്കുന്നില്ല. അതു കൊണ്ടു് ദേഹവും ബ്രാഹ്മണനാകാൻ സാദ്ധ്യമല്ല.

5 തർഹി ജാതിബ്രാഹ്മണ ഇതി ചേത്തന്ന. തത്ര ജാത്യന്തര ജന്തുഷ്വനേകജാതിസംഭവാ മഹർഷയോ ബഹവഃ സന്തി ഋഷ്യശൃംഗോ മൃഗ്യാഃ, കൗശികഃ കുശാത്, ജാംബൂകോ ജംബൂകാത്, വാല്മീകോ വല്മീകാത്, വ്യാസഃ കൈവർത്ത കന്യകായാം ശശപൃഷ്ഠാത് ഗൗതമഃ, വസിഷ്ഠ ഉർവശ്യാം, അഗസ്ത്യഃ കലശേ ജാത ഇതി ശ്രുതത്വാത്. ഏതേഷാം ജാത്യാ വിനാപ്യഗ്രേ ജ്ഞാനപ്രതിപാദിതാ ഋഷയോ ബഹവഃ സന്തി, തസ്മാന്ന ജാതിർബ്രാഹ്മണ ഇതി.

സാരം:- പിന്നെ ജാതിയാണോ ബ്രാഹ്മണൻ? അതും സാദ്ധ്യ മല്ല. എന്തെന്നാൽ ഭിന്നജാതിയിൽ പെട്ട പ്രാണികളിൽ നിന്നും അനേകം മഹർഷിമാർ ജനിച്ചിട്ടുണ്ടെന്നു് പറയപ്പെട്ടിരിക്കുന്നു. മൃഗിയിൽനിന്നു് ഋഷ്യശൃംഗനും, കുശയിൽനിന്നു് കൗശികനും, ജംബൂകനിൽനിന്നു് ജാംബൂകനും, വല്മീകത്തിൽനിന്നു് വാല്മീകിയും, കൈവർത്തകകന്യകയിൽനിന്നു് വ്യാസനും, ശശപൃഷ്ഠത്തിൽനിന്നു് ഗൗതമനും, ഉർവശിയിൽനിന്നു് വസിഷ്ഠനും, കലശത്തിൽനിന്നു് അഗസ്ത്യനും ജനിച്ചു എന്നാണല്ലോ, പറയപ്പെട്ടിരിക്കുന്നതു്. ഈ മഹർഷിമാരെല്ലാവരും ജാതികൂടാതെ തന്നെ മുമ്പിനാൽ തന്നെ ജ്ഞാനികളായിത്തീൎന്നു. അതുകൊണ്ടു് ജാതിയാണു ബ്രാഹ്മണൻ എന്നു പറയുവാൻ സാദ്ധ്യമല്ല.

6 തർഹി ജ്ഞാനം ബ്രാഹ്മണ ഇതി ചേത്തന്ന, ക്ഷത്രിയാദയോഽപി പരമാത്ഥദർശിനോഽഭിജ്ഞാ ബഹവഃ സന്തി തസ്മാന്ന ജ്ഞാനം ബ്രാഹ്മണ ഇതി.

സാരം:- പിന്നെ ജ്ഞാനം ബ്രാഹ്മണനാകുമോ? അതും പറയുവാൻ സാദ്ധ്യമല്ല. എന്തെന്നാൽ അനേകം ക്ഷത്രിയന്മാർ, പരമാത്ഥദർശികളും ജ്ഞാനികളും ആയിത്തീൎന്നിട്ടുണ്ടു്. അതുകൊണ്ടു് ജ്ഞാനം കൊണ്ടും ബ്രാഹ്മണനാകുമെന്നു പറയുവാൻ സാദ്ധ്യമല്ല.

7 തർഹി കർമ്മ ബ്രാഹ്മണ ഇതി ചേത്തന്ന, സർവേഷാം പ്രാണിനാംപ്രാരബ്ധസഞ്ചിതാഗാമികർമ്മസാധർമ്മ്യദർശനാത് കർമ്മാഭിപ്രേരിതാഃ സന്തോ ജനാഃ ക്രിയാഃ കുർവന്തീതി തസ്മാന്ന കർമ്മ ബ്രാഹ്മണ ഇതി.

സാരം:_പിന്നെ കമ്മം ബ്രാഹ്മണനാകുമൊ? അതും പറയുവാൻ പ്രയാസമായിരിക്കുന്നു. എന്തെന്നാൽ സവ് പ്രാണികളുടെയും പ്രാരബ്ധവും, സഞ്ചിതവും, ആഗാമിയുമായ കമ്മങ്ങളിൽ സാധമ്മ്യം കാണപ്പെടുന്നതുകൊണ്ടു് കമ്മത്താൽ പ്രേരിതമായിട്ടാണു് ജീവൻ പ്രവത്തിക്കുന്നതു്. അതുകൊണ്ടു് കമ്മം ബ്രാഹ്മണനാകാൻസാദ്ധ്യമല്ല.

8 തർഹി ധാമ്മികോ ബ്രാഹ്മണ ഇതി ചേത്തന്ന ക്ഷത്രിയാദയോ ഹിരണ്യദാതാരോ ബഹവഃ സന്തി, തസ്മാന്ന ധാമ്മികോ ബ്രാഹ്മണ ഇതി.

സാരം:_ അപ്പോാം ധാമ്മികത ബ്രാഹ്മണനാകുമോ? അതും സാദ്ധ്യമല്ല. എന്തെന്നാൽ അനേകം ക്ഷത്രിയന്മാർ തുടങ്ങിയവർ പോലും സ്വർണ്ണദാനം ചെയ്തുകൊണ്ടേ ഇരിക്കുന്നു. അതുകൊണ്ടു് ധാർമ്മികനായ വ്യക്തിയും ബ്രാഹ്മണനാകാൻ സാദ്ധ്യമല്ല.

9 തർഹി കോ വാ ബ്രാഹ്മണോ നാമ. യഃ കശ്ചിദാത്മാനമദ്വിതീയം ജാതിഗുണക്രിയാഹീനം ഷഡൂമ്മിഷഡ്ഭാവേത്യാദിസവ്ദോഷരഹിതം സത്യജ്ഞാനാനന്ദാനന്തസ്വരൂപം സ്വയം നിവ്വികല്പമശേഷകല്പാധാരമശേഷഭൂതാന്തര്യ്യാമിത്വേന വത്തമാനമന്തർബഹിശ്ചാകാശവദനുസ്യൂതമഖണ്ഡാനന്ദസ്വഭാവമപ്രമേയമനുഭവൈകവേദ്യമപരോക്ഷതയാ ഭാസമാനം കരതലാമലകവത് സാക്ഷാദപരോക്ഷീകൃത്യ കൃതാത്ഥതയാ കാമരാഗാദിദോഷരഹിതഃ ശമദമാദിസമ്പന്നോ ഭാവമാത്സര്യതൃഷ്ണാശാമോഹാദിരഹിതോ ദംഭാഹംകാരാദിഭിരസംസ്പൃഷ്ടചേതാ വത്തത ഏവമുക്തലക്ഷണോ യഃ സ ഏവ ബ്രാഹ്മണ ഇതി ശ്രുതിസ്മൃതിപുരാണേതിഹാസാനാമഭിപ്രായഃ. അന്യഥാ ഹി ബ്രാഹ്മണത്വസിദ്ധിർനാസ്ത്യേവ. സച്ചിദാനന്ദമാത്മാനമദ്വിതീയം ബ്രഹ്മ ഭാവയേദാത്മാനം സച്ചിദാനന്ദം ബ്രഹ്മ ഭാവയേദിത്യുപനിഷത്.

സാരം:_ അപ്പോാം ആരാണു് ബ്രാഹ്മണൻ? അദ്വിതീയമായും, ജാതി ഗുണക്രിയാരഹിതമായും, ഷഡൂമ്മിഷഡ്ഭാവാദി സവ്ദോഷരഹിതമായും (ഷഡൂമ്മി:_വിശപ്പു്, ദാഹം, ജര, മരണം, ശോകം

മോഹം. ഷഡ്ഭാവം:—സത്ത, ജനനം, വളർച്ച, അവസ്ഥാന്തരപ്രാപ്തി, ക്ഷയം, നാശം) സത്യജ്ഞാനാനന്ദാനന്തസ്വരൂപമായും, സ്വയം വികല്പഹീനമായും, സകലകല്പങ്ങൾക്കും ആധാരഭൂതമായും, സർവഭൂതങ്ങളിലും അന്തര്യാമിയായും, ആകാശംപോലെ ഉള്ളിലും പുറത്തും വ്യാപിച്ചതായും, അഖണ്ഡാനന്ദസ്വരൂപമായും, അപ്രമേയമായും, അനുഭവൈകവേദ്യമായും, പ്രത്യക്ഷത്വേനഭാസിക്കുന്നതായും, ഇരിക്കുന്ന ആത്മാവിനെ കരതലാമലകംപോലെ സാക്ഷാത്കരിച്ച് കൃതാർത്ഥനായും, കാമരാഗാദിദോഷരഹിതനായും, ശമദമാദിസമ്പന്നനായും, മാത്സര്യ തൃഷ്ണാശാദിഹീനനായും, ദംഭാഹങ്കാരാദിസ്പർശലേശമെന്യേ, യാതൊരുവൻ വർത്തിക്കുന്നുവോ, അവൻ തന്നെയാണ് ബ്രാഹ്മണൻ; എന്നത്രേ ശ്രുതി സ്മൃതി പുരാണേതിഹാസങ്ങളുടെ അഭിപ്രായം. ഇതിൽനിന്നും ഭിന്നമായി മറ്റൊരുവിധത്തിലും ബ്രാഹ്മണ്യം സിദ്ധിക്കുകയില്ല. ആത്മാവുതന്നെയാണ് സച്ചിദാനന്ദസ്വരൂപമെന്നും, അദ്വിതീയമെന്നും ധരിച്ച് ബ്രഹ്മഭാവത്തെ മനുഷ്യൻ ഭാവനചെയ്യേണ്ടതാണ്.

വജ്രസൂചികോപനിഷത് സമാപ്തം

# ദക്ഷിണാമൂർത്ത്യുപനിഷത്

## ശാന്തിപാഠം

ഓം. സഹ നാവവതു, സഹ നൗ ഭുനക്തു. സഹവീര്യം കരവാവഹൈ, തേജസ്വി നാവധീതമസ്തു, മാ വിദ്വിഷാവഹൈ ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

**സാരം:-** ഓം. ബ്രഹ്മം ഗുരുശിഷ്യന്മാരായ നമ്മളെ രണ്ടു പേരെയും രക്ഷിക്കട്ടെ. അതു നമ്മളെ രണ്ടുപേരെയും പരിപാലിക്കട്ടെ. നമ്മൾ രണ്ടുപേരും ഒന്നിച്ച് സാമർത്ഥ്യത്തെ ആർജ്ജിക്കട്ടെ. നമ്മുടെ അദ്ധ്യയനം തേജോമയമായിരിക്കട്ടെ. നാം പരസ്പരം വിദ്വേഷം കാണിക്കരുത്.

ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

1 ഓം. ബ്രഹ്മാവർത്തേ മഹാഭാണ്ഡീരവടമൂലേ മഹാസത്രായ സമേതാ മഹർഷയഃ ശൗനകാദയസ്തേ ഹ സമിത്പാണയ- സ്തത്ത്വജിജ്ഞാസവോ മാർക്കണ്ഡേയം ചിരംജീവിനമുപസ- മേത്യ പപ്രച്ഛുഃ കേന ത്വം ചിരം ജീവസി കേന വാനന്ദമനുഭവസീതി.

**സാരം:-** ബ്രഹ്മാവർത്തത്തിൽ മഹാഭാണ്ഡീരം എന്നു പേരുള്ള വടവൃക്ഷച്ചുവട്ടിൽ അതിമഹത്തും ദീർഘകാലം നീണ്ടുനിൽക്കുന്നതുമായ മഹായജ്ഞം നടത്താൻ വേണ്ടി ശൗനകാദിമുനിമാർ സമ്മേളിച്ചു. തത്ത്വജിജ്ഞാസയോടുകൂടി സമിത്പാണികളായി അവർ ചിരംജീവിയായ മാർക്കണ്ഡേയനെ സമീപിച്ച് ഇപ്രകാരം ചോദിച്ചു:-മഹാത്മാവെ, അങ്ങ് എങ്ങനെയാണ് ചിരംജീവിയായത്? എങ്ങനെയാണ് അങ്ങ് അപാരമായ ഈ ആനന്ദം അനുഭവിച്ചു കൊണ്ടിരിക്കുന്നത്?

2 പരമരഹസ്യശിവതത്ത്വജ്ഞാനേനേതി സ ഹോവാച.

**സാരം:-** അദ്ദേഹം ഇങ്ങനെ മറുപടി പറഞ്ഞു:-പരമരഹസ്യമായ ശിവതത്ത്വജ്ഞാനമാണ് എന്റെ ചിരംജീവിതത്തിനു കാരണം.

3 കിം തത്പരമരഹസ്യശിവതത്ത്വജ്ഞാനം, തത്ര കോ ദേവഃ കേ മന്ത്രാഃ, കോ ജപഃ, കാ മുദ്രാ, കാ നിഷ്ഠാ കിം തജ്ജ്ഞാനസാധനം, കഃ പരികരഃ, കോ ബലിഃ, കഃ കാലഃ, കിം തത്സ്ഥാനമിതി.

സാരം:— അപ്പോൾ ശൗനകാദിമഹർഷിമാർ ചോദിച്ചു:—ഈ പരമരഹസ്യമായ ശിവതത്ത്വജ്ഞാനം എന്താണ്? അതിന്റെ ആരാധ്യദേവൻ ആരാണ്? അതിന്റെ മന്ത്രമേതാണ്? ജപമേതാണ്? മുദ്ര എന്താണ്? ആ ജ്ഞാനം ലഭിക്കുവാൻ അനുഷ്ഠിക്കേണ്ട സാധന എന്താണ്? എന്താണ് നിഷ്ഠ? ആസ്ഥ എന്താണ്? അതിന് അപേക്ഷിതമായിരിക്കുന്ന ബലി എന്താണ്? അതിനെ പ്രാപിക്കുവാനുള്ള കാലമേതാണ്?

4 സ ഹോവാച യേന ദക്ഷിണാമുഖഃ ശിവോഽപരോക്ഷീകൃതോ ഭവതി തത്പരമരഹസ്യശിവതത്ത്വജ്ഞാനം.

സാരം:—മാർക്കണ്ഡേയൻ പറഞ്ഞു:—ദക്ഷിണാമുഖൻ എന്നു പേരുള്ള ശിവൻ ഏതൊന്നുകൊണ്ടാണോ ദൃഷ്ടിക്കുഗോചരനായി ഭവിക്കുന്നതു്, അതുതന്നെയാണ് പരമരഹസ്യമായ ശിവതത്ത്വജ്ഞാനം.

5 യഃ സർവോപരമേ കാലേ സർവാനാത്മന്യുപസംഹൃത്യ സ്വാത്മാനന്ദസുഖേ മോദതേ പ്രകാശതേ വാ സ ദേവഃ

സാരം:— മാർക്കണ്ഡേയൻ:—ആരാണോ സർവ്വലോകങ്ങളുടെയും അവസാനസമയത്ത് സർവ്വ ചരാചരങ്ങളെയും തന്നിൽ സമാഹരിച്ച്, സ്വയം ആത്മാനന്ദസുഖത്തിൽ പ്രസന്നചിത്തനായി, സ്വയം പ്രകാശസ്വരൂപനായിരിക്കുന്നതു്, അവൻ തന്നെയാണ് ഈ തത്ത്വജ്ഞാനലബ്ധിക്കായിട്ട് ആരാധിക്കേണ്ട ദേവൻ.

6 അത്രൈതേ മന്ത്രരഹസ്യശ്ലോകാ ഭവന്തി(അസ്യ)ശ്രീമേധാദക്ഷിണാമൂർത്തിമന്ത്രസ്യ ബ്രഹ്മാ ഋഷിഃ ഗായത്രീ ഛന്ദഃ ദേവതാദക്ഷിണാസ്യഃ മന്ത്രേണാംഗന്യാസഃ.

സാരം:—:— ഈ വിഷയത്തിൽ മന്ത്രങ്ങളുടെ രഹസ്യത്തെ പ്രകടമാക്കുന്ന ശ്ലോകങ്ങൾ താഴെപ്പറയുന്നവയാകുന്നു. ഈ, മേധാദക്ഷിണാമൂർത്തിമന്ത്രത്തിന്റെ ഋഷി, ബ്രഹ്മാവും, ഛന്ദസ്സ് ഗായത്രിയും, ദേവൻ ദക്ഷിണാമുഖനുമാകുന്നു. മന്ത്രം കൊണ്ട് അംഗന്യാസം ചെയ്യണം. (താഴെ കൊടുത്തിട്ടുള്ള ശ്ലോകങ്ങളിൽ നിന്നും മന്ത്രം സിദ്ധിക്കുന്നു.)

7 ഓം. ആദൗ നമ ഉച്ചാര്യ്യ തതോ ഭഗവതേ പദം
ദക്ഷിണേതി പദം പശ്ചാൻമൂർത്തയേ പദമുദ്ധരേത്.
അസ്മച്ഛബ്ദം ചതുർത്ഥ്യന്തം മേധാം പ്രജ്ഞാം പദം വദേത്
സമുച്ചാര്യ്യ തതോ വായുബീജം ച്ഛം ച തതഃ പഠേത്
അഗ്നിജായാം തതസ്ത്വേഷ ചതുർവിംശാക്ഷരോ മനുഃ.

സാരം:—ആരംഭത്തിൽ 'ഓം നമഃ' എന്നുച്ചരിച്ചിട്ട് 'ഭഗവതേ' എന്നപദവും, പിന്നീട് 'ദക്ഷിണാ' എന്ന ശബ്ദവും പിന്നീട് 'മൂർത്തയേ' എന്നപദവും അതിനുശേഷം 'അസ്മദ്' ശബ്ദത്തിൻെറ ചതുർത്ഥീ ഏകവചനമായ 'മഹ്യം' എന്ന പദവും അതിനുശേഷം 'മേധാം, പ്രജ്ഞാം' എന്നീപദങ്ങളും ഉച്ചരിക്കണം.'പ്ര' എന്നുച്ചരിച്ചിട്ട് വായുവിൻെറ ബീജമന്ത്രമായ 'യ' യും, അതിനുശേഷം 'ച്ഛ' എന്ന ശബ്ദവും ഉച്ചരിക്കണം. അതിനുശേഷം അഗ്നിപത്നിയായ 'സ്വാഹാ' എന്നു പറയണം. ഇതാണ് ഇരുപത്തിനാലക്ഷരമുള്ള മന്ത്രം. അതായതു് 'ഓം നമോ ഭഗവതേ ദക്ഷിണാ മൂർത്തയേ മഹ്യം മേധാം പ്രജ്ഞാം പ്രയച്ഛസ്വാഹാ' എന്ന മന്ത്രം ഉച്ചരിക്കണം.

8 ധ്യാനം

സ്ഫടികരജതവർണ്ണം മൗക്തികീമക്ഷമാലാ
മമൃതകലശവിദ്യാം ജ്ഞാനമുദ്രാം കരാഗ്രേ
ദധതമുരഗകക്ഷം ചന്ദ്രചൂഡം ത്രിനേത്രം
വിധൃതവിവിധഭൂഷം ദക്ഷിണാമൂർത്തിമീഡേ.

സാരം:— സ്ഫടികമണിപോലെയും വെള്ളിപോലെയും ധവളവർണ്ണത്തോടുകൂടിയവനും, മൗക്തികമായ അക്ഷമാലയും കരാഗ്രത്തിൽ അമൃതകലശവിദ്യയാകുന്ന ജ്ഞാനമുദ്രയും ധരിച്ചിരിക്കുന്നവനും, കക്ഷത്തിൽ ഉരഗങ്ങളെ അണിഞ്ഞിരിക്കുന്നവനും, ചന്ദ്രക്കലാധരനും, മുക്കണ്ണനും, വിവിധഭൂഷണങ്ങൾ ധരിച്ചിരിക്കുന്നവനുമായ ദക്ഷിണാമൂർത്തിയെ ഞാൻ സ്തുതിക്കുന്നു.

മന്ത്രേണന്യാസഃ.

9 ആദൗ വേദാദിമുച്ചാര്യ്യ സ്വരാദ്യം സവിസർഗ്ഗകം,
പഞ്ചാർണ്ണം തത ഉദ്ധൃത്യ അന്തരം സവിസർഗ്ഗകം
അന്തേ സമുദ്ധരേത്താരം മനുരേഷ നവാക്ഷരഃ.

സാരം:— മന്ത്രം കൊണ്ടുള്ള ന്യാസം. ആദ്യം വേദത്തിന്റെ ആദ്യക്ഷരമായ ഓംകാരവും, പിന്നീടു് സ്വരങ്ങളുടെ സവിസർഗ്ഗകമായ ആദ്യക്ഷരവും, (അ ഉ. മ്) (ഓ അഃ മ) എന്ന പ്രണവമന്ത്രത്തെയും, പിന്നീടു് പഞ്ചാർണ്ണം, അതായതു് ദക്ഷിണാമൂർത്തി എന്ന ശബ്ദത്തെയും, അതിനുശേഷം വിസർഗ്ഗസഹിതം 'അന്തരഃ' ശബ്ദത്തെയും, ഒടുവിൽ 'താരം' അതായതു് 'ഓം'എന്നും ഉച്ചരിക്കണം. ഈ നവാക്ഷരമാണു് മനുമന്ത്രം എന്നു പറയപ്പെടുന്നതു്. (ഓം അഃ ദക്ഷിണാമൂർത്ത്യന്തരഃഓം.)

10 മുദ്രാം ഭദ്രാർത്ഥദാത്രീം സ പരശുഹരിണം
ബാഹുഭിർബാഹുമേകം
ജാനന്യാസക്തം ദധാനോ ഭുജഗബിലസ
മാബദ്ധകക്ഷ്യോവടാധഃ
ആസീനശ്ചന്ദ്രഖണ്ഡപ്രതിഘടിതജടാ
ക്ഷീരഗൗരസ്ത്രിനേത്രോ
ദദ്യാദാദ്യഃ ശുകാദ്യൈർമുനിഭിരഭിവൃതോ
ഭാവശുദ്ധിം ഭവോ നഃ.

സാരം:— ശുകദേവാദി മുനിമാരാൽ പരിസേവിതനും, ഒരു കൈയിൽ കല്യാണമയമായ അഭയദാനമുദ്ര, മററു കരങ്ങളിൽ, പരശു, മാൻ, എന്നിവ ധരിച്ചിട്ടുള്ളവനും, ഒരു കൈ ജംഘയിൽ സമർപ്പിച്ചിട്ടുള്ളവനും, വടവൃക്ഷച്ചുവട്ടിൽ സ്ഥിതിചെയ്യുന്നവനും, പാമ്പുകൾ വിഹരിക്കുന്ന ശരീരത്തോടുകൂടിയവനും, ദ്വിതീയചന്ദ്രനാൽ (ചന്ദ്രക്കല) പ്രശോഭിതമായ ജടാഭാരത്തോടുകൂടിയവനും ക്ഷീരംപോലെ വെളുത്ത നിറത്തോടുകൂടിയവനും, ത്രിനേത്രനും, ആദിഭഗവാനുമായ ശ്രീശങ്കരൻ നമുക്കു ഭാവശുദ്ധിയെ പ്രദാനം ചെയ്യട്ടെ.

11 മന്ത്രേണന്യാസഃ—ബ്രഹ്മർഷിന്യാസഃ—താരം ബ്ര്യൂം നമ,
ഉച്ചാര്യ മായാം വാഗ്ഭവമേവ ച. ദക്ഷിണാപദമുച്ചാര്യ
തതഃ സ്യാൻമൂർത്തയേ പദം.

12 ജ്ഞാനം ദേഹി പദംപശ്ചാദഗ്നിജായാം തതോ [ന്യസേത്
മനുരഷ്ടാദശാർണ്ണോഽയം സർവ്വമന്ത്രേഷു ഗോപിതഃ.

സാരം:— പ്രഥമതാരം—അതായതു്, 'ഓം, ബ്രൃം, നമഃ' എന്നുച്ചരിച്ചിട്ടു്, മായ—അതായതു്,'ഹ്രീം,'വാഗ്ഭവ—അതായതു് 'ഐം' എന്നും, 'ദക്ഷിണാപദം' എന്നും പറഞ്ഞിട്ടു്, 'മൂർത്തയേ' എന്നും, 'ജ്ഞാനംദേഹി' എന്നും, ഒടുവിൽ അഗ്നിപത്നിയായ 'സ്വാഹാ' എന്നും ഉച്ചരിക്കണം. അതായതു് 'ഓം, ബ്രൃം, നമഃ, ഹ്രീം, ഐം, ദക്ഷിണാമൂർത്തയേജ്ഞാനം ദേഹി സ്വാഹാ' എന്ന അഷ്ടാദശാക്ഷരയുക്തമായ മനുമന്ത്രത്തെ ഉച്ചരിക്കണം. ഇതു് സർവ്വ മന്ത്രങ്ങളിലും വച്ചു് അത്യന്തം ഗോപനീയമാണു്.

13 ഭസ്മവ്യാപാണ്ഡുരാംഗഃശശിശകലധരോ
ജ്ഞാനമുദ്രാക്ഷമാലാ

വീണാപുസ്തൈർവിരാജത്കരകമലധരോ
യോഗപട്ടാഭിരാമഃ

വ്യാഖ്യാപീഠേ നിഷണ്ണോ മുനിവരനികരൈഃ
സേവ്യമാനഃ പ്രസന്നഃ

സവ്യാലഃ കൃത്തിവാസാഃ സതതമവതു നോ
ദക്ഷിണാമൂർത്തിരീശഃ.

സാരം:—ഭസ്മലേപനംകൊണ്ടു് ധവളാഭമായ ശരീരത്തോടുകൂടിയവനും, ശശികലാധാരിയും, കരകമലത്തിൽ ജ്ഞാനമുദ്രയും, രുദ്രാക്ഷമാലയും, വീണയും, പുസ്തകവും ധരിച്ചിരിക്കുന്നവനും, യോഗപട്ടാഭിരാമനും, വ്യാഖ്യാപീഠസ്ഥിതനും, ശ്രേഷ്ഠന്മാരായ മുനിമാരാൽ സേവ്യമാനനും, പ്രസന്നനും സർപ്പങ്ങളാൽ പ്രശോഭിതനും, വ്യാഘ്രചർമ്മാംബരധാരിയും ആയിരിക്കുന്ന ഭഗവാൻ ദക്ഷിണാമൂർത്തി നമ്മെ നിരന്തരം രക്ഷിക്കട്ടെ.

14 മന്ത്രേണന്യാസഃ (ബ്രഹ്മർഷിന്യാസഃ)

താരം പരം രമാബീജം വദേത്സാംബശിവായ ച
തുഭ്യം ചാനലജായാം ച മനുർദ്വാദശവർണ്ണകഃ.

സാരം:— ആദ്യമായി 'ഓം, ഹ്രീം, ശ്രീം എന്നുപറയണം. അതിനുശേഷം 'സാംബശിവായ' എന്നും, പിന്നീടു് 'തുഭ്യം' എന്നും ഒടുവിൽ 'സ്വാഹാ' എന്നും പറയണം. ഇതു് ദ്വാദശാക്ഷരയുക്തമായ മനുമന്ത്രമാണു്. (ഓം. ഹ്രീം, ശ്രീം, സാംബശിവായ തുഭ്യം സ്വാഹാ.)

15 വീണാം കരൈഃ പുസ്തകമക്ഷമാലാം
ബിഭ്രാണമഭ്രാഭഗളം വരാഢ്യം
ഫണീന്ദ്രകക്ഷ്യം മുനിഭിഃ ശുകാദ്യൈഃ
സേവ്യം വടാധഃ കൃതനീഡമീഡേ.

**സാരം:—** കൈകളിൽ വീണയും പുസ്തകവും, കണ്ഠത്തിൽ രുദ്രാക്ഷമാലയും ധരിച്ചിട്ടുള്ളവനും, സദാ ഒരു കൈയിൽ അഭയദാനമുദ്രയോടുകൂടിയവനും, കാർമേഘസമാനമായ കോമളകണ്ഠത്തോടുകൂടിയവനും, ശ്രേഷ്ഠരിൽ ശ്രേഷ്ഠനും, സർപ്പങ്ങളാൽ സമലംകൃതമായ ശരീരത്തോടുകൂടിയവനും, ശുകാദിമുനിവര്യന്മാരാൽ പരിസേവിതനും വടവൃക്ഷച്ചുവട്ടിൽ വിരാജിക്കുന്നവനുമായ ഭഗവാൻ ശങ്കരനെ ഞാൻ സ്തുതിക്കുന്നു.

16 വിഷ്ണുഋഷിഃ അനുഷ്ടുപ്ഛന്ദഃ ദേവതാ ദക്ഷിണാസ്യഃ
മന്ത്രേണ ന്യാസഃ താരം നമോ ഭഗവതേ തുഭ്യം വടപദം
തതഃ മൂലേതി പദമുച്ചാര്യ്യ വാസിനേ പദമുദ്ധരേത്.

17 പ്രജ്ഞാമേധാപദം പശ്ചാദാദിസിദ്ധിം തതോവദേത്
ദായിനേ പദമുച്ചാര്യ്യ മായിനേ നമ ഉദ്ധരേത്.

18 വാഗീശായ തതഃ പശ്ചാന്മഹാജ്ഞാനപദം തതഃ
വഹ്നിജായാം തതസ്ത്വേഷ ദ്വാത്രിംശദ്വർണ്ണകോ മനുഃ
അനുഷ്ടുഭോ മന്ത്രരാജഃ സർവ്വമന്ത്രോത്തമോത്തമഃ.

**സാരം:—** ആദ്യമായി 'ഓം നമോ ഭഗവതേ തുഭ്യം' എന്നും പിന്നീട് 'വട' ശബ്ദവും, പിന്നീട് 'മൂല' ശബ്ദവും, അതിനുശേഷം 'വാസിനേ' എന്നും ഉച്ചരിച്ചിട്ട്, 'പ്രജ്ഞാമേധാ'പദവും, അതിനുശേഷം 'ആദിസിദ്ധി'പദവും' ഉച്ചരിക്കണം. തദനന്തരം 'ദായിനേ' എന്ന പദവും, 'മായിനേ നമഃ' എന്നപദവും ചേർക്കണം. ഒടുവിൽ 'സ്വാഹാ' എന്ന പദം ഉച്ചരിക്കണം. അതായതു് 'ഓം നമോ ഭഗവതേതുഭ്യം, വടമൂലവാസിനേ പ്രജ്ഞാമേധാദിസിദ്ധിദായിനേ, മായിനേനമഃ വാഗീശായ മഹാജ്ഞാനസ്വാഹാ' ഇതിന്റെ ഋഷി വിഷ്ണുവും, ഛന്ദസ്സ് അനുഷ്ടുപ്പും, ദേവത ദക്ഷിണാമുഖനും ആകുന്നു. ഈ മന്ത്രം എല്ലാ ശ്രേഷ്ഠമന്ത്രങ്ങളിലും വച്ച് ഉത്തമമായിട്ടുള്ളതാണ്.

ധ്യാനം

19 മുദ്രാപുസ്തകവഹ്നിനാഗവിലസദ്ബാഹും പ്രസന്നാനനം
മുക്താഹാരവിഭൂഷണം ശശികലാഭാസ്വത്കിരീടോജ്ജ്വലം
അജ്ഞാനാപഹമാദിമാദിമഗിരാമർത്ഥം ഭവാനീപതിം
ന്യഗ്രോധാന്തനിവാസിനം പരഗുരും ധ്യായാമ്യഭീഷ്ടാപ്തയേ.

സാരം:— അഭയമുദ്ര, ജ്ഞാനമുദ്ര, പുസ്തകം, അഗ്നി, ഭയാനകങ്ങളായ സർപ്പങ്ങൾ എന്നിവയാൽ ശോഭായമാനമായ കൈകളോടു കൂടിയവനും, മുത്തുമാലകളാൽ വിഭൂഷിതനും, ചന്ദ്രക്കലചേർന്ന് പ്രകാശമാനമായിരിക്കുന്ന കിരീടത്താൽ അത്യധികം ശോഭയോടുകൂടിയവനും, അജ്ഞാനനാശകനും, ആദിപുരുഷനും, വാക്കുകൾക്ക് വിഷയമല്ലാത്തവനും, (വാഗതീതനും) പാർവ്വതീകാന്തനും, സർവ്വ്ക്കും ഗുരുഭൂതനും, വടവൃക്ഷച്ചുവട്ടിൽ നിവസിക്കുന്നവനുമായ ശങ്കരനെ ഞാൻ അഭീഷ്ടസിദ്ധിക്കായി ധ്യാനിക്കുന്നു.

20 മൗനമുദ്രാ, സോഽഹമിതി യാവദാസ്ഥിതിഃ സനിഷ്ഠാ
ഭവതി, തദഭേദേന മന്ത്രാമ്രേഡനം ജ്ഞാനസാധനം.
ചിത്തേ തദേകതാനതാ പരികരഃ, അംഗചേഷ്ടാർപ്പണം
ബലിഃ, ത്രീണി ധാമാനി കാലഃ, ദ്വാദശാന്തപദം സ്ഥാനമിതി.
തേ ഹ പുനഃ ശ്രദ്ധാനാസ്തം പ്രത്യൂചുഃ കഥം വാഽസ്യോദയഃ,
കിം സ്വരൂപം കോ വാഽസ്യോപാസക ഇതി, സ ഹോവാച
വൈരാഗ്യതൈലസമ്പൂർണ്ണേ ഭക്തിവർത്തിസമന്വിതേ
പ്രബോധപൂർണ്ണപാത്രേ തു ജ്ഞപ്തിദീപം വിലോകയേത്.

സാരം:— ശരീരം നശിക്കുന്നതുവരെ "സോഽഹം"—ഞാൻ ആ പരബ്രഹ്മം തന്നെയാണ്. അതുതന്നെയാണ് ബ്രഹ്മനിഷ്ഠ. ആ പരബ്രഹ്മത്തിൽനിന്നു ഭിന്നമല്ലെന്നുകരുതി പൂർണ്ണമെന്നു പറയപ്പെട്ട മനമന്ത്രങ്ങളെ നിരന്തരം ഉരുവിട്ടുകൊണ്ടിരിക്കുകയാണ് ജ്ഞാനസാധന. ചിത്തംകൊണ്ടു് ആ പരമതത്ത്വത്തിൽ ഏകാഗ്രഭാവത്തോടുകൂടി ധ്യാനിക്കുകയാണ്, "പരികരം"(ഉപകരണം). അംഗചേഷ്ടകളുടെ സമർപ്പണമാണ് ബലി. ഭഗവത് കാര്യങ്ങളിൽ കരചരണാദികൾ ചലിപ്പിക്കുകയാണ് പൂജ. തൻെറ സ്ഥൂലം, സൂക്ഷ്മം, ബീജരൂപം എന്നീ മൂന്നുധാമങ്ങളാണ് കാലം. ദ്വാദശാന്തപദം—അതായതു് ഹൃദയം(സഹസ്രദലകമലം) തന്നെയാണ് പരമാത്മാവിനെ പ്രാപിക്കുവാനുള്ള പാദമോയതുകൊണ്ടു്—അതാണ് സ്ഥാനം, ശ്രദ്ധായുക്ത

ന്മാരായ ആ മഹർഷിമാർ വീണ്ടും മാർക്കണ്ഡേയനോടു ചോദിച്ചു:— ഇതു് എങ്ങനെയാണു് ഉദയം ചെയ്യുന്നതു്? ഇതിന്റെ സ്വരൂപം എന്താണു്? ഇതിന്റെ ഉപാസകനാരാണു്? മാർക്കണ്ഡേയൻപറഞ്ഞു:— വൈരാഗ്യമാകുന്ന എണ്ണയാൽ സമ്പൂർണ്ണമായ ഭക്തിയാകുന്ന തിരിയോടുകൂടിയ ജ്ഞാനസമ്പൂർണ്ണമായ പാത്രത്തിൽ ജ്ഞപ്തിയാകുന്ന (തന്റെ ഉള്ളിലും, ചരാചരങ്ങളിലും വ്യാപിച്ചിരിക്കുന്ന ഈശ്വരനെ തന്റെ ആത്മാവുതന്നെയാണെന്നു കരുതുക) ദീപത്തെ കാണുന്നു. അതായതു് വൈരാഗ്യഭക്തിയും, ജ്ഞാനവും കൊണ്ടാണു് ഈശ്വരദർശനം ലഭിക്കുന്നതു്.

21 മോഹാന്ധകാരേ നിഃസാരേ ഉദേതി ഉദേതി സ്വയമേവ ഹി,വൈരാഗ്യമരണിം കൃത്വാ ജ്ഞാനം കൃത്വാ തു ചിത്രഗ്ഗം.

22 ഗാഢതാമിസ്രസംശാന്ത്യൈ ഗൂഢമർത്ഥം നിവേദയേത്
മോഹഭാനുജസംക്രാന്തം വിവേകാഖ്യം മൃകണ്ഡുജം.

23 തത്ത്വാവിചാരപാശേന ബദ്ധം ദ്വൈതഭയാതുരം
ഉജ്ജീവയന്നിജാനന്ദേ സ്വസ്വരൂപേണ സംസ്ഥിതഃ.

സാരം:—സാരഹീനവും തന്റെ അജ്ഞാനത്താൽ കല്പിതവുമായ മഹത്തായ അജ്ഞാനാന്ധകാരത്തിൽ ആ ദീപം സ്വയം ഉദയം ചെയ്യുന്നു. വൈരാഗ്യത്തെ അരണിയാക്കി തന്റെ ജ്ഞാനത്തെത്തന്നെ മഥിക്കുവാനുള്ള കോലാക്കി—

ഗഹനമായ അജ്ഞാനാന്ധകാരത്തിന്റെ സമാപ്തിക്കായി ഗൂഢാർത്ഥത്തെ (പരമതത്ത്വം) അറിയണം; അതായതു് നിരന്തരമായ വൈരാഗ്യജ്ഞാനാഭ്യാസങ്ങൾകൊണ്ടു്മാത്രമേ ആ പരമതത്ത്വത്തെ ദർശിക്കുവാൻ സാദ്ധ്യമാകൂ) 'പരമതത്ത്വ വിചാരമില്ലാതിരിക്കുക എന്ന പാശത്താൽ ബദ്ധമായ,—ദ്വൈതഭാവഭയത്താൽ വ്യാകുലവും, മോഹമാകുന്ന ശനി അല്ലെങ്കിൽ മൃത്യുവിന്റെ വക്ത്രത്തിൽ പതിച്ചു്— വിവേകമാകുന്ന മാർക്കണ്ഡേയനെ വീണ്ടും, (തന്റെ അജ്ഞാനത്താൽ) ഉജ്ജീവിപ്പിച്ചുകൊണ്ടു് ആത്മാരാമമാകുന്ന പരമാനന്ദത്തിൽ—സ്വസ്വരൂപത്തിൽ സ്ഥിതി ചെയ്യുന്നു.

24 ശേമുഷീ ദക്ഷിണാ പ്രോക്താ സാ യസ്യാഭീക്ഷണേ മുഖം
ദക്ഷിണാഭിമുഖഃ പ്രോക്തഃ ശിവോഽസൗ ബ്രഹ്മവാദിഭിഃ.

സാരം:—തത്ത്വജ്ഞാനരൂപവും ബ്രഹ്മപ്രകാശകവുമായ ബുദ്ധിതന്നെയാണു് അതിൽ ദക്ഷിണ, അതാണു് പരമതത്ത്വാഭീക്ഷണ

ത്തിൽ—അതായതു് സാക്ഷാത്കാരത്തിന്റെമുഖം, അതായതു് ദ്വാരം. ബ്രഹ്മവാദികൾ അതിനെ ദക്ഷിണാമുഖൻ എന്നു പേരുള്ള ശിവനെന്നു പറയുന്നു.

25 സർഗ്ഗാദികാലേ ഭഗവാൻവിരിഞ്ചിരുപാസ്യൈനം
സർഗ്ഗസാമർത്ഥ്യമാപ്യ തുതോഷ ചിത്തേ വാഞ്ഛി-
താർത്ഥാംശ്ച ലബ്ധ്വാ ധന്യഃ സോപാസ്യോപാസകോ
ഭവതി ധാതാ.

സാരം:— സൃഷ്ടിയുടെ ആദികാലത്തു് ഭഗവാൻ ബ്രഹ്മാവു് ഇദ്ദേഹത്തെഉപാസിച്ചു്, സൃഷ്ടിക്കുവാനുള്ളശക്തി ആർജ്ജിക്കുകയും, തന്റെ മനോരഥം സാധിച്ചതിൽ സന്തുഷ്ടചിത്തനായിത്തീരുകയും ചെയ്തു. ആ ബ്രഹ്മാവുതന്നെയാണു് ഉപാസ്യനായ ദക്ഷിണാമൂർത്തിയുടെ ഉപാസകൻ.

26 യ ഇമാം പരമരഹസ്യശിവതത്ത്വവിദ്യാമധീതേ
സ സർവ്വപാപേഭ്യോ മുക്തോ ഭവതി, യ ഏവം വേദ
സ കൈവല്യമനുഭവതീത്യുപനിഷത്.

സാരം:— അത്യന്തം രഹസ്യമായ ഈ ശിവതത്ത്വവിദ്യയെ അദ്ധ്യയനം ചെയ്യുന്നവൻ സർവ്വപാപങ്ങളിൽ നിന്നും മുക്തനായി ഭവിക്കുന്നു. ഇതു നല്ലവണ്ണം മനസ്സിലാക്കി അതിനെ മനനം ചെയ്യുന്നവൻ കൈവല്യപദം അനുഭവിക്കുന്നു.

ദക്ഷിണാമൂർത്ത്യുപനിഷത് സമാപ്തം

# ജാബാലൃപനിഷത്

## ശാന്തിപാഠം

ഓം. ആപ്യായന്തു മമാംഗാനി വാക്പ്രാണശ്ചക്ഷുഃശ്രോത്ര മഥോ ബലമിന്ദ്രിയാണിച സർവാണിസർവംബ്രഹ്മോപനിഷദം മാഹം ബ്രഹ്മനിരാകുര്യാം മാ മാ ബ്രഹ്മനിരാകരോദനിരാകരണമസ്ത്വനിരാകരണം മേ അസ്തു.തദാത്മനി നിരതേ യ ഉപനിഷത്സു ധർമ്മാസ്തേ മയി സന്തു തേ മയി സന്തു.

ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

സാരം:—എന്റെ അംഗങ്ങൾ വൃദ്ധിപ്രാപിക്കട്ടെ; വാക്കു്, പ്രാണൻ, നേത്രം, ശ്രോത്രം, ബലം, ഇന്ദ്രിയങ്ങൾ എല്ലാം വൃദ്ധി പ്രാപിക്കട്ടെ. എല്ലാ ഉപനിഷത്തുകളും ബ്രഹ്മമാകുന്നു. ഞാൻ ബ്രഹ്മത്തെയും, ബ്രഹ്മം എന്നെയും തൃജിക്കാതിരിക്കട്ടെ. അങ്ങനെ ഭവിക്കുന്ന എനിക്കു് ഉപനിഷത്തിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്ന ധർമ്മപ്രാപ്തി കൈവരട്ടെ. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

1 ഹരിഃഓം. അഥ ഹൈനം ഭഗവന്തം ജാബാലിം പൈപ്പലാദിഃ പപ്രച്ഛ ഭഗവൻ മേ ബ്രൂഹി പരമതത്ത്വരഹസ്യം.

സാരം:—ഭഗവാൻ ജാബാലിയോടു്, പൈപ്പലാദി പറഞ്ഞു:— ഭഗവൻ, അങ്ങു് എനിക്കു് പരമതത്ത്വത്തിന്റെ രഹസ്യം ഉപദേശിച്ചുതന്നാലും.

2 കിം തത്ത്വം കോ ജീവഃ കഃ പശുഃ ക ഈശഃ കോ മോക്ഷോപായ ഇതി.

സാരം:—തത്ത്വം എന്താണു്? ജീവൻ എന്താണു്? പശു എന്താണു്? ഈശൻ ആരാണു്? എന്താണു് മോക്ഷോപായം?

3 സ തം ഹോവാച സാധു പൃഷ്ടം സർവം നിവേദയാമി യഥാ ജ്ഞാതമിതി.

സാരം:—ജാബാലി പറഞ്ഞു:— അങ്ങയുടെ ചോദ്യം ഏററവും ഉത്തമമായിരിക്കുന്നു. അതുകൊണ്ടു് എനിക്കറിയാവുന്നതെല്ലാം ഞാൻ പറഞ്ഞുതരുന്നുണ്ടു്.

4 പുനഃ സ തമുവാച കുതസ്ത്വയാ ജ്ഞാതമിതി.
5 പുനഃ സ തമുവാച ഷഡാനനാദിതി.
6 പുനഃ സ തമുവാച തേനാഥ കുതോ ജ്ഞാതമിതി.
7 പുനഃ സ തമുവാച തേനേശാനാദിതി.
8 പുനഃ സ തമുവാച കഥം തസ്മാത്തേന ജ്ഞാതമിതി.
9 പുനഃ സ തമുവാച തദുപാസനാദിതി.
10 പുനഃ സ തമുവാച ഭഗവൻ കൃപയാ മേ സരഹസ്യം സർവം നിവേദയേതി.

സാരം:—പൈപ്പലാദി പറഞ്ഞു:— അങ്ങ് ഈ പരമതത്വരഹസ്യം എങ്ങനെ അറിഞ്ഞു?

ജാബാലി—ഞാൻ ഷണ്മുഖനിൽനിന്നും അറിഞ്ഞു.

പൈപ്പലാദി—അദ്ദേഹം എവിടെനിന്നും അറിഞ്ഞു?

ജാബാലി—അദ്ദേഹം ഈശനിൽനിന്നും അറിഞ്ഞു.

പൈപ്പലാദി—അദ്ദേഹം എങ്ങനെയാണ് അറിഞ്ഞതു്?

ജാബാലി—അദ്ദേഹം ഉപാസനകൊണ്ടറിഞ്ഞു.

പൈപ്പലാദി—ഭഗവൻ, എന്നാൽ ആ രഹസ്യമെല്ലാം ദയവു ചെയ്തു് എനിക്കു പറഞ്ഞുതന്നാലും.

11 സ തേന പൃഷ്ടഃ സർവം നിവേദയാമാസ തത്വം, പശുപതിരഹംകാരാവിഷ്ടഃ സംസാരീജീവഃ സ ഏവ പശുഃ, സർവജ്ഞഃ പഞ്ചകൃത്യസമ്പന്നഃ സർവേശ്വര ഈശഃ പശുപതി

സാരം:—ജാബാലി ആ തത്വമെല്ലാം പൈപ്പലാദിക്കു പറഞ്ഞു കൊടുത്തു. അഹംകാരയുക്തനായ പശുപതിതന്നെയാണ് പ്രാപഞ്ചികജീവനായ പശുവായിത്തീരുന്നതു്. സർവജ്ഞനും, * പഞ്ചകൃത്യസമ്പന്നനും, സർവേശ്വരനുമായ ഈശൻതന്നെയാണ് പശുപതി.

12 കേ പശവ ഇതി പുനഃ സ തമുവാച
ജീവാഃ പശവ ഉക്താഃ തത്പതിത്വാത് പശുപതിഃ

സാരം:—പൈപ്പലാദി ചോദിച്ചു:—പശു ആരാണ്? ജാബാലി പറഞ്ഞു:—ജീവൻതന്നെയാണുപശു. അവയുടെ പതിയായതുകൊണ്ടു് അദ്ദേഹത്തെ പശുപതി എന്നു വിളിക്കുന്നു.

---

* പഞ്ചകൃത്യങ്ങൾ—സൃഷ്ടി, സ്ഥിതി, സംഹാരം, തിരോഭാവം, അനുഗ്രഹം.

13 സ പുന സ്തം ഹോവാച കഥം ജീവാഃ പശവ ഇതി കഥം തത്പതിരിതി.

സാരം:—പൈപ്പലാദി വീണ്ടുംചോദിച്ചു:—ജീവനെ പശുവെന്നു എങ്ങനെ പറയുന്നു? എങ്ങനെ ഈശ്വരൻ അതിൻെറ പതിയാകുന്നു?

14 സ തമുവാച യഥാതൃണാശിനോ വിവേകഹീനാഃ പരപ്രേഷ്യാഃ കൃഷ്യാദികർമ്മസു നിയുക്താഃ സകലദുഃഖസഹാഃ സ്വസ്വാമിബദ്ധ്യമാനാ ഗവാദയഃ പശവഃ,യഥാ തത്സ്വാമിന ഇവ സർവ്വജ്ഞ ഈശഃ പശുപതിഃ

സാരം:— ജാബാലി പറഞ്ഞു:—പുല്ലുതിന്നുന്നവയും, വിവേകമില്ലാത്തവയും, അന്യൎക്ക ദാസവൃത്തിചെയ്യുന്നവയും, കൃഷികാര്യാദികൎമ്മങ്ങൾക്ക് ഉപയോഗിക്കപ്പെടുന്നവയും, സർവ്വദുഃഖങ്ങളും സഹിച്ചുകൊണ്ടിരിക്കുന്നവയും, ബന്ധനത്തിൽ കഴിയുന്നവയുമായ പശു മുതലായ മൃഗങ്ങൾ ഏതെങ്കിലും യജമാനൻെറ അധീനതയിൽ കഴിയുന്നതുപോലെ എല്ലാ ജീവനും സർവജ്ഞനായ ഈശ്വരൻെറ അധീനതയിൽ കഴിയുന്നതുകൊണ്ടു് ആ ഈശ്വരൻ പശുപതിയായി

15 തജ്ജ്ഞാനം കേനോപായേന ജായതേ,

16 പുനഃ സ തമുവാച വിഭൂതിധാരണാദേവ,

17 തത്പ്രകാരഃ കഥമിതി കുത്ര കുത്ര ധാൎയ്യം.

സാരം:— പൈപ്പലാദി—ആ ജ്ഞാനം എങ്ങനെയാണു് കൈവരുന്നതു്?

ജാബാലി—ആ ജ്ഞാനം വിഭൂതിധാരണംകൊണ്ടു സിദ്ധിക്കുന്നു

പൈപ്പലാദി—അതിൻെറ വിധി എന്താണു്? ഏതേതെല്ലാം സ്ഥാനങ്ങളിലാണു് അതു ധരിക്കപ്പെടേണ്ടതു്?

18 പുനഃ സ തമുവാച സദ്യോജാതാദി പഞ്ചബ്രഹ്മമന്ത്രൈർ ഭസ്മസംഗൃഹ്യാഗ്നിരിതി ഭസ്മേത്യനേനാഭിമന്ത്ര്യ മാനസ്തോക ഇതി സമുദ്ധൃത്യ ജലേന സംസൃജ്യ ത്ര്യായുഷമിതി ശിരോലലാടവക്ഷഃസ്കന്ധേഷ്വിതി തിസൃഭിസ്ത്ര്യായുഷൈസ്ത്ര്യംബകൈസ്തിസ്രോരേഖാഃ പ്രകുർവീത, വ്രതമേതച്ഛാംഭവം സർവ്വേഷു വേദേഷു വേദവാദിഭിരുക്തം ഭവതി, തത്സമാചരേൻ മുമുക്ഷുർന പുനർഭവായ.

സാരം:- ജാബാലി പറഞ്ഞു—സദ്യോജാതാദി പഞ്ചബ്രഹ്മമന്ത്രത്താൽ ഭസ്മത്തെഗ്രഹിച്ച് "അഗ്നിരിതിഭസ്മ" എന്ന മന്ത്രത്താൽ അതിനെ അഭിമന്ത്രിച്ച് "മാനസ്തോക" എന്നു് പറഞ്ഞു് അതിനെ ധരിക്കുകയും ജലം കൊണ്ടു് നനച്ച് "ത്ര്യായുഷം" എന്ന മന്ത്രത്താൽ ശിരസ്സ്, നെററി, നെഞ്ച്, തോൾ എന്നീ ഭാഗങ്ങളിൽ ത്ര്യായുഷം, ത്ര്യംബകം, എന്നീ മന്ത്രങ്ങളാൽ മൂന്നു രേഖവരയ്ക്കുകയും ചെയ്യുക എന്നുള്ള ശാംഭവവ്രതം സർവ്വവേദങ്ങളിലും വേദവാദികളാലും പറയപ്പെട്ടിരിക്കുന്നു. എന്തെന്നാൽ ഈ വ്രതം ആചരിച്ചാൽ മുമുക്ഷുക്കൾക്കു് പുനർജ്ജന്മമില്ല.

19അഥ സനത്കുമാരഃ പ്രമാണം പപ്രച്ഛ ത്രിപുണ്ഡ്രധാരണസ്യ ത്രിധാ രേഖാ ആലലാടാദാചക്ഷുഷോരാഭ്രുവോർമധ്യതശ്ച.

സാരം:- അനന്തരം സനത്കുമാരൻ അതിനുപ്രമാണം ചോദിച്ചപ്പോൾ ജാബാലി ഇങ്ങനെ പറഞ്ഞു:—ശിരസ്സിനും (ലലാടം) ചക്ഷുസ്സുകൾക്കും, പുരികങ്ങൾക്കും മധ്യേയായി ത്രിപുണ്ഡ്രരേഖ ധരിക്കണം.

20യാഽസ്യ പ്രഥമാ രേഖാ സാ ഗാർഹപത്യശ്ചാകാരോ രജോ ഭൂർലോകഃ സ്വാത്മാ ക്രിയാശക്തിഃ ഋഗ്വേദഃ പ്രാതഃ സവനം പ്രജാപതിർദേവോ ദേവതേതി, യാഽസ്യ ദ്വിതീയാ രേഖാ സാ ദക്ഷിണാഗ്നിരുകാരഃ സത്വമന്തരിക്ഷമന്തരാത്മാ ചേച്ഛാശക്തിർയജുർവേദോ മാധ്യന്ദിനസവനം വിഷ്ണുർദേവോ ദേവതേതി യാഽസ്യ തൃതീയാ രേഖാ സാഽഽ ഹവനീയോ മകാരസ്തമോ ദ്യൗർലോകഃ പരമാത്മാ ജ്ഞാനശക്തിഃ സാമവേദസ്തൃതീയസവനം മഹാദേവോ ദേവതേതി ത്രിപുണ്ഡ്രം ഭസ്മനാ കരോതി.

സാരം:— അതിൻെറ പ്രഥമരേഖ, ഗാർഹപത്യാഗ്നി, രജോഗുണം, അകാരം, ഭൂലോകം, സ്വാത്മാവു്, ക്രിയാശക്തി, ഋഗ്വേദം, പ്രാതഃസവനം എന്നിവയുടെ പ്രതീകമാകുന്നു. അതിൻെറ ദേവത പ്രജാപതിയാകുന്നു.

അതിൻെറ ദ്വിതീയരേഖ ദക്ഷിണാഗ്നി, ഉകാരം, സത്വഗുണം, അന്തരിക്ഷലോകം, അന്തരാത്മാവു്, ഇച്ഛാശക്തി, യജുർവേദം,

മാദ്ധ്യന്ദിനസവനം എന്നിവയുടെ പ്രതീകമാണ്. അതിൻെറ ദേവത വിഷ്ണുവാകുന്നു.

തൃതീയരേഖ ആഹവനീയാഗ്നി, മകാരം, തമോഗുണം, ദ്യൗലോകം, പരമാത്മാവ്, ജ്ഞാനശക്തി, സാമവേദം, തൃതീയസവനം എന്നിവയുടെ പ്രതീകമാണ്. അതിൻെറ ദേവത മഹാദേവനാകുന്നു. ത്രിപുണ്ഡ്രരേഖ ഭസ്മംകൊണ്ടാണ് ഇടേണ്ടതു്.

21 യോ വിദ്വാൻ ബ്രഹ്മചാരീ ഗൃഹീ വാനപ്രസ്ഥോ യതിർവാ
സ മഹാപാതകോപപാതകേഭ്യഃ പൂതോ ഭവതി
സ സർവാൻ ദേവാൻ ധ്യാതോ ഭവതി, സ സർവേഷു
തീർത്ഥേഷു സ്നാതോ ഭവതി, സ സകലരുദ്രമന്ത്രജാപീ
ഭവതി, ന സ പുനരാവർത്തതേ ന സ പുനരാവർത്തതേ.
ഇതി ഓംസത്യമിത്യുപനിഷത്.

സാരം:— ഈ ത്രിപുണ്ഡ്രരേഖകളെ ധരിക്കുന്നവിദ്വാൻ, ബ്രഹ്മചാരിയൊ ഗൃഹസ്ഥനൊ, വാനപ്രസ്ഥനൊ, സന്ന്യാസിയൊ ആരായാലും, അവൻ മഹാപാതകങ്ങളിൽ നിന്നും ഉപപാതകങ്ങളിൽ നിന്നും പരിശുദ്ധനായിഭവിക്കുന്നു. അവൻ സർവ്വദേവന്മാരെയും ധ്യാനിച്ചവനായിത്തീരുന്നു. അവൻ സർവ്വ തീർത്ഥങ്ങളിലും സ്നാനം ചെയ്തവനായിഭവിക്കുന്നു. അവൻ സർവ്വരുദ്രമന്ത്രങ്ങളും ജപിക്കുന്നവനായിത്തീരുന്നു. അവൻ വീണ്ടും ജനിക്കുന്നില്ല. അവൻ വീണ്ടും ജനിക്കുന്നില്ല. ഇതു സത്യമാണ്.

ജാബാല്യുപനിഷത് സമാപ്തം

# അഥർവശിര ഉപനിഷത്

## ശാന്തിപാഠം

ഓം. ഭദ്രംകർണ്ണേഭിഃ ശ്രുണുയാമ ദേവാ ഭദ്രം പശ്യേ മാക്ഷഭിർയജത്രാഃ. സ്ഥിരൈരംഗൈഃസ്തുഷ്ടുവാംസസ്തനൂഭിർവ്യശേമ ദേവഹിതം യദായുഃ. സ്വസ്തി ന ഇന്ദ്രോ വൃദ്ധശ്രവാഃ. സ്വസ്തി നഃ പൂഷാ വിശ്വവേദാഃ. സ്വസ്തി നസ്താർക്ഷ്യോ അരിഷ്ടനേമിഃ. സ്വസ്തിനോ ബൃഹസ്പതിർ ദധാതു. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

സാരം:– അല്ലയോ സംപൂജ്യരായ ദേവന്മാരെ! ഞങ്ങൾ കാതുകൾ കൊണ്ടു് മംഗളം ശ്രവിക്കട്ടെ. കണ്ണുകൾ കൊണ്ടു് മംഗളങ്ങൾ കാണട്ടെ. സുദൃഢങ്ങളായ അംഗങ്ങളാലും ദേഹത്താലും നിങ്ങളെ സ്തുതിച്ചുകൊണ്ടിരിക്കട്ടെ. ദേവന്മാർ നിശ്ചയിച്ചിട്ടുള്ള ആയുസ്സുമുഴുവനും ഞങ്ങൾ അനുഭവിക്കുമാറാകട്ടെ. മഹാകീർത്തിമാനായ ഇന്ദ്രനും, സർവ്വജ്ഞനായ പൂഷാവും, ഞങ്ങൾക്ക നന്മചെയ്യുമാറാകണം. അപ്രതിരോധ്യഗതിമാനായ ഗരുഡദേവൻ ഞങ്ങൾക്കുനന്മകൈവരുത്തട്ടെ. ബൃഹസ്പതിയും ഞങ്ങൾക്കുനന്മയെ പ്രദാനം ചെയ്യട്ടെ.

ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

1 ഓം. ദേവാ ഹ വൈ സ്വർഗ്ഗം ലോകമായംസ്തേ രുദ്രമപൃച്ഛൻ കോ ഭവാനിതി. സോഽബ്രവീദഹമേകഃ പ്രഥമമാസീദ്വ ർത്താമി ച ഭവിഷ്യാമി ച നാന്യഃ കശ്ചിന്മത്തോ വ്യതിരിക്ത ഇതി. സോഽന്തരാദന്തരം പ്രാവിശത് ദിശോ വ്യന്തരം പ്രാവിശത് സോഽഹം നിത്യാനിത്യോ വ്യക്താവ്യക്തോ ബ്രഹ്മാഹം ബ്രഹ്മാഹം പ്രാഞ്ചഃ പ്രത്യഞ്ചോഽഹം ദക്ഷിണാഞ്ച ഉദഞ്ചോഽഹം അധശ്ചോർദ്ധ്വം ചാഹം ദിശശ്ച പ്രതി– ദിശശ്ചാഹം പുമാനപുമാൻ സ്ത്രിയശ്ചാഹം ഗായത്ര്യഹം സാവിത്ര്യഹം ത്രിഷ്ടുബ്ജഗത്യനുഷ്ടുപ് ചാഹം ഛന്ദോഽഹം ഗാർഹപത്യോ ദക്ഷിണാഗ്നിരാഹവനീയോഽഹം

സത്യോഽഹം ഗൗരഹം ഗൗര്യ്യഹമൃഗഹം യജുരഹം സാമാഹ-മഥർവാംഗിരസോഽഹം ജ്യേഷ്ഠോഽഹം ശ്രേഷ്ഠോഽഹം വരിഷ്ഠോഽഹമാപോഽഹം തേജോഽഹം ഗുഹ്യോഽഹമരണ്യോഽഹമക്ഷരമഹം ക്ഷരമഹം പുഷ്കരമഹം പവിത്രമഹമഗ്രം ച മധ്യം ച ബഹിശ്ച പുരസ്താജ്ജ്യോതിരിത്യഹമേവ സർവ്വേ വ്യോമമേവ സ സർവേ സമാ യോ മാം വേദ സ ദേവാൻ വേദ സ സർവാംശ്ച വേദാൻസാംഗാനപി ബ്രഹ്മ ബ്രാഹ്മണൈശ്ച ഗാം ഗോഭിർബ്രാഹ്മണാൻ ബ്രാഹ്മണ്യേന ഹവിർഹവിഷാ ആയുരായുഷാ സത്യേന സത്യം ധർമ്മേണ ധർമ്മം തർപ്പയാമി സ്വേന തേജസാ. തതോ ഹ വൈ തേ ദേവാ രുദ്രമപൃച്ഛൻ തേ ദേവാ രുദ്രമപശ്യൻ തേ ദേവാ രുദ്രമധ്യായംസ്തേ ദേവാ ഊർദ്ധ്വബാഹവോ രുദ്രം സ്തുനന്തി.

സാരം:— ഓം. ഒരിക്കൽ ദേവന്മാർ രുദ്രലോകത്തുചെന്നു് ഭഗവാൻ രുദ്രനോടുചോദിച്ചു:— ഭഗവാനെ, അങ്ങു് ആരാണു്? രുദ്രൻ പറഞ്ഞു:—ഞാൻ ഏകമാകുന്നു. ഞാൻ ഭൂതം വർത്തമാനം ഭാവി എന്നീ മൂന്നു കാലങ്ങളിലുമുണ്ടു്. ഞാനല്ലാതെ ഒരിടത്തും ഒന്നുമില്ല. ഏതൊന്നാണോ ഉള്ളിൻെറയും ഉള്ളിൽ സ്ഥിതിചെയ്യുന്നതു്, ഏതൊന്നാണോ സർവദിക്കുകളിലും വ്യാപിച്ചിരിക്കുന്നതു്, അതു ഞാനാകുന്നു. ഞാൻ തന്നെയാണു നിത്യവും അനിത്യവും, ഞാൻ തന്നെയാണു് വ്യക്തവും അവ്യക്തവും. ഞാൻ തന്നെയാണു് ബ്രഹ്മവും അബ്രഹ്മവും. പൂർവ പശ്ചിമ ഉത്തര ദക്ഷിണ ഊർദ്ധ്വ അധോദിക്കുകളും, വിദിക്കുകളും, പുമാനും അപുമാനും, സ്ത്രീയും എല്ലാം ഞാനാകുന്നു. ഗായത്രീ, സാവിത്രീ, ത്രിഷ്ടുപ്പ്, ജഗതീ, അനുഷ്ടുപ്പ് എന്നീ ഛന്ദോരൂപങ്ങളും, ഗാർഹപത്യം, ദക്ഷിണാഗ്നി, ആഹവനീയം എന്നീ മൂന്നഗ്നികളും, സത്യം, പശു, ഗൗരീരൂപം, ഋക്ക്, യജുസ്സു്, സാമം, അഥർവം എന്നീ നാലുവേദങ്ങളും ഞാനാകുന്നു.

അംഗിരസ്സു്, ജ്യേഷ്ഠൻ, ശ്രേഷ്ഠൻ, വരിഷ്ഠൻ, ജലം, തേജസ്സു്, ഗുഹ്യൻ, അരണ്യൻ, അക്ഷരം, ക്ഷരം, പുഷ്കരം, പവിത്രം, അഗ്രം, മധ്യം, ബാഹ്യം, പുരോഭാഗം, ജ്യോതിരൂപം ഇവയും ഞാൻ തന്നെയാകുന്നു. ഞാൻ സർവ്വ വ്യാപിയാണെന്നു നിങ്ങൾ മനസ്സിലാക്കണം. എന്നെ അറിയുന്നവൻ സർവദേവന്മാരെയും, വേദങ്ങളെയും, വേദാംഗങ്ങളെയും അറിയുന്നു. ഞാൻ ബ്രഹ്മത്തെ ബ്രാഹ്മണനെക്കൊണ്ടും,

പശുവിനെ പശുവിനെക്കൊണ്ടും, ബ്രാഹ്മണനെ ബ്രാഹ്മണനെ ക്കൊണ്ടും, ഹവിസ്സിനെ ഹവിസ്സുകൊണ്ടും, ആയുഷ്യത്തെ ആയുഷ്യം കൊണ്ടും, സത്യത്തെ സത്യംകൊണ്ടും ധർമ്മത്തെ ധർമ്മംകൊണ്ടും തൃപ്തിപ്പെടുത്തുന്നു. ആ ദേവന്മാർ ശങ്കയോടുകൂടി രുദ്രനെ നോക്കി. അവർ അദ്ദേഹത്തെ ധ്യാനിക്കുവാൻ തുടങ്ങി. അതിനുശേഷം അവർ കൈകളം പൊക്കി അദ്ദേഹത്തെ സ്തുതിച്ചു.

2 1 ഓം യോ വൈ രുദ്രഃ സ ഭഗവാന്യശ്ച ബ്രഹ്മാ
തസ്മൈ വൈ നമോ നമഃ

2 യോ വൈ രുദ്രഃ സ ഭഗവാൻ യശ്ച വിഷ്ണുസ്തസ്മൈ
വൈ നമോ നമഃ

3 യോ വൈ രുദ്രഃ സ ഭഗവാന്യശ്ച സ്കന്ദസ്തസ്മൈ
വൈ നമോ നമഃ

4 യോ വൈ രുദ്രഃ സ ഭഗവാന്യശ്ചേന്ദ്രസ്തസ്മൈ വൈ
നമോ നമഃ

5 യോ വൈ രുദ്രഃ സ ഭഗവാന്യശ്ചാഗ്നിസ്തസ്മൈ വൈ
നമോ നമഃ

6 യോ വൈ രുദ്രഃ സ ഭഗവാന്യശ്ച വായുസ്തസ്മൈ വൈ
നമോ നമഃ

7 യോ വൈ രുദ്രഃ സ ഭഗവാന്യശ്ച സൂര്യസ്തസ്മൈ വൈ
നമോ നമഃ

8 യോ വൈ രുദ്രഃ സ ഭഗവാന്യശ്ച സോമസ്തസ്മൈ വൈ
നമോ നമഃ

9 യോ വൈ രുദ്രഃ സ ഭഗവാന്യേ ചാഷ്ടൗ ഗ്രഹാസ്തസ്മൈ
വൈ നമോ നമഃ

10 യോ വൈ രുദ്രഃ സ ഭഗവാന്യേ ചാഷ്ടൗ പ്രതിഗ്രഹാ-
സ്തസ്മൈ വൈ നമോ നമഃ

11 യോ വൈ രുദ്രഃ സ ഭഗവാന്യാ ച ഭൂസ്തസ്മൈ വൈ
നമോ നമഃ

12 യോ വൈ രുദ്രഃ സ ഭഗവാന്യ ച ഭുവസ്തസ്മൈ വൈ
നമോ നമഃ

13 യോ വൈ രുദ്രഃ സ ഭഗവാന്യാ ച സ്വസ്തസ്മൈ വൈ
നമോ നമഃ

14 യോ വൈ രുദ്രഃ സ ഭഗവാന്യച്ചമഹസ്തസ്മൈ വൈ
നമോ നമഃ

15 യോ വൈ രുദ്രഃ സഭഗവാന്യാ ച പൃഥിവീതസ്മൈ വൈ
നമോ നമഃ

16 യോ വൈ രുദ്രഃ സ ഭഗവാന്യച്ചാന്തിരിക്ഷംതസ്മൈ
വൈ നമോ നമഃ

17 യോ വൈ രുദ്രഃ സ ഭഗവാന്യാ ച ദ്യൗസ്തസ്മൈ വൈ
നമോ നമഃ

18 യോ വൈ രുദ്രഃ സ ഭഗവാന്യാശ്ചാപസ്തസ്മൈ വൈ
നമോ നമഃ

19 യോ വൈ രുദ്രഃ സ ഭഗവാന്യച്ച തേജസ്തസ്മൈവൈ
നമോ നമഃ

20 യോ വൈ രുദ്രഃ സ ഭഗവാന്യച്ചാകാശംതസ്മൈ വൈ
നമോ നമഃ

21 യോ വൈ രുദ്രഃ സ ഭഗവാന്യശ്ചകാലസ്തസ്മൈ വൈ
നമോ നമഃ

22 യോ വൈ രുദ്രഃ സ ഭഗവാന്യശ്ചയമസ്തസ്മൈ വൈ
നമോ നമഃ

23 യോ വൈ രുദ്രഃ സ ഭഗവാന്യശ്ചമൃത്യുസ്തസ്മൈ വൈ
നമോ നമഃ

24 യോ വൈ രുദ്രഃ സ ഭഗവാന്യച്ചാമൃതം തസ്മൈ വൈ
നമോ നമഃ

25 യോ വൈ രുദ്രഃ സ ഭഗവാന്യച്ച വിശ്വം തസ്മൈ
വൈ നമോ നമഃ

26 യോ വൈ രുദ്രഃ സ ഭഗവാന്യച്ച സ്ഥൂലം തസ്മൈ വൈ നമോ നമഃ

27 യോ വൈ രുദ്രഃ സ ഭഗവാന്യച്ച സൂക്ഷ്മം തസ്മൈ വൈ നമോ നമഃ

28 യോ വൈ രുദ്രഃ സ ഭഗവാന്യച്ച ശുക്ലം തസ്മൈ വൈ നമോ നമഃ

29 യോ വൈ രുദ്രഃ സ ഭഗവാന്യച്ച കൃഷ്ണം തസ്മൈ വൈ നമോ നമഃ

30 യോ വൈ രുദ്രഃ സ ഭഗവാന്യച്ച കൃത്സ്നം തസ്മൈ വൈ നമോ നമഃ

31 യോ വൈ രുദ്രഃ സ ഭഗവാന്യച്ച സത്യം തസ്മൈ വൈ നമോ നമഃ

32 യോ വൈ രുദ്രഃ സ ഭഗവാന്യച്ച സർവ്വം തസ്മൈ വൈ നമോ നമഃ

സാരം:—ഹേ രുദ്രഭഗവാനെ! അങ്ങ് ബ്രഹ്മരൂപമാണ്. അങ്ങേയ്ക്കു നമസ്കാരം. അങ്ങ് വിഷ്ണുരൂപനാണ് അങ്ങേയ്ക്കു നമസ്കാരം. അങ്ങ് സ്കന്ദരൂപനാണ്. അങ്ങേയ്ക്കു നമസ്കാരം. അങ്ങ് ഇന്ദ്രരൂപനും, അഗ്നിരൂപനും, വായുരൂപനും, സൂര്യരൂപനും ആകുന്നു. അങ്ങേയ്ക്കു നമസ്കാരം. അങ്ങ് സോമരൂപനും, അഷ്ടഗ്രഹരൂപനും, പ്രതിഗ്രഹരൂപനും, ഭൂരൂപനും, ഭുവർരൂപനും, സ്വർരൂപനും, മഹർരൂപനുമാകുന്നു. അങ്ങേയ്ക്കു നമസ്കാരം. അങ്ങ് പൃഥ്വീരൂപനും, അന്തരിക്ഷരൂപനും, ദ്യൗരൂപനും, ജലരൂപനും, തേജോരൂപനും, കാലരൂപനും, യമരൂപനും, മൃത്യുരൂപനും, അമൃതരൂപനും ആകുന്നു. അങ്ങേയ്ക്കു നമസ്കാരം. അങ്ങ് ആകാശരൂപനും, വിശ്വരൂപനും സ്ഥൂലരൂപനും സൂക്ഷ്മരൂപനും, കൃഷ്ണരൂപനും, ശുക്ളരൂപനും, സത്യരൂപനും, സർവ്വരൂപനും ആകുന്നു. അങ്ങേയ്ക്കു നമസ്കാരം.

3 ഭൂസ്തേ ആദിർമദ്ധ്യം ഭുവസ്തേ സ്വസ്തേ ശീർഷം വിശ്വരൂപോഽസി ബ്രഹ്മൈകസ്ത്വം ദ്വിധാ ത്രിധാ ബദ്ധസ്ത്വം ശാന്തിസ്ത്വം പുഷ്ടിസ്ത്വം ഹുതമഹുതം ദത്തമദത്തം സർവ്വമസർവ്വം വിശ്വമവിശ്വം കൃതമകൃതം പരമപരം പരായണം

ച ത്വം. അപാമ സോമമമൃതാ അഭൂമാഗൻമ ജ്യോതിര-
വിദാമദേവാൻ. കിമസ്മാൻകൃണവദരാതിഃ കിമുധൂർത്തിരമൃതാം
മർത്ത്യം ച സോമസൂര്യഃ പുരസ്താത് സൂക്ഷ്മഃ പുരുഷഃ,
സർവ്വം ജഗദ്ധിതം വാ ഏതദക്ഷരം പ്രാജാപത്യം സൗമ്യം
സൂക്ഷ്മം, പുരുഷം ഗ്രാഹ്യമഗ്രാഹ്യേണ ഭാവം ഭാവേന
സൗമ്യം സൗമ്യേന സൂക്ഷ്മം സൂക്ഷ്മേണ വായവ്യം വായ-
വ്യേന ഗ്രസതി തസ്മൈ മഹാഗ്രാസായ വൈ നമോ നമഃ
ഹൃദിസ്ഥാ ദേവതാഃ സർവ്വാ ഹൃദി പ്രാണേ പ്രതിഷ്ഠിതാഃ
ഹൃദി ത്വമസി യോ നിത്യം തിസ്രോ മാത്രാഃ പരസ്തു സഃ,
തസ്യോത്തരതഃ ശിരോ ദക്ഷിണതഃപാദൗ യ ഉത്തരതഃ
സ ഓങ്കാരഃ യ ഓങ്കാരഃ സ പ്രണവഃ യഃ പ്രണവഃ സ
സർവ്വവ്യാപീ യഃ സർവ്വവ്യാപീ സോഽനന്തോ യോഽനന്തസ്ത-
ത്താരം യത്താരം തച്ഛുക്ലം യച്ഛുക്ലം തത്സൂക്ഷ്മം
യത്സൂക്ഷ്മം തദ്വൈദ്യുതം യദ്വൈദ്യുതം തത്പരം
ബ്രഹ്മ യത്പരം ബ്രഹ്മ സ ഏകഃ യ ഏകഃ സ രുദ്രോ
യോ രുദ്രഃ സ ഈശാനോ യ ഈശാനഃ സ ഭഗവാൻ
മഹേശ്വരഃ.

സാരം:— ഭൂലോകം അങ്ങയുടെ അധോഭാഗവും, ഭുവർലോകം മദ്ധ്യവും, സ്വർലോകം ശിരോഭാഗവുമാകുന്നു. അങ്ങു് വിശ്വരൂപത്തിൽ കേവലം ബ്രഹ്മരൂപനാകുന്നു. രണ്ടോ മൂന്നോ മററു വിധത്തിൽ (ഭ്രമവശാൽ) ഉള്ളവയെന്നു തോന്നുന്നു. അങ്ങു് വൃദ്ധിരൂപനും, ശാന്തിരൂപനും, പുഷ്ടിരൂപനും, ഹുതരൂപനും, ആഹുതരൂപനും, ദത്തരൂപനും, അദത്തരൂപനും, സർവ്വരൂപനും അസർവ്വരൂപനും, വശ്വരൂപനും, അവിശ്വരൂപനും, കൃതാകൃതജപനും, പരാപരരൂപനും, പരായണരൂപനും ആകുന്നു. അങ്ങു് ഞങ്ങൾക്കു സോമരൂപമായ അമൃതം പ്രദാനം ചെയ്തു് ഞങ്ങളെ അമൃതരൂപന്മാരാക്കിയിരിക്കുന്നു. ഞങ്ങൾ ജോതിസ്വരൂപത്തെ പ്രാപിച്ചിരിക്കുന്നു. ഞങ്ങൾക്കു ജ്ഞാനം ലഭിച്ചിരിക്കുന്നു. ശത്രുക്കൾക്കു് ഇനി ഞങ്ങളെ യാതൊരു വിധത്തിലും ഉപദ്രവിക്കാൻ സാദ്ധ്യമല്ല. അങ്ങു് മനുഷ്യർക്കു് അമൃതസ്വരൂപനാകുന്നു. സൂര്യചന്ദ്രന്മാരെക്കാളും ഒന്നാമനും, സൂര്യപുരുഷനും അങ്ങാകുന്നു. പ്രജാപതിയുടെ അക്ഷരവും അമൃതരൂപത്തോടു

കൂടിയതുമായ ഏതൊരു സൂക്ഷ്മരൂപമാണോ ജഗൽകല്യാണകാരിയായിരിക്കുന്നതു് ആ പുരുഷൻ അങ്ങുതന്നെയാണു്. അതുതന്നെയാണു് സ്വപ്രഭാവത്താൽ ഗ്രാഹ്യത്തെ അഗ്രാഹ്യംകൊണ്ടും ഭാവത്തെ ഭാവത്താലും സൗമ്യത്തെ സൗമ്യത്താലും, സൂക്ഷ്മത്തെ സൂക്ഷ്മത്താലും, വായുവിനെ വായുവിനാലും ഗ്രസിച്ചിരിക്കുന്നതു്. ഇപ്രകാരം മഹാഗ്രാസിയായ അങ്ങേയ്ക്കു നമസ്കാരം. എല്ലാവരുടെയും ഹൃദയത്തിൽ ദേവന്മാരുടെയും, പ്രാണങ്ങളുടെയും അങ്ങയുടെയും വാസമുണ്ടു്. ഈ മൂന്നു മാത്രകളും അവയ്ക്കും അതീതമാണു്. വടക്കുഭാഗത്തു് അതിന്റെ ശിരസ്സും ദക്ഷിണഭാഗത്തു് അതിന്റെ പാദവും സ്ഥിതി ചെയ്യുന്നു. വടക്കുഭാഗത്തുള്ളതു് ഓംകാരരൂപമാണു്. ഓംകാരം പ്രണവമാണു്. പ്രണവം തന്നെയാണു് ആ സർവ്വവ്യാപി. സർവ്വവ്യാപിയാണു് അനന്തൻ. അനന്തൻതന്നെയാണു് താരകരൂപം. താരകരൂപം തന്നെയാണു് സൂക്ഷ്മരൂപം. സൂക്ഷ്മരൂപംതന്നെയാണു് ശുക്ലം. ശുക്ലംതന്നെയാണു് ആ വിദ്യുത്‌രൂപം. ആ വിദ്യുത്‌രൂപംതന്നെയാണു് ആ പരബ്രഹ്മരൂപം. പരബ്രഹ്മരൂപംതന്നെയാണു് ഏകരൂപം. ഏകരൂപംതന്നെയാണു് രുദ്രരൂപം. രുദ്രരൂപംതന്നെയാണു് ഈശാനരൂപം. ഈശാനരൂപംതന്നെയാണു് ആ ഭഗവാൻ മഹേശ്വരൻ.

4 അഥ കസ്മാദുച്യത ഓംകാരോ യസ്മാദുച്ചാര്യമാണ ഏവ പ്രാണാനൂർദ്ധ്വമുത്ക്രാമയതി തസ്മാദുച്യതേ ഓംകാരഃ അഥ കസ്മാദുച്യതേ പ്രണവഃ യസ്മാദുച്ചാര്യമാണ ഏവ ഋഗ്യജുഃസാമാഥർവാങ്ഗിരസോ ബ്രഹ്മ ബ്രാഹ്മണേഭ്യഃ പ്രണാമയതി നാമയതി ച തസ്മാദുച്യതേ പ്രണവഃ അഥ കസ്മാദുച്യതേ സർവ്വവ്യാപി തസ്മാദുച്ചാര്യമാണ ഏവ യഥാപലലപിണ്ഡമിവ ശാന്തരൂപമോതപ്രോതമനുപ്രാപ്തോ വ്യതിസൃഷ്ടശ്ച തസ്മാദുച്യതേ സർവ്വവ്യാപീ.

അഥ കസ്മാദുച്യതേഽനന്തോ യസ്മാദുച്ചാര്യമാണ ഏവ തിര്യഗൂർദ്ധ്വമധസ്താച്ചാസ്യാന്തോ നോപലഭ്യതേ തസ്മാദുച്യതേഽനന്തഃ അഥ കസ്മാദുച്യതേ താരം യസ്മാദുച്ചാര്യമാണ ഏവ ഗർഭജന്മവ്യാധിജരാമരണസംസാരമഹാഭയാത്താരയതി ത്രായതേ ച തസ്മാദുച്യതേ താരം. അഥ കസ്മാദ ച്യതേ ശുക്ലം യസ്മാദുച്ചാര്യമാണ ഏവ ക്ലന്ദതേ

ക്ലാമയതേ ച തസ്മാദുച്യതേ ശുക്ലം അഥ കസ്മാദുച്യതേ സൂക്ഷ്മം യസ്മാദുച്ചാര്യമാണ ഏവ സൂക്ഷ്മോ ഭൂത്വാ ശരീരാണ്യധിതിഷ്ഠതി സർവാണി ചാംഗാന്യഭിമൃശതി തസ്മാദു-ച്യതേ സൂക്ഷ്മം അഥ കസ്മാദുച്യതേ വൈദ്യുതം യസ്മാദുച്ചാര്യമാണ ഏവാവ്യക്തേ മഹതി തമസി ദ്യോതയേ തസ്മാദുച്യതേ വൈദ്യുതം അഥ കസ്മാദുച്യതേ പരം ബ്രഹ്മ യസ്മാത്പരമപരം പരായണം ച ബൃഹദ് ബൃഹത്യാ ബൃംഹയതിതസ്മാദുച്യതേ പരം ബ്രഹ്മ അഥ കസ്മാദുച്യതേ ഏകോ യഃസർവാൻപ്രാണാൻ സംഭക്ഷ്യ സംഭക്ഷണേനാജഃ സംസൃജതി വിസൃജതി ച തീർത്ഥമേകേ വ്രജന്തി തീർത്ഥമേകേ ദക്ഷിണാഃ പ്രത്യഞ്ച ഉദഞ്ചഃ പ്രാഞ്ചോ/ഭിവ്രജന്ത്യേകേ തേഷാം സർവേഷാമിഹ സംഗതിഃ സാകം സഏകോ ഭൂതശ്ചരതി പ്രജാനാംസ്തസ്മാദുച്യത ഏകഃ അഥ കസ്മാദുച്യതേ രുദ്രഃ യസ്മാദൃഷി-ഭിർനാന്യൈർഭക്തൈർദ്രുതമസ്യ രൂപമുപലഭ്യതേ തസ്മാദുച്യതേ രുദ്രഃ അഥ കസ്മാദുച്യതേ ഈശാനഃ യഃ സർവാൻദേവാൻഈശതേ ഈശാനീഭിർജനനീഭിശ്ച ശക്തിഭിഃ അഭി ത്വാ ശൂര നോനുമോ ദുഗ്ധാഇവ ധേനവഃ ഈശാനസ്യ ജഗതഃ സ്വർദൃശമീശാനമിന്ദ്രതസ്ഥുഷ ഇതി തസ്മാദുച്യത ഈശാനഃ അഥ കസ്മാദുച്യതേ ഭഗവാൻ മഹേശ്വരഃ യസ്മാദ്ഭക്താൻ ജ്ഞാനേന ഭജത്യനുഗൃഹ്ണാതി ച വാചം സംസൃജതി വിസൃജതി ച സർവാൻ ഭാവാൻ പരിത്യജ്യാത്മജ്ഞാനേന യോഗൈശ്വര്യേണ മഹതി മഹീയതേതസ്മാദുച്യതേ ഭഗവാൻ മഹേശ്വരഃ തദേതത്‌രുദ്രചരിതം.

സാരം:– അപ്പോൾ ഓംകാരമെന്നുച്ചരിക്കപ്പെടുന്നതെന്തുകൊണ്ടു്? എന്തെന്നാൽ അതുച്ചരിക്കുന്നതിനു് പ്രാണനെ മുകളിലോട്ടുവലിക്കേണ്ടിവരുന്നു. അതുകൊണ്ടു് ഓംകാരമെന്നു പറയപ്പെടുന്നു.

പ്രണവം എന്നുപറയാൻ കാരണമെന്തു്? അതുച്ചരിക്കുമ്പോൾ ഋക്, യജുസ്സ്, സാമം, അഥർവം എന്നീ നാലുവേദങ്ങളെയും

അംഗിരസ്സ്, ബ്രഹ്മം, ബ്രാഹ്മണൻ എന്നിവരെയും നമസ്കരിക്കേണ്ടിവരുന്നു. അതുകൊണ്ടു് അതിന്റെ പേരു് "പ്രണവം" എന്നായി.

സർവ്വവ്യാപി എന്നു പറയപ്പെടുന്നതെന്തുകൊണ്ടു്? എള്ളിൽ എണ്ണ എന്നപോലെ ശാന്തമായി (അപ്രത്യക്ഷമായി) സർവചരാചരങ്ങളിലും വസിക്കുന്നതുകൊണ്ടു് സർവ്വവ്യാപിയെന്നുപറയപ്പെടുന്നു.

അതുച്ചരിക്കപ്പെടുമ്പോഠം മുകളിലോ താഴെയോ തിര്യക്കുകളിലോ അതിന്റെ അന്തം കാണുവാൻ സാധിക്കുന്നില്ല. അതുകൊണ്ടു് അനന്തൻ എന്നു പറയപ്പെടുന്നു.

ഗർഭം, ജന്മം, വ്യാധി, ജര, മരണം എന്നിവയാൽ സങ്കുലമായ സംസാരമഹാഭയത്തിൽ നിന്നും തരണം ചെയ്യിക്കുന്നതുകൊണ്ടു് താരകം എന്നുപറയപ്പെടുന്നു.

ഉച്ചരിക്കപ്പെടുമ്പോഠം ക്ലേദം (ആയാസം) സംഭവിക്കുന്നു. അതുകൊണ്ടു് ശുക്ലം എന്നുപറയപ്പെടുന്നു.

അതുച്ചരിക്കപ്പെടുമ്പോഠം സൂക്ഷ്മരൂപത്തോടുകൂടിയ സ്ഥാവരാദികളായ സർവത്തിന്റെയും ശരീരത്തെ അധീനമാക്കുന്നതുകൊണ്ടു് സൂക്ഷ്മം എന്നു പറയപ്പെടുന്നു.

വൈദ്യുതം എന്നു പറയുന്നതു് അതുച്ചരിക്കപ്പെടുമ്പോഠം സ്ഥൂലമായ തമാവസ്ഥയിൽ പ്രകാശം ഉണ്ടാകുന്നതുകൊണ്ടാണു്.

പരബ്രഹ്മം എന്നുപറയുന്നതു് പരാപരത്തെയും, പരായണത്തെയും ബൃഹത്തായ വീണമുഖേന ജ്ഞാതമാക്കുന്നതുകൊണ്ടാണു്.

ഏകനെന്നുപറയുന്നതു് എല്ലാ പ്രാണങ്ങളെയും ഭക്ഷിച്ചു് അജരൂപത്തോടുകൂടി ഉത്പത്തിസംഹാരാദി പ്രക്രിയകഠം ചെയ്യുന്നതുകൊണ്ടാണു്.

തെക്കും, പടിഞ്ഞാറും, വടക്കും, കിഴക്കും എത്രയെത്രതീർത്ഥങ്ങളുണ്ടോ അവിടെയെല്ലാം തീർത്ഥാടനം ചെയ്യുന്നവരുടെയും സദ്ഗതി ഇതുതന്നെയാണു്.

സർവ പ്രാണികളുടെയും കൂടെ ഏകരൂപത്തിൽ വസിക്കുന്നതുകൊണ്ടു് അദ്ദേഹത്തെ ഏകൻ എന്നു പറയുന്നു.

അദ്ദേഹത്തിന്റെ സ്വരൂപമെന്താണെന്നു് മുനിമാർക്കുമാത്രമേ അറിയാവൂ. മററാർക്കും (സാമാന്യജനങ്ങഠംക്കു്) സാദ്ധ്യമല്ല. അതുകൊണ്ടു് അദ്ദേഹം രുദ്രനെന്നുപറയപ്പെടുന്നു.

അദ്ദേഹം ഈശാനീ ജനനീ ശക്തികളാൽ വേദങ്ങളെ സ്വാധീകാരത്തിൽ വച്ചിരിക്കുന്നതുകൊണ്ടു് ഈശാനൻ എന്നു പറയപ്പെടുന്നു.

ഞങ്ങൾ ശൂരനായ അങ്ങയെ, പാലിനുവേണ്ടി പശുവിനെ സന്തുഷ്ടമാക്കുന്നതുപോലെ സ്തുതിക്കുന്നു. ഇന്ദ്രരൂപത്തിൽ അങ്ങുതന്നെയാണു് പ്രപഞ്ചത്തിനു് ഈശനും ദിവ്യദൃഷ്ടിയോടുകൂടിയവനുമായിരിക്കുന്നതു്. അതുകൊണ്ടു് അങ്ങു് ഈശാനൻ എന്നു പറയപ്പെടുന്നു. ഭഗവാൻ മഹേശ്വരൻ എന്നു പറയപ്പെടാൻ കാരണമെന്തു് ?

ഭക്തന്മാർ ജ്ഞാനലബ്ധിക്കുവേണ്ടി അങ്ങയെ ഭജിക്കുന്നു. അങ്ങു് അവരെ അനുഗ്രഹിച്ചു് വാണിയെ സൃഷ്ടിക്കുന്നു. അതുകൊണ്ടു് അങ്ങു് മഹേശ്വരൻ എന്നു പറയപ്പെടുന്നു. സർവ്വഭാവങ്ങളെയും ത്യജിച്ച് ആത്മജ്ഞാനം കൊണ്ടും യോഗൈശ്വര്യം കൊണ്ടും സ്വമഹിമയിൽ തന്നെ സ്ഥിതിചെയ്യുന്നതുകൊണ്ടു് അങ്ങയെ മഹേശ്വരൻ എന്നു പറയുന്നു. ഇതാണു് രുദ്രചരിതം.

5 ഏഷോ ഹ ദേവഃ പ്രദിശോ നു സർവ്വാഃ പൂർവ്വോ ഹ ജാതഃ
സ ഉ ഗർഭേ അന്തഃ, സ ഏവ ജാതഃ സ ജനിഷ്യമാണഃ
പ്രത്യങ്ജനാസ്തിഷ്ഠതി സർവ്വതോമുഖഃ ഏകോ രുദ്രോ ന
ദ്വിതീയായ തസ്ഥേ യ ഇമാൻലോകാനീശത ഈശാനീഭിഃ
പ്രത്യങ്ജനാസ്തിഷ്ഠതി സംചുകോചാന്തകാലേ സംസൃജ്യ
വിശ്വാ ഭുവനാനി ഗോപ്താ. യോ യോനിം യോനിമധിതിഷ്ഠ
ത്യേകോ യേനേദം സഞ്ചരതി വിചരതി സർവ്വം തമീശാനം
വരദം ദേവമീഡ്യം നിചായ്യേമാം ശാന്തിമത്യന്തമേതി
ക്ഷമാം ഹിത്വാ ഹേതുജാലസ്യ മൂലം ബുദ്ധ്യാ സംചിതം
സ്ഥാപയിത്വാ തു രുദ്രേ രുദ്രമേകത്വമാഹുഃ ശാശ്വതം
വൈ പുരാണമിഷമൂർജ്ജേന പശവോഽനാമയന്തം മൃത്യു-
പാശാൻ തദേതേനാത്മന്നേതേനാർദ്ധചതുർത്ഥമാത്രേണ
ശാന്തിം സംസൃജതി പാശവിമോക്ഷണം യാ സാ പ്രഥമാ
മാത്രാ ബ്രഹ്മദേവത്യാ രക്താ വർണ്ണേന യസ്താം ധ്യായതേ
നിത്യം സ ഗച്ഛേദ്ബ്രാഹ്മം പദം. യാ സാ ദ്വിതീയാ
മാത്രാ വിഷ്ണുദേവത്യാ കൃഷ്ണാവർണ്ണേന യസ്താം ധ്യായതേ
നിത്യം സ ഗച്ഛേദ്വൈഷ്ണവം പദം യാ സാ തൃതീയാ
മാത്രാ ഈശാനദേവത്യാ കപിലാ വർണ്ണേന യസ്താം

ധ്യായതേ നിത്യം സ ഗച്ഛേദ്ദൈശാനം പദം യാ സാഽർദ്ധ ചതുർത്ഥീ മാത്രാ സർവ്വദേവത്യാഽവ്യക്തീഭൂതാ ഖം വിചരതി ശുദ്ധസ്ഫടികസന്നിഭാ വർണ്ണേന യസ്താം ധ്യായതേ നിത്യം സ ഗച്ഛേത് പദമനാമകം തദേതമുപാസീത മുനയോഽവാഗ്വദന്തി ന തസ്യ ഗ്രഹണമയം പന്ഥാ വിഹിത ഉത്തരേണ യേന ദേവാ യാന്തി യേന പിതരോ യേന ഋഷയഃ പരമ പരം പരായണം ചേതി വാലാഗ്രമാത്രം ഹൃദയസ്യ മദ്ധ്യേ വിശ്വം ദേവം ജാതരൂപം വരേണ്യം തമാത്മസ്ഥം യേ നു പശ്യന്തി ധീരാസ്തേഷാം ശാന്തിർഭവതി നേതരേഷാം യസ്മിൻ ക്രോധം യാ ച തൃഷ്ണാ ക്ഷമാം ച തൃഷ്ണാം ഹിത്വാ ഹേതു ജാലസ്യ മൂലം ബുദ്ധ്യാ സംചിതം സ്ഥാപയിത്വാ തു രുദ്രേ രുദ്രമേകത്വമാഹുഃ രുദ്രോ ഹി ശാശ്വതേന വൈ പുരാണേനേഷമൂർജ്ജേണ തപസാ നിയന്താ അഗ്നിരിതി ഭസ്മ വായുരിതി ഭസ്മ ജലമിതി ഭസ്മ സ്ഥലമിതി ഭസ്മ വ്യോമേതി ഭസ്മ സർവ്വംഹ വാ ഇദം ഭസ്മ മന ഏതാനി ചക്ഷൂംഷി യസ്മാദ്വ്രതമിദം പാശുപതം യദ്ഭസ്മനാം-ഗാനിസംസ്പൃശേത്തസ്മാദ്ബ്രഹ്മ തദേതത്പാശുപതം പശുപാശവിമോക്ഷണായ.

സാരം:— ഈ ഒരേ ഒരു ദേവൻ തന്നെയാണ് സർവദിക്കുകളിലും വസിക്കുന്നതു്. ആദ്യമായി അവൻ തന്നെ ജനിച്ചു. മദ്ധ്യത്തിലും അവൻ തന്നെയാകുന്നു. അവൻ തന്നെയാണ് ജനിക്കുന്നതു്. മേലിൽ ജനിക്കാൻ പോകുന്നതും അവൻ തന്നെ. അവൻ ഓരോ പ്രാണിയിലും വ്യാപിച്ചിരിക്കുന്നു. ഈ ലോകത്തെ മുഴുവനും നിയമനം ചെയ്യുന്നതു് ഒരേ ഒരു രുദ്രൻ തന്നെയാകുന്നു. മററാരുമല്ല. എല്ലാവരും അവന്റെ ഉള്ളിൽ വസിക്കുന്നു. ഒടുവിൽ എല്ലാവരും അവനിൽ തന്നെ വിലയം പ്രാപിക്കുന്നു. വിശ്വത്തെ സൃഷ്ടിക്കുന്നതും, സംരക്ഷിക്കുന്നതും അവൻ തന്നെയാകുന്നു. സർവപ്രാണികളുടെയും അന്തർഭാഗത്തുവസിക്കുന്നവനും, സർവാശ്രയഭൂതനുമായ ഈ ഈശാനനെ ധ്യാനിച്ചാൽ മാത്രമേ മനുഷ്യനു പരമമായ ശാന്തി ലഭിക്കുവാൻ സാദ്ധ്യമാകൂ. സർവകാരണങ്ങൾക്കും കളങ്കം ചേർക്കുന്ന അജ്ഞാനത്തെ ത്യജിച്ചു്, സഞ്ചിതകർമ്മങ്ങളെ ബുദ്ധികൊണ്ടു്

രുദ്രനിൽ തന്നെ അർപ്പിച്ചാൽ പരമാത്മാവുമായുള്ള ഐക്യം കൈവരും. ശാശ്വതനും, പുരാണപുരുഷനും ആത്മശക്തിയാൽ അന്നം, മൃഗം എന്നിവയെ പ്രദാനം ചെയ്തു് പ്രാണികളെ മൃത്യുവിൽ നിന്നും രക്ഷിക്കുന്നതു് ആരാണോ ആ ആത്മജ്ഞാനപ്രദൻ തന്നെയാണു് അർദ്ധചതുർത്ഥമാത്രകൊണ്ടു് ശാന്തിയെ പ്രദാനം ചെയ്തു് ബന്ധത്തിൽ നിന്നും മോചനം നൽകുന്നതു്. ആ രുദ്രഭഗവാന്റെ പ്രഥമമാത്ര ബ്രഹ്മാവിന്റെ രക്തവർണ്ണത്തിന്റെതാണു്. നിയമാനുസരണം അതിനെ ധ്യാനിച്ചാൽ ബ്രഹ്മപദം ലഭിക്കുന്നു. രണ്ടാമത്തെ മാത്ര വിഷ്ണുവിന്റെ കൃഷ്ണവർണ്ണത്തിന്റെതാണു്. അതിനെ സദാ ധ്യാനിക്കുന്നവർ വിഷ്ണുപദത്തെ പ്രാപിക്കുന്നു. മൂന്നാമത്തെ മാത്ര ഈശാനദേവന്റെ പീതവർണ്ണത്തിന്റെതാണു്. അതിനെ ധ്യാനിക്കുന്നവർ ഈശാനപദത്തെ പ്രാപിക്കുന്നു. അർദ്ധചതുർത്ഥമാത്ര സർവ്വവേദസ്വരൂപമായി അവ്യക്തമായി ആകാശത്തിൽ സഞ്ചരിക്കുന്നു. അതിന്റെ നിറം ശുദ്ധസ്ഫടികസങ്കാശമാണു്. അതിനെ ധ്യാനിക്കുന്നവർ മുക്തിയെ പ്രാപിക്കുന്നു. ഈ അർദ്ധമാത്രയെ മാത്രം ഉപാസിച്ചാൽ മതിയാകുമെന്നാണു് മുനിമാരുടെ ഉപദേശം. എന്തെന്നാൽ അതിനെ ഉപാസിക്കുന്നതുകൊണ്ടു് കർമ്മബന്ധനം വിച്ഛേദിക്കപ്പെടുന്നു. ഇതേ ഉത്തരമാർഗ്ഗത്തിൽ കൂടിയാണു് ദേവന്മാരും, പിതൃക്കളും, മഹർഷിമാരും ഗമിക്കുന്നതു്. ഇതുതന്നെയാണു് പരാപരവും പരായണവുമായമാർഗ്ഗം. മുടിയുടെ അഗ്രഭാഗം പോലെ അതിസൂക്ഷ്മരൂപത്തിലുള്ള ഹൃദയത്തിൽ നിവസിക്കുന്ന വിശ്വരൂപനും, ദേവരൂപനും, സുന്ദരനും, ശ്രേഷ്ഠനുമായ പരമാത്മാവിനെ തന്റെ ഹൃദയാന്തർഭാഗത്തുകാണുന്ന ജ്ഞാനികളാണു് ശാന്തിയെ പ്രാപിക്കുന്നതു്. മററുള്ളവർക്കു് അതു സാദ്ധ്യമല്ല. ക്രോധം, തൃഷ്ണ എന്നിവയ്ക്കുഹേതുഭൂതമായ മൂലത്തെ ത്യജിച്ചു് സഞ്ചിതകർമ്മങ്ങളെ ബുദ്ധിപൂർവ്വം രുദ്രനിൽ സമർപ്പണം ചെയ്താൽ രുദ്രനുമായി താദാത്മ്യം പ്രാപിക്കുന്നു. രുദ്രൻ തന്നെയാണു് ശാശ്വതനും, പുരാണപുരുഷനും. അതുകൊണ്ടു് സ്വശക്തികൊണ്ടും, തപസ്സുകൊണ്ടും അദ്ദേഹം സർവ്വരേയും നിയന്ത്രിക്കുന്നു. അഗ്നി, വായു ജലം, സ്ഥലം എന്നിവ വ്യോമത്താൽ ഭസ്മരൂപമാകുന്നു. ഇങ്ങനെയുള്ള ഭഗവാൻ പശുപതിയുടെ ഭസ്മം ആരുടെ ശരീരത്തെ സ്പർശിക്കുന്നുവോ അവനും ഭസ്മത്തെപ്പോലെയായിത്തീരുന്നു. ഇപ്രകാരം പശുപതിയുടെ ബ്രഹ്മരൂപമായ ഭസ്മം, പ്രാണികളുടെ ബന്ധനത്തെ വിച്ഛേദിക്കുന്നതാണു്.

6 യോഽഗ്നൗ രുദ്രോ യോഽപ്സ്വന്തര്യ്യ ഓഷധീർവീരുധ
ആവിവേശ യ ഇമാ വിശ്വാ ഭുവനാനി ചാക്ലൃപേ
തസ്മൈ രുദ്രായ നമോഽസ്ത്വഗ്നയേ യോ രുദ്രോഽഗ്നൗ യോ
രുദ്ര ഓഷധീർവീരുധ ആവിവേശ യോ രുദ്ര ഇമാ വിശ്വാ
ഭുവനാനി ചാക്ലൃപേ തസ്മൈ രുദ്രായ വൈ നമോനമഃ
യോ രുദ്രോഽപ്സു യോ രുദ്ര ഓഷധീഷു യോ രുദ്രോ
വനസ്പതിഷു യേന രുദ്രേണ ജഗദൂർദ്ധ്വം ധാരിതം
പൃഥിവീ ദ്വിധാ ത്രിധത്താ ധാരിതാ നാഗാ യേഽന്തരിക്ഷേ
തസ്മൈ രുദ്രായ വൈ നമോ നമഃ മൂർദ്ധാനമസ്യ
സംസീവ്യാഥർവാ ഹൃദയം ച യത് മസ്തിഷ്കാദൂർദ്ധ്വഃ
പ്രൈരയത് പവമാനോഽധിശീർഷതഃ തദ്വാ അഥർവണഃ
ശിരോ ദേവകോശഃ സമുബ്ജിതഃ തത് പ്രാണോഽഭിര-
ക്ഷതി ശിരോഽന്നമഥോ മനഃ ന ച ദിവോ ദേവജനേന.
ഗുപ്താ നവാന്തരിക്ഷാണി നവ ഭൂമ ഇമാഃ, യസ്മിന്നിദം
സർവമോതപ്രോതം യസ്മാദന്യന്നപരം കിംചനാസ്തി ന
തസ്മാത് പൂർവം ന പരം തദസ്തി ന ഭൂതം നോത ഭവ്യം
യദാസീത് സഹസ്രപാദേകമൂർദ്ധ്നാ വ്യാപ്തം സ ഏവേ
ദമാവരീവർത്തി ഭൂതം അക്ഷരാത് സംജായതേ കാലഃ
കാലാദ് വ്യാപകഉച്യതേ വ്യാപകോ ഹി ഭഗവാൻരുദ്രോ
ഭോഗായമാനോ യദാ ശേതേ രുദ്രസ്തദാ സംഹാര്യ്യതേ
പ്രജാഃ ഉച്ഛ്വാസിതേ തമോ ഭവതി തമസ ആപോഽപ്സ്വം-
ഗുല്യാ മഥിതേ മഥിതം ശിശിരേ ശിശിരം
മഥ്യമാനം ഫേനോ ഭവതി, ഫേനാദണ്ഡം ഭവത്യണ്ഡാ-
ത് ബ്രഹ്മാ ഭവതി, ബ്രഹ്മണോ വായുഃ വായോരോംകാര
ഓംകാരാത് സാവിത്രീ സാവിത്ര്യാ ഗായത്രീ ഗായത്ര്യാ
ലോകാ ഭവന്തി അർച്ചയന്തി തപഃ സത്യം മധുക്ഷരന്തി
യദ് ധ്രുവം ഏതദ്ധി പരമം തപ ആപോജ്യോതീ-
രസോഽമൃതം ബ്രഹ്മ ഭൂർഭുവഃ സ്വരോം നമ ഇതി.

സാരം:- അഗ്നിയിലും ജലത്തിലും സ്ഥിതിചെയ്യുന്ന രുദ്രൻ തന്നെയാണ് ചെടികളിലും വൃക്ഷങ്ങളിലും പ്രവേശിച്ചിരിക്കുന്നത്. ഈ സമസ്തവിശ്വത്തെയും സൃഷ്ടിച്ചിട്ടുള്ള ആ അഗ്നിരൂപനായ രുദ്ര ഭഗവാനു നമസ്കാരം. അഗ്നിയിലും, ചെടികളിലും, വൃക്ഷങ്ങളിലും സ്ഥിതി ചെയ്യുന്നവനും വിശ്വത്തെ എന്നല്ല എല്ലാ ഭുവനങ്ങളെയും സൃഷ്ടിക്കുന്നവനുമായ രുദ്ര ഭഗവാനു നമസ്കാരം. ജലത്തിലും, ചെടികളിലും, വൃക്ഷങ്ങളിലും വസിക്കുന്നവനും, ഈ വിശ്വത്തെധരിച്ചിരിക്കുന്നവനും, രണ്ടുപ്രകാരത്തിലും (ശിവൻ, ശക്തി) ത്രിവിധത്തിലും (സത്വരജസ്തമസ്സുകൾ) ഭൂമിയെ നയിച്ചുകൊണ്ടിരിക്കുന്നവനും, സർപ്പങ്ങളെ അന്തരിക്ഷത്തിൽ ധരിച്ചിട്ടുള്ളവനുമായ രുദ്രഭഗവാനു നമസ്കാരം. ഭഗവാൻ രുദ്രന്റെ പ്രണവസ്വരൂപമായ മൂർദ്ധാവിനെ ഉപാസിച്ചാൽ അഥർവായുടെ (ശിവന്റെ) ഉന്നതസ്ഥിതി കൈവരുന്നു. ഉപാസിച്ചില്ലെങ്കിൽ അധോഗതിയുമാണുഫലം. എല്ലാ ദേവന്മാരുടെയും സാമൂഹികരൂപം ഭഗവാൻ രുദ്രന്റെ മസ്തകം തന്നെയാണ്. അതിന്റെ പ്രാണനും മനസ്സും മസ്തകത്തെ സംരക്ഷിക്കുന്നതാണ്. ദേവഗണങ്ങൾക്ക് തനിയെ ഭൂമിയേയൊ ആകാശത്തെയൊ സ്വർഗ്ഗത്തെയൊ എന്നല്ല ഒന്നിനെയും രക്ഷിക്കാൻ സാമർത്ഥ്യമില്ല. സർവവും രുദ്രഭഗവാനിൽ തന്നെ അടങ്ങിയിരിക്കുന്നു. അദ്ദേഹത്തിനും അപ്പുറമായി ഒന്നുമില്ല. അദ്ദേഹത്തിനുമുൻപും ഒന്നും തന്നെയില്ല. അദ്ദേഹത്തിനും മുമ്പ് ഭൂതഭവിഷ്യത്കാലങ്ങളിലോ ഒന്നും തന്നെയില്ല. അദ്ദേഹത്തിനു സഹസ്രപാദങ്ങളും, ഒരു ശിരസ്സും ഉണ്ട്. അദ്ദേഹം സർവഭൂതങ്ങളിലും വ്യാപിച്ചിരിക്കുന്നു. അക്ഷരത്തിൽ നിന്നുമാണ് കാലത്തിന്റെ ഉൽപത്തി. കാലമായതുകൊണ്ട് അതു് വ്യാപകമായിരിക്കുന്നു. വ്യാപകനും, ഭോഗായമാനനുമായ രുദ്രഭഗവാൻ ശയിച്ചുകഴിഞ്ഞാൽ എല്ലാപ്രാണികളുടെയും അന്ത്യം സംഭവിക്കുന്നു. പിന്നെ അദ്ദേഹത്തിന്റെ ശ്വാസം കൊണ്ടു് തമസ്സും തമസ്സിൽനിന്നു് ജലവും ഉണ്ടാകുന്നു. ആ ജലത്തെ തന്റെവിരലുകളാൽ മഥിക്കുമ്പോൾ ശിശിരത്തുവിൽ ഉണ്ടാകുന്നതുപോലുള്ള മഞ്ഞുണ്ടാകുന്നു. അതിനെ മഥനം ചെയ്യുമ്പോൾ നുരയും, നുരയിൽനിന്നു് അണ്ഡവും, അണ്ഡത്തിൽ നിന്നു് ബ്രഹ്മാവും ഉണ്ടാകുന്നു. ബ്രഹ്മാവിൽനിന്നു് വായുവും, വായുവിൽ നിന്നു് ഓംകാരവും, ഓംകാരത്തിൽ നിന്നു് സാവിത്രിയും, സാവിത്രിയിൽ നിന്നു് ഗായത്രിയും, ഗായത്രിയിൽ നിന്നു് ലോകങ്ങളും ഉദ്ഭവിക്കുന്നു. അദ്ദേഹം തപസ്സുചെയ്യുമ്പോൾ സത്യം ഉണ്ടാകുന്നു. പിന്നീടു് അമൃതപ്രവാഹം ഉണ്ടാകുന്നു. ആ പ്രവഹാം

ശാശ്വതമായിത്തീരുന്നു. അതു് പരമമായ തപസ്സാണു്. അതു് ജലം, ജ്യോതിസ്സു്, രസം, അമൃതം, ബ്രഹ്മം, " ഭൂഃ ഭുവഃ സ്വഃ " എന്നിവ ആയിത്തീരുന്നു.

7 യ ഇദമഥർവ്വശിരോ ബ്രാഹ്മണോƒധീതേ അശ്രോത്രിയഃ
ശ്രോത്രിയോ ഭവതി, അനുപനീത ഉപനീതോ ഭവതി
സോƒഗ്നി പൂതോ ഭവതി, സ വായുപൂതോ ഭവതി, സ
സൂര്യ്യപൂതോ ഭവതി, സ സോമപൂതോ ഭവതി സ സത്യ-
പൂതോ ഭവതി സ സർവ്വപൂതോ ഭവതി സ സർവ്വൈർ
ദേവൈർ ജ്ഞാതോ ഭവതി സ സർവ്വൈർ വേദൈരനു-
ധ്യാതോ ഭവതി സ സർവ്വേഷു തീർത്ഥേഷു സ്നാതോ
ഭവതി തേന സർവ്വൈഃ ക്രതുഭിരിഷ്ടം ഭവതി ഗായത്ര്യാഃ
ഷഷ്ടിസഹസ്രാണി ജപ്താനി ഭവന്തി ഇതിഹാസപുരാ-
ണാനാം രുദ്രാണാം ശതസഹസ്രാണി ജപ്താനി ഭവന്തി
പ്രണവാനാമയുതം ജപ്തം ഭവതി ആ ചക്ഷുഷഃ പംക്തിം
പുനാതി ആസപ്തമാത് പുരുഷയുഗാൻപുനാതീത്യാഹ
ഭഗവാനഥർവശിരഃസകൃജ്ജപ്ത്വൈവ ശുചിഃ സ പൂതഃ
കർമ്മണ്യോ ഭവതി ദ്വിതീയം ജപ്ത്വാ ഗണാധിപത്യ-
മവാപ്നോതി തൃതീയം ജപ്ത്വൈവമേവാനുപ്രവിശത്യോം
സത്യമോം സത്യം.

സാരം:– ഈ അഥർവശിരോപനിഷത്തു് അദ്ധ്യയനം ചെയ്യുന്ന ബ്രാഹ്മണൻ ശ്രോത്രിയനല്ലെങ്കിലും ശ്രോത്രിയനായിത്തീരുന്നു. അനുപവീതനാണെങ്കിലും ഉപവീതം ധരിച്ചവനെപ്പോലെയായിത്തീരുന്നു. അവൻ അഗ്നി, വായു, സൂര്യൻ, സോമൻ, സത്യം എന്നിവയെപ്പോലെ പരിശുദ്ധനായിഭവിക്കുന്നു. അവൻ സർവത്രപരിശുദ്ധനായിത്തീരുന്നു. അവൻ സർവവേദങ്ങളും അറിഞ്ഞവനായും, സർവവേദങ്ങളും അദ്ധ്യയനം ചെയ്യുന്നവനായും, സർവതീർത്ഥങ്ങളിലും സ്നാനം ചെയ്തവനായും ഭവിക്കുന്നു. സർവയജ്ഞഫലവും, എട്ടുസഹസ്രം ഗായത്രി ജപിക്കുന്നതുകൊണ്ടുള്ളഫലവും അവനു ലഭിക്കുന്നു. ഇതിഹാസപുരാണങ്ങടം അദ്ധ്യയനം ചെയ്തഫലവും, ഒരു ലക്ഷം

രുദ്രനാമജപം ചെയ്തഫലവും, പതിനായിരം പ്രണവമന്ത്രം ജപിച്ചാലുണ്ടാകുന്ന ഫലവും അവനു ലഭിക്കുന്നു. അവനെക്കണ്ടാൽ തന്നെ ആളുകൾ പരിശുദ്ധന്മാരായിത്തീരുന്നു. അവൻ തന്റെ കഴിഞ്ഞ ഏഴു തലമുറകളെ തരണം ചെയ്യിക്കുന്നു എന്നു് ഭഗവാൻ പറഞ്ഞിട്ടുണ്ടു്.

അഥർവശിരോപനിഷത്തു് ഒരിക്കൽ ജപിച്ചാൽ അവൻ പരിശുദ്ധനും കർമ്മത്തിന്നധികാരിയും ആയിത്തീരുന്നു. രണ്ടാമതു ജപിച്ചാൽ ഗണാധിപതിയായിത്തീരുന്നു. മൂന്നാമത്തെ തവണ ജപിച്ചാൽ സത്യസ്വരൂപമായ ഓംകാരത്തിൽ പ്രവേശിക്കാം.

അഥർവശിരോപനിഷത് സമാപ്തം

---

# അമൃതനാദോപനിഷത്

## ശാന്തിപാഠം

ഓം. സഹനാവവതു. സഹനൗഭുനക്തു. സഹവീര്യം കര
വാവഹൈ. തേജസ്വിനാവധീതമസ്തു.മാവിദ്വിഷാവഹൈ.
ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

**സാരം:—** ബ്രഹ്മം നമ്മെ രണ്ടുപേരെയും രക്ഷിക്കട്ടെ. അതു നമ്മെരണ്ടുപേരെയും പരിപാലിക്കട്ടെ. നമ്മൾ രണ്ടുപേരും ഒരുമിച്ച് സാമർത്ഥ്യം കൈവരുത്തട്ടെ. നമ്മുടെ അദ്ധ്യയനം തേജോമയമായിരിക്കട്ടെ. നാം പരസ്പരം വിദ്വേഷം കാണിക്കാതിരിക്കട്ടെ.

ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

1 ശാസ്ത്രാണ്യധീത്യ മേധാവീ അഭ്യസ്യ ച പുനഃ പുനഃ
പരമം ബ്രഹ്മവിദ്യായാ ഉൽക്കാവന്നാന്യഥോത്സൃജേത്.

**സാരം:—** ഉൽക്കാസമാനം ചഞ്ചലമായ ഈ ജീവിതത്തെ പാഴാക്കിക്കളയാതെ ശാസ്ത്രാഭ്യസനവും, വീണ്ടും വീണ്ടുമുള്ള അവയുടെ അഭ്യാസവും കൊണ്ടു് പരമമായ ബ്രഹ്മവിദ്യ സമ്പാദിക്കുകയാണു് ഒരു മേധാവിയുടെ കർത്തവ്യം.

2 ഓംകാരം രഥമാരുഹ്യ വിഷ്ണും കൃത്വാഥ സാരഥിം
ബ്രഹ്മലോകപദാന്വേഷീ രുദ്രാരാധനതത്പരഃ.

**സാരം:—** ഓംകാരമാകുന്ന രഥത്തിൽ കയറി വിഷ്ണുവിനെ സാരഥിയാക്കി യഥാർത്ഥമായ ബ്രഹ്മലോകത്തെ അന്വേഷിച്ചുകൊണ്ടു് ഭഗവാൻ രുദ്രൻെറ ഉപാസനയിൽ തത്പരനായിരിക്കണം.

3 താവദ്രഥേന ഗന്തവ്യം യാവദ്രഥപഥി സ്ഥിതഃ
സ്ഥിത്വാ രഥപഥസ്ഥാനം രഥമുത്സൃജ്യ ഗച്ഛതി.

**സാരം:—** രഥമാർഗ്ഗം അവസാനിക്കുന്നതുവരെ ആ രഥത്തിൽ സഞ്ചരിക്കണം. ആ മാർഗ്ഗം അവസാനിക്കുമ്പോൾ രഥത്തെ വിട്ടിട്ടു് മുമ്പോട്ടു പോകുന്നു.

4 മാത്രാലിംഗപദം ത്യക്ത്വാ ശബ്ദവ്യഞ്ജനവർജ്ജിതം
അസ്വരേണ മകാരേണ പദം സൂക്ഷ്മം ച ഗച്ഛതി.

5 ശബ്ദാദി വിഷയാഃ പഞ്ച മനശ്ചൈവാതിചഞ്ചലം
ചിന്തയേദാത്മനോ രശ്മീൻപ്രത്യാഹാരഃ സ ഉച്യതേ.

6 പ്രത്യാഹാരസ്തഥാ ധ്യാനം പ്രാണായാമോഽഥധാരണാ
തർക്കശ്ചൈവ സമാധിശ്ച ഷഡംഗോ യോഗ ഉച്യതേ.

സാരം:— പ്രണവത്തിന്റെ അകാരാദിമാത്രകൾ, അവയുടെ ലിംഗഭൂതമായ പദങ്ങൾ, ആശ്രയഭൂതമായ വിശ്വം, വിരാട് എന്നിവയെ സശ്രദ്ധം ത്യജിച്ച് സ്വരഹീനമായ 'മകാരത്തിന്റെ' വാച്യമായ ഈശ്വരനെ ധ്യാനിച്ചാൽ സാധകന് തുരീയതത്ത്വത്തിൽ പ്രവേശിക്കാം. ആ തത്ത്വം സർവ്വപ്രപഞ്ചത്തിനും സർവഥാ വിദൂരമാണ്. ശബ്ദസ്പർശാദിവിഷയങ്ങളും, അവയെ ഗ്രഹിക്കുന്ന ഇന്ദ്രിയങ്ങളും, മനസ്സും, സൂര്യരശ്മിയെപ്പോലെ സ്വാത്മാവിൽ ദർശിക്കണം. ഇപ്രകാരം അനാത്മവിഷയങ്ങളിൽ നിന്നും മനസ്സിനെ നിവർത്തിപ്പിച്ച് ആത്മവിചിന്തനം ചെയ്യണം. ഇപ്രകാരമുള്ള ആത്മവിചിന്തനത്തെയാണ് 'പ്രത്യാഹാരം' എന്നു പറയുന്നത്. യോഗത്തിന്റെ ഷഡംഗങ്ങളായ പ്രാണായാമം, ധ്യാനം, ധാരണ, തർക്കം, സമാധി എന്നിവയോടൊപ്പം പ്രത്യാഹാരത്തിനും സ്ഥാനമുണ്ട്.

7 യഥാ പർവതധാതൂനാം ദഹ്യന്തേ ധമനാന്മലാഃ
തഥേന്ദ്രിയകൃതാ ദോഷാ ദഹ്യന്തേ പ്രാണനിഗ്രഹാത്.

സാരം:— സ്വർണ്ണം തുടങ്ങിയ പർവ്വത ധാതുക്കളുടെ മാലിന്യം, അവയെ ചൂടുപിടിപ്പിക്കുമ്പോൾ ദൂരീകൃതമാകുന്നതുപോലെ ഇന്ദ്രിയങ്ങൾ മുഖേന കൈവന്നിട്ടുള്ള ദോഷങ്ങൾ പ്രാണായാമം കൊണ്ട് ദൂരീകരിക്കപ്പെടാവുന്നതാണ്.

8 പ്രാണായാമൈർദഹേദ്ദോഷാൻധാരണാഭിശ്ച കിൽബിഷം
(പ്രത്യാഹാരേണ സംസർഗ്ഗാൻ ധ്യാനേനാനീശ്വരാൻഗുണാൻ)

9 കിൽബിഷം ഹി ക്ഷയം നീത്വാ രുചിരം ചൈവ
ചിന്തയേത്.

സാരം:—പ്രാണായാമംകൊണ്ട് ദോഷങ്ങളെയും, ധാരണകൊണ്ട് പാപങ്ങളെയും ഭസ്മീകരിക്കണം. ഇപ്രകാരം പാപങ്ങളെയും അവ

യുടെ സംസ്കാരങ്ങളെയും നശിപ്പിച്ച് ആരാധ്യദേവനെ സ്വസ്വരൂപത്തിൽ ധ്യാനിക്കണം.

10 ദ്വാദശേ രേചകം ചൈവ വായോരാകർഷണം തഥാ
പ്രാണായാമാസ്ത്രയഃ പ്രോക്താ രേചകപൂരക കുംഭകാഃ.

11 സവ്യാഹൃതിം സപ്രണവാം ഗായത്രീം ശിരസാ സഹ
ത്രിഃ പഠേദായതപ്രാണഃ പ്രാണായാമഃ സ ഉച്യതേ.

സാരം:— വായുവിനെ അകത്തുസ്ഥിരമായി നിറുത്തുക, വെളിയിലേക്കുവിടുക, വീണ്ടും അകത്തോട്ടുവലിക്കുക എന്നിവ ചെയ്യണം. വ്യാഹൃതികളോടും ഓംകാരത്തോടും കൂടി ഗായത്രീമന്ത്രത്തെ മൂന്നുതവണ പാരായണം ചെയ്ത് രേചകം, പൂരകം, കുംഭകം എന്നീ ക്രിയകൾ ചെയ്യുന്നതിനെയാണ് 'പ്രാണായാമം' എന്നു പറഞ്ഞിരിക്കുന്നത്.

12 ഉത്ക്ഷിപ്യ വായുമാകാശം ശൂന്യം കൃത്വാ നിരാത്മകം
ശൂന്യഭാവേന യുഞ്ജീയാദ്രേചകസ്യേതി ലക്ഷണം.

സാരം:— പ്രാണവായുവിനെ ആകാശത്തിൽ ഉത്ക്ഷേപണം ചെയ്ത് ഹൃദയത്തെ വായുശൂന്യമാക്കിത്തീർക്കുകയാണ് രേചക പ്രാണായാമം.

13 നോച്ഛ്വസേന്നോച്ഛ്വസേന്നൈവ ഗാത്രാണി ച ന
ചാലയേത് ഏവം വായുർഗ്രഹീതവ്യഃ പൂരകസ്യേതി
ലക്ഷണം.

സാരം:— ശ്വസിക്കുകയൊ, ഉച്ഛ്വസിക്കുകയൊ ചെയ്യാതെയും, ശരീരത്തെ ചലിപ്പിക്കാതെയും ഇരുന്നുകൊണ്ട് പ്രാണവായുവിനെ നിരോധിക്കുന്ന ക്രിയയ്ക്കാണ് 'പൂരകപ്രാണായാമം' എന്നു പറയുന്നതു്.

14 വക്ത്രേണോത്പലനാളേന വായും കൃത്വാ നിരാശ്രയം
ഏവം വായുർഗ്രഹീതവ്യഃ കുംഭകസ്യേതി ലക്ഷണം.

സാരം:— വായിൽ കൂടിയും, കമലനാളത്തിൽ കൂടിയും, ജലം വലിച്ചെടുക്കുന്നതുപോലെ സാവധാനം വായുവിനെ അകത്തേക്കു വലിക്കുകയാണ് 'കുംഭക' പ്രാണായാമം.

15 അന്ധവത്പശ്യ രൂപാണി ശൃണു ശബ്ദമകർണ്ണവത്
കാഷ്ഠവത് പശ്യതേ ദേഹം പ്രശാന്തസ്യേതി ലക്ഷണം.

സാരം:— അന്ധനെപ്പോലെ ഒന്നും കാണാൻ സാദ്ധ്യമല്ലെന്ന മട്ടിൽ സാധകൻ രൂപത്തെക്കണ്ടാലും ഒന്നും കാണാതിരിക്കുകയും, ബധിരനെപ്പോലെ, കേട്ടിട്ടും കേൾക്കാതിരിക്കുകയും ദേഹത്തെ തടിപോലെ കരുതുകയും ചെയ്യുന്നതാണ് പ്രശാന്താവസ്ഥ.

16 മനഃ സങ്കല്പകം ധ്യാത്വാ സംക്ഷിപ്യാത്മനി ബുദ്ധിമാൻ
ധാരയിത്വാ തഥാത്മാനം ധാരണാ പരികീർത്തിതാ,

സാരം:—മനസ്സിനെ സങ്കല്പാത്മകമെന്നുകരുതി അതിനെ ആത്മാവിൽ ലയിപ്പിച്ചുകൊണ്ട് പരമാത്മാവിനെ ചിന്തിക്കുകയാണ് ധാരണാ എന്ന പ്രാണായാമം.

17 ആഗമസ്യാവിരോധേന ഊഹനം തർക്ക ഉച്യതേ
യം ലബ്ധ്വാ പ്യവമന്യേത സ-സമാധിഃ പ്രകീർത്തിതഃ.

സാരം:— ശാസ്ത്രവിധിയ്ക്കനുസരണമായി ചിന്തിക്കുകയാണ് തർക്കം. ഏതൊന്നുലഭിച്ചിട്ടാണോ മററു ലഭിക്കേണ്ടവസ്തുക്കൾ തുച്ഛങ്ങളെന്നുതോന്നുന്നതു് അതാണ് 'സമാധി' എന്ന പ്രാണായാമം.

18 ഭൂമിഭാഗേ സമേരമ്യേ സർവ്വദോഷവിവർജ്ജിതേ
കൃത്വാമനോമയീം രക്ഷാം ജപ്ത്വാ വൈവാഥ മണ്ഡലേ.

19 പദ്മകം സ്വസ്തികം വാപിഭദ്രാസനമഥാപി വാ
ബദ്ധ്വാ യോഗാസനം സമ്യഗുത്തരാഭിമുഖസ്ഥിതഃ.

സാരം:— സ്വച്ഛവും, മനോഹരവും, സമവും, സർവ്വദോഷരഹിതവുമായ ഭൂഭാഗത്തു് പദ്മാസനം, സ്വസ്തികാസനം, ഭദ്രാസനം എന്നിവയിൽ-ഏതെങ്കിലും ഒരു യോഗാസനത്തിൽ ഇടവിടാതെ ഉത്തരാഭിമുഖമായി ഇരുന്നുകൊണ്ട്, മാനസികസംരക്ഷണം ചെയ്തു് മണ്ഡലത്തെ ജപിക്കണം.

20 നാസികാപുടമംഗുല്യാ പിധായൈകേന മാരുതം
ആകൃഷ്യ ധാരയേദഗ്നിം ശബ്ദമേവാഭിചിന്തയേത .

21 ഓമിത്യേകാക്ഷരം ബ്രഹ്മ ഓമിത്യേകേന രേചയേത്
ദിവ്യമന്ത്രേണ ബഹുശഃ കുര്യാദാത്മമലച്യുതിം.

സാരം:— പിന്നീട് ഒരു വിരൽ കൊണ്ട് ഒരു നാസികാദ്വാരത്തെ പൊത്തിപ്പിടിച്ചു് തുറന്നനാസാദ്വാരത്തിൽ കൂടി വായുവിനെ അകത്തേക്കുവലിക്കണം. പിന്നീട് രണ്ടു ദ്വാരങ്ങളെയും അടച്ചു്

വായുവിനെ നിരോധിക്കണം. അതിനുശേഷം ഏകാക്ഷര ബ്രഹ്മ രൂപവും, തേജോമയവുമായ പ്രണവശബ്ദത്തെ ചിന്തിച്ച് വായുവിനെ സാവധാനം വെളിയിലേക്കു വിടണം. ഇപ്രകാരം പ്രണവസ്വരൂപമായ ദിവ്യമന്ത്രത്തെ അനേകം തവണ പ്രയോഗിച്ച് ചിത്ത മാലിന്യത്തെ ദൂരീകരിക്കണം.

22 പശ്ചാദ്ധ്യായേത പൂർവോക്തം ക്രമശോ മന്ത്രനിർദ്ദിശേത്
സ്ഥൂലാതിസ്ഥൂലമാത്രായാം നാതിമൂർദ്ധാമതിക്രമഃ.

സാരം:- ഇങ്ങനെ പ്രണവത്തെ ചിന്തിക്കണം. പ്രണവഗർഭിതമായ പ്രാണായാമം ഒരു സമയത്തു് സ്ഥൂലാതിസ്ഥൂലമാത്രയിൽ അധികം ചെയ്യരുതു്.

23 തിര്യഗൂർദ്ധ്വമധോ ദൃഷ്ടിം വിനിർദ്ധായ്യ മഹാമതിഃ
സ്ഥിരഃ സ്ഥായീവിനിഷ്കമ്പം തദാ യോഗം സമഭ്യസേത്.

സാരം:- തന്റെ ദൃഷ്ടിയെ മുമ്പിലും, മുകളിലോട്ടും, താഴോട്ടും സ്ഥിരീകരിച്ച് അചഞ്ചലനായി ഇരുന്നുകൊണ്ടു് യോഗാഭ്യാസം ചെയ്യണം.

24 താലാ മാത്രാ തഥാ യോഗോ ധാരണാ യോജനം തഥാ
ദ്വാദശമാത്രോ യോഗസ്തു കാലതോ നിയതഃ സ്മൃതഃ.

സാരം:- ഈ യോഗാഭ്യാസം നിശ്ചിതമായ പദ്ധതിയനുസരിച്ചു ചെയ്യണം. ഇതു് താലവൃക്ഷത്തെപ്പോലെ അല്പസമയത്തിനുള്ളിൽ ഫലത്തെ പ്രദാനം ചെയ്യുന്നതാണു്.

25 അഘോഷമവ്യഞ്ജനമസ്വരം ച
അകണ്ഠതാലോഷ്ഠമനാസികം ച
അരേഫജാതമുഭയോഷ്ഠവർജ്ജിതം
യദക്ഷരം ന ക്ഷരതേ കദാചിത്.

സാരം:- ഈ പ്രണവനാദം ബാഹ്യപ്രയത്നം കൊണ്ടു് ഉച്ചരിക്കപ്പെടാവുന്നതല്ല. ഇതു് വ്യഞ്ജനമോ സ്വരമോ അല്ല. കണ്ഠം, താലു, ഓഷ്ഠം, നാസിക എന്നിവകൊണ്ടോ പറയപ്പെടാവുന്നതല്ല. ഇതു് മൂർദ്ധാവുകൊണ്ടോ, ദന്തങ്ങൾകൊണ്ടോ ഉച്ചരിക്കപ്പെടാവുന്നതല്ല. ഇതിനു ഒരിക്കലും നാശമില്ല. പ്രണവത്തെ പ്രാണായാമരൂപത്തിൽ അഭ്യസിക്കുകയും മനസ്സിനെ നാദരൂപത്തിൽ നിരന്തരം ലയിപ്പിച്ചുകൊണ്ടിരിക്കുകയും വേണം.

26 യേനാസൗ പശ്യതേ മാർഗ്ഗം പ്രാണസ്തേന ഹി ഗച്ഛതി
അതസ്സമഭ്യസേന്നിത്യം സന്മാർഗ്ഗഗമനായ വൈ.

27 ഹൃദ്വാരം വായുദ്വാരം ച ഊർദ്ധ്വദ്വാരമതഃ പരം
മോക്ഷദ്വാരം ബിലം ചൈവ സുഷിരം മണ്ഡലം വിദുഃ.

സാരം:—യോഗി ഏതുമാർഗ്ഗത്തിൽ കൂടി നോക്കുന്നോ ആ മാർഗ്ഗത്തിൽ കൂടി പ്രാണൻ മനസ്സിനെ അനുഗമിക്കുന്നു. പ്രാണൻ ശ്രേഷ്ഠമായ മാർഗ്ഗത്തിൽ കൂടി പോകുന്നതുകൊണ്ടു് നിരന്തരമായ അഭ്യാസം അത്യാവശ്യമാണു്. വായുവിന്റെ പ്രവേശദ്വാരം ഹൃദയമാണല്ലോ. ഈ ഹൃദയത്തിൽകൂടി പ്രാണൻ സുഷുമ്നാമാർഗ്ഗത്തിൽ പ്രവേശിക്കുന്നു. ഇതിലും മുകളിലായി ഊർദ്ധ്വഗമനമാർഗ്ഗവും, ഏററവും മുകളിലായി മോക്ഷദ്വാരമായ ബ്രഹ്മരന്ധ്രവും സ്ഥിതിചെയ്യുന്നു. യോഗിമാർ ഇതിനെത്തന്നെയാണു് സൂക്ഷ്മമണ്ഡലം എന്നു കരുതുന്നതു്. ഇതിനെ ഭേദിച്ചുകൊണ്ടു് പ്രാണനെ വെടിഞ്ഞാൽ മുക്തി ലഭിക്കും.

28 ഭയം ക്രോധമഥാലസ്യമതിസ്വപ്നാതിജാഗരം
അത്യാഹാരമനാഹാരം നിത്യം യോഗീ വിവർജ്ജയേതു്.

സാരം:—യോഗി, ഭയം, ക്രോധം, ആലസ്യം, അതിനിദ്ര, അധികമുണർന്നിരിക്കുക, അമിതഭോജനം, നിരാഹാരം എന്നിവ വർജ്ജിക്കണം.

26 അനേന വിധിനാ സമ്യങ്നിത്യമഭ്യസതഃക്രമാതു്
സ്വയമുത്പദ്യതേ ജ്ഞാനം ത്രിഭിർമാസൈർനസംശയഃ.

30 ചതുർഭിഃ പശ്യതേ ദേവാൻപഞ്ചഭിസ്തുല്യവിക്രമഃ
ഇച്ഛയാപ്നോതി കൈവല്യം ഷഷ്ഠേ മാസി ന സംശയഃ.

സാരം:—ഇപ്രകാരം നിയമാനുസരണം നിത്യവും യോഗമഭ്യസിക്കുന്ന യോഗി സ്വയം ജ്ഞാനത്തെ സമ്പാദിക്കുന്നു. നാലുമാസംകൊണ്ടു് അവനു് ദേവദർശനം ലഭിക്കുന്നു. അഞ്ചുമാസത്തിനുള്ളിൽ ദേവന്മാൎക്കു തുല്യമായ സാമൎത്ഥ്യത്തെ ആൎജ്ജിക്കുന്നു. അവനു് ആഗ്രഹമുണ്ടെങ്കിൽ ആറുമാസത്തിനുള്ളിൽ ജീവന്മുക്താവസ്ഥയെ പ്രാപിക്കാവുന്നതാണു്.

31 പാൎത്ഥിവഃ പഞ്ചമാത്രാണി ചതുർമാത്രാണി വാരുണഃ
ആഗ്നേയസ്തു ത്രിമാത്രാണി വായവ്യസ്തു ദ്വിമാത്രകഃ.

32 ഏകമാത്രസ്ഥഥാകാശോ ഹ്യർദ്ധമാത്രം തു ചിന്തയേത്
സിദ്ധിം കൃത്വാ തു മനസാ ചിന്തയേദാത്മനാത്മനി.

സാരം:— പാൎത്ഥിവതത്വം ധരിക്കുമ്പോൾ പ്രണവത്തിലെ പഞ്ചമാത്രകളെ ചിന്തിക്കണം. ജലതത്വം ധരിക്കുമ്പോൾ നാലും, അഗ്നിമാത്ര ധരിക്കുമ്പോൾ മൂന്നും, വായുതത്വം ധരിക്കുമ്പോൾ രണ്ടും, മാത്രകളെ ചിന്തിക്കണം. ആകാശതത്വം ധരിക്കുമ്പോൾ പ്രണവത്തിന്റെ ഏകമാത്രയും, പ്രണവത്തെ ചിന്തിക്കുമ്പോൾ അതിന്റെ ഊർദ്ധ്വമാത്രമാത്രവും ചിന്തിക്കണം. മാനസിക ധാരണമുഖേന സ്വശരീരത്തിൽതന്നെ പഞ്ചഭൂതസിദ്ധിയും, ചിന്തനവും ചെയ്യണം. ഇപ്രകാരം ചെയ്താൽ പഞ്ചഭൂതങ്ങളും വശീഭൂതങ്ങളായിത്തീരുന്നു.

33 ത്രിംശത്പർവ്വാംഗുലഃ പ്രാണോ യത്ര പ്രാണഃപ്രതിഷ്ഠിതഃ
ഏഷ പ്രാണ ഇതി ഖ്യാതോ ബാഹ്യപ്രാണഃ സ ഗോചരഃ.

34 അശീതിഃഷട്ശതം ചൈവ സഹസ്രാണി ത്രയോദശ
ലക്ഷശ്ചൈകോഽപി നിഃശ്വാസ അഹോരാത്രപ്രമാണതഃ.

സാരം:— ഏതൊരു പ്രാണനിലാണോ മുപ്പതംഗുലം നീളമുള്ള ശ്വാസം സ്ഥിതി ചെയ്യുന്നതു്, അതു് ഈ പ്രാണവായുവിന്റെ ആശ്രയരൂപമാണു്. പ്രാണൻ എന്ന പേരിനാൽ പ്രസിദ്ധമായിത്തീൎന്നിട്ടുള്ളതു് ഇതുതന്നെയാണു്. ഇന്ദ്രിയഗോചരമായ പ്രാണനിൽ ഒരു ലക്ഷത്തിപതിമൂവായിരത്തിഅഞ്ഞൂററിഎൺപതു ശ്വസനക്രിയകൾ അഹോരാത്രം നടന്നുകൊണ്ടിരിക്കുന്നു.

35 പ്രാണ ആദ്യോ ഹൃദി സ്ഥാനേ അപാനസ്തു പുനർഗ്ഗുദേ
സമാനോ നാഭിദേശേ തു ഉദാനഃ കണ്ഠമാശ്രിതഃ.

36 വ്യാനഃ സർവ്വേഷു ചാംഗേഷു സദാ വ്യാവൃത്യ തിഷ്ഠതി
അഥ വൎണ്ണാസ്തു പഞ്ചാനാം പ്രാണാദീനാമനുക്രമാത്.

സാരം:— പ്രാണാദികളുടെ നിവാസസ്ഥാനം ഹൃദയമാണു്. അപാനൻ ഗുദത്തിലും, സമാനൻ നാഭിദേശത്തും, ഉദാനൻ കണ്ഠത്തിലും, വ്യാനൻ സർവ്വാംഗങ്ങളിലും സഞ്ചരിക്കുന്നു. അനന്തരം, ക്രമേണ പഞ്ചപ്രാണാദികളുടെ നിറങ്ങളെപ്പററിപ്പറയുന്നു.

37 രക്തവൎണ്ണമണിപ്രഖ്യഃ പ്രാണോ വായുഃ പ്രകീർത്തിതഃ
അപാനസ്തസ്യ മധ്യേ തു ഇന്ദ്രഗോപസമപ്രഭഃ

38 സമാനസ്സസ്യ മധ്യേ തു ഗോക്ഷീരധവളപ്രഭഃ
അപാണ്ഡുര ഉദാനശ്ച വ്യാനോ ഹ്യർച്ചിഃസമപ്രഭഃ.

**സാരം:–** പ്രാണവായു ചെമന്നരത്നത്തിൻെറ നിറത്തോടുകൂടി യതും, അപാനൻ ഇന്ദ്രഗോപസമാനമായ നിറത്തോടുകൂടിയതും, സമാനൻ പശുവിൻപാലിനുതുല്യം ധവളവർണ്ണത്തോടുകൂടിയതും, ഉദാനൻ ധൂസരവർണ്ണത്തോടുകൂടിയതും, വ്യാനൻ അഗ്നിജ്വാലയുടെ നിറത്തോടുകൂടിയതുമാകുന്നു.

39 യസ്യൈഷ മണ്ഡലം ഭിത്വാ മാരുതോ യാതി മൂർദ്ധനി
യത്ര തത്ര മ്രിയേദ്വാപി ന സ ഭൂയോഽഭിജായതേ
ന സ ഭൂയോഽഭിജായത. ഇത്യുപനിഷത്.

**സാരം:–** ഏതൊരു സാധകൻെറ പ്രാണനാണോ ഈ മണ്ഡലത്തെയും ഭേദിച്ചുകൊണ്ടു് മൂർദ്ധാവിൽ എത്തുന്നതു്, അവൻ എവിടെ വച്ചു മരിച്ചാലും അവനു പുനർജ്ജന്മമില്ല; അവനു് പുനർജ്ജന്മമില്ല.

അമൃതനാദോപനിഷത് സമാപ്തം

---

# സർവസാരോപനിഷത്

## ശാന്തിപാഠം

ഓം. സഹനാവവതു. സഹനൗഭുനക്തു. സഹവീര്യം കരവാവഹൈ. തേജസ്വിനാവധീതമസ്തു. മാവിദ്വിഷാവഹൈ.

ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

സാരം:— ഓം. ബ്രഹ്മം നമ്മെ രണ്ടുപേരെയും (ഗുരുവിനെയും ശിഷ്യനെയും) രക്ഷിക്കട്ടെ. നമ്മെരണ്ടുപേരെയും പരിപാലിക്കട്ടെ. നാം രണ്ടുപേരും ഒരുമിച്ച് സാമർത്ഥ്യത്തെ പ്രാപിക്കട്ടെ. നമ്മുടെ അദ്ധ്യയനം തേജസ്വിയായിരിക്കട്ടെ. നാം പരസ്പരം വിദ്വേഷം കാണിക്കരുത്. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

**1 ഓം കഥം ബന്ധഃ കഥം മോക്ഷഃ കാ വിദ്യാ കാഽവിദ്യേതി**
**ജാഗ്രത് സ്വപ്നം സുഷുപ്തം തുരിയം ച കഥം, അന്നമയഃ**
**പ്രാണമയോ മനോമയോ വിജ്ഞാനമയ ആനന്ദമയഃ**
**കഥം, കർത്താ ജീവഃ ക്ഷേത്രജ്ഞഃ സാക്ഷീ**
**കൂടസ്ഥോഽന്തര്യാമീ കഥം പ്രത്യഗാത്മാ പരമാത്മാ മായാ**
**ചേതി കഥം.**

സാരം:— ബന്ധം എന്താണ്? മോക്ഷം എന്താണ്? വിദ്യ അവിദ്യ ഇവ എന്തിനെയാണ് പറയുന്നത്? ജാഗ്രത്, സ്വപ്നം, സുഷുപ്തി, തുരീയം എന്നീ നാലവസ്ഥകൾ എന്താണ്? അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം എന്നീ അഞ്ചു കോശങ്ങൾ എന്താണ്? കർത്താവ്, ജീവൻ, ക്ഷേത്രജ്ഞൻ, സാക്ഷി കൂടസ്ഥൻ, അന്തര്യാമി ഇവയുടെ അർത്ഥം എന്താണ്? അതുപോലെ ജീവാത്മാ, പരമാത്മാ, മായ ഈ തത്വങ്ങൾ എന്താണ്?

**2 ആത്മേശ്വരോഽനാത്മനോദേഹാദീനാത്മത്വേനാഭിമന്യതേ**
**സോഽഭിമാന ആത്മനോ ബന്ധസ്തന്നിവൃത്തിർമോക്ഷസ്തദ**
**ഭിമാനം കാരയതി യാ സാഽവിദ്യാ, സോഽഭിമാനോ**
**യയാഭിനിവർത്തതേ സാ വിദ്യാ.**

സാരം:— ആത്മാവു തന്നെയാണ് ഈശ്വരനും, ജീവനും. എങ്കിലും, ഏതൊന്നാണോ ആത്മാവല്ലാത്തതു് അങ്ങനെയുള്ള ശരീരത്തിൽ ജീവന് ഞാനെന്നഭാവം ഉണ്ടാകുന്നു. അതുതന്നെയാണ് ജീവന്റെ ബന്ധനം. ഈ അഹംഭാവം നശിക്കുകയാണ് മോക്ഷം. അവിദ്യയാണ് ഈ അഹംഭാവത്തെ സൃഷ്ടിക്കുന്നതു്. വിദ്യകൊണ്ടു് ഈ അഹംഭാവം നഷ്ടമാകും.

3 മനആദി ചതുർദ്ദശകരണൈഃ പുഷ്കലൈരാദിത്യാദ്യനുഗൃഹീതൈഃ ശബ്ദാദീന്വിഷയാൻസ്ഥൂലാന്യദോപലഭതേ തദാത്മനോ ജാഗരണം, തദ്വാസനാരഹിതശ്ചതുർഭിഃ കരണൈഃശബ്ദാദ്യഭാവേഽപി വാസനാമയാൻ ശബ്ദാദീന്യദോപലഭതേ തദാത്മനഃ സ്വപ്നം, ചതുർദ്ദശകരണോപരമാദ്വിശേഷവിജ്ഞാനാഭാവാദ്യദാ തദാത്മനഃ സുഷുപ്തം, അവസ്ഥാത്രയഭാവാഭാവസാക്ഷീ സ്വയം ഭാവാഭാവരഹിതം നൈരന്തര്യം ചൈക്യം യദാ തദാ തത്തുരീയംചൈതന്യമിത്യുച്യതേ.

സാരം:— സൂര്യാദിദേവന്മാരുടെ ശക്തിയാൽ മനസ്സ്, ബുദ്ധി, ചിത്തം, അഹംകാരം, ദശേന്ദ്രിയങ്ങൾ എന്നിങ്ങനെ പതിന്നാലു കരണങ്ങളാൽ ആത്മാവു് ഏതവസ്ഥയിലാണോ ശബ്ദസ്പർശാദി സ്ഥൂലവിഷയങ്ങൾ ഗ്രഹിക്കുന്നതു് അതിനെ ആത്മാവിന്റെ ജാഗ്രദവസ്ഥ എന്നു പറയുന്നു.

ശബ്ദാദിസ്ഥൂലവിഷയങ്ങളില്ലെങ്കിലും, ജാഗ്രദവസ്ഥയിൽ ശേഷിച്ച വാസനകളാൽ മനസ്സു തുടങ്ങിയ പതിന്നാലുകരണങ്ങൾ മുഖേന ശബ്ദാദിവാസനാമയവിഷയങ്ങളെ ജീവൻ ഗ്രഹിക്കുന്നു.

ഈ പതിന്നാലിന്ദ്രിയങ്ങളും ശാന്തമായിത്തീർന്നതിനുശേഷം ഏതൊരവസ്ഥയിലാണോ വിശേഷജ്ഞാനമില്ലാത്തതുകൊണ്ടു് ശബ്ദാദിവിഷയങ്ങളെ ഗ്രഹിക്കുന്നില്ല, ആ സമയത്തുള്ള ആത്മാവിന്റെ അവസ്ഥയെ സുഷുപ്തി എന്നു പറയുന്നു.

ഈ മൂന്നവസ്ഥകളുടെയും ഉത്പത്തി, ലയം എന്നിവ അറിയുന്നതും സ്വയം ഉത്പത്തി, ലയം എന്നിവയ്ക്കു നിരന്തരം അതീതമായിരിക്കുന്നതും, നിത്യസാക്ഷി ചൈതന്യമായിരിക്കുന്നതുമാണു് തുരീയചൈതന്യം. ആ അവസ്ഥയുടെ പേരാണ് തുരീയം.

4 അന്നകാര്യാണാം ഷണ്ണാം കോശാനാം സമൂഹോ/ന്നമയഃ കോശഇത്യുച്യതേ. പ്രാണാദി ചതുർദ്ദശവായുഭേദാ അന്നമയേ കോശേ യദാ വർത്തന്തേ തദാ പ്രാണമയഃ കോശഇത്യുച്യത ഏതത്ˆകോശദ്വയസംയുക്തോ മന ആദിചതുർഭിഃ കരണൈരാത്മാ ശബ്ദാദിവിഷയാൻ സങ്കല്പാദി ധർമ്മാന്യദാ കരോതി തദാ മനോമയഃകോശ ഇത്യുച്യതേ ഏതത്ˆകോശത്രയ സംയുക്തസ്തദ്ˆഗത വിശേഷാവിശേഷജ്ഞോ യദാ/വഭാസതേ തദാ വ ജ്ഞാനമയഃ കോശഇത്യുച്യതേ ഏതത്ˆകോശചതുഷ്ടയം സ്വകാരണാജ്ഞാനേ വടകണികായാമിവ ഗുപ്തവടവൃക്ഷോ യദാ വർത്തതേ തദാനന്ദമയകോശ ഇത്യുച്യതേ.

സാരം:- അന്നത്താൽ ഉണ്ടാകുന്ന കോശങ്ങളുടെ സമൂഹരൂപമായ ശരീരത്തെ 'അന്നമയകോശ'മെന്നുപറയുന്നു. പ്രാണൻ തുടങ്ങിയ പതിന്നാലുവായുക്കൾ ഈ അന്നമയകോശത്തിൽ കൂടി സഞ്ചരിക്കുമ്പോൾ അതിനെ 'പ്രാണമയകോശ'മെന്നുപറയുന്നു. ഈ രണ്ടു കോശങ്ങളുടെയും ഉള്ളിൽ വസിക്കുന്ന മനസ്സു തുടങ്ങിയ പതിന്നാലുകരണങ്ങൾ മുഖേന ആത്മാവ്ˆ ശബ്ദാദിവിഷയങ്ങളെപ്പററി ചിന്തിക്കുമ്പോൾ അതിനെ 'മനോമയകോശം' എന്നുപറയുന്നു. ആത്മാവ്ˆ ഈ മൂന്നുകോശങ്ങളോടുകൂടിച്ചേർന്ന്ˆ ബുദ്ധികൊണ്ട്ˆ ചിലതെല്ലാം അറിയുന്നു. ആ ബുദ്ധിമയസ്വരൂപത്തെ 'വിജ്ഞാനമയകോശം' എന്നുപറയുന്നു ഈ നാലുകോശങ്ങളോടുകൂടി ആത്മാവ്ˆ, വടവൃക്ഷബീജത്തിൽ ഗുഢമായി സ്ഥിതിചെയ്യുന്ന വടവൃക്ഷം എന്നപോലെ സ്വകാരണം അറിയാതിരിയ്ക്കുമ്പോൾ ഉണ്ടാകുന്ന അവസ്ഥയെ 'ആനന്ദമയകോശം' എന്നു പറയുന്നു.

5 സുഖദുഃഖബുദ്ധ്യാശ്രയോ ദേഹാന്തഃ കർത്താ യദാ തദേഷ്ടവിഷയേ ബുദ്ധിഃ സുഖബുദ്ധിരനിഷ്ടവിഷയേ ബുദ്ധിർ ദുഃഖബുദ്ധിഃ ശബ്ദസ്പർശരൂപരസഗന്ധാഃ സുഖദുഃഖഹേതവഃ പുണ്യപാപകർമ്മാനുസാരീ ഭൂത്വാ പ്രാപ്തശരീരസന്ധിർ യോഗമപ്രാപ്തശരീരസംയോഗമിവ കുർവാണോ യദാ ദൃശ്യതേ തദോപഹിത ത്വാജ്ജീവഇത്യുച്യതേ.

സാരം:— സുഖദുഃഖദ്രഷ്ടാ അന്തർഭാഗത്തു് രുചികരമായ വസ്തുവിനെപ്പററിയുള്ള ആഗ്രഹമാണു് സുഖബുദ്ധി. അരുചികരമായ വസ്തുസങ്കല്പമാണു് ദുഃഖബുദ്ധി. സുഖപ്രാപ്തിക്കും ദുഃഖനിവാരണത്തിനും വേണ്ടി ജീവൻ ചില കർമ്മങ്ങൾ അനുഷ്ഠിക്കുന്നു. അക്കാരണത്താൽ അതിനെ കർത്താവെന്നു പറയുന്നു. ശബ്ദം, സ്പർശം, രൂപം രസം, ഗന്ധം എന്നീ അഞ്ചുവിഷയങ്ങളും സുഖദുഃഖകാരണങ്ങളാകുന്നു. പാപപുണ്യങ്ങളെ അനുസരിക്കുന്ന ആത്മാവു് പ്രാപ്തമായ ശരീരസംയോഗത്തെ അപ്രാപ്തമെന്നോണം കരുതുന്നു. അപ്പോൾ അതിനെ ഉപാധിമുക്തജീവൻ എന്നു പറയുന്നു.

6. മന ആദിശ്ച പ്രാണാദിശ്ച സത്വാദിശ്ചേച്ഛാദിശ്ച
പുണ്യാദിശ്ചൈതേ പഞ്ചവർഗ്ഗാ ഇത്യേതേഷാം പഞ്ച-
വർഗ്ഗാണാം ധർമ്മി ഭൂതാത്മജ്ഞാനാദൃതേ ന വിനശ്യതി
ആത്മസന്നിധൗ നിത്യത്വേന പ്രതീയമാന ആത്മോപാ
ധിസ്തല്ലിംഗം ശരീരം ഹൃദ്ഗ്രന്ഥിരിത്യുച്യതേ തത്ര
യത്പ്രകാശതേ ചൈതന്യം സ ക്ഷേത്രജ്ഞ ഇത്യുച്യതേ.

സാരം:— മനസ്സു തുടങ്ങിയവയും, പ്രാണൻ തുടങ്ങിയവയും, സത്വാദികളും, ഇച്ഛാദികളും, പുണ്യാദികളും ഇവയുടെ പഞ്ചസമൂഹത്തെ പഞ്ചവർഗ്ഗം എന്നു പറയുന്നു. ഈ പഞ്ചവർഗ്ഗധർമ്മത്തോടു കൂടിയവനായിത്തീർന്നു് ജീവാത്മാവിനു് അറിയാതെ തന്നെ (അജ്ഞാതമായിത്തന്നെ) അതിൽ നിന്നും മോചനം നേടാൻ സാധിക്കുന്നില്ല. ആത്മാവിനോടു ചേർന്നിരിക്കുന്നു എന്നു തോന്നിക്കുന്ന മനസ്സു തുടങ്ങിയ സൂക്ഷ്മതത്വങ്ങളുടെ ഉപാധിയെ 'ലിംഗശരീര'മെന്നു പറയുന്നു. അതു തന്നെയാണു് ഹൃദയഗ്രന്ഥി. അതിനുള്ളിലുള്ള ചൈതന്യത്തെ 'ക്ഷേത്രജ്ഞൻ' എന്നു പറയുന്നു.

7. ജ്ഞാതൃജ്ഞാനജ്ഞേയാനാമാവിർഭാവതിരോഭാവജ്ഞാതാ
സ്വയമേവമാവിർഭാവതിരോഭാവഹീനഃ സ്വയംജ്യോതിഃ
സ സാക്ഷീത്യുച്യതേബ്രഹ്മാദിപിപീലികാപര്യന്തം
സർവ്വപ്രാണിബുദ്ധിഷ്വവിശിഷ്ടതയോപലഭ്യമാന സർവ്വ
പ്രാണിബുദ്ധിസ്ഥോ യദാ തദാ കൂടസ്ഥ ഇത്യുച്യതേ. കൂട
സ്ഥാദ്യുപഹിതഭേദാനാം സ്വരൂപലാഭഹേതുർഭൂത്വാ

ണിഗണസൂത്രമിവ സർവ്വക്ഷേത്രേഷ്വനുസ്യൂതത്വേന യദാ പ്രകാശത ആത്മാതദാന്തര്യ്യാമീത്യുച്യതേ സർവ്വോപാധി വിനിർമ്മുക്തഃ സുവർണ്ണവദ്വിജ്ഞാനഘനശ്ചിന്മാത്രസ്വരൂപ ആത്മാ സ്വതന്ത്രോ യദാഽവഭാസതേ തദാ ത്വം പദാർത്ഥഃ പ്രത്യഗാത്മേത്യുച്യതേ.

സാരം:- അറിഞ്ഞവൻ, അറിവ്, അറിയേണ്ടതു് ഇവയുടെ ഉത്പത്തിലയാദികളെ അറിയുന്നതായിരുന്നിട്ടും സ്വയം ഉത്പത്തി ലയരഹിതമായിരിക്കുന്ന ആത്മാവിനെ 'സാക്ഷി' എന്നു പറയുന്നു. ബ്രഹ്മാവു മുതൽ ഉറുമ്പുവരെയുള്ള സർവ്വപ്രാണികളുടെയും ബുദ്ധിയിൽ നിവസിക്കുന്നതും, അവയുടെ സ്ഥൂലസൂക്ഷ്മാദിദേഹത്തിനു നാശം സംഭവിക്കുമ്പോൾ എന്തോ ശേഷിച്ചിരിക്കുന്നു എന്നു തോന്നുന്നതുമാണു് 'കൂടസ്ഥ'നെന്നു പറയപ്പെടുന്നതു്. കൂടസ്ഥാദികളായ ഈ ഉപാധി ഭേദങ്ങളിൽ നിന്നു് സ്വരൂപലാഭാർത്ഥം എല്ലാ ശരീരങ്ങളും ചരടിൽ മണിഗണങ്ങൾ എന്നപോലെ കോർക്കപ്പെട്ടിരിക്കുന്ന ആത്മാവിനെ 'അന്തര്യ്യാമി' എന്നു പറയുന്നു. എല്ലാ ഉപാധികളിൽ നിന്നു മുക്തനായും സുവർണ്ണം പോലെ വിജ്ഞാനപ്രകാശകമായിരുന്നു കൊണ്ടു് ചിത്സ്വരൂപനായുമിരിക്കുന്ന ആത്മാവു് സ്വതന്ത്രമായി പ്രകാശിക്കുമ്പോൾ ത്വച്ഛബ്ദവാച്യമായ പ്രത്യഗാത്മാവെന്നു പറയപ്പെടുന്നു.

8 സത്യംജ്ഞാനമനന്തമാനന്ദം ബ്രഹ്മ സത്യമവിനാശി- നാമദേശകാലവസ്തുനിമിത്തേഷു വിനശ്യത്സു യന്ന- വിനശ്യത്യവിനാശിതത്സത്യമിത്യുച്യതേ.ജ്ഞാനമിത്യുത്പത്തി വിനാശരഹിതം ചൈതന്യം ജ്ഞാനമിത്യഭി- ധീയതേ.അനന്തംനാമമൃദ്വികാരേഷുമൃദിവസുവർണ്ണവികാരേഷു സുവർണ്ണമിവ തന്തുകാര്യ്യേഷു തന്തുരിവാവ്യക്താദി സൃഷ്ടിപ്ര പഞ്ചേഷു, പൂർവ്വം വ്യാപകം ചൈതന്യമനന്തമിത്യുച്യത. ആനന്ദോനാമ സുഖചൈതന്യസ്വരൂപോഽപരിമിതാനന്ദ സമുദ്രോഽവിശിഷ്ടസുഖരൂപശ്ചാനന്ദ ഇത്യുച്യതേ. ഏതദ്വ സ്തു ചതുഷ്ടയം യസ്യ ലക്ഷണം ദേശകാലവസ്തുനിമിത്തേഷു

അവ്യഭിചാരി സ തത് പദാർത്ഥഃ പരമാത്മാ പരം ബ്രഹ്മേത്യുച്യതേ. ത്വം പദാർത്ഥാദൗപാധികാത്തത്പദാർത്ഥാദൗപാധികാദ്വിലക്ഷണ ആകാശവത്സർവ്വഗതഃ സൂക്ഷ്മഃകേവലഃ സത്താമാത്രോഽസിപദാർത്ഥഃ സ്വയം ജ്യോതിരാത്മേത്യുച്യതേഽതത് പദാർത്ഥശ്ചാത്മേത്യുച്യതേ. അനാദിരന്തർവർത്തി പ്രമാണാപ്രമാണസാധാരണാ ന സതീ നാസതീ ന സദസതി സ്വയമവികാരാദ്വികാരഹേതൗ നിരൂപ്യമാണേഽസതി അനിരൂപ്യമാണേ സതി ലക്ഷണശൂന്യാ സാ മായേത്യുച്യതേ.

സാരം:- സത്യജ്ഞാനാനന്താനന്ദസ്വരൂപനും സർവ്വോപാധിരഹിതനും, കടകമുകുടാദ്യുപാധിരഹിതനും കേവലം സുവർണ്ണം പോലെ ജ്ഞാന ചൈതന്യസ്വരൂപനമായിരിക്കുന്ന ആത്മാവ് ഭാസമാനമാകുമ്പോഴ് 'ത്വം' എന്ന പേരിനാൽ വിളിക്കപ്പെടുന്നു. ബ്രഹ്മം സത്യവും, അനന്തവും ജ്ഞാനസ്വരൂപവുമാകുന്നു. അവിനാശിയായിട്ടുള്ളതിനെ സത്യം എന്നു പറയുന്നു. ദേശകാലവസ്തു നിമിത്തങ്ങളും നശിച്ചു കഴിഞ്ഞാലും യാതൊന്നാണോ നശിക്കാത്തതു് അതിനെ അവിനാശി എന്നു പറയുന്നു. ഉത്പത്തിലയാദിരഹിതവും നിത്യചൈതന്യവുമായ ഒന്നാണു, ജ്ഞാനം എന്നു പറയപ്പെടുന്നതു്. മണ്ണുകൊണ്ടു് നിർമ്മിതമായ ഘടാദി വസ്തുക്കളിൽ മണ്ണു് എന്ന പോലെയും, ആഭരണങ്ങളിൽ സുവർണ്ണം എന്ന പോലെയും, വസ്ത്രങ്ങളിൽ നൂൽ എന്നപോലെയും സമസ്തസൃഷ്ടിയിലും പൂർണ്ണമായും വ്യാപകമായും ഇരിക്കുന്ന ചൈതന്യം അനന്തം എന്നു പറയപ്പെടുന്നു. ഏതൊന്നാണോ സുഖമയമായ ചൈതന്യസ്വരൂപമായും അപാരാനന്ദസാഗരമായും ശേഷിച്ച സുഖസ്വരൂപമായും ഇരിക്കുന്നതു് അതു് 'പരമാനന്ദം' എന്നു പറയപ്പെടുന്നു.

സത്യം, ജ്ഞാനം, അനന്തം, ആനന്ദം—എന്നീ നാലു വസ്തുക്കളും ആരുടെ ലക്ഷണമാണോ, ദേശം കാലം വസ്തു എന്നിവകളാൽ ഏതൊന്നിലാണോ യാതൊരുവിധമായ പരിവർത്തനവും ഉണ്ടാകാത്തതു് അതു തന്നെയാണു് തത് പദാർത്ഥമെന്നോ, പരമാത്മാവെന്നോ പറയ

ക്കുന്നതു്. "ത്വം" എന്നും "തത്" എന്നുമുള്ള രണ്ടു പദാർത്ഥങ്ങളും ഉപാധികമായ ഭേദങ്ങളിൽ നിന്നും വിഭിന്നമായ ആകാശത്തെപ്പോലെ സൂക്ഷ്മവും കേവലംസത് രൂപവുമായ തത്വം പരബ്രഹ്മം എന്നുപറയപ്പെടുന്നു. അനാദിയാണെങ്കിലും അന്തമുള്ളതും അസത്തല്ലാത്തതും സദസത്തല്ലാത്തതും സ്വയംതന്നെ ഏററവുംഅധികം വികാരരഹിതമായി കാണപ്പെടുന്നതുമായ ശക്തിയെ മായ എന്നു പറയുന്നു.

8 അജ്ഞാനം തുച്ഛാഽപ്യസതി കാലത്രയേഽപി പാമരാണാം
വാസ്തവീ ച സത്വബുദ്ധിർലൌകികാനാമിദമിത്യനിർവ-
ചനീയാ വക്തും ന ശക്യതേ.

സാരം:— ഇപ്രകാരമല്ലാതെ മറെറാരു വിധത്തിലും അതിനെ വർണ്ണിക്കുക സാദ്ധ്യമല്ല. ഈ മായ അജ്ഞാനരൂപവും, തുച്ഛവും മിഥ്യയുമാണെങ്കിലും പാമരന്മാക്ക് ത്രികാലങ്ങളിലും അതു വാസ്തവമായി തോന്നുന്നു. അതു കൊണ്ടു് അതിന്റെ സ്വരൂപം ഇന്ന പ്രകാരമാണെന്നുപറഞ്ഞു് അതിന്റെ യഥാർത്ഥരൂപം മനസ്സിലാക്കുക സാദ്ധ്യമല്ല.

9 നൈവം ഭവാമ്യഹം ദേഹോ നേന്ദ്രിയാണി ദശൈവ തു
ന ബുദ്ധിർ ന മനഃ ശശ്വന്നാഹംകാരസ്തഥൈവ ച.
10 അപ്രാണോഹ്യമനഃ ശുഭ്രോ ബുദ്ധ്യാദീനാം ഹി സർവ്വദാ
സാക്ഷ്യഹം സർവ്വദാ നിത്യശ്ചിന്മാത്രോഽഹം ന സംശയഃ.
11 നാഹം കർത്താ നൈവഭോക്താ പ്രകൃതേഃ സാക്ഷിരൂപകഃ
മത്സാന്നിദ്ധ്യാത് പ്രവർത്തന്തേ ദേഹാദ്യാ അജഡാ ഇവ.

സാരം:— ഞാൻ ജനിക്കുന്നില്ല. ഞാൻ ദേഹമോ ദശേന്ദ്രിയങ്ങളോ ബുദ്ധിയോ മനസ്സോ അല്ല. നിത്യാഹങ്കാരവുമല്ല. ഞാൻ അപ്രാണനും, അമനസ്കനും, ശുദ്ധസ്വരൂപനുമാകുന്നു. ഞാൻ ബുദ്ധ്യാദികൾക്കു് സാക്ഷിയും, സദാ ചിത്തസ്വരൂപനുമാകുന്നു. ഇതിൽ സംശയമില്ല. ഞാൻ കർത്താവോ ഭോക്താവോ അല്ല. എന്നാൽ കേവലം പ്രകൃതിക്കു സാക്ഷി മാത്രമാണു്. എന്റെ സാമീപ്യത്താൽ ദേഹാദികൾക്കു് ചൈതന്യത്തിന്റെ പ്രതീതി ഉണ്ടാകുന്നു. ദേഹാദി

കറം എന്റെ സാന്നിദ്ധ്യം കൊണ്ടു് അജഡങ്ങളെന്നപോലെ പ്രവർത്തിക്കുന്നു.

12 സ്ഥാണുർനിത്യഃ സദാനന്ദഃ ശുദ്ധോ ജ്ഞാനമയോഽമലഃ
ആത്മാഽഹം സർവ്വഭൂതാനാം വിഭുഃ സാക്ഷീ ന സംശയഃ.

13 ബ്രഹ്മൈവാഹം സർവ്വവേദാന്തവേദ്യം
നാഹം വേദ്യം വ്യോമവാതാദിരൂപം
രൂപം നാഹം നാമ നാഹം ന കർമ്മ
ബ്രഹ്മൈവാഹം സച്ചിദാനന്ദരൂപം.

14 നാഹം ദേഹോ ജന്മമൃത്യൂ കുതോ മേ
നാഹം പ്രാണഃ ക്ഷുത് പിപാസേ കുതോ മേ
നാഹം ചേതഃ ശോകമോഹൗ കുതോ മേ
നാഹം കർത്താ ബന്ധമോക്ഷൗ കുതോ മേ
ഇത്യുപനിഷത്

സാരം:- ഞാൻ ശാശ്വതവും, നിത്യവും, നിത്യാനന്ദസ്വരൂപവും ശുദ്ധജ്ഞാനമയവും, നിർമ്മലവുമായ ആത്മാവാകുന്നു. ഞാൻ എല്ലാ പ്രാണികളിലും സാക്ഷിരൂപത്തിൽ വ്യാപൃതമായിരിക്കുന്നു അതിൽ സംശയമില്ല. ഞാൻ സമസ്തവേദാന്തവേദ്യമായ ബ്രഹ്മം തന്നെയാകുന്നു. ഞാൻ ആകാശം, വായു എന്നിവയെപ്പോലെ അറിയപ്പെടുന്ന വസ്തുവല്ല. ഞാൻ രൂപമോ, നാമമോ കർമ്മമോ അല്ല. കേവലം സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മം തന്നെയാകുന്നു. ജനനമരണാദികൾക്കു് അതീതമായിരിക്കുന്ന ഞാൻ ദേഹമല്ല. ഞാൻ പ്രാണനുമല്ല. അതുകൊണ്ടു് ക്ഷുത്പിപാസാദികൾ എന്നെ എങ്ങനെ ബാധിക്കും? ഞാൻ മനസ്സുമല്ല. പിന്നെ എങ്ങനെയാണു് എനിക്കു് ശോകമോഹങ്ങൾ ഉണ്ടാകുക? ഞാൻ കർത്താവുമല്ല. പിന്നെ എങ്ങനെയാണു് എനിക്കു് ബന്ധമോക്ഷങ്ങൾ സംഭവിക്കുക? ഇങ്ങനെ ഈ ഉപനിഷത്തു് സമാപിക്കുന്നു.

സർവ്വസാരോപനിഷത് സമാപ്തം

# നിരാലംബോപനിഷത്

## ശാന്തിപാഠം

ഓം പൂർണ്ണമദഃ പൂർണ്ണമിദം പൂർണ്ണാത് പൂർണ്ണമുദച്യതേ.
പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവശിഷ്യതേ.
ഓം ശാന്തിഃ ശാന്തിഃ ശാന്തി.

സാരം:— ഓം. ഈ ബ്രഹ്മം പൂർണ്ണമാകുന്നു. ഈ ജഗത്ത് പൂർണ്ണമാകുന്നു. ഈ പൂർണ്ണബ്രഹ്മത്തിൽ നിന്നുമാണ് ഈ പൂർണ്ണ പ്രപഞ്ചം ഉണ്ടായിട്ടുള്ളത്. ഈ പൂർണ്ണ ബ്രഹ്മത്തിൽ നിന്നും ഈ പൂർണ്ണ പ്രപഞ്ചത്തെ എടുത്താലും, പൂർണ്ണപ്രപഞ്ചം തന്നെയാണ് അവശേഷിക്കുന്നത്. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

1. ഓം നമശ്ശിവായ ഗുരവേ സച്ചിദാനന്ദമൂർത്തയേ
നിഷ്പ്രപഞ്ചായ ശാന്തായ നിരാലംബായ തേജസേ.
2. നിരാലംബം സമാശ്രിത്യ സാലംബം വിജഹാതിയഃ
സ സന്ന്യാസീ ച യോഗീ ച കൈവല്യം പദമശ്നുതേ.

സാരം:— ഓം. ശിവനാകുന്ന ഗുരുവും, സച്ചിദാനന്ദമൂർത്തിയും, പ്രപഞ്ചരഹിതനും, ശാന്തനും, ആധാരരഹിതനും, തേജസ്വിയും ആയ പരമാത്മാവിനു നമസ്കാരം. നിരാലംബമായ പരമതത്വത്തെ ആശ്രയിച്ച് സാലംബമായ പ്രപഞ്ചത്തെ ഉപേക്ഷിക്കുന്നവൻ ആരാണോ അവനാണ് സന്ന്യാസി. അവൻ തന്നെയാണ് യോഗി. അവൻ മോക്ഷ പദത്തെ പ്രാപിക്കുന്നു.

3. ഏഷാമജ്ഞാനജന്തൂനാം സമസ്താരിഷ്ടശാന്തയേ
യദ്യദ്ബോദ്ധവ്യമഖിലം തദാശങ്ക്യ ബ്രവീമ്യഹം.

സാരം:- അജ്ഞാനികളായ ഈ പ്രാണികളുടെ സർവ്വദുഃഖ ശാന്തിക്കായി ഏതൊന്നാണോ അറിയേണ്ടത് അതെല്ലാം ഞാൻ നിരൂപിച്ച് ഇവിടെ പ്രതിപാദിക്കാം.

4. കിം ബ്രഹ്മ കഃ ഈശ്വരഃ കോ ജീവഃ കാ പ്രകൃതിഃ
കഃ പരമാത്മാ കോ ബ്രഹ്മാ കോ വിഷ്ണുഃ കോ രുദ്രഃ
ക ഇന്ദ്രഃ കഃ ശമനഃ കഃ സൂര്യഃ കശ്ചന്ദ്രഃ കേസുരാഃ
കേ അസുരാഃ കേ പിശാചാഃ കേ മനുഷ്യാഃ കാഃ സ്ത്രിയഃ
കേ പശ്വാദയഃ കിം സ്ഥാവരം, കേ ബ്രാഹ്മണാദയഃ
കാ ജാതിഃ കിം കർമ്മ കിമകർമ്മ, കിം ജ്ഞാനം കിമജ്ഞാനം
കിം സുഖം കിം ദുഃഖം കഃ സ്വർഗ്ഗഃ കോ നരകഃ കോ
ബന്ധഃ കോ മോക്ഷഃ ക ഉപാസ്യഃ കഃ ശിഷ്യ കോ
വിദ്വാൻ കോ മൂഢഃ കിമാസുരം കിം തപഃ കിം പരമം
പദം കിം ഗ്രാഹ്യം, കിമഗ്രാഹ്യം കഃ സന്യാസീത്യാ-
ശങ്ക്യാഹ ബ്രഹ്മേതി

സാരം:— ബ്രഹ്മമെന്നാലെന്തു്? ഈശ്വരൻ ആരു്? ജീവൻ ആരു്? പ്രകൃതി എന്നാൽ എന്താണു്; പരമാത്മാവാരാണു്; ബ്രഹ്മാവു് ആരാണു്; വിഷ്ണു ആരാണു്; രുദ്രൻ; ആരു്; ഇന്ദ്രൻ ആരു് യമൻ ആരു്; സൂര്യൻ ആരു്; ചന്ദ്രൻ ആരു്; അസുരന്മാർ ആരു്; പിശാചുക്കൾ ആരു്; മനുഷ്യർ ആരാണു്; സ്ത്രീ ആരാണു്, മൃഗാദികൾ ഏവയാണു്; സ്ഥാവരം എന്താണു്; ബ്രാഹ്മണാദികൾ ആരാണു് ജാതി എന്നാലെന്തു്; കർമ്മമെന്താണു്? അകർമ്മമെന്താണു്? ജ്ഞാനമെന്താണു്? അജ്ഞാനമെന്താണു്; എന്താണു് സുഖം എന്താണു് ദുഃഖം; സ്വർഗ്ഗമേതാണു്; നരകമേതാണു് എന്താണു ബന്ധം; എന്താണു മോക്ഷം; ഉപാസനായോഗ്യമായിട്ടുള്ളതെന്താണു്; ആരാണു ശിഷ്യൻ; ആരാണു വിദ്വാൻ, ആരാണു മൂഢൻ: ആസുരമായിട്ടുള്ളതെന്താണു്; എന്താണു തപസ്സു് : എന്താണു പരമപദം; എന്താണു് ഗ്രാഹ്യമായിട്ടുള്ളതു്; എന്തണാഗ്രാഹ്യമായിട്ടുള്ളതു്: ആരാണു സന്യാസി; ഇതെല്ലാം ബ്രഹ്മത്തിൻെറ രൂപങ്ങളാണെന്നു് നിരൂപിച്ചു് ഇപ്രകാരം പറഞ്ഞു.

5 സ ഹോവാച മഹദഹംകാര പൃഥിവ്യപ്തേജോവാ-
യ്വാകാശത്വേന ബൃഹദ്രൂപേണാണ്ഡകോശേന കർമ്മ
ജ്ഞാനാർത്ഥ രൂപതയാ ഭാസമാനമദ്വിതീയമഖിലോ-
പാധി വിനിർമ്മുക്തം തത്സകല ശക്ത്യുപബൃംഹിത-

**മനാദ്യനന്തം ശുദ്ധം ശിവം ശാന്തം നിർഗ്ഗുണമിത്യാദി വാച്യമനിർവാച്യം ചൈതന്യം ബ്രഹ്മ. ഈശ്വര ഇതി ച ബ്രഹ്മൈവ സ്വശക്തിം പ്രകൃത്യഭിധേയാ മാശ്രിത്യ ലോകാൻ സൃഷ്ട്വാ പ്രവിശ്യാന്തര്യ്യാമിത്വേന ബ്രഹ്മാദീനാം ബുദ്ധീന്ദ്രിയനിയന്തൃത്വാദീശ്വരഃ ജീവ ഇതി ച ബ്രഹ്മവിഷ്ണ്വീശാനേന്ദ്രാദീനാം നാമരൂപദ്വാരാ സ്ഥൂലോഽഹമിതി മിഥ്യാധ്യാസവശാജ്ജീവഃ സോഽഹമേകോഽപി ദേഹാരംഭക ഭേദവശാദ്ബഹുജീവഃ പ്രകൃതിരിതി ച ബ്രഹ്മണഃ സകാശാന്നാനാ വിചിത്ര ജഗന്നിർമ്മാണ സാമർത്ഥ്യബുദ്ധിരൂപാ ബ്രഹ്മശക്തിരേവ പ്രകൃതിഃ പരമാത്മേതി ച ദേഹാദേഃ പരതരത്വാദ് ബ്രഹ്മൈവ പരമാത്മാ സ ബ്രഹ്മാ സ വിഷ്ണുഃ സ ഇന്ദ്രഃ സ ശമനഃ സഃ സൂര്യ്യഃ സ ചന്ദ്രസ്തേ സുരാസ്തേ അസുരാസ്തേ പിശാചാസ്തേ മനുഷ്യാ സ്താഃ സ്ത്രിയസ്തേ പശ്വാദയസ്തത് സ്ഥാവരം തേ ബ്രാഹ്മണാദയഃ, സർവ്വം ഖല്വിദം ബ്രഹ്മ നേഹ നാനാസ്തി കിഞ്ചന.**

സാരം:- മഹത്തത്ത്വം, അഹംകാരം, പൃഥ്വി, ജലം, വായു, അഗ്നി, ആകാശം,-എന്നിവയുടെ രൂപത്തിലും അതേ പ്രകാരം ബ്രഹ്മാണ്ഡരൂപത്തിലും കർമ്മ ജ്ഞാനാത്മ രൂപങ്ങളിലും ഭാസമാനമായിരുന്നിട്ടും, സർവ്വോപാധിരഹിതവും, അദ്വിതീയവും, സർവ്വശക്തിമത്തും, ആദ്യന്തരഹിതവും, ശുദ്ധവും, ശാന്തവും, നിർഗ്ഗുണവും, അവർണ്ണനീയവുമായ ചൈതന്യത്തെയാണു് പരബ്രഹ്മമെന്നു പറയുന്നതു്. ഇനി ഈശ്വരന്റെ രൂപത്തെപ്പററി പറയുന്നു:- ഈ പരബ്രഹ്മം തന്നെ തന്റെ പ്രകൃതി എന്നു പേരുള്ള ശക്തിയെ ആശ്രയിച്ചു് ലോകങ്ങളെ സൃഷ്ടിക്കുകയും അന്തര്യ്യാമിയായി അവയിൽ പ്രവേശിച്ചു് ബ്രഹ്മാദി ജീവികളുടെ ബുദ്ധീന്ദ്രിയാദികളെ നിയന്ത്രിക്കുകയും ചെയ്യുന്നു. അപ്പോഴാണു് അതു് ഈശ്വരനെന്നു പറയപ്പെടുന്നതു്. ഈ ചൈതന്യത്തെ ബ്രഹ്മാവു്, വിഷ്ണു, ശങ്കരൻ, ഇന്ദ്രൻ, എന്നീ നാമരൂപങ്ങൾ മുഖേന "ഞാൻ സ്ഥൂലമാണു്" എന്നുള്ളമിഥ്യയായ ദേഹാഭിമാനം ജനിക്കുമ്പോൾ

അതു് ജീവൻ എന്നു പറയപ്പെടുന്നു. ഈ ചൈതന്യം, 'സോഽഹം' രൂപത്തിൽ ഏകത്വത്തെ അനുഭവിക്കുന്നു എങ്കിലും വിഭിന്ന ശരീരങ്ങൾ നിമിത്തം അതു ജീവരൂപമായിത്തീരുന്നു. ഏതൊന്നിലാണോ അനേകതരത്തിലുള്ള വിചിത്ര ലോകങ്ങളെ സൃഷ്ടിക്കുവാനുള്ള സാമർത്ഥ്യമുള്ളതു്, അതാണു് പ്രകൃതി. ബ്രഹ്മത്തിന്റെ ബുദ്ധി ശക്തിയാണു് പ്രകൃതി എന്നു പറയപ്പെടുന്നതു്. ദേഹാദികൾക്കതീതമായിരിക്കുന്ന ബ്രഹ്മം തന്നെയാണു് പരമാത്മാവു്. ഈ ബ്രഹ്മം തന്നെയാണു് ബ്രഹ്മാവു്, വിഷ്ണു, ഇന്ദ്രൻ, യമൻ, സൂര്യൻ, ചന്ദ്രൻ, ദേവൻ, അസുരൻ, പിശാചു്, മനുഷ്യൻ, സ്ത്രീ, പുരുഷൻ, മൃഗം എന്നിവയുടെ രൂപങ്ങളിൽ പ്രകടമായിരിക്കുന്നതു്. ഇതു തന്നെയാണു് സ്ഥാവരം. ബ്രാഹ്മണാദികളും, സമസ്തലോകങ്ങളും ബ്രഹ്മം തന്നെയാണു്. ഇതിൽ നിന്നും ഭിന്നമായിട്ടൊന്നുമില്ല.

6. ജാതിരിതി ച, ന ചർമ്മണോ ന രക്തസ്യ ന മാംസസ്യ ന ചാസ്ഥിനഃ, ന ജാതിരാത്മനോ ജാതിർവ്യവഹാരപ്രകല്പിതാ, കർമ്മേതി ച ക്രിയമാണേന്ദ്രിയൈഃ കർമ്മാണ്യഹം കരോമീത്യധ്യാത്മനിഷ്ഠതയാ കൃതം കർമ്മൈവ കർമ്മ. അകർമ്മേതി ച കർത്തൃത്വഭോക്തൃത്വാദ്യഹംകാരതയാ ബന്ധരൂപം ജന്മാദികാരണം നിത്യനൈമിത്തികയാഗവ്രതതപോദാനാദിഷു ഫലാഭിസന്ധാനം യത്തദകർമ്മ. ജ്ഞാനമിതി ച ദേഹേന്ദ്രിയനിഗ്രഹസദ്ഗുരൂപാസന ശ്രവണമനനനിദിധ്യാസനൈര്യദ്യദ്ദൃഗ്ദൃശ്യസ്വരൂപം സർവ്വാന്തരസ്ഥം സർവ്വസമം ഘടപടാദിപദാർത്ഥമിവാവികാരം വികാരേഷു ചൈതന്യം വിനാകിഞ്ചിന്നാസ്തീതി സാക്ഷാത്കാരാനുഭവോ ജ്ഞാനം, അജ്ഞാനമിതി ച രജ്ജൗ സർപ്പഭ്രാന്തിരിവാദ്വിതീയേ സർവ്വാനുസ്യൂതേ സർവ്വമയേ ബ്രഹ്മണി ദേവതിര്യങ്നരസ്ഥാവരസ്ത്രീപുരുഷവർണ്ണാശ്രമബന്ധമോക്ഷോപാധിനാനാത്മഭേദകല്പിതം ജ്ഞാനമജ്ഞാനം, സുഖമിതി ച സച്ചിദാ

നന്ദ സ്വരൂപം ജ്ഞാത്വാനന്ദ രൂപാ യാ സ്ഥിതിഃ സൈവ സുഖം ദുഃഖമിതി അനാത്മരൂപോ വിഷയസങ്കല്പ ഏവ ദുഃഖം, സ്വർഗ്ഗ ഇതി ച സത്സംസർഗ്ഗഃ സ്വർഗ്ഗഃ നരക ഇതി ച അസത്സംസാരവിഷയജനസംസർഗ്ഗ ഏവ നരകഃ, ബന്ധ ഇതി ച അനാദ്യവിദ്യാവാസനയാ ജാതോഽഹമിത്യാദി സങ്കല്പോ ബന്ധഃ പിതൃമാതൃസഹോദര ദാരാപത്യഗൃഹാരാമക്ഷേത്ര മമതാ സംസാരാവരണസങ്കല്പോ ബന്ധഃ കർത്തൃത്വാദ്യഹംകാരസങ്കല്പോ ബന്ധഃ, അണിമാദ്യൈശ്വര്യാശാസിദ്ധസങ്കല്പോ ബന്ധഃ, ദേവമനുഷ്യാദ്യുപാസനാ കാമസങ്കല്പോ ബന്ധഃ യമാദ്യഷ്ടാംഗയോഗസങ്കല്പോ ബന്ധഃ, വർണ്ണാശ്രമധർമ്മകർമ്മസങ്കല്പോ ബന്ധഃ ആജ്ഞാഭയസംശയാത്മ ഗുണസങ്കല്പോ ബന്ധഃ യാഗവ്രതതപോദാന വിധിവിധാനജ്ഞാന സംഭവോ ബന്ധഃ, കേവലമോക്ഷാപേക്ഷാസങ്കല്പോ ബന്ധഃ, സങ്കല്പമാത്രസംഭവോ ബന്ധഃ മോക്ഷ ഇതി ച നിത്യാനിത്യവസ്തുവിചാരാദനിത്യസംസാരസുഖ ദുഃഖ വിഷയസമസ്ത ക്ഷേത്ര മമതാ ബന്ധ ക്ഷയോ മോക്ഷഃ.

സാരം:—ജാതി ചർമ്മത്തിന്റെയോ, രക്തത്തിന്റെയോ, മാംസത്തിന്റെയോ, അസ്ഥികളുടെയോ ആത്മാവിന്റെയോ അല്ല. അതു കേവലം വ്യവഹാര സങ്കല്പമാണ്. ഈ കർമ്മത്തിന്റെ അർത്ഥം ഇന്ദ്രിയങ്ങൾ ചെയ്യുന്ന ക്രിയകൾ എന്നാകുന്നു. 'ഞാൻ ചെയ്യുന്നു' എന്നും ആദ്ധ്യാത്മനിഷ്ഠയോടുകൂടി ചെയ്യപ്പെടുന്ന പ്രവൃത്തിയെ മാത്രമേ കർമ്മമെന്നു പറയാവൂ. കർത്തൃത്വഭോക്തൃത്വജന്യമായ അഭിമാനം കൊണ്ട് ഇപ്രകാരം നിത്യനൈമിത്തികങ്ങളും യജ്ഞം, വ്രതം തപസ്സ്, ദാനം എന്നിവയിൽ ഫലാപേക്ഷയോടുകൂടി ചെയ്യപ്പെടുന്ന കർമ്മങ്ങളും അകർമ്മം എന്നു പറയപ്പെടുന്നു.

ജ്ഞാനം — സൃഷ്ടിയുടെ എല്ലാപരിവർത്തനശീലവസ്തുക്കളിലും ഒരേ പരിവർത്തനശീലമായ ചൈതന്യതത്വം കാണപ്പെടുന്നുണ്ട്.

അല്ലാതെ മറെറാന്നുമില്ല. ഏതൊന്നാണോ ദ്രഷ്ടാവിൻെറ രൂപമായും ദൃശ്യരൂപമായും ഇരിക്കുന്നതു് അതു തന്നെയാണ് ഈ ചൈതന്യം. ഇതു എല്ലാവരുടെയും ഉള്ളിൽ വസിക്കുന്നു. അതു് സർവത്തിലും സമാനമാണു്; വികാരരഹിതവുമാണു്. എങ്കിലും കുടം, വസ്ത്രം എന്നിത്യാദിപദാർത്ഥരൂപത്തിൽ തന്നെ പരിവർത്തിതമായിരിക്കുന്നു. ഇപ്രകാരം സാക്ഷാത്കാരമുള്ള അനുഭവത്തെ ജ്ഞാനം എന്നു പറയുന്നു. ഈ അനുഭവം ദേഹേന്ദ്രിയാദികളെ നിയന്ത്രിക്കുന്നതു കൊണ്ടും അതോടൊപ്പം തന്നെ സദ്ഗുരൂപാസന, ശ്രവണം, മനനം നിദിധ്യാസനം എന്നിവയാലും ഉണ്ടാകുന്നു.

അജ്ഞാനം— രജ്ജുഖണ്ഡത്തിൽ സർപ്പഭ്രാന്തി ഉണ്ടാകുന്നതു പോലെ സർവത്തിലും കോർക്കപ്പെട്ടിരിക്കുന്നതുംസർവരൂപവും, ഏകമാത്രവുമായ ബ്രഹ്മത്തിൽ, ദേവൻ, പക്ഷി, മൃഗം, മനുഷ്യൻ, സ്ഥാവരം, സ്ത്രീ, പുരുഷൻ, വർണ്ണം, ആശ്രമം, ബന്ധം, മോക്ഷം തുടങ്ങിയ അനേകം ഉപാധികളോടു കൂടിയ അനാത്മവസ്തുക്കൾക്കു് ഭേദമുണ്ടെന്നു സങ്കല്പിക്കുകയാണു് അജ്ഞാനം.

സുഖം:— സച്ചിദാനന്ദാത്മകമായ, പരമാത്മാവിൻെറ സ്വരൂപത്തെ അറിഞ്ഞു് ആനന്ദത്തോടുകൂടിയ ഏതൊരവസ്ഥയാണോ കൈ വരുന്നതു് അതാണു സുഖം.

സ്വർഗ്ഗം:— സജ്ജനസമാഗമം തന്നെയാണു് സ്വർഗ്ഗം.

നരകം:— അസത്യത്തോടും സാംസാരിക വിഷയങ്ങളോടും സംസാരികളായ ജനങ്ങളോടുമുള്ള സംസർഗ്ഗം തന്നെയാണു് നരകം.

ബന്ധം— അനാദിയായ അജ്ഞാന വാസന കൊണ്ടു് 'ഞാൻ ജനിക്കുന്നു' ഞാൻ 'മരിക്കുന്നു' എന്നീ വിചാരങ്ങൾ ഉണ്ടാകുന്നതുതന്നെയാണു്ബന്ധനം. മാതാവു്, പിതാവു്, സഹോദരൻ, പത്നി, പുത്രൻ, ഗൃഹം, ആരാമം, ക്ഷേത്രം എന്നിവ എൻേറതാണു് എന്നുള്ള സാംസാരികങ്ങളായ ആവരണങ്ങളാകുന്ന വിചാരങ്ങളും ബന്ധനം തന്നെയാണു്. അണിമാദികളായ അഷ്ടൈശ്വര്യങ്ങൾ സിദ്ധിക്കണമെന്നുള്ള സങ്കല്പവും ബന്ധനമാണു്. യമം, നിയമം, എന്നീ അഷ്ടാംഗ യുക്തമായ യോഗസങ്കല്പവും ബന്ധനമാണു്. കാമനാ സങ്കല്പത്തോടുകൂടി ചെയ്യപ്പെട്ടിട്ടുള്ള മനുഷ്യ ദേവോപാസനയും ബന്ധനമാണു്. വർണ്ണാശ്രമധർമ്മ കർമ്മസങ്കല്പവും ബന്ധനമാണു്., ആജ്ഞ, ഭയം, സംശയം എന്നിവയുടെ സങ്കല്പവും ബന്ധനമാണു്. യജ്ഞം, വ്രതം

തപസ്സ്, ദാനം, വിധി, വിധാനം എന്നിവയുടെ ജ്ഞാന സങ്കല്പവും ബന്ധനമാണ്. അതുപോലെ തന്നെ കേവലം മോക്ഷത്തെ മാത്രം ചിന്തിക്കുക എന്നുള്ളതും ബന്ധനമാണ്.

മോക്ഷം- നിത്യാനിത്യവസ്തുക്കളെപ്പററിയുള്ള വിചാരം മൂലം പ്രപഞ്ചത്തിലെ അനിത്യവും, സുഖദുഃഖാത്മകവുമായ സമസ്തവിഷയങ്ങളിൽനിന്നും മമതയാകുന്ന ബന്ധനത്തിന്റെ നാശം സംഭവിക്കുകയാണ് മോക്ഷം.

7. ഉപാസ്യ ഇതി ച സർവ്വശരീരസ്ഥ ചൈതന്യ ബ്രഹ്മ പ്രാപകോ ഗുരുരുപാസ്യഃ ശിഷ്യഃ ഇതി ച വിദ്യാധ്വസ്ത പ്രപഞ്ചാവഗാഹിത ജ്ഞാനാവശിഷ്ടം ബ്രഹ്മൈവഃ ശിഷ്യഃ വിദ്വാനിതി ച സ്വാന്തരസ്ഥസ്വസംവിദ്രൂപ വിദ്വാൻ, മൂഢ ഇതി ച കർത്തൃത്വാദ്യഹംകാരഭാവാരൂഢോ മൂഢഃ, ആസുരമിതി ച ബ്രഹ്മ വിഷ്ണ്വീശാനേന്ദ്രാദീനാമൈശ്വര്യകാമനയാ നിരശന ജപാഗ്നിഹോത്രാദിഷ്വന്തരാത്മാനം സംതാപയതി ചാത്യുഗ്ര രാഗദ്വേഷ വിഹിംസാ ദംഭാദ്യപേക്ഷിതം തപ ആസുരം, തപ ഇതി ച ബ്രഹ്മ സത്യം ജഗന്മിഥ്യേത്യപരോക്ഷജ്ഞാനാഗ്നിനാ ബ്രഹ്മാദ്യൈശ്വര്യാശാസിദ്ധസങ്കല്പബീജസംതാപം തപഃ. പരമം പദമിതി ച പ്രാണേന്ദ്രിയാദ്യന്തഃകരണ ഗുണാദേഃ പരതരം സച്ചിദാനന്ദമയം നിത്യമുക്ത ബ്രഹ്മസ്ഥാനം പരമം പദം, ഗ്രാഹ്യമിതി ച ദേശകാല വസ്തുപരിച്ഛേദരാഹിത്യചിന്മാത്രസ്വരൂപം ഗ്രാഹ്യം, അഗ്രാഹ്യമിതി ച സ്വസ്വരൂപവ്യതിരിക്ത- മായാമയ ബുദ്ധീന്ദ്രിയഗോചര ജഗത്സത്യത്വ ചിന്തന മഗ്രാഹ്യം, സന്യാസീതി ച സർവ്വധർമ്മാൻ പരിത്യജ്യ നിർമ്മമോ നിരഹങ്കാരോ ഭൂത്വാ ബ്രഹ്മേഷ്ടം ശരണ- മുപഗമ്യതത്ത്വമസി അഹംബ്രഹ്മാസ്മി സർവ്വം ഖല്വിദം ബ്രഹ്മ നേഹ നാനാസ്തി കിഞ്ചനേ

ത്യാദി മഹാവാക്യാൎത്ഥാനുഭവേജ്ഞാനാദ് ബ്രഹ്മൈവാഹമസ്മീതി നിശ്ചിത്യ നിൎവ്വികല്പസമാധിനാ സ്വതന്ത്രോ യതിശ്ചരതി സ സന്ന്യാസീ സ മുക്തഃ സ പൂജ്യഃ സയോഗീ സ പരമഹംസഃ സോഽവധൂതഃ സബ്രാഹ്മണ ഇതി. ഇദം നിരാലംബോപനിഷദം യോഽധീതേ ഗുൎവനുഗ്രഹതഃ സോഽഗ്നിപൂതോ ഭവതി സ വായുപൂതോ ഭവതി ന സ പുനരാവൎത്തതേ ന സ പുനരാവൎത്തതേ പുനൎന്നാഭിജായതേ പുനൎന്നാഭി ജായത

ഇത്യുപനിഷത്

സാരം:—ഉപാസ്യൻ.—ഉപാസ്യമായിട്ടുള്ള ഏകവസ്തുവിനെ—സമസ്തശരീരങ്ങളിലും വസിക്കുന്ന ചൈതന്യ സ്വരൂപമായ ബ്രഹ്മത്തെ പ്രാപിക്കുവാൻ സഹായിച്ച ഗുരുവാണ് ഉപാസ്യൻ.

ശിഷ്യൻ—ജ്ഞാനപ്രാപ്തിയാൽ സംസാരമാകുന്ന അജ്ഞാനം നശിച്ച് ഗംഭീരമായ ജ്ഞാനരൂപത്തിൽ അവശേഷിക്കുന്ന ബ്രഹ്മം ഏതെന്നാണോ അതാണ് ശിഷ്യൻ.

വിദ്വാൻ—സൎവ്വാന്തൎയ്യാമിയായ ആത്മാവിന്റെ ജ്ഞാന സ്വരൂപത്തെ അറിയുന്നവനാണ് വിദ്വാൻ.

മൂഢൻ.—കൎത്തൃത്വാദ്യഹംകാരഭാവത്തിൽആരൂഢനായിരിക്കുന്നവനാണ് മൂഢൻ.

ആസുരി—ഏതൊരുവനാണോ, ബ്രഹ്മാവ്, വിഷ്ണു, മഹേശ്വരൻ എന്നിവരുടെ ഐശ്വൎയ്യം ലഭിക്കണമെന്നുള്ള വാഞ്ഛയോടുകൂടി ഉപവാസം, ജപം, അഗ്നിഹോത്രം, എന്നിവയാൽ അന്തരാത്മാവിനെ അത്യന്തം ദുഃഖിപ്പിക്കുകയും അത്യുഗ്രവും, രാഗം, ദ്വേഷം, ഹിംസ, ദംഭം, എന്നീ ദുൎഗ്ഗുണങ്ങളോടുകൂടിയതുമായ തപസ്സനുഷ്ഠിക്കുകയും ചെയ്യുന്നതു് അവനാണ് ആസുരി.

തപം.—'ബ്രഹ്മസത്യം ജഗന്മിഥ്യ' എന്ന പ്രത്യക്ഷജ്ഞാനം കൊണ്ടു് ബ്രഹ്മാദികളുടെ ഐശ്വൎയ്യം സിദ്ധിക്കണമെന്നുള്ള സങ്കല്പബീജത്തെ നശിപ്പിക്കുകയാണ് തപം.

പരമപദം— പ്രാണൻ, ഇന്ദ്രിയം, മനസ്സ് എന്നിവയിൽ നിന്നെല്ലാം ഭിന്നവും, സച്ചിദാനന്ദസ്വരൂപവും, നിത്യമുക്തവുമായ ബ്രഹ്മസ്ഥാനമാണ് പരമപദം.

ഗ്രാഹ്യം— ദേശകാലവസ്തുക്കളുടെ പരിച്ഛേദരഹിതമായ ചിന്മാത്രസ്വരൂപമാണ് ഗ്രാഹ്യം.

അഗ്രാഹ്യം— ആത്മസ്വരൂപത്തിൽ നിന്നും ഭിന്നമായ മായയാൽ സങ്കല്പിതവും, ബുദ്ധീന്ദ്രിയാദി വിഷയരൂപവുമായ പ്രപഞ്ചത്തെ സത്യമെന്നു കരുതുകയാണ് അഗ്രാഹ്യം.

സന്യാസി— സർവ്വധർമ്മങ്ങളോടൊപ്പം, അഹന്ത, മമത എന്നിവയേയും പരിത്യജിച്ച് ഈ വസ്തുവിനെ (ബ്രഹ്മത്തെ) ശരണം പ്രാപിക്കുകയും 'അതുനീയാണ്' 'ഞാൻ ബ്രഹ്മമാണ്' 'ഇതെല്ലാം ബ്രഹ്മം തന്നെയാണ്' 'ബ്രഹ്മത്തിൽ നിന്നും ഭിന്നമായി യാതൊന്നുമില്ല' എന്നീ മഹാവാക്യചതുഷ്ടയങ്ങൾ മുഖേന "ഞാൻ ബ്രഹ്മമാണ്" എന്നുള്ള ദൃഢനിശ്ചയത്തോടുകൂടി നിർവ്വികല്പ സമാധിയിൽ അവസ്ഥിതനായിരിക്കുകയും സ്വതന്ത്രനായ യതിയെപ്പോലെ പെരുമാറുകയും ചെയ്യുന്നവനാണ് സന്യാസി. അവൻ തന്നെയാണ് മുക്തൻ. അവൻ തന്നെയാണ് പൂജ്യൻ. അവൻ തന്നെയാണ് യോഗി അവൻ തന്നെയാണ് പരമഹംസൻ. അവൻ തന്നെയാണ് അവധൂതൻ. അവൻ തന്നെയാണ് ബ്രാഹ്മണൻ.

ഈ നിരാലംബോപനിഷത്ത് ഗുരുവിന്റെ കൃപയാൽ ആരാണോ അദ്ധ്യയനം ചെയ്യുന്നത് അവൻ അഗ്നിയെപ്പോലെ പരിശുദ്ധനായിത്തീരുന്നു. അവൻ വായുവിനെപ്പോലെ പരിശുദ്ധനായിഭവിക്കുന്നു. അവൻ വീണ്ടും ഈ പ്രപഞ്ചത്തിൽ വരുന്നില്ല. അവൻ വീണ്ടും ഈ ലോകത്തു വരുന്നില്ല. അവൻ വീണ്ടും ജനിക്കുന്നില്ല. എന്ന് ഈ ഉപനിഷത്തു പറയുന്നു.

നിരാലംബോപനിഷത് സമാപ്തം

# മുദ്ഗലോപനിഷത്

## ശാന്തിപാഠം

ഓം വാങ്മേ മനസി പ്രതിഷ്ഠിതാ മനോ മേ വാചി
പ്രതിഷ്ഠിതമാവിരാവീർമ ഏധി വേദസ്യ മ ആണീസ്ഥഃ
ശ്രുതം മേ മാപ്രഹാസീരനേനാധീതേനാഹോരാത്രാത്
സംദധാമിഋതം വദിഷ്യാമി, സത്യം വദിഷ്യാമി, തന്മാ
മവതു, തദ്വക്താരമവതു, അവതുമാം. അവതു വക്താര-
മവതു വക്താരം ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

സാരം:— എൻെറ വാക്ക് മനസ്സിൽ സ്ഥിരമായിരിക്കട്ടെ. എൻെറ മനസ്സ് വാണിയിൽ സ്ഥിതി ചെയ്യട്ടെ. അല്ലയോ സ്വയം പ്രകാശാത്മാവേ, അങ്ങ് എൻെറ മുമ്പിൽ പ്രത്യക്ഷമാകണെ. അല്ലയോ മനോവാണികളെ, നിങ്ങൾ എൻെറ വേദജ്ഞാനത്തിന്നാധാരമാണ്. അതുകൊണ്ട് എൻെറ വേദാഭ്യാസത്തെ നശിപ്പിക്കരുത്. ഈ വേദാദ്ധ്യയനം കൊണ്ടാണ് ഞാൻ രാവും പകലും ജീവിച്ചു കൊണ്ടിരിക്കുന്നത്. ഞാൻ മാനസികമായും വാചികമായും സത്യം പറയാം. ആ സത്യം എന്നെ രക്ഷിക്കട്ടെ. വക്താവിനെ രക്ഷിക്കട്ടെ. വക്താവിനെ രക്ഷിക്കട്ടെ. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

1. ഓം പുരുഷസൂക്താർത്ഥനിർണ്ണയം വ്യാഖ്യാസ്യാമഃ.
പുരുഷസംഹിതായാം പുരുഷസൂക്താർത്ഥഃ സംഗ്രഹേണ
പ്രോച്യതേ. സഹസ്രശീർഷേത്യത്ര സശബ്ദോഽനന്ത-
വാചകഃ അനന്തയോജനം പ്രാഹ ദശാംഗുലവചസ്തഥാ.

സാരം:- ഇനി പുരുഷസൂക്തം കൊണ്ട് പ്രതിപാദിക്കപ്പെട്ടിട്ടുള്ള അർത്ഥനിർണ്ണയത്തെപ്പററി പ്രതിപാദിക്കാം. പുരുഷ സംഹിതയിൽ അത് ഇപ്രകാരം സംക്ഷിപ്തമായി വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നു. 'സഹസ്രശീർഷ' എന്ന മന്ത്രത്തിൽ സഹസ്ര ശബ്ദത്തിൻെറ അർത്ഥം അനന്തം എന്നാണ്. അനന്തയോജനം എന്ന അർത്ഥത്തെ കുറിക്കുന്നു. ദശാംഗുലം എന്ന പദവും അനന്തം എന്നതിൻെറ വാചകമാണ്.

2. തസ്യ പ്രഥമയാ വിഷ്ണോർ ദേശതോ വ്യാപ്തിരീരിതാ
ദ്വിതീയയാ ചാസ്യ വിഷ്ണോഃ കാലതോ വ്യാപ്തിരുച്യതേ.

സാരം:- പുരുഷസൂക്തത്തിലെ പ്രഥമമന്ത്രത്താൽ ഭഗവാൻ വിഷ്ണു സർവ്വദേശ വ്യാപിയാണെന്നും, ദ്വിതീയമന്ത്രത്താൽ അദ്ദേഹം സർവ്വ കാലവ്യാപിയാണെന്നും പറയപ്പെട്ടിരിക്കുന്നു.

3. വിഷ്ണോർമോക്ഷപ്രദത്വം ച കഥിതം തു തൃതീയയാ
ഏതാവാനിതി മന്ത്രേണ വൈഭവം കഥിതം ഹരേഃ.

സാരം:- തൃതീയ മന്ത്രത്തിൽ വിഷ്ണുവിന്റെ മോക്ഷപ്രദായകത്വം പറയപ്പെട്ടിരിക്കുന്നു. 'ഏതാവാനസ്യമഹിമാ' എന്ന മന്ത്രത്താൽ ഭഗവാൻ ശ്രീഹരിയുടെ വൈഭവത്തെപ്പററിയും വർണ്ണിക്കപ്പെട്ടിട്ടുണ്ടു്.

4. ഏതേനൈവ ച മന്ത്രേണ ചതുർവ്യൂഹോ വിഭാഷിതഃ
ത്രിപാദിത്യനയാ പ്രോക്തമനിരുദ്ധസ്യ വൈഭവം.

സാരം:-ഈ മൂന്നു മന്ത്രങ്ങളിൽ കൂടിയും ചതുർ വ്യൂഹവുമായി ബന്ധപ്പെട്ടിരിക്കുന്ന ഭഗവത്സ്വരൂപത്തെ വർണ്ണിച്ചിരിക്കുന്നു. 'ത്രിപാദ' മന്ത്രത്തിൽ ചതുർവ്യൂഹത്തിലെ അനിരുദ്ധമൂർത്തിയുടെ വൈഭവത്തെപ്പററിയും പറയപ്പെട്ടിരിക്കുന്നു.

5. തസ്മാദ്വിരാഡിത്യനയാ പാദനാരായണാദ്ധരേഃ
പ്രകൃതേഃ പുരുഷസ്യാപി സമുത്പത്തിഃ പ്രദർശിതാ.

സാരം:- 'തസ്മാദ്വിരാട്' എന്ന മന്ത്രത്താൽ പാദവിഭൂതിരൂപമായ നാരായണനിൽ നിന്നും പ്രകൃതിയും പുരുഷനും ഉത്ഭവിച്ചതായി പ്രതിപാദിച്ചിരിക്കുന്നു.

6. യത്പുരുഷേണേത്യനയാ സൃഷ്ടിയജ്ഞഃ സമീരിതഃ
സപ്താസ്യാസൻ പരിധയഃ സമിധശ്ച സമീരിതാഃ

സാരം:- 'യത്പുരുഷേണ' എന്ന മന്ത്രത്താൽ സൃഷ്ടിയാകുന്ന യജ്ഞത്തെപ്പററി പറഞ്ഞതിനു ശേഷം 'സപ്താസ്യാസൻ' എന്നതിൽ സൃഷ്ടിയജ്ഞത്തിനുള്ള സമിത്തുകളെപ്പററി വർണ്ണിച്ചിരിക്കുന്നു.

7. തം യജ്ഞമിതി മന്ത്രേണ സൃഷ്ടിയജ്ഞഃ സമീരിതഃ
അനേനൈവ ച മന്ത്രേണ മോക്ഷശ്ച സമുദീരിതഃ.

സാരം:-'തംയജ്ഞ'മെന്ന മന്ത്രത്താൽ ഈ സൃഷ്ടിയജ്ഞത്തിന്റെ പുഷ്ടിയെപ്പററിയും, മുക്തിയെപ്പററിയും വർണ്ണിച്ചിരിക്കുന്നു.

8 തസ്മാദിതി ച മന്ത്രേണ ജഗത്സൃഷ്ടിഃ സമീരിതാ

വേദാഹമിതി മന്ത്രാഭ്യാം വൈഭവം കഥിതം ഹരേഃ.

സാരം:–' തസ്മാദിതി' എന്ന മന്ത്രത്താൽ സപ്തമന്ത്രങ്ങളോ വരെയുള്ള വിശ്വസൃഷ്ടിയെപ്പററി പ്രതിപാദിച്ചിരിക്കുന്നു. 'വേദാഹം' എന്ന മന്ത്രത്താൽ ഹരിയുടെ വൈഭവത്തെപ്പററിയും പറയപ്പെട്ടിരിക്കുന്നു.

9. യജ്ഞേനേത്യുപസംഹാരഃ സൃഷ്ടേർമോക്ഷസ്യ ചേരിതഃ

യ ഏവമേതജ്ജാനാതി സ ഹി മുക്തോ ഭവേദിതി.

സാരം:–'യജ്ഞേന' എന്ന മന്ത്രത്താൽ സൃഷ്ടിയെപ്പററിയും മുക്തിയെപ്പററിയും ഉപസംഹാരരൂപത്തിൽ വർണ്ണിച്ചിരിക്കുന്നു. ഇപ്രകാരം പുരുഷ സൂക്തത്തെപ്പററി അറിഞ്ഞിട്ടുള്ളവൻ തീർച്ചയായും മുക്തനായി ഭവിക്കുന്നു.

## ദ്വിതീയ ഖണ്ഡം

1. അഥ തഥാ മുദ്ഗലോപനിഷദി പുരുഷസൂക്തസ്യ

വൈഭവം വിസ്തരേണ പ്രതിപാദിതം. വാസുദേവ

ഇന്ദ്രായ ഭഗവജ്ജ്ഞാന മുപദിശ്യ പുനരപി സൂക്ഷ്മശ്രുവ-

ണായ പ്രണതായേന്ദ്രായ പരമരഹസ്യഭൂതം പുരുഷസൂ-

ക്താഭ്യാം ഖണ്ഡദ്വയാഭ്യാമുപാദിശത്.

സാരം:– മുദ്ഗലോപനിഷത്തിൽ പുരുഷസൂക്തവൈഭവത്തെപ്പററി സവിസ്തരം പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്. ആ സൂക്ഷ്മജ്ഞാനം ലഭിക്കണമെന്നുള്ള ആഗ്രഹത്തോടുകൂടി വിനയസമന്വിതം ആഗതനായ ദേവേന്ദ്രന് ഭഗവാൻ ശ്രീ വാസുദേവൻ രണ്ടു ഖണ്ഡങ്ങളിലായി പുരുഷസൂക്തം ഉപദേശിച്ചു.

2. ദ്വൗ ഖണ്ഡാവുച്യേതേ യോ/യ മുക്തഃസ പുരുഷോ നാമ-

രൂപജ്ഞാനാഗോചരം സംസാരിണാമതിദുർജ്ഞേയം

വിഷയം വിഹായ ക്ലേശാദിഭിഃ സംക്ലിഷ്ടദേവാദി

ജിഹീർഷയാ സഹസ്രകലാവയവ കല്യാണം

ദൃഷ്ടമാത്രേണ മോക്ഷദം വേഷമാദദേ. തേന വേഷേണ

ഭൂമ്യാദിലോകം വ്യാപ്യാനന്തയോജനമത്യതിഷ്ഠത്.

സാരം:- പുരുഷ സൂക്തത്തിന് രണ്ടു ഖണ്ഡങ്ങൾ ഉണ്ടെന്നു പറയപ്പെട്ടിരിക്കുന്നു. അവയിൽ വർണ്ണിക്കപ്പെട്ടിരിക്കുന്ന പുരുഷൻ നാമം, രൂപം, ജ്ഞാനം എന്നിവയിൽ നിന്നെല്ലാം മുക്തനായതു കൊണ്ട് സംസാരികൾക്ക് ദുർജ്ഞേയമാണ്. അതുകൊണ്ട് ആ പുരുഷൻ പ്രപഞ്ചത്തിലെ പ്രാണികൾക്ക വേണ്ടി തന്റെ ദുർജ്ഞേയമായ ഈ രൂപത്തെ ഉപേക്ഷിച്ചിട്ട് ദുഃഖാദികളിൽ പെട്ടുഴലുന്ന ദേവാദികളുടെ നന്മയെക്കരുതി അനന്ത കലായുക്തമായ രൂപം ധരിച്ചു. അദ്ദേഹത്തിന്റെ ആ രൂപം ദർശനമാത്രയിൽ തന്നെ മോക്ഷപ്രദമാണ്. അതേ രൂപത്തിൽ തന്നെയാണ് അദ്ദേഹം ലോകം മുഴുവനും വ്യാപിച്ചിരിക്കുന്നതും അനന്ത യോജന വിസ്താരത്തിൽ കിടക്കുന്നതും.

3. പുരുഷോ നാരായണോ ഭൂതം ഭവ്യം ഭവിഷ്യച്ചാസീത്.
സ ഏഷ സർവേഷാം മോക്ഷദശ്ചാസീത് സ ച സർവസ്മാൻ
മഹിമ്നോ ജ്യായാൻ. തസ്മാന്ന കോഽപി ജ്യായാൻ.

സാരം:- വിശ്വസൃഷ്ടിക്കുമുമ്പ് ത്രികാലാത്മകനായ നാരായണൻ മാത്രമേ സ്വസ്വരൂപത്തിൽ സ്ഥിതി ചെയ്തിരുന്നുള്ളു. അദ്ദേഹം എല്ലാ മഹിമാശാലികളിലും വച്ച് ശ്രേഷ്ഠനാണ്. ഈ സർവ പ്രാണികൾക്കും മോക്ഷദനായിട്ടുള്ളത് അദ്ദേഹമാണ് അദ്ദേഹത്തെക്കാൾ ഉപരിയായിട്ടാരുമില്ല.

4. മഹാപുരുഷ ആത്മാനം ചതുർദ്ധാ കൃത്വാ ത്രിപാദേന
പരമേ വ്യോമ്നി ചാസീത്. ഇതരേണ ചതുർത്ഥേനാനി-
രുദ്ധനാരായണേന വിശ്വാന്യാസൻ.

സാരം:- ആ മഹാപുരുഷൻ സ്വയം നാലു രൂപത്തിൽ ആവിർഭവിച്ചു. അവയിൽമൂന്നംശങ്ങളോടുകൂടി അദ്ദേഹം പരമവ്യോമത്തിൽ വസിച്ചു. ചതുർത്ഥാംശം അനിരുദ്ധ നാരായണൻ എന്ന പേരിനാലാണ് അറിയപ്പെടുന്നത്, ആ നാരായണൻ തന്നെയാണ് പ്രപഞ്ചത്തെ സൃഷ്ടിച്ചത്

5. സ ച പാദനാരായണോ ജഗത് സ്രഷ്ടും പ്രകൃതിമജനയത്,
സ സമൃദ്ധകായഃ സൻ സൃഷ്ടികർമ്മ ന ജജ്ഞിവാൻ,
സോഽനിരുദ്ധനാരായണസ്തസ്മൈ സൃഷ്ടിമുപാദിശത്.
ബ്രഹ്മം സ്തവേന്ദ്രിയാണി യാജകാനി ധ്യാത്വാ കോശഭൂതം
ദൃഢം ഗ്രന്ഥികളേബരം ഹവിർദ്ധ്യാത്വാ മാം ഹവിർഭുജം

ധ്യാത്വാ വസന്തകാലമാജ്യം ധ്യാത്വാ ഗ്രീഷ്മമിധ്മം ധ്യാത്വാ ശരദ്ഋതും രസം ധ്യാത്വൈവമഗ്നൗ ഹുത്വാംഗസ്പൃശാത് കളേവരോ വജ്രം ഹീഷ്യതേ. തതഃ സ്വകാര്യ്യാൻ സർവ്വപ്രാണി ജീവാൻസൃഷ്ട്വാ പശ്വാദ്യാഃ പ്രാദുർഭവിഷ്യന്തി. തതഃ സ്ഥാവരജംഗമാത്മകം ജഗദ് ഭവിഷ്യതി. ഏതേന ജീവാത്മനോർയ്യോഗേന മോക്ഷ പ്രകാരശ്ച കഥിത ഇത്യനുസന്ധേയം. യ ഇമം സൃഷ്ടി യജ്ഞം ജാനാതി മോക്ഷപ്രകാരം ച സർവ്വമായുരേതി.

സാരം:— ചതുർത്ഥാംശരൂപിയായ അനിരുദ്ധൻ വിശ്വസൃഷ്ടിക്കായി പ്രകൃതിയെ സൃഷ്ടിച്ചു. പ്രകൃതിരൂപമായ ബ്രഹ്മാവിനു ശരീരം ലഭിച്ചിട്ടും സൃഷ്ടികർമ്മജ്ഞാനമാർജ്ജിക്കുവാൻ കഴിഞ്ഞില്ല. അപ്പോഠം അനിരുദ്ധനാരായണൻ ബ്രഹ്മാവിന് സൃഷ്ടിക്രമം ഉപദേശിച്ചുകൊടുത്തു. അദ്ദേഹം ബ്രഹ്മാവിനോടു പറഞ്ഞു :— "ഹേ ബ്രഹ്മൻ, അങ്ങ് സ്വന്തം ഇന്ദ്രിയങ്ങളെ യജ്ഞകർത്താക്കളായും, കമലനാളത്തിൽനിന്നും ആവിർഭൂതനായ അങ്ങയുടെ സുദൃഢശരീരത്തെ ഹവിസ്സായും, എന്നെ അഗ്നിയായും, വസന്തകാലത്തെ ആജ്യമായും, ഗ്രീഷ്മത്തെ സമിത്തായും, ശരത്കാലത്തെ രസരൂപമായും, ധ്യാനിച്ച് യാഗമനുഷ്ഠിച്ചാൽ അങ്ങയുടെ ശരീരം വജ്രം പോലെ സുദൃഢമായിത്തീരും. അനന്തരം സ്വകർത്തവ്യങ്ങളായ പ്രാണിജീവാത്മാക്കളെ സൃഷ്ടിക്കുക. അങ്ങനെ സ്ഥാവരജംഗമാത്മകമായ പ്രപഞ്ചം പ്രാദുർഭവിക്കും. ജീവാത്മാപരമാത്മാക്കളുടെ സംയോഗത്താൽ മോക്ഷമാർഗ്ഗവും ഉപദേശിക്കപ്പെട്ടിരിക്കുന്നു എന്നും അറിയേണ്ടതാണ്. ഈ സൃഷ്ടിയജ്ഞത്തെയും മോക്ഷപ്രകാരത്തെയും അറിയുന്ന മനുഷ്യൻ പൂർണ്ണമായ ആയുസ്സിനെ പ്രാപിക്കുന്നു."

## തൃതീയഖണ്ഡം

1. ഏകോ ദേവോ ബഹുധാ വിനിഷ്ട അജായമാനോ ബഹുധാ വിജായതേ,

സാരം:— ആ ഒരു ദേവൻ തന്നെയാണ് പല പ്രകാരത്തിൽ പ്രവേശിച്ച് ജന്മരഹിതനായിരുന്നിട്ടും അനേക രൂപത്തിൽ പ്രകടമാകുന്നത്.

2. തമേതമഗ്നിരിത്യധ്വര്യവ ഉപാസതേ. യജുരിത്യേഷ ഹീദം സർവം യുനക്തി. സാമേതി ഛന്ദോഗാഃ ഏതസ്മിൻ ഹീദം സർവ്വം പ്രതിഷ്ഠിതം. വിഷമിതി സർപ്പാഃ. സർപ്പ ഇതി സർപ്പവിദഃ. ഊർഗ്ഗിതി ദേവാഃ രയിരിതി മനുഷ്യാഃ മായേത്യസുരാഃ. സ്വധേതി പിതരഃ. ദേവജന ഇതി ദേവ ജനവിദഃ. രൂപമിതി ഗന്ധർവ്വാഃ ഗന്ധർവ്വ ഇത്യപ്സരസഃ തം യഥാ യഥോപാസതേ തദൈവ ഭവതി. തസ്മാദ് ബ്രാഹ്മണഃ പുരുഷരൂപം പരം ബ്രഹ്മൈവാഹമിതി ഭാവയേത്. തദ്രൂപോ ഭവതി. യ ഏവം വേദ

സാരം:— അദ്ധ്വര്യുക്കൾ, ഈ അഗ്നിരൂപത്തിൽ അതിനെത്തന്നെയാണ് ഉപാസിക്കുന്നത്. യജുർവേദിയർ അതിനെ യജുസ്സ് എന്നു കരുതി സർവ്വയജ്ഞ കർമ്മങ്ങളിലും നിയോഗിക്കുന്നു. സാമഗായകർ അതിനെ സാമമെന്നു കരുതുന്നു. ഈ സമ്പൂർണ്ണദൃശ്യപ്രപഞ്ചവും ഈ നാരായണ രൂപത്തിൽ തന്നെയാണ് അവസ്ഥിതമായിരിക്കുന്നത് അതിനെ സർപ്പങ്ങൾ വിഷമെന്നു കരുതുന്നു സർപ്പവേത്താക്കൾ അതിനെ പ്രാണരൂപത്തിൽ സ്വീകരിക്കുന്നു. ദേവന്മാർ ഇതിനെ അമൃതമെന്നും, മനുഷ്യർ ധനമെന്നും കരുതുന്നു. അസുരന്മാർ മായയെന്നും ഗന്ധർവ്വന്മാർ രൂപമെന്നും അപ്സരസ്സുകൾ ഗന്ധർവനെന്നും, ഉപാസകന്മാർ ദേവനെന്നും പിതൃക്കൾ 'സ്വധാ' എന്നും കരുതുന്നു. ഇങ്ങനെ ഇതു് പല പ്രകാരത്തിൽ കരുതപ്പെടുന്നു. ആരു് ഏതു രൂപത്തിൽ അതിനെ ഉപാസിക്കുന്നുവോ അതു് അവനു് അതേ രൂപത്തിൽ പ്രത്യക്ഷമാകുന്നു. അതു കൊണ്ടു് ബ്രഹ്മജ്ഞാനി, പുരുഷ രൂപമായ പരബ്രഹ്മം ഞാൻ തന്നെയാണെന്നു് ഭാവിക്കുന്നു ഈദൃശഭാവന അവനെ അതേ രൂപത്തിലാക്കിത്തീർക്കുന്നു. ഈ രഹസ്യം ആരാണോ അറിയുന്നതു് അവനും ആ രൂപത്തിലായിത്തീരുന്നു.

## ചതുർത്ഥഖണ്ഡം

1. തദ്ബ്രഹ്മ താപത്രയാതീതം ഷട്കോശവിനിർമ്മുക്തം ഷഡൂർമ്മിവർജ്ജിതം പഞ്ചകോശാതീതം ഷഡ്ഭാവ വികാരശൂന്യമേവ മാദിസർവ്വവിലക്ഷണം ഭവതി. താപത്രയം ത്വാദ്ധ്യാത്മികാധിഭൗതികാധി ദൈവികം

**കർത്തൃകർമ്മകാര്യജ്ഞാതൃജ്ഞാനജ്ഞേയഭോക്തൃ**
**ഭോഗ ഭോഗ്യമിതി ത്രിവിധം.**

സാരം:— ആ ബ്രഹ്മം താപത്രയാതീതവും, ഷട്കോശ വിനിർമ്മുക്തവും, ഷഡൂർമ്മി വിവർജ്ജിതവും പഞ്ചകോശാതീതവും ഷഡ്ഭാവവികാര ശൂന്യവും, ഇപ്രകാരം സർവ്വവിധത്തിലും വിലക്ഷണവുമാണ്. ആദ്ധ്യാത്മികം, ആധിഭൗതികം, ആധിദൈവികം എന്ന താപത്രയങ്ങൾ. കർത്തൃ കർമ്മ കാര്യം, ജ്ഞാന ജ്ഞാതൃ ജ്ഞേയം, ഭോക്തൃ ഭോഗ ഭോഗ്യം എന്നു മൂന്നു വിധത്തിലുണ്ട്.

2. ത്വങ്മാംസശോണിതാസ്ഥിസ്നായുമജ്ജാഃ ഷട് കോശാഃ
കാമക്രോധലോഭ മോഹമദമാത്സര്യ
മിത്യരിഷഡ്വർഗ്ഗഃ അന്നമയ പ്രാണമയമനോമയ
വിജ്ഞാനമയാനന്ദമയാ ഇതി പഞ്ചകോശാഃ പ്രിയാത്മ
ജനന വർദ്ധന പരിണാമക്ഷയനാശാഃ ഷഡ്ഭാവാഃ.
അശനായാപിപാസാശോകമോഹജരാമരണാനീതി
ഷഡൂർമ്മയഃ. കുലഗോത്രജാതിവർണ്ണാശ്രമ രൂപാണിഷഡ്
ഭ്രമാഃ. ഏതദ്യോഗേന പരമപുരുഷോജീവോ ഭവതിനാന്യഃ.

സാരം:— ചർമ്മം, മാംസം, രക്തം, അസ്ഥി, നാഡി, മജ്ജ. ഇവ ആറും ഷട്കോശങ്ങളും, കാമം, ക്രോധം, മോഹം, ലോഭം, മാത്സര്യം— ഇവ ആറും ശത്രുക്കളായ ഷഡ് വർഗ്ഗങ്ങളും, പ്രാണമയം, മനോമയം, അന്നമയം, ആനന്ദമയം, വിജ്ഞാനമയം, ഇവ അഞ്ചും പഞ്ചകോശങ്ങളും, പ്രിയത്വം, ജനനത്വം, വൃദ്ധി, പരിണാമം, ക്ഷയം, നാശം— ഇവ ആറും ഷഡ്ഭാവങ്ങളും, വിശപ്പ്, ദാഹം, ശോകം, മോഹം, ജര, മൃത്യു— ഇവ ആറും ഷഡൂർമ്മികളും, ജാതി, വർണ്ണം, ആശ്രമം, കുലം, ഗോത്രം, രൂപം— ഇവ ആറും ഷഡ്ഭ്രമങ്ങളുമാകുന്നു. ഇവയുടെയെല്ലാം സംയോഗത്താലാണ് പരമ പുരുഷൻ ജീവനായിത്തീരുന്നത്. മററു തരത്തിലല്ല.

3. **യ ഏതദുപനിഷദം നിത്യമധീതേ സോഽഗ്നിപൂതോ**
**ഭവതി. സ വായുപൂതോ ഭവതി സ ആദിത്യപൂതോ**
**ഭവതി. അരോഗീ ഭവതി. ശ്രീമാംശ്ച ഭവതി. പുത്ര-**
**പൗത്രാദിഭിഃ സമൃദ്ധോ ഭവതി. വിദ്വാംശ്ച ഭവതി.**

**മഹാപാതകാത്പൂതോ ഭവതി സുരാപാനാത്പൂതോ ഭവതി അഗമ്യാഗമനാത് പൂതോ ഭവതി മാതൃഗമനാത് പൂതോ ഭവതി ദുഹിതൃസ്നുഷാഭിഗമനാത്പൂതോ ഭവതി സ്വർണ്ണസ്തേയാത്പൂതോ ഭവതി വേദിജന്മഹാനാത്പൂതോ ഭവതി ഗുരോരശുശ്രൂഷണാത്പൂതോ ഭവതി അയാജ്യയാജനാത്പൂതോ ഭവതി അഭക്ഷ്യഭക്ഷണാത് പൂതോ ഭവതി ഉഗ്രപ്രതിഗ്രഹാത്പൂതോ ഭവതി പരദാരഗമനാത്പൂതോ ഭവതി കാമക്രോധലോഭമോഹേർഷ്യാദിഭിരബാധിതോ ഭവതി സർവ്വേഭ്യഃ പാപേഭ്യോ മുക്തോ ഭവതി ഇഹ ജന്മനി പുരുഷോ ഭവതി.**

സാരം:– ഈ ഉപനിഷത്ത് നിത്യവും പാരായണം ചെയ്യുന്നവൻ അഗ്നിപൂതനും വായുപൂതനും, ആയിത്തീരുന്നു. അവൻ അരോഗിയായും, ഐശ്വര്യവാനായും പുത്രപൗത്രാദി സമൃദ്ധിയോടുകൂടിയവനായും, വിദ്വാനായും ഭവിക്കുന്നു. അവൻ മഹാപാതകങ്ങളിൽനിന്നും, മദ്യപാനത്തിൽനിന്നും പരിശുദ്ധനായി ഭവിക്കുന്നു. അഗമ്യകളെ പ്രാപിച്ചതുകൊണ്ടുള്ള പാപത്തിൽനിന്നും, മാതൃഗമന പാപത്തിൽനിന്നും, ദുഹിതൃസ്നുഷാദികളെ പ്രാപിച്ചതുകൊണ്ടുണ്ടായ പാപത്തിൽനിന്നും സ്വർണ്ണമോഷണജന്യമായ പാപത്തിൽനിന്നും പരിശുദ്ധനായിത്തീരുന്നു. അവൻ ഗുരുശുശ്രൂഷ ചെയ്യാതിരുന്നതുകൊണ്ടുള്ള പാപത്തിൽനിന്നും അഭക്ഷ്യഭക്ഷണം കൊണ്ടുണ്ടായ പാപത്തിൽ നിന്നും പരദാരഗമനംകൊണ്ടുണ്ടായ പാപത്തിൽ നിന്നും പരിശുദ്ധനായി ഭവിക്കുന്നു. കാമം, ക്രോധം,, ലോഭം, മോഹം, ഈർഷ്യ എന്നിവ അവനെ ബാധിക്കുകയില്ല. അവൻ സർവ്വപാപവിമുക്തനായി ഭവിക്കുന്നു. ഈ ജന്മത്തുതന്നെ അവൻ പുരുഷനായിഭവിക്കുന്നു.

4. തസ്മാദേതത് പുരുഷസൂക്താത്മ മതിരഹസ്യം രാജഗുഹ്യം ദേവഗുഹ്യം ഗുഹ്യാദപിഗുഹ്യതരം നാദീക്ഷിതായോപദിശേത് നാനൂചാനായ നായജ്ഞശീലായ നാവൈഷ്ണവായ നയോഗിനേ ന ബഹുഭാഷിണേ നാപ്രിയ വാദിനേ നാസംവത്സര വേദിനേ നാതുഷ്ടായ നാനധീതവേദായോപദിശേത് ഗുരുരപ്യേവം

വിച്ഛ്ഉ ചൗ ദേശേ പുണ്യനക്ഷത്രേ പ്രാണാനായമ്യ
പുരുഷം ധ്യായന്നുപസന്നായ ശിഷ്യായദക്ഷിണകർണ്ണേ
പുരുഷസൂക്താർത്ഥമുപദിശേ ദ്വിദ്വാൻ ന ബഹുശോ
വദേത് യാതയാമോ ഭവതി. അസകൃത്കർണ്ണമുപ
ദിശേത് ഏതത് കർവാണോ/ധ്യേതാ/ധ്യാപകശ്ച
ഇഹ ജന്മനി പുരുഷോ ഭവതീത്യുപനിഷത്.

സാരം:- ഈ പുരുഷസൂക്തം രാജഗുഹ്യവും, ദേവഗുഹ്യവും, ഗുഹ്യാത് ഗുഹ്യതരവും ആകുന്നു. ഇതിന്റെ അർത്ഥവും അത്യന്തം രഹസ്യമാകുന്നു. അദീക്ഷിതന് ഇതു് ഉപദേശിക്കരുതു്. വിദ്വാനായിരുന്നാലും ജിജ്ഞാസയില്ലാത്തവന് ഇതു് ഉപദേശിക്കരുതു്. അയാജ്ഞികനും, അവൈഷ്ണവനും, യോഗരഹിതനും, അപ്രിയം പറയുന്നവനും അമിതഭാഷിക്കും ഇതു പറഞ്ഞുകൊടുക്കരുതു്. വർഷത്തിൽ ഒരു പ്രാവശ്യമെങ്കിലും വേദാദ്ധ്യായനം ചെയ്യാത്തവനും, വേദജ്ഞാനശൂന്യനും ഇതു പറഞ്ഞുകൊടുക്കരുതു്.

വിജ്ഞനായ ഗുരു പരിശുദ്ധമായ സ്ഥാനത്തിരുന്നുകൊണ്ടു് പുണ്യനക്ഷത്ര ദിവസം, പ്രാണായാമത്തോടു കൂടി പരമ പുരുഷനെ ധ്യാനിച്ച്, വിനയാന്വിതനായി, ജിജ്ഞാസയോടുകൂടി തന്നെ സമീപിക്കുന്ന ശിഷ്യന്റെ വലതു ചെവിയിൽ ഈ പുരുഷ സൂക്തമന്ത്രം ഉപദേശിക്കണം. അധികം പറയരുതു്. അധികം പറഞ്ഞാൽ ഉപദേശം ദൂഷിതമായിപ്പോകുകയും, അതിന്റെ ഫലമായി അതു് നിഷ്ഫലമായിപ്പോകുകയും ചെയ്യും. ഉപനിഷത്തു് വീണ്ടും വീണ്ടും ചെവിയിൽ തന്നെ പറഞ്ഞുകൊടുക്കണം, ഇപ്രകാരം ഉപദേശിച്ചാൽ ശിഷ്യനും, ഗുരുവും പുരുഷനായി ഭവിക്കും. എന്നു് ഈ ഉപനിഷത്തു് അനുശാസിക്കുന്നു.

മുദ്ഗലോപനിഷത് സമാപ്തം.

# മഹോപനിഷത്

## ശാന്തിപാഠം

ഓം ആപ്യായന്തു മമാംഗാനി വാക്  പ്രാണശ്ചക്ഷുഃ
ശ്രോത്രമഥോ ബലമിന്ദ്രിയാണി ച സർവാണി
സർവം ബ്രഹ്മോപനിഷദം മാഹം ബ്രഹ്മ നിരാകുര്യാം
മാ മാ ബ്രഹ്മ നിരാകരോദനിരാ കരണ മസ്ത്വനിരാ-
കരണം മേ അസ്തു. തദാത്മനി നിരതേ യ
ഉപനിഷത്സു ധർമ്മാസ്തേ മയി സന്തു തേ മയി സന്തു.
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

സാരം;—അല്ലയോ പരമാത്മൻ, എൻെറ സർവാംഗങ്ങളും, വാക്ക്, പ്രാണൻ, നേത്രം, ശ്രോത്രം എന്നിവയും, ശക്തിയും ഇന്ദ്രിയങ്ങളും പരിപുഷ്ടമാകട്ടെ. ഇതു് ഉപനിഷദുക്തമായ ബ്രഹ്മമാണു്. ഞാൻ ഇതിനെ നിരാകരിക്കുന്നില്ല. ബ്രഹ്മം എന്നെ പരിത്യജിക്കാതിരിക്കട്ടെ. എനിക്കും ആ ബ്രഹ്മത്തിനും തമ്മിൽ അഭേദ്യമായ ബന്ധം ഉണ്ടായിരിക്കട്ടെ. ബ്രഹ്മനിരതനായ എന്നിൽ ഉപനിഷദുക്തങ്ങളായ ധർമ്മങ്ങൾ സ്ഥിതിചെയ്യട്ടെ.

ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

## ഒന്നാമദ്ധ്യായം

1. അഥാതോ മഹോപനിഷദം വ്യാഖ്യാസ്യാമസ്ത-
ദാഹുരേകോ ഹ വൈ നാരായണ ആസീന്ന ബ്രഹ്മാ
നേശാനോ നാപോ നാഗ്നീഷോമൗ നേ മേ ദ്യാവാ
പൃഥിവീ ന നക്ഷത്രാണി ന സൂര്യോ ന ചന്ദ്രമാഃ സ
ഏകാകീ ന രമതേ തസ്യ ധ്യാനാന്തഃസ്ഥസ്യ യജ്ഞ
സ്തോമ മുച്യതേ

സാരം;—അനന്തരം മഹോപനിഷത്തിനെപ്പററി പ്രതിപാദിക്കാം. ആദിയിൽ കേവലം ശ്രീ നാരായണൻ മാത്രമേ ഉണ്ടായിരുന്നുള്ളു. ബ്രഹ്മാവോ, രുദ്രനോ, ജലമോ, അഗ്നിയോ, വായുവോ, ആകാശമോ, പൃഥ്വിയോ, നക്ഷത്രങ്ങളോ, സൂര്യനോ ഒന്നുംതന്നെ ഉണ്ടായിരുന്നില്ല. നാരായണനാകട്ടെ ഏകാകിയായിരിക്കുവാൻ ഇഷ്ട

പ്പെട്ടില്ല. അതുകൊണ്ട് അദ്ദേഹം അന്തഃസ്ഥസങ്കല്പധ്യാനം ചെയ്തു. ആ ധ്യാനമാണ് യജ്ഞസ്തോമം എന്നു പറയപ്പെടുന്നതു്.

2. തസ്മിൻപുരുഷാശ്ചതുർദ്ദശ ജായന്തേ ഏകാ കന്യാദശേന്ദ്രിയാണി മന ഏകാദശം തേജഃ ദ്വാദശോഽഹംകാരസ്ത്രയോദശകഃ പ്രാണഃ ചതുർദശ ആത്മാ പഞ്ചദശീബുദ്ധിഃ ഭൂതാനി പഞ്ച തന്മാത്രാണി പഞ്ച മഹാഭൂതാനി സ ഏകഃ പഞ്ചവിംശതിഃ പുരുഷഃ തത് പുരുഷം പുരുഷോ നിവേശ്യ നാസ്യ പ്രധാനസം വത്സരാ ജായന്തേ സംവത്സരാദധി ജായന്തേ.

സാരം:–ആ ധ്യാനത്തിന്റെ ഫലമായി പതിന്നാലു പുരുഷന്മാരും ഒരു കന്യകയും ജനിച്ചു. ദശേന്ദ്രിയങ്ങളും, തേജസ്വിയായ മനസ്സും, അഹങ്കാരവും, പ്രാണനും ആത്മാവുമാണ് പതിന്നാലു പുരുഷന്മാർ ഈ പതിന്നാലു പുരുഷന്മാർക്കും പുറമേ ബുദ്ധിയാകുന്ന കന്യക ഉണ്ടായി ഇവയിൽ ഭിന്നമായി സൂക്ഷ്മഭൂതങ്ങളോടുകൂടിയ അഞ്ചു തന്മാത്രകളും പഞ്ചമഹാഭൂതങ്ങളും ഉണ്ടായി. ഈ ഇരുപത്തഞ്ചു തത്വങ്ങളുടേയും സംയോഗത്താൽ ഒരു പുരുഷൻ ജാതനായി. ആ പുരുഷനിൽ വിരാട് പുരുഷൻ പ്രവേശിച്ചു എന്നാൽ ഈ ഇരുപത്തഞ്ചു തത്വങ്ങളോടുകൂടിയ വിരാട് രൂപത്തിൽ നിന്നും സംവത്സരങ്ങൾ ഉണ്ടായില്ല. സംവത്സരങ്ങൾ കാലമാകുന്ന സംവത്സരത്തിൽ നിന്നുമാണ് ഉണ്ടായതു്. (സംവത്സരം—ശിവൻ)

3. അഥ പുനരേവ നാരായണഃ സോഽന്യത്കാമോ മനസാഽധ്യായതതസ്യ ധ്യാനാന്തഃസ്ഥസ്യ ലലാടാത് ത്ര്യക്ഷഃ ശൂലപാണിഃ പുരുഷോ ജായതേ ബിഭ്രച്ഛ്രിയം യശഃ സത്യം ബ്രഹ്മചര്യം തപോ വൈരാഗ്യം മന ഐശ്വര്യം സപ്രണവാവ്യാഹൃതയ ഋഗ്യജുഃ സാമാഥർവാംഗിരസഃ സർവാണി ഛന്ദാംസി താന്യംഗേ സമാശ്രിതാനി തസ്മാദീശാനോ മഹാദേവോ മഹാദേവഃ.

സാരം:— വീണ്ടും ആ നാരായണൻ മറെറാരു സങ്കല്പത്തോടുകൂടി ധ്യാനത്തിൽ മുഴുകി ധ്യാനാവസ്ഥിതനായിരുന്ന അദ്ദേഹത്തിന്റെ നെററിയിൽ നിന്നും ത്രിനേത്രനും, ത്രിശൂലപാണിയുമായ ഒരു വിശിഷ്ടപുരുഷൻ ഉണ്ടായി. യശസ്സ്, സത്യം, തപസ്സ്, ബ്രഹ്മ

ചയ്യു, വൈരാഗ്യം, നിയന്ത്രിതമായ, മനസ്സ്, ഐശ്വര്യം പ്രണവത്തോടുകൂടിയ വ്യാഹൃതികൾ, നാലുവേദങ്ങൾ, സമ്പൂർണ്ണഛന്ദസ്സുകൾ എന്നിവ ആ സിദ്ധപുരുഷനെ സമാശ്രയിച്ചിരുന്നു. അതുകൊണ്ടു് അദ്ദേഹത്തിനു് ഈശാനൻ എന്നും മഹാദേവനെന്നും പേരുകൾ ഉണ്ടായി.

4. അഥ പുനരേവ നാരായണഃ സോഽന്യത്കാമോ മനസാഽധ്യായത. തസ്യ ധ്യാനാന്തഃ സ്ഥസ്യ ലലാടാത് സ്വേദോഽപതത്. താ ഇമാഃ പ്രതതാ ആപഃ തതസ്തേജോഹിരണ്മയമണ്ഡം തത്ര ബ്രഹ്മാ ചതുർമ്മുഖോ ജായത.

സാരം:— ശ്രീനാരായണൻ വീണ്ടും വേറൊരു സങ്കല്പത്തോടുകൂടി ധ്യാനം ചെയ്തു അതിന്റെ ഫലമായി അദ്ദേഹത്തിന്റെ നെററിയിൽ നിന്നും വിയർപ്പുപതിച്ചു. ആ വിയർപ്പാണു് ജലരൂപത്തിൽ സർവത്ര വ്യാപിച്ചിരിക്കുന്നതു്. ആ ജലത്തിൽ അണ്ഡവിന്റെ ആകാരത്തിൽ ഒരു ഹിരണ്മയ ഗോളം കാണപ്പെട്ടു. ആ തേജോഗോളത്തിൽ നിന്നും ചതുർമ്മുഖനായ ബ്രഹ്മാവു് ഉത്ഭവിച്ചു.

5. സോഽധ്യായത് പൂർവാഭിമുഖോ ഭൂത്വാ ഭൂരിതി വ്യാഹൃതിർ ഗായത്രം ഛന്ദഋഗ്വേദോഽഗ്നിർദേവതാ പശ്ചിമാഭിമുഖോ ഭൂത്വാ ഭുവരിതി വ്യാഹൃതി സ്ത്രൈഷ്ടുഭം ഛന്ദോ യജുർവേദോ വായുർ ദേവതാ ഉത്തരാഭിമുഖോ ഭൂത്വാ സ്വരിതി വ്യാഹൃതിർജാഗതം ഛന്ദഃ സാമവേദഃ സൂര്യോ ദേവതാ ദക്ഷിണാഭിമുഖോ ഭൂത്വാ മഹരിതി വ്യാഹൃതിരാനുഷ്ടുഭം ഛന്ദോഽഥർവവേദഃ സോമോ ദേവതാ.

സാരം: ബ്രഹ്മാവു് പൂർവാഭിമുഖമായി നിന്നു കൊണ്ടു് 'ഭൂരു്' എന്ന മന്ത്രം ഉച്ചരിച്ചു കൊണ്ടു ഗായത്രി ഛന്ദസ്സു് ഋഗ്വേദം, അഗ്നി എന്നിവയേയും, പശ്ചിമാഭിമുഖമായി നിന്നു കൊണ്ടു "ഭുവരു്" എന്ന മന്ത്രം ഉച്ചരിച്ചു് ത്രിഷ്ടുപ് ഛന്ദസ്സു്, യജുർവേദം വായു എന്നിവയേയും, ഉത്തരാഭിമുഖമായി നിന്നു കൊണ്ടു് 'സ്വസു്' എന്ന മന്ത്രം ഉച്ചരിച്ചു്, ജഗതി ഛന്ദസ്സു്, സാമവേദം, സൂര്യൻ

എന്നിവയേയും ദക്ഷിണാഭിമുഖമായി നിന്നു കൊണ്ടു 'മഹസ്' എന്ന മന്ത്രം ഉച്ചരിച്ചു് അനുഷ്ടുപ്, ഛന്ദസ്സ്, അഥർവ വേദം, സോമൻ എന്നിവയേയും ധ്യാനിച്ചു.

6. സഹസ്രശീർഷം ദേവം സഹസ്രാക്ഷം വിശ്വശംഭവം
വിശ്വതഃ പരമം നിത്യം വിശ്വം നാരായണം ഹരിം

7. വിശ്വമേ വേദം പുരുഷസ്തദ്വിശ്വമുപജീവതി
പതിം വിശ്വേശ്വരം ദേവം സമുദ്രേ വിശ്വരൂപിണം

സാരം:— അനന്തരം ബ്രഹ്മാവു് സഹർഷ ശീർഷനും, സഹസ്രാക്ഷനും, സർവ്വ മംഗളങ്ങൾക്കും കാരണ ഭൂതനും, സർവ്വവ്യാപിയും, പരാത്പരനും, നിത്യസ്വരൂപനുമായ ശ്രീനാരായണനെ ധ്യാനിച്ചു. അദ്ദേഹം ആ ജഗദീശ്വരനെ ദർശിച്ചതു് ക്ഷീരസാഗരശായിയായിട്ടാണു്. ദർശിച്ച മാത്രയിൽ തന്നെ ഇദ്ദേഹം തന്നെയാണു് പരമമുഖനായ വിശ്വരൂപൻ എന്നും, സമ്പൂർണ്ണ പ്രപഞ്ചത്തിൻെറയും ജീവൻ ഇദ്ദേഹത്തെത്തന്നെയാണു് ആശ്രയിച്ചിരിക്കുന്നതെന്നും ബ്രഹ്മാവിനു ബോദ്ധ്യമായി.

8. പദ്മ കോശപ്രതീകാശം ലംബത്യാ കോശസന്നിഭം
ഹൃദയം ചാപ്യധോമുഖം സംതത്യൈസീത് കാരാഭിശ്ച

9. തസ്യ മദ്ധ്യേ മഹാനച്ചിർ വിശ്വാർച്ചിർ വിശ്വതോമുഖം
തസ്യമദ്ധ്യേവഹ്നിശിഖാ അണീയോർദ്ധ്വാവ്യവസ്ഥിതാ

10. തസ്യാഃ ശിഖയാ മദ്ധ്യേ പരമാത്മാ വ്യവസ്ഥിതഃ
സ ബ്രഹ്മാ സ ഈശാനഃ സേന്ദ്രഃ സോക്ഷരഃ
പരമഃസ്വരാഡിതി മഹോപനിഷത്

സാരം:— പത്മകോശത്തെപ്പോലെ ദീർഘവും, അധോമുഖവുമായ ഹൃദയത്തിൽ നിന്നു് സീത്കാര ശബ്ദം പുറപ്പെട്ടുകൊണ്ടിരിക്കുന്നു, ആ ഹൃദയത്തിൻെറ മദ്ധ്യത്തിലായി മഹത്തായ ഒരു ജ്വാല പ്രദീപ്തമായിരിക്കുന്നു. ആ ജ്വാലയാണു് ദീപശിഖപോലെ പത്തു ദിക്കുകളിലും പ്രകാശം വിതറിക്കൊണ്ടു വിശ്വത്തെ പ്രകാശമാനമാക്കുന്നതു്. ആ അഗ്നിജ്വാലയുടെ മദ്ധ്യേ അല്പം മുകളിലായി ഒരു ചെറുതായ അഗ്നിശിഖയുണ്ടു്. ആ ശിഖയുടെ മദ്ധ്യത്തിലാണു് പരമാത്മാവു് നിവസിക്കുന്നതു്. ആ പരമാത്മാവു തന്നെയാണു് ബ്രഹ്മാവും

ഈശാനനും, ഇന്ദ്രനും, അവിനാശിയും പരമസ്വരാട്ടും. എന്ന് മഹോപനിഷത്തു പറയുന്നു.

## രണ്ടാമദ്ധ്യായം

1. ശുകോ നാമ മഹാതേജാഃ സ്വരൂപാനന്ദതത്പരഃ
ജാതമാത്രേണ മുനിരാഡ് യത്സത്യം തദവാപ്തവാൻ
2. തേനാസൗ സ്വവിവേകേന സ്വയമേവ മഹാ മനാഃ
പ്രവിചാര്യ ചിരം സാധു സ്വാത്മനിശ്ചയ മാപ്തവാൻ.

സാരം:— ആത്മാവിന്റെ പരമാനന്ദത്തെ നിരന്തരം ആസ്വദിക്കുന്നവനും, മഹാ തേജസ്വിയും ആയ ഒരു മുനീശ്വരനായിരുന്നു ശുകദേവൻ. ജനിച്ചപ്പോാഠ തന്നെ അദ്ദേഹം സത്യവും, തത്ത്വജ്ഞാനവും ആർജ്ജിച്ചു കഴിഞ്ഞിരുന്നു. അതുകൊണ്ട് അദ്ദേഹം പരാശ്രയം കൂടാതെ തന്നെ വളരെക്കാലം പരിചിന്തിച്ചതിനു ശേഷം തന്റെ വിവേകബുദ്ധികൊണ്ട് ആത്മസ്വരൂപം എന്താണെന്നുള്ളതിനെപ്പററി സുനിശ്ചിതമായ ഒരു ധാരണയിൽ എത്തിച്ചേർന്നു.

3. അനാഖ്യ ത്വാദഗമ്യത്വാൻ മനഃഷഷ്ഠേന്ദ്രിയസ്ഥിതേഃ
ചിന്മാത്രമേവ മാത്മാണുരാകാശാദപി സൂക്ഷ്മകഃ
4. ചിദണൂനാഃ പരമസ്യാന്തഃ കോടി ബ്രഹ്മാണ്ഡ രേണവഃ
ഉത്പത്തിസ്ഥിതി മഭ്യേത്യ ലീയന്തേ ശക്തിപര്യയാത്
5. ആകാശം ബാഹ്യശൂന്യത്വാദനാകാശം തു ചിത്ത്വതഃ
ന കിഞ്ചിദ നിർദ്ദേശ്യം വസ്തു സത്തേതി കിഞ്ചന.

സാരം:— ആത്മാവ് അനിർവചനീയമാണ്. അതു കൊണ്ട അത് അഗമ്യമാകുന്നു മനസ്സാകുന്ന ആറാമത്തെ ഇന്ദ്രിയത്തിൽ അവസ്ഥിതമായിരിക്കുന്നതു കൊണ്ട് ഇത് അണുവിന്റെ ആകാരത്തോടുകൂടിയതാകുന്നു അത് ചിന്മാത്രവും, ആകാശതത്ത്വത്തേക്കാഠ സൂക്ഷ്മാതിസൂക്ഷ്മവും ആകുന്നു. ഈ പരമമായ ചിദ്രൂപാണുവിൽ കോടാനകോടി ബ്രഹ്മാണ്ഡരേണുക്കാഠ ശക്തിക്രമമനുസരിച്ച് സൃഷ്ടിസ്ഥിതി ലയാദ്യവസ്ഥകളെ പ്രാപിച്ചുകൊണ്ടിരിക്കുന്നു. ഈ ആത്മാവ് ചിദ്രൂപമായതു കൊണ്ടു ആകാശരൂപത്തിൽ നിന്നും ഭിന്നമാണ് എന്നാൽ ബാഹ്യശൂന്യതകാരണം ആകാശരൂപവുമാകുന്നു ഇതിന്റെ രൂപത്തെപ്പററി വർണ്ണിക്കുക സാദ്ധ്യമല്ലാത്തതുകൊണ്ട് ഇത് വസ്തു രൂപമല്ല. എന്നാൽ സത്ത ആയതു കൊണ്ട് വസ്തു രൂപവുമാകുന്നു.

5. ചേതനോ ƒസൗ പ്രകാശത്വാ ദ്വേദ്യ ഭാവാ ച്ഛിലോപമഃ
സ്വാത്മനി,വ്യോമനി സ്വസ്ഥേ ജഗദുന്മേഷ ചിത്രകൃത്

7. തദ്ഭാമാത്രമിദം വിശ്വമിതി നസ്യാത്തതഃ പൃഥക്
ജഗദ് ഭേദോƒപി തദ്ഭാനമിതി ഭേദോ ƒപിതന്മയഃ.

8. സർവ്വഗഃ സർവ്വസംബന്ധോ ഗത്യഭാവാന്ന ഗച്ഛതി
നാസ്ത്യസാവാശ്രയാ ഭാവാത് സദ്രുപാത്വാദഥാസ്തി ച

9. വിജ്ഞാന മാനന്ദം ബ്രഹ്മരാത്തേർ ദാതുഃ പരായണം
സർവ്വസങ്കല്പ സന്ന്യാസശ്ചേതസാ യത്പരി ഗ്രഹഃ.

10, ജാഗ്രതഃ പ്രത്യയാഭാവം യസ്യാഹുഃ പ്രത്യയം ബുധാഃ
യത്സങ്കോ ച വികാസാഭ്യാം ജഗത് പ്രളയസൃഷ്ടയഃ,

11, നിഷ്ഠാ വേദാന്തവാക്യാനാ മഥ വാചാമഗോചരഃ
അഹം സച്ചിത്പരാനന്ദ ബ്രഹ്മൈവാസ്മി ന ചേതരഃ,

സാരം:- പ്രകാശാത്മകമായതുകൊണ്ടു് ഇതു് ചൈതന്യസ്വരൂപവും, ആകുന്നു. എന്നാൽ വേദനാത്മകമായതു കൊണ്ടു ശിലാരൂപവുമാകുന്നു. തന്റെ ഉള്ളിൽ ഇതു് വിഭിന്നപ്രകാരത്തിൽ വിശ്വത്തിലുള്ള ഉന്മേഷത്തെ ഉളവാക്കുന്നതാകുന്നു. ഈ വിശ്വം അതിൽ നിന്നും ഭിന്നമല്ല. ആത്മാവിൽ പരിലക്ഷിതമാകുന്ന വിശ്വഭേദവും ആത്മാവിൽനിന്നും ഭിന്നമല്ല. സർവത്തോടും സംബന്ധമായിരിക്കുന്നതുകൊണ്ടു അതു് എവിടെയും ഗമിക്കുന്നു. അതിൽ ഗതിസ്വഭാവമില്ലാത്തതു കൊണ്ടു അതു് സഞ്ചരിക്കുന്നില്ല. നിരാശ്രിതമായതുകൊണ്ടു് അതു് നാസ്തിരൂപമാണു്. എന്നാൽ തത്വരൂപമായതു കൊണ്ടു് അതിനു് അസ്തിരൂപം മാത്രമേ ഉള്ളൂ. അതു തന്നെയാണു് ധനം കൊടുക്കുന്നവന്റെ മഹത്തായ ഗതി. ഏതൊരു ബ്രഹ്മമാണോ ആനന്ദവിജ്ഞാനരൂപമായിരിക്കുന്നതു്, ഏതിനെ സ്വീകരിക്കുകയാണോ മാനസികസങ്കല്പങ്ങളുടെ ത്യാഗം മാത്രമായിരിക്കുന്നതു്, ബുദ്ധിമാന്മാർ ഏതൊന്നിന്റെ ബോധത്തെയാണോ ജാഗ്രദവസ്ഥയുടെ ബോധാഭാവമെന്നു പറയുന്നതു്, ഏതൊന്നിന്റെ സങ്കോചം കൊണ്ടാണോ പ്രളയവും, വികാസം കൊണ്ടു സൃഷ്ടിയും സംഭവിക്കുന്നതു, ഏതൊന്നാണോ വേദാന്തവാക്യങ്ങളുടെ നിഷ്ഠാരൂപവും, വാചാമഗോചരവുമായിരിക്കുന്നതു്, ആ സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മത്തിൽ നിന്നും ഞാൻ ഭിന്നനല്ല.

12. സ്വ യൈവ സൂക്ഷ്മയാ ബുദ്ധ്യാ സർവ്വം വിജ്ഞാതവാൻശ്ശുകഃ
സ്വയം പ്രാപ്തേ പരേ വസ്തുന്യവിശ്രാന്ത മനാഃ സ്ഥിതഃ.

13. ഇദം വസ്ത്വിതി വിശ്വാസം നാസാവാത്മന്യപായയൗ
കേവലം വിരരാമാസ്യ ചേതോ വിഷയ ചാപലം
ഭോഗേഭ്യോ ഭൂരിഭംഗേഭ്യോ ധാരാഭ്യ ഇവ ചാതകഃ.

14. ഏകദാ സോഽമലപ്രജ്ഞോ മേരാവേകാന്തസംസ്ഥിതഃ
പപ്രച്ഛ പിതരം ഭക്ത്യാ കൃഷ്ണദ്വൈപായനം മുനിം.

15. സംസാരാഡംബരമിദം കഥമഭ്യുത്ഥിതം മുനേ
കഥം ച പ്രശമം യാതി കിം യത് കസ്യ കദാ വദ.

സാരം:— തന്റെ സൂക്ഷ്മബുദ്ധികൊണ്ടു് ശ്രീശുകൻ ഇതെല്ലാം മനസ്സിലാക്കി. സ്വയം ഉപലബ്ധമായ ഈ പരമതത്വത്തിൽ അദ്ദേഹം നിരന്തരം ലീനചിത്തനായിത്തീൎന്നു. അദ്ദേഹത്തിന്റെ ഹൃദയത്തിൽ ഇതു തന്നെയാണു് വസ്തു എന്ന പരമാത്മബോധവും, ഇതിൽ നിന്നും ഭിന്നമായി മറെറാന്നുമില്ലെന്നുള്ള വിശ്വാസവും ഉറച്ചു. ധാരാപ്രവാഹമായ വർഷജലം കിട്ടിയതിനാൽ സന്തുഷ്ടമായ ചാതകത്തിന്റെ മനശ്ചാഞ്ചല്യം ദൂരീകൃതമാകുന്നതുപോലെ ശുകദേവന്റെ മനസ്സ് വിഭിന്നഭോഗങ്ങളാം കൊണ്ടുളവായ ചാപല്യത്തിൽ നിന്നും മുക്തമായി. ഒരിക്കൽ അമലപ്രജ്ഞനായ ശുകദേവൻ, മഹാമേരുപർവതത്തിൽ ഏകാന്തമായ ഭാഗത്തു് തപോനിഷ്ഠനായിരിക്കുന്ന തന്റെ പിതാവായ കൃഷ്ണദ്വൈപായനമഹർഷിയോടു് ഇപ്രകാരം ചോദിച്ചു :— 'മഹാമുനേ, ഈ സംസാരാഡംബരത്തിന്റെ ഉത്ഭവം എങ്ങനെയാണു്? ഇതു് എങ്ങനെയാണു് വിലയം പ്രാപിക്കുന്നതു്? ഇതെന്താണു്? ആരുടേതാണു്? ഇതെപ്പോഴുണ്ടായി? ദയവു ചെയ്തു ഇതെല്ലാം എനിക്കു പറഞ്ഞു തന്നാലും.'

16. ഏവം പൃഷ്ടേന മുനിനാ വ്യാസേനാഖിലമാത്മജേ
യഥാവദഖിലം പ്രോക്തം വക്തവ്യം വിദിതാത്മനാ.

17. അജ്ഞാസിഷം പൂർവ്വമേവമഹമിത്യഥ തത്പിതുഃ
സ ശുകഃ സ്വകയാ ബുദ്ധ്യാ ന വാക്യം ബഹു മന്യതേ.

18. വ്യാസോഽപി ഭഗവാൻ ബുദ്ധ്വാ പുത്രാഭിപ്രായമീദൃശം
പ്രത്യുവാച പുനഃ പുത്രം നാഹം ജാനാമി തത്ത്വതഃ.

19. ജനകോ നാമ ഭൂപാലോ വിദ്യതേ മിഥിലാപുരേ
യഥാവത് വേത്ത്യസൗ വേദ്യം തസ്മാത്സർവമവാപ്സ്യസി.

20. പിത്രേത്യുക്തഃ ശുകഃ പ്രായാത്സുമേരോർവസുധാതലം
വിദേഹനഗരീ പ്രാപ ജനകേനാഭിപാലിതം.

സാരം:– ശുകദേവന്റെ ജിജ്ഞാസ കണ്ടിട്ട് ആത്മജ്ഞാനിയായ വ്യാസമുനി എല്ലാക്കാര്യങ്ങളും പുത്രനവേണ്ടതുപോലെ പറഞ്ഞുകൊടുത്തു. എന്നാൽ ശുകദേവനാകട്ടെ ഇതെല്ലാം തനിക്ക നേരത്തേ തന്നെ അറിയാവുന്നതാണെന്നു വിചാരിച്ച് പിതാവു പറഞ്ഞുകൊട്ടുത്ത കാര്യങ്ങളിൽ വിശേഷിച്ച് ശ്രദ്ധ പതിപ്പിച്ചില്ല. പുത്രന്റെ ഈ ഭാവം മനസ്സിലാക്കിയ വ്യാസഭഗവാൻ പുത്രനോട് ഇപ്രകാരം പറഞ്ഞു:- ഇക്കാര്യം തത്വപരമായിട്ട് ഞാനും അറിയുന്നില്ല. നിനക്ക ഇക്കാര്യത്തിൽ ജിജ്ഞാസയുണ്ടെങ്കിൽ മിഥിലാധിപതിയായ ജനകമഹാരാജാവിനെ സമീപിക്കുക. അദ്ദേഹത്തിനു് ഈ വിഷയത്തിൽ പരിപൂർണ്ണമായ ജ്ഞാനമുണ്ട്. നീ ആഗ്രഹിക്കുന്ന ജ്ഞാനം അദ്ദേഹത്തിൽ നിന്നും ലഭിക്കും. പിതൃവാക്യംകേട്ട് ശുകദേവൻ മഹാമേരുപർവതത്തിൽ നിന്നും താഴെയിറങ്ങി സമതല ഭൂമിയിൽ കൂടി ജനകമഹാരാജാവിന്റെ മിഥിലാപുരിയിൽ പ്രവേശിച്ചു.

21. ആവേദിതോഽസൗ യാഷ്ടീകൈർജനകായ മഹാത്മനേ
ദ്വാരി വ്യാസസുതോ രാജൻ ശുകോഽത്ര സ്ഥിതവാനിതി.

22. ജിജ്ഞാസാർത്ഥം ശുകസ്യാസാവാസ്താമേവേത്യവജ്ഞയാ
ഉക്ത്വാ ബഭൂവ ജനകസ്തൂഷ്ണീം സപ്ത ദിനാന്യഥ.

23. തതഃ പ്രവേശയാമാസ ജനകഃ ശുകമങ്കണേ
തത്രാഹാനി സ സപ്തൈവ തഥൈവാവസദുന്മനാഃ.

24. തതഃ പ്രവേശയാമാസ ജനകോഽന്തഃപുരാജിരേ
രാജാ ന ദൃശ്യതേ താവദിതി സപ്ത ദിനാനി തം.

25. തത്രോന്മദാഭിഃ കാന്താഭിർഭോജനൈർഭോഗസഞ്ചയൈഃ
ജനകോ ലാളയാമാസ ശുകം ശശിനിഭാനനം.

26. തേ ഭോഗാസ്താനി ഭോജ്യാനി വ്യാസപുത്രസ്യ തന്മനഃ
നാജഹ്രുർമന്ദപവനോ ബദ്ധപീഠമിവാചലം.

27. കേവലം സുസമഃ സ്വച്ഛോ മൗനീ മുദിതമാനസഃ
സംപൂർണ്ണ ഇവ ശീതാംശുരതിഷ്ഠദമലഃ ശുകഃ.

സാരം:— ശുകദേവൻ വന്നതറിഞ്ഞു് ദ്വാരപാലകന്മാർ ജനകമഹാരാജാവിനോടു് ഇപ്രകാരം നിവേദനം ചെയ്തു:– ശ്രീമൻ, വ്യാസമഹർഷിയുടെ പുത്രനായ ശുകദേവൻ കൊട്ടാരവാതിൽക്കൽ നില്ക്കുന്നു. ഇതുകേട്ടു് ജനകമഹാരാജാവാകട്ടെ, അവജ്ഞയോടുകൂടി ഇങ്ങനെ പറഞ്ഞു. "അദ്ദേഹം അവിടെത്തന്നെ നിൽക്കട്ടെ". ഏഴു ദിവസം വരെ അദ്ദേഹത്തെപ്പററി ഒന്നും തന്നെ അന്വേഷിച്ചില്ല. എട്ടാംദിവസം അദ്ദേഹത്തെ കൊട്ടാരത്തിന്റെ മുററത്തേക്കു ക്ഷണിച്ചു. വീണ്ടും ഏഴുദിവസം അദ്ദേഹത്തോടു് ഒന്നും സംസാരിച്ചില്ല. തദനന്തരം അദ്ദേഹത്തെ അന്തഃപുരാങ്കണത്തിലേക്കു് ക്ഷണിച്ചു. എന്നാൽ വീണ്ടും ഏഴു ദിവസംവരെ ജനകമഹാരാജാവു് ശുകദേവന്റെ മുമ്പിൽ വന്നില്ല. അതിനു ശേഷം ഇരുപത്തിരണ്ടാം ദിവസം ജനകമഹാരാജാവു് യുവതികളും സുന്ദരികളുമായ സ്ത്രീകളോടും, വിഭിന്നപ്രകാരത്തിലുള്ള ഭോജനദ്രവ്യങ്ങളോടും, മററുസുഖയോഗ്യവസ്തുക്കളോടും കൂടി ശുകനെ യഥാവിധി സൽക്കരിച്ചു. എന്നാൽ സൗമ്യവദനനായ ശുകദേവന്റെ മനസ്സിൽ ആ ഭോഗവസ്തുക്കൾ ആകർഷകങ്ങളായി തോന്നിയില്ല. മന്ദപവനനു് ദൃഢമായ പർവതത്തെ ഇളക്കാൻ സാധിക്കാത്തതുപോലെ രാജാവിനാൽ കൊണ്ടുവരപ്പെട്ട ഭോഗവസ്തുക്കൾക്കൊന്നിനും തന്നെ ശുകദേവന്റെ മനസ്സിനെ വ്യതിചലിപ്പിക്കുവാൻ കഴിഞ്ഞില്ല. അദ്ദേഹം, വികാരരഹിതനായി, പ്രസന്നചിത്തനായി, സമഭാവനായുക്തനായി, സംഗദോഷരഹിതനായി, നിർമ്മലമായ പൂർണ്ണചന്ദ്രനെപ്പോലെ ശുഭ്രതേജസ്സോടുകൂടിയവനായി നിലകൊണ്ടു.

28. പരിജ്ഞാതസ്വഭാവം തം ശുകം സ ജനകോ നൃപഃ
ആനീയ മുദിതാത്മാനമവലോക്യ നനാമ ഹ.

29. നിഃശേഷിത ജഗത്കാര്യഃ പ്രാപ്താഖിലമനോരഥഃ
കിമീപ്സിതം തവേത്യാഹ കൃതസ്വാഗത ആഹ തം.

30. സംസാരാഡംബര മിദം കഥമഭ്യുത്ഥിതം ഗുരോ
കഥം പ്രശമമായാതി യഥാവത് കഥയാശു മേ.

സാരം:— ജനക മഹാരാജാവു് ഇപ്രകാരം ശുകദേവനെ പരീക്ഷിക്കകയും അദ്ദേഹം ആ പരീക്ഷയിൽ പൂർണ്ണമായി വിജയിച്ചിരിക്കുന്നു എന്നു മനസ്സിലാക്കകയും ചെയ്തപ്പോൾ അദ്ദേഹത്തെ തൻെറ അടുക്കലേക്കു് ക്ഷണിച്ചു്, നമസ്കരിച്ചു്, സൗമ്യമായി സൽക്കരിച്ചതിനു ശേഷം ഇപ്രകാരം പറഞ്ഞു:—'അങ്ങു് അങ്ങയുടെ പ്രാപഞ്ചിക വിഷയങ്ങൾ അവസാനിപ്പിച്ചിരിക്കുന്നു. ഇപ്പോൾ അങ്ങു് എല്ലാ മനോരഥങ്ങളും സിദ്ധിച്ചവനായിത്തീർന്നിരിക്കുന്നു. ദയവു ചെയ്തു് അങ്ങേയ്ക്കു് എന്തു് ആഗ്രഹമാണു് ബാക്കിയുള്ളതെന്നു പറഞ്ഞാലും'. ഇതു കേട്ടു് ശുകദേവൻ ജിജ്ഞാസാഭാവത്തോടുകൂടി ഇപ്രകാരം അറിയിച്ചു:— അല്ലയോ ഗുരുശ്രേഷ്ഠ, ഈ സാംസാരിക പ്രപഞ്ചം എങ്ങനെ ഉണ്ടാകുന്നു? ഇതു് എങ്ങനെ വിലയം പ്രാപിക്കുന്നു? ഇതിനെക്കുറിച്ചുള്ള കാര്യങ്ങൾ വേണ്ടതു പോലെ അതിശീഘ്രം എനിക്കു പറഞ്ഞു തരുവാൻ ദയവുണ്ടാകണം.

31. യഥാവദഖിലം പ്രോക്തം ജനകേന മഹാത്മനാ
തദേവ തത്പുരാ പ്രോക്തം തസ്യ പിത്രാ മഹാധിയാ.

32. സ്വയമേവ മയാ പൂർവ്വമഭിജ്ഞാതം വിശേഷതഃ
ഏതദേവ ഹി പൃഷ്ടേന പിത്രാ മേ സമുദാഹൃതം.

33. ഭവതാപ്യേഷ ഏവാർത്ഥഃ കഥിതോ വാഗ്വിദാംവര
ഏഷ ഏവ ഹി വാക്യാർത്ഥഃ ശാസ്ത്രേഷു പരിദൃശ്യതേ.

34. മനോവികല്പസംജാതം തദ്വികല്പപരിക്ഷയാത്
ക്ഷീയതേ ദഗ്ദ്ധസംസാരോ നിഃസാര ഇതി നിശ്ചിതഃ.

35. തത്കിമേതൻ മഹാഭാഗ സത്യം ബ്രൂഹി മമാചലം
ത്വത്തോ വിശ്രമമാപ്നോമി ചേതസാ ഭ്രമതാ ജഗത്.

സാരം:— ഇതു കേട്ടു്, മഹാത്മാവായ ജനകമഹാരാജാവു് ശുകനോടു പറഞ്ഞ കാര്യങ്ങൾ എല്ലാം തന്നെ അദ്ദേഹത്തിൻെറ പിതാവും പരമജ്ഞാനിയുമായ വ്യാസഭഗവാൻ മുമ്പിനാൽ തന്നെ പറഞ്ഞു കഴിഞ്ഞതായിരുന്നു. അതു കൊണ്ടു് ശുകദേവൻ ഇങ്ങനെ പറഞ്ഞു:— ഈ കാര്യങ്ങളെല്ലാം ഞാൻ സ്വയമേവ മനസ്സിലാക്കിയിട്ടുള്ളതും അച്ഛൻ എന്നോടു പറഞ്ഞിട്ടുള്ളതുമാണു്. അങ്ങു് ഇപ്പോൾ പറഞ്ഞതും അതേ കാര്യങ്ങൾ തന്നെയാണു്. ശാസ്ത്രങ്ങളും ഇതു തന്നെ ഉദ്ഘോഷിക്കുന്നു.

മനസിക സങ്കല്പം കൊണ്ടു് പ്രപഞ്ചത്തിന്റെ ഉൽപത്തിയും, ആ വികല്പം നഷ്ടമായാൽ പ്രപഞ്ചത്തിനു നാശവും സംഭവിക്കുന്നു. ഈ പ്രപഞ്ചം അതിഗർഹണീയവും, സാരഹീനവുമാണു്. അപ്പോൾ എന്താണു് ഈ വസ്തു? ഇക്കാര്യം എനിക്കു വേണ്ടതു പോലെ പറഞ്ഞു തന്നാലും. എന്റെ ഈ ചിത്തം പ്രാപഞ്ചിക വിഷയങ്ങളിൽ ഭ്രമിച്ചു നട്ടം തിരിയുകയാണു്, അങ്ങയുടെ സദുപദേശം കൊണ്ടു മാത്രമേ അതിനു ശാന്തി ലഭിക്കുകയുള്ളൂ.

36. ശൃണു താവദിദാനീം ത്വം കഥ്യമാനമിദം മയാ
ശ്രീശുകം ജ്ഞാനവിസ്താരം ബുദ്ധി സാരാന്തരാന്തരം.

37. യദ്വിജ്ഞാനാത്പുമാൻ സദ്യോ ജീവന്മുക്തത്വ
മാപ്നുയാത്.

38. ദൃശ്യം നാസ്തീതി ബോധേന മനസോ ദൃശ്യമാർജ്ജനം
സംപന്നം ചേത്തദുത്പന്നാ പരാ നിർവാണ നിർവൃതിഃ.

39. അശേഷേണ പരിത്യാഗോ വാസനായാം യ ഉത്തമഃ
മോക്ഷ ഇത്യുച്യതേ സദ്ഭിഃ സ ഏവ വിമലക്രമഃ.

40. യേ ശുദ്ധവാസനാ ഭൂയോ ന ജന്മാനർത്ഥ ഭാഗിനഃ
ജ്ഞാതജ്ഞേയാസ്ത ഉച്യന്തേ ജീവന്മുക്താ മഹാധിയഃ.

41. പദാർത്ഥഭാവനാദാർഢ്യം ബന്ധ ഇത്യഭിധീയതേ
വാസനാതാനവം ബ്രഹ്മൻ മോക്ഷ ഇത്യഭിധീയതേ.

സാരം:— ശുകദേവന്റെ അഭ്യർത്ഥന കേട്ടിട്ടു് ജനകമഹാരാജാവു് ഇപ്രകാരം പറഞ്ഞു :- അല്ലയോ ശുകദേവ, ഇനി ഞാൻ അങ്ങേയ്ക്കു് ജ്ഞാനത്തെപ്പററി സവിസ്തരം പറഞ്ഞു തരാം. ഈ ജ്ഞാനം എല്ലാ ജ്ഞാനങ്ങളുടേയും സാരവും, സർവരഹസ്യവുമാകുന്നു. 'ഈ ജ്ഞാന മാർജ്ജിക്കുന്ന പുരുഷൻ അതിശീഘ്രം തന്നെ മുക്തിയെ പ്രാപിക്കുന്നു. ഈ ജ്ഞാനം ലഭിച്ചു കഴിഞ്ഞാൽ, അതായതു് ഈ ദൃശ്യപ്രപഞ്ചം ഭ്രമമാണു് എന്നുള്ള യഥാർത്ഥജ്ഞാനം ലഭിച്ചുകഴിഞ്ഞാൽ ദൃശ്യവിഷയങ്ങളിൽ നിന്നും മനസ്സു് ശുദ്ധമായിത്തീരുന്നു. ഈ ജ്ഞാനം പൂർണ്ണമായും ലഭിച്ചു കഴിഞ്ഞാൽ നിർവാണമയമായ ശാന്തി കൈവരുന്നു. ഏതൊരു ത്യാഗം കൊണ്ടാണോ വാസനകൾ പരിപൂർണ്ണമായും അവസാനിക്കുന്നതു് അതാണു് പരമവും ശ്രേഷ്ഠവുമായ ത്യാഗം. ഈ ശ്രേഷ്ഠമായ അവസ്ഥയെയാണു് വിദ്വാന്മാർ മോക്ഷം എന്നു

പറയുന്നതു്. ശുദ്ധമായ കാമനകളോടും, അർത്ഥശൂന്യമായ ജീവിതത്തോടും കൂടി ആരാണോ അറിയേണ്ട തത്ത്വങ്ങൾ നല്ലപോലെ അറിഞ്ഞിട്ടുള്ളതു് അവൻ തന്നെയാണു് ജീവന്മുക്തൻ. ഹേ ശുകദേവ, പദാർത്ഥഭാവനാദാർഢ്യമാണു് ബന്ധനം. വാസനാനാശം തന്നെയാണു് മോക്ഷം.

42. തപഃപ്രഭൃതിനായന്യൈഃ ഹേതു നൈവ വിനാ പുനഃ
ഭോഗാ ഇഹ ന രോചന്തേ സ ജീവന്മുക്ത ഉച്യതേ.

43. ആപതത്സു യഥാകാലം സുഖദുഃഖേഷ്വനാരതഃ
ന ഹൃഷ്യതി ഗ്ലായതി യഃ സ ജീവന്മുക്ത ഉച്യതേ.

44. ഹർഷാമർഷഭയക്രോധകാമകാർപ്പണ്യദൃഷ്ടിഭിഃ
ന പരാമൃശ്യതേ യോ ƒന്തഃ സ ജീവന്മുക്ത ഉച്യതേ.

45. അഹങ്കാരമയീം ത്യക്ത്വാ വാസനാം ലീലയൈവ യഃ
തിഷ്ഠതി ധ്യേയ സംത്യാഗീ സ ജീവന്മുക്ത ഉച്യതേ.

46. ഈപ്സിതാനീപ്സിതേ ന സ്തോ യസ്യാന്തർവർത്തിദൃഷ്ടിഷു
സുഷുപ്തിവദ്യശ്ചരതി സ ജീവന്മുക്ത ഉച്യതേ.

47. അദ്ധ്യാത്മരതിരാസീനഃ പൂർണ്ണഃ പാവന മാനസഃ
പ്രാപ്താനുത്തമ വിശ്രാന്തിർ ന കിഞ്ചിദിഹ വാഞ്ഛതി
യോ ജീവതി ഗതസ്നേഹഃ സ ജീവന്മുക്ത ഉച്യതേ.

സാരം:— തപസ്സു മുതലായ സാധനകൾ ഒന്നും കൂടാതെ തന്നെ സ്വാഭാവികമായി പ്രാപഞ്ചികങ്ങളായ ഭോഗസുഖങ്ങളിൽ വിരക്തനായിരിക്കുന്നവൻ ആരാണോ അവനാണു് ജീവന്മുക്തൻ. അപ്പോഴപ്പോൾ ലഭിക്കുന്ന സുഖമോ ദുഃഖമോ ഏതായാലും അതിൽ ആസക്തനാകാതെ സുഖത്തിൽ സന്തുഷ്ടനോ ദുഃഖത്താൽ അസന്തുഷ്ടനോ ആകാതിരിക്കുന്നവൻ ആരാണോ അവനാണു് ജീവന്മുക്തൻ. ഇങ്ങനെയുള്ളവർ കാമം, ക്രോധം, ഹർഷം, ശോകം തുടങ്ങിയ വികാരങ്ങളിൽ നിന്നും വിമുക്തരായി അഹംകാരയുക്തമായ വാസനയെ സ്വാഭാവികമായിത്തന്നെ പരിത്യജിക്കുന്നു. ചിത്തത്തെ ആലംബമാക്കുന്നതിൽ ആരാണോ സദാ ത്യാഗഭാവനയോടുകൂടിയിരിക്കുന്നതു്, അവനാണു് ജീവന്മുക്തൻ. സദാ അന്തർമുഖമായ ദൃഷ്ടിയോടുകൂടി പദാർത്ഥകാമനാ

രഹിതനായി, ഒരു വസ്തുവിലും അപേക്ഷയോ ഉപേക്ഷയോ കൂടാതെ സുഷുപ്തിക്ക തുല്യമായ അവസ്ഥയിൽ ഇരിക്കുന്നവൻ ആരാണോ അവനാണ് ജീവന്മുക്തൻ. ഏറ്റവും ശുദ്ധമായ മനസ്സോടും, ആത്മാവിൽ തന്നെ ലയിച്ചിരിക്കുന്ന ചിത്തത്തോടും കൂടി പ്രശാന്തമായ അവസ്ഥയിൽ ഇരിക്കുന്നവനും, ആഗ്രഹമോ ആസക്തിയോ ഇല്ലാത്തവനും, സദാ ഉദാസീനഭാവത്തോടുകൂടിയിരിക്കുന്നവനും ആരാണോ അവനാണ് ജീവന്മുക്തൻ.

48. സംവേദ്യേന ഹൃദാകാശേ മനാഗപി ന ലിപ്യതേ
യസ്യാസാവജഡാ സംവിത് സ ജീവന്മുക്ത ഉച്യതേ.

49. രാഗദ്വേഷൗ സുഖം ദുഃഖം ധർമ്മാധർമ്മൗ ഫലാ ഫലേ
യഃ കാരോത്യനപേക്ഷ്യൈവ സ ജീവന്മുക്ത ഉച്യതേ.

50. മൗനവാന്നിരഹംഭാവോ നിർമ്മാനോ മുക്തമത്സരഃ
യഃ കരോതി ഗതോദ്വേഗഃ സ ജീവന്മുക്ത ഉച്യതേ.

51. സർവ്വത്ര വിഗതസ്നേഹോ യഃ സാക്ഷിവദവസ്ഥിതഃ
നിരിച്ഛോ വർത്തതേ കാര്യേ സ ജീവന്മുക്ത ഉച്യതേ.

52. യേന ധർമ്മമധർമ്മം ച മനോ മനനമീഹിതം
സർവമന്തഃ പരിത്യക്തം സ ജീവന്മുക്ത ഉച്യതേ.

53. യാവതീ ദൃശ്യകലനാ സകലേയം വിലോക്യതേ
സാ യേന സുഷ്ഠു സംത്യക്താ സ ജീവന്മുക്ത ഉച്യതേ.

54. കടച്ചു ലവണം തിക്തമമൃഷ്ടം മൃഷ്ടമേവ ച
സമമേവ ച യോ ഭുങ്ക്തേ സ ജീവന്മുക്ത ഉച്യതേ.

55. ജരാ മരണമാപച്ച രാജ്യം ദാരിദ്ര്യമേവച
രമ്യമിത്യേവ യോ ഭുങ്ക്തേ സ ജീവന്മുക്ത ഉച്യതേ

56. ധർമ്മാധർമ്മൗ സുഖം ദുഃഖം തഥാ മരണ ജന്മനീ
ധിയാ യേന സുസംത്യക്തം സ ജീവന്മുക്ത ഉച്യതേ.

57. ഉദ്വേഗാനന്ദരഹിതഃ സമയാ സ്വച്ഛയാ ധിയാ
ന ശോചതി ന ചോദ്വേതി സ ജീവന്മുക്ത ഉച്യതേ.

58. സർവ്വേച്ഛാഃ സകലാഃ ശങ്കാഃ സർവേഹാഃ സർവനിശ്ചയാഃ
ധിയാ യേന പരിത്യക്താഃ സ ജീവന്മുക്ത ഉച്യതേ.

59. ജന്മസ്ഥിതിവിനാശേഷു സോദയാസ്തമയേഷു ച
സമമേവ മനോ യസ്യ സ ജീവന്മുക്ത ഉച്യതേ.

60. ന കിഞ്ചന ദ്വേഷ്ടി തഥാ ന കിഞ്ചിദപി കാംക്ഷതി
ഭുങ്ക്തേ യഃപ്രകൃതാൻഭോഗാൻ സ ജീവന്മുക്ത ഉച്യതേ.

61. ശാന്തസംസാരകലനഃ കലാവാനപിനിഷ്കളഃ
യഃ സ ചിത്തോഽപി നിശ്ചിത്തഃ സ ജീവന്മുക്ത
ഉച്യതേ.

62. യഃ സമസ്താർത്ഥജാലേഷു വ്യവഹാര്യപി നിഃസ്പൃഹഃ
പരാർത്ഥേഷ്വിവ പൂർണ്ണാത്മാ സ ജീവന്മുക്ത ഉച്യതേ

സാരം:— ഒരു പദാർത്ഥത്തിലും ലിപ്തമാകാത്ത ഹൃദയത്തോടു കൂടിയവനും ചേതനാസംവിത്സ്വരൂപത്തോടുകൂടിയിരിക്കുന്നവനും ആരാണോ അവനാണ് ജീവന്മുക്തൻ. ഒരു കാര്യത്തിലും ഫലാഫലാപേക്ഷ കൂടാതെയും, രാഗ ദ്വേഷരഹിതനായും ദുഃഖാദികളിൽ നിരപേക്ഷനായും, ധർമ്മാധർമ്മങ്ങളിൽ നിർലിപ്തനായും ഇരിക്കുന്നവനാരാണോ അവനാണ് ജീവന്മുക്തൻ. മാനമത്സരാദികൾ വെടിഞ്ഞു് അഹംകാരഭാവത്തെ പരിത്യജിച്ച് വികാരങ്ങളിൽ നിന്നും വിമുക്തനായി, ഉദ്വേഗരഹിതനായി, കർമ്മനിരതനായിരിക്കുന്നവനെയാണ് ജ്ഞാനികൾ ജീവന്മുക്തനെന്നു പറയുന്നതു്. മോഹരഹിതനായി, സാക്ഷിയെന്നോണം ജീവിതം നയിക്കുന്നവനും, ഫലാപേക്ഷ കൂടാതെ കർമ്മനിരതനായിരിക്കുന്നവനും ആരാണോ അവനാണ്ജീവന്മുക്തൻ. ധർമ്മാധർമ്മങ്ങളെയും, പ്രാപഞ്ചിക വിഷയങ്ങളെയും പററിയുള്ള ചിന്തയെ വെടിഞ്ഞിരിക്കുന്നവനാരാണോഅവനാണ്ജീവന്മുക്തൻ. വിശ്വരൂപത്തിൽ കാണപ്പെടുന്ന ഈ പ്രപഞ്ചത്തെ പരിപൂർണ്ണമായും ത്യജിച്ചിട്ടുള്ളവനാരാണോ അവനാണ് ജീവന്മുക്തൻ. പുളിപ്പ്, കയ്പ്, മധുരം, ഉപ്പ്, എന്നീ രസയുക്തങ്ങളായ പദാർത്ഥങ്ങളെ അവയുടെസ്വാദിനെപ്പററിചിന്തിക്കാതെ, അതായതു് സ്വാദിഷ്ടമെന്നോ അസ്വാദിഷ്ടമെന്നോ സുസ്വാദോടുകൂടിയതെന്നോ ദുസ്വാദോടുകൂടിയതെന്നോ പരിഗണിക്കാതെ സർവ്വരസ പദാർത്ഥങ്ങളെയും ഒന്നു പോലെ കരുതി ആഹാരം കഴിക്കുന്നവനാണ് ജീവന്മുക്തൻ. വാർദ്ധക്യം, മൃത്യു, ആപത്തു്, ഐശ്വര്യം, ദാരിദ്ര്യം എന്നീ വിഭിന്നദശകളിൽ സമഭാവ

നയോടുകൂടി എല്ലാ പരിതഃസ്ഥിതികളിലും സന്തുഷ്ടചിത്തനായിരിക്കുന്നവൻ ആരാണോ അവനാണ് ജീവന്മുക്തൻ. ധർമ്മാധർമ്മങ്ങളിലും, സുഖദുഃഖങ്ങളിലും, ജനനമരണങ്ങളിലും ഹർഷമോ വിഷാദമോ പ്രകടിപ്പിക്കാത്തവൻ ആരാണോ അവനാണ് ജീവന്മുക്തൻ. ഉദ്വേഗാനന്ദരഹിതനായി, ശോകഹർഷോത്സാഹാദികളിൽ സമബുദ്ധിയോടും സ്വച്ഛമായ ചിത്തത്തോടും കൂടിയിരിക്കുന്നവനാരാണോ അവനാണ് ജീവന്മുക്തൻ. സർവ്വപ്രകാരത്തിലുമുള്ള ഇച്ഛകളെയും സംശയങ്ങളെയും, കാമനകളെയും, നിശ്ചയങ്ങളെയും ആരാണോ പരിപൂർണ്ണമായും പരിത്യജിച്ചിട്ടുള്ളത്, അവനാണ് ജീവന്മുക്തൻ. സൃഷ്ടിസ്ഥിതിലയാദ്യവസ്ഥകളിലും, ഉന്നതി, അവനതി എന്നിവയിലും സമാനചിത്തനായിരിക്കുന്നവൻ ആരാണോ അവനാണ് ജീവന്മുക്തൻ. കേവലം പ്രാപ്തമായ സുഖങ്ങളെ മാത്രം അനുഭവിക്കുന്നവനും, ആകാംക്ഷാരഹിതനും, ഒന്നിനോടും ഈർഷ്യയോ ദ്വേഷമോ ഇല്ലാത്തവനും ആരാണോ അവനാണ് ജീവന്മുക്തൻ. കലായുക്തനായിരുന്നാലും കലാരഹിതനായും ചിത്തം ഇരിക്കവേ തന്നെ ചിത്തരഹിതനായും ഇരുന്ന് പ്രാപഞ്ചികങ്ങളായ വിഷയ ചിന്തകളെ ആരാണോ ഉപേക്ഷിച്ചിട്ടുള്ളത്, അവനാണ് ജീവന്മുക്തൻ. വിശ്വത്തിലെ എല്ലാ അർത്ഥസമൂഹങ്ങളുടെയും (ധനം) മദ്ധ്യേവസിക്കുന്നവനായാലും, അവയെ പരധനമെന്ന പോലെ കരുതി നിസ്പൃഹനായിരിക്കുന്ന ധർമ്മാത്മാവിനെപ്പോലെയിരിക്കുന്നവനാരാണോ, ആത്മാവിൽ പൂർണ്ണത്വാനുഭൂതിയോടുകൂടിയിരിക്കുന്ന ആ മഹാത്മാവാണ് ജീവന്മുക്തൻ.

63. ജീവന്മുക്തപദം ത്യക്ത്വാ സ്വദേഹേ കാലസാത്കൃതേ
വിശത്യ ദേഹമുക്തത്വം പവനോഽസ്പന്ദതാമിവ

സാരം:- ആ മഹാത്മാവ് ശരീരത്തെ കാലസാത്കരിച്ചതിനു ശേഷം ജീവന്മുക്തപദത്തെ ത്യജിച്ച് നിശ്ചലമായ പവനനെപ്പോലെ ദേഹ മുക്താവസ്ഥയെ പ്രാപിക്കുന്നു.

64. വിദേഹമുക്തോ നോദേതി നാസ്തമേതി ന ശാമ്യതി
ന സന്നാസന്ന ദൂരസ്ഥോ ന ചാഹം ന ച നേതരഃ.

സാരം:- വിദേഹ മുക്താവസ്ഥയിൽ ഉന്നതിയോ അവനതിയോ, ശമനമോ ഇല്ല. അവന്റെ ആ അവസ്ഥ സത്ത്, അസത്ത് എന്നു

വസ്തുക്കും അതീതമാണ്. അവൻ ദൂരസ്ഥനല്ല. അവനിൽ അഹം ഭാവമോ പരാഭവമോ ഇല്ല.

65. തതഃ സ്തിമിത ഗംഭീരം ന തേജോ ന തമസ്തതം
അനാഖ്യമനഭിവ്യക്തം സത് കിഞ്ചിദവശിഷ്യതേ.

സാരം:— വിദേഹമുക്താവസ്ഥയിൽ ഗാംഭീര്യവും, സ്തബ്ധതയും ആണുള്ളത്, അതിൽ തേജസ്സോ തമസ്സോ ഇല്ല. അതിൽ ശേഷിക്കുന്നത് അഭിവ്യക്തമാകാത്തതും, അനിർവചനീയവുമായ സത്തുമാത്രമാണ്.

66. ന ശൂന്യം നാപി ചാകാരോ ന ദൃശ്യം നാപി ദർശനം
ന ച ഭൂത പദാർത്ഥൗഘ സദനന്തതയാ സ്ഥിതം.

67. കിമപ്യവ്യപദേശാത്മാ പൂർണ്ണാത് പൂർണ്ണതരാകൃതിഃ
ന സന്നാസന്ന സദസന്ന ഭാവോ ഭാവനം ന ച.

68. ചിന്മാത്രം ചൈത്യരഹിതമനന്തമജരം ശിവം
അനാദിമദ്ധ്യപര്യന്തം യദനാദി നിരാമയം.

69. ദ്രഷ്ടൃദർശന ദൃശ്യാനാം മദ്ധ്യേ യദ്ദർശനം സ്മൃതം
നാതഃ പരതരം കിഞ്ചിന്നിശ്ചയോഽസ്ത്യപരോ മുനേ.

70. സ്വയമേവ ത്വയാ ജ്ഞാതം ഗുരുതശ്ച പുനഃ ശ്രുതം
സ്വ സങ്കല്പവശാദ്ബദ്ധോ നിഃസങ്കല്പാദ്വിമുച്യതേ.

71. തേന സ്വയം ത്വയാ ജ്ഞാതം ജ്ഞേയം യസ്യമഹാത്മനഃ
ഭോഗേഭ്യോഹ്യരതിർജ്ജാതാ ദൃശ്യാദ്വാ സകലാദിഹ.

72. പ്രാപ്തം പ്രാപ്തവ്യമഖിലം ഭവതാ പൂർണ്ണ ചേതസാ
സ്വരൂപേ തപസി ബ്രഹ്മൻ മുക്തസ്ത്വം ഭ്രാന്തിമുത്സൃജ.

73 അതിബാഹ്യം തഥാ ബാഹ്യമന്തരാഭ്യന്തരം ധിയഃ.
ശുക പശ്യന്ന പശ്യേസ്ത്വം സാക്ഷീ സമ്പൂർണ്ണകേവലഃ.

സാരം:— അതിന് യാതൊരു വിധമായ ആകാരവുമില്ല. അത് ശൂന്യമോ അദൃശ്യമോ അല്ല. ദൃശ്യവുമല്ല. അത് ഭൂതാദിപദാർത്ഥസമൂഹരഹിതവും സദ്രൂപമായ അനന്തനിൽ സ്ഥിതി ചെയ്യുന്നതുമാകുന്നു. വിചിത്രതത്ത്വസ്വരൂപമായ അതിനെപ്പററി വർണ്ണിക്കുക സാദ്ധ്യമല്ല. അതിൻെറ ആകൃതി പൂർണ്ണത്തേക്കാളും അത്യന്തം പൂർണ്ണമാണ്. അതു സത്തിലും അസത്തിലും ഉൾപ്പെടുന്നില്ല. അതു സദസത്തിനും സംയോഗത്തിനും അതീതമാണ്. അതിൽ ഭാവനയുമില്ല. അതു

ചിത്തരഹിതവും, അനന്തവും ചേതനാമാത്രവുമാകുന്നു. അതു് വിശ്വരൂപവും, ജരാരഹിതവും, കല്യാണകാരിയും ആദിമദ്ധ്യാന്തരഹിതവുമാകുന്നു. അതു സർവ്വദോഷവിനിർമ്മുക്തവും, അനാദിയുമാകുന്നു. ദ്രഷ്ടാ, ദർശനം, ദൃശ്യരൂപത്തിൽ അതു് കേവലം ദർശനരൂപമെന്നു പറയപ്പെട്ടിരിക്കുന്നു. ഹേ ശുകദേവ, ഇതിനെപ്പററി ഇത്ര മാത്രമേ പറയാനുള്ളൂ. അങ്ങയ്ക്കു തന്നെ ഈ തത്ത്വം അറിയാമല്ലോ. അങ്ങു് സ്വപിതാവിൽ നിന്നും, സങ്കല്പത്താൽ ജീവൻ ബന്ധനത്തിൽ അകപ്പെടുന്നു എന്നും, സങ്കല്പത്യാഗം കൊണ്ടു മുക്തി ലഭിക്കുന്നു എന്നും മനസ്സിലാക്കിയിട്ടുണ്ടല്ലോ. ഏതൊരു തത്ത്വബോധം കൊണ്ടാണോ സജ്ജനങ്ങൾക്കു് പ്രാപഞ്ചികമായ ദൃശ്യപ്രപഞ്ചത്തോടു് വിരക്തി തോന്നുന്നതു്, ആ തത്ത്വം അങ്ങു് സ്വയം മനസ്സിലാക്കിക്കഴിഞ്ഞിരിക്കുന്നു. അങ്ങു് പൂർണ്ണചൈതന്യം കരസ്ഥമാക്കി, ലഭ്യമാകേണ്ട വസ്തു നേടിക്കഴിഞ്ഞിരിക്കുന്നു. അങ്ങു് ഭ്രമത്തെ ഉപേക്ഷിച്ചാലും. തപസ്വരൂപത്തിൽ അവസ്ഥിതനായിരിക്കുന്നതു കൊണ്ടു് അങ്ങു് മുക്തനുമാകുന്നു. ഹേ ശുകദേവ, അങ്ങു് ബാഹ്യവും, ആഭ്യന്തരവും, അത്യന്തം ആഭ്യന്തരവുമായ ദൃശ്യം കണ്ടിട്ടും അതിനെ കാണുന്നില്ല. എന്തെന്നാൽ അങ്ങു് കൈവല്യാവസ്ഥയിൽ കേവലം സാക്ഷി രൂപത്തിൽ തന്നെയാണു് സ്ഥിതി ചെയ്യുന്നതു്.

74. വിശശ്രാമ ശുകസ്തൂഷ്ണീം സ്വസ്ഥേ പരമവസ്തുനി
വീതശോക ഭയായാസോ നിരീഹശ്ഛിന്നസംശയഃ

75. ജഗാമ ശിഖരം മേരോഃ സമാധ്യർത്ഥമഖണ്ഡിതം.

76. തത്ര വർഷസഹസ്രാണി നിർവ്വികല്പസമാധിനാ
ദേശേ സ്ഥിത്വാ ശശാമാസാവാത്മന്യ സ്നേഹദീപവത്.

77. വ്യപഗത കലനാകളങ്ക ശുദ്ധഃ
സ്വയമമലാത്മനി പാവനേ പദേഽസൗ
സലിലകണ ഇവാംബുധൗ മഹാത്മാ
വിഗളിത വാസനമേകതാം ജഗാമ.

സാരം:- ജനകമഹാരാജാവിൻെറ ഈ ഉപദേശമെല്ലാം കേട്ടു് ശ്രീശുകൻ ശോകം, ഭയം, സംശയം, ശ്രമം എന്നിവയൊന്നും കൂടാതെ കാമനാഹീനനായി പരമതത്ത്വരൂപമായ ആത്മാവിൽ സ്ഥിതി

ചെയ്തു കൊണ്ടു്, മഹാമേരു പർവ്വതത്തിലേക്കു പോയി. ആത്മദേശമായ അവിടെ അദ്ദേഹം ആയിരം വർഷം വസിച്ചു് നിർവികല്പ സമാധി മുഖേന പരമ ശാന്തിയെ പ്രാപിച്ചു. ജലകണങ്ങൾ സമുദ്രത്തിൽ ലയിച്ചു് സമുദ്രരൂപമായിത്തീരുന്നതു പോലെ ശുകദേവനും സങ്കല്പദോഷവിനിർമ്മുക്തനായി, ശുദ്ധസ്വരൂപനായി, വാസനാരഹിതനായി, പരിശുദ്ധവും നിർമ്മലവുമായ ആത്മപദത്തിൽ താദാത്മ്യം പ്രാപിച്ചു.

---

# മൂന്നാമദ്ധ്യായം

1. നിദാഘോ നാമ മുനിരാട് പ്രാപ്ത വിദ്യശ്ച ബാലകഃ
   വിഹൃതസ്തീർത്ഥ യാത്രാർത്ഥം പിത്രാനുജ്ഞാതവാൻ സ്വയം.
2. സാർദ്ധത്രികോടി തീർത്ഥേഷു സ്നാത്വാ ഗൃഹമുപാഗതഃ
   സ്വോദന്തം കഥയാമാസ ഋഭും നത്വാ മഹായശാഃ.

സാരം:— ബാല്യത്തിൽ തന്നെ വിദ്യകളെല്ലാം അഭ്യസിച്ചവനായ നിദാഘൻ എന്ന മുനി പുംഗവൻ തന്റെ പിതാവിന്റെ അനുജ്ഞ വാങ്ങിക്കൊണ്ടു് തീർത്ഥാടനാർത്ഥം പുറപ്പെട്ടു. ഈ യാത്രയിൽ അദ്ദേഹം മൂന്നരക്കോടി തീർത്ഥങ്ങളിൽ സ്നാനം ചെയ്തതിനു ശേഷം ഗൃഹത്തിലേക്കു മടങ്ങി, പിതാവായ ഋഭുമഹർഷിയോടു് തന്റെ തീർത്ഥാടനവൃത്താന്തം ഇപ്രകാരം പറഞ്ഞു.

3. സാർദ്ധത്രികോടി തീർത്ഥേഷു സ്നാനപുണ്യ പ്രഭാവതഃ
   പ്രാദുർഭൂതോ മനസി മേ വിചാരഃ സോഽയമീദൃശഃ.
4. ജായതേ മ്രിയതേ ലോകോ മ്രിയതേ ജനനായ ച
   അസ്ഥിരാഃ സർവ്വ ഏവേമേ സചരാചരചേഷ്ടിതാഃ.
5. സർവ്വാപദാം പദം പാപാ ഭാവാ വിഭവ ഭൂമയഃ
   അയഃ ശലാകാസദൃശാഃ പരസ്പരമസംഗിനഃ
   ശുഷ്യന്ത കേവലാ ഭാവാ മനഃകല്പനയാഽനയാ.

സാരം:— പിതാവേ, ഞാൻ മൂന്നരക്കോടി തീർത്ഥങ്ങളിൽ സ്നാനം ചെയ്തു. ഈ വിശ്വം ഉണ്ടാകുകയും നശിക്കുകയും ചെയ്യുന്നു. നശി

ക്കുന്നതു് വീണ്ടും സൃഷ്ടിക്കപ്പെടുവാനാണു്. തീർത്ഥസ്നാനം കൊണ്ടു നേടിയ പുണ്യപ്രഭാവത്താൽ ഈ ചിന്ത എന്റെ മനസ്സിൽ ഉദയം ചെയ്തിരിക്കുന്നു. അപ്പോഠം ചരങ്ങളും അചരങ്ങളുമായ ജീവികളുടെ വിഭിന്നചേഷ്ടകളോടുകൂടിയ ഈ പ്രപഞ്ചം അസ്ഥിരവും ക്ഷണഭംഗുരവുമാണല്ലോ. ഐശ്വര്യയുക്തമായ ഈ എല്ലാ പദാർത്ഥങ്ങളും വിപത്തുകഠംക്കു കാരണമാണു്. ഇതെല്ലാം ഇരുമ്പാണിയെപ്പോലെ പരസ്പരം ഭിന്നങ്ങളായിരുന്നാലും മാനസികസങ്കല്പമാകുന്ന കാന്തത്താൽ ഒന്നിച്ചു ചേക്കപ്പെടുന്നു.

6. ഭാവേഷ്വരതിരായാതാ പഥികസ്യ മരുഷ്വിവ
ശാമ്യതീദം കഥം ദുഃഖമിതി തപ്തോഽസ്മി ചേതസാ.

7. ചിന്താനിചയ ചക്രാണി നാനന്ദായ ധനാനിമേ
സംപ്രസൂത കളത്രാണി ഗൃഹാണ്യുഗ്രാപദാ മിവ.

8 ഇയമസ്മിൻ സ്ഥിതോദാരാ സംസാരേ പരിപേലവാ
ശ്രീർമ്മുനേ പരിമോഹായ സാപിന്നൂനം ന ശർമ്മദാ.

9. ആയുഃ പല്ലവ കോണാഗ്രലംബാംബുകണഭംഗുരം
ഉന്മത്ത ഇവ സംത്യജ്യ യാമ്യകാണ്ഡേ ശരീരകം.

10. വിഷയാശീ വിഷാസംഗ പരിജർജ്ജര ചേതസാം
അപ്രൗഢാത്മ വിവേകാനാമായുരായാസ കാരണം.

സാരം:— മരുഭൂമിയിൽ കൂടി നടന്നു പോകുന്ന ഒരു വ്യക്തി നടന്നു നടന്നു് വിരക്തനായിത്തീരുന്നതു പോലെ ഞാനും ഈ സാംസാരിക പദാർത്ഥങ്ങളിൽ വിരക്തനായിത്തീന്നിരിക്കുകയാണു്. എന്തെന്നാൽ ഇവയെല്ലാം ദുഃഖപ്രദങ്ങളായിട്ടാണു് എനിക്കു തോന്നുന്നതു്. ഈ ദുഃഖത്തിൽ നിന്നും മോചനം നേടേണ്ടതെങ്ങനെയെന്നുള്ള ചിന്ത എന്റെ ഹൃദയത്തെ മഥിച്ചു കൊണ്ടിരിക്കുന്നു. ധനം കൊണ്ടുള്ള ഐശ്വര്യത്താൽ ചിന്താസഞ്ചയം ചക്രം പോലെ കറങ്ങിക്കൊണ്ടിരിക്കുന്നു. ആ ധനം എനിക്കു സുഖപ്രദമല്ല. ഭാര്യാപുത്രാദികളെല്ലാം മഹത്തായ ആപത്തുകളുടെ ആകരമാണു്. ഈ ലോകത്തു് ഔദാര്യത്തിന്റെ മൂർത്തി മദ്ഭാവമായും അതിസുന്ദരിയുമായിരിക്കുന്ന ഈ ലക്ഷ്മിയും അത്യന്തം മോഹത്തെ ജനിപ്പിക്കുന്നവളാണു്. അവഠം മുഖേന പ്രാണികഠംക്കു് സുഖം ലഭിക്കുക സാദ്ധ്യമല്ല തന്നെ. ഇലയുടെ അഗ്ര

ഭാഗത്തുസ്ഥിതി ചെയ്യുന്ന ജലബിന്ദു എപ്രകാരം ക്ഷണഭംഗുരമാണോ അപ്രകാരം മനുഷ്യന്റെ ആയുസ്സും ക്ഷണഭംഗുരം തന്നെയാണ്. അതു കൊണ്ട് അസമയത്തു തന്നെ ഈ ദേഹബുദ്ധിയെ ത്യജിച്ച് എനിക്ക് ഉന്മത്തനെപ്പോലെ സഞ്ചരിക്കണം. ഏതൊരുവന്റെ മനസ്സാണോ വിഷയസർപ്പത്തിന്റെ വിഷസംസർഗ്ഗം കൊണ്ട് ജീർണ്ണിച്ചു പോയിരിക്കുന്നത്, ആർക്കാണോ ആത്മവിവേകം കൈവന്നിട്ടില്ലാത്തത് അങ്ങനെയുള്ളവരുടെ ജീവിതം ദുഃഖത്തിനു കാരണമാണ്.

11. യുജ്യതേ വേഷ്ടനം വായോരാകാശസ്യ ച ഖണ്ഡനം
ഗ്രന്ഥനം ച തരംഗാണാമാസ്ഥാ നായുഷി യുജ്യതേ.

12. പ്രാപ്യം സംപ്രാപ്യതേ യേന ഭൂയോ യേന ന ശോച്യതേ
പരായാനിർവൃതേഃ സ്ഥാനം യത്തജ്ജീവിത മുച്യതേ.

13. തരവോഽപി ഹി ജീവന്തി ജീവന്തി മൃഗപക്ഷിണഃ
സ ജീവതി മനോ യസ്യ മനനേനോപ ജീവതി.

14. ജാതാസ്ത ഏവ ജഗതി ജന്തവഃ സാധുജീവിതാഃ
യേ പുനർനേഹ ജായന്തേ ശേഷാ ജരഠഗർദ്ദഭാഃ

15. ഭാരോ വിവേകിനഃ ശാസ്ത്രം ഭാരോ ജ്ഞാനം ച രാഗിണഃ
അശാന്തസ്യ മനോ ഭാരോ ഭാരോഽനാത്മവിദോ വപുഃ.

16. അഹങ്കാരവശാദാപദഹംകാരാദ്ദുരാധയഃ
അഹങ്കാരവശാദീഹാ നാഹം കാരാത്പരോ രിപുഃ.

17. അഹംകാരവശാദ്യദ്യന്മയാ ഭുക്തം ചരാചരം
തത്തത്സർവമവസ്ത്വേവ വസ്ത്വഹംകാരരിക്തതാ.

18. ഇതശ്ചേതശ്ച സുവ്യഗ്രം വ്യർത്ഥമേവാഭിധാവതി
മനോ ദൂരതരം യാതി ഗ്രാമേ കൗലേയകോ യഥാ.

19. ക്രൂരേണ ജഡതാം യാതാ തൃഷ്ണാ ഭാര്യാനുഗാമിനാ
വശഃ കൗലേയകേനേവ ബ്രഹ്മൻ മുക്തോഽസ്മി ചേതസാ.

20. അപ്യബ്ധിപാനാൻ മഹതഃ സുമേരൂൻ മൂലനാദപി
അപിവഹ്ന്യശനാദ് ബ്രഹ്മൻ വിഷമശ്ചിത്തനിഗ്രഹഃ.

21. ചിത്തം കാരണമർത്ഥാനാം തസ്മിൻസതി ജഗത്ത്രയം
തസ്മിൻ ക്ഷീണേ ജഗത് ക്ഷീണം തച്ചികിത്സ്യം
പ്രയത്നതഃ.

സാരം:—വായുവിനെ ചുരുട്ടിക്കെട്ടുക, ആകാശത്തെ ഖണ്ഡം ഖണ്ഡമായി ഛേദിക്കുക, സമുദ്രത്തിലെ തിരമാലകളെ കോർത്തിടുക്കുക ഇവയെല്ലാം ഒരു പക്ഷേ സാദ്ധ്യമായാലും ജീവിതത്തോടു് ആസ്ഥ കാണിക്കുക, എനിക്കു് അസാദ്ധ്യമാണു്. ഏതൊന്നു കൊണ്ടാണോ ലഭ്യമാകേണ്ട വസ്തു നല്ല രീതിയിൽ ലഭിക്കുകയും, പശ്ചാത്തപിക്കുവാൻ ഇടവരാതിരിക്കുകയും, പരമശാന്തി ലഭിക്കുകയും ചെയ്യുന്നതു്, അതാണു ജീവിതം. സാധാരണ ജീവിതം വൃക്ഷം പക്ഷിമുതലായവയും നയിക്കുന്നുണ്ടല്ലോ. എന്നാൽ ആത്മവിചിന്തനത്തിൽ ലയിച്ചിരിക്കുക എന്നുള്ളതാണു് യഥാർത്ഥജീവിതം. ഈ വംശത്തിൽ ജനിച്ചിട്ടുള്ളവരിൽ ജനനമരണമാകുന്ന ചക്രത്തിൽ അകപ്പെടാതിരിക്കുന്നവരുടെ ജീവിതമാണു് ശ്രേഷ്ഠമായിട്ടുള്ളതു്. മററുള്ളവർ മുരട്ടുകഴുതകളെപ്പോലെ ജീവിതഭാരം വഹിക്കുവാൻ നിർബ്ബന്ധിതരാകുന്നു. ജ്ഞാനികൾക്കു് ശാസ്ത്രം ഭാരമാണു്. രാഗദ്വേഷാദികളോടുകൂടിയവക്കു് ജ്ഞാനവും ഭാരം തന്നെയാണു്. അശാന്തചിത്തന്റെ മനസ്സു് അവനു ഭാരമാണു്. ആത്മജ്ഞാനമില്ലാത്തവനു് ഈ ശരീരവും ഭാരംതന്നെയാണു്. അഹംകാരം തന്നെയാണു് സർവ്വദുഃഖങ്ങൾക്കും കാരണം. അഹംകാരത്താൽ ആപത്തുകളും ദുഷിച്ച മനോവികാരങ്ങളും ആഗ്രഹങ്ങളും സംജാതമാകുന്നു. അതുകൊണ്ടു് മനുഷ്യനു് ഇതിലും വലിയൊരു ശത്രുവില്ല. അഹംകാരത്തിനു വശംവദനായി ഞാൻ അനുഭവിച്ചിട്ടുള്ള സുഖഭോഗങ്ങളെല്ലാംതന്നെ മിഥ്യയായിരുന്നു. അഹംകാരരാഹിത്യം തന്നെയാണു് ജീവിതയാഥാർത്ഥ്യം. ഉദ്വേഗങ്ങൾക്കടിമപ്പെട്ടു് ഈ മനസ്സു് വെറുതേ അങ്ങുമിങ്ങും അലയുന്നു. അതു് വിഭിന്നഗ്രാമങ്ങൾതോറും അലഞ്ഞു തിരിയുന്ന പട്ടിയെപ്പോലെ വളരെ ദൂരം സഞ്ചരിക്കുന്നു. ഞാനും തൃഷ്ണയാകുന്ന ശുനകിയുടെ പുറകെ നടക്കുന്ന ശുനകനെപ്പോലെ ജഡനായിത്തീർന്നിരുന്നു. എന്നാൽ ഇപ്പോൾ ഞാൻ അവയിൽനിന്നെല്ലാം വിമുക്തനായിരിക്കുകയാണു്. ചിത്തത്തെ നിയന്ത്രിക്കുക എന്നുള്ളതു് മഹാമേരു പർവതത്തെ സമൂലം ഇളക്കി മറിക്കുന്നതിനേക്കാളും, സമുദ്രജലം മുഴുവനും കുടിച്ചു വററിക്കുന്നതിനേക്കാളും ദുഷ്കരമാണു്. അഗ്നിയെ ഭക്ഷിക്കുക ഒരുപക്ഷെ എളുപ്പമായിരിക്കാം. എന്നാൽ ചിത്തനിഗ്രഹം അത്യന്തം വിഷമം പിടിച്ച ഒരു കാര്യമാണു്. ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്നീ മൂന്നവസ്ഥകളോടുകൂടിയ പ്രപഞ്ചത്തിന്റെ സ്ഥിതി ചിത്തവൃത്തിയെയാണു് ആശ്രയിച്ചിരിക്കു

ന്നതു്. ചിത്തവൃത്തി ക്ഷയിക്കുമ്പോൾ പ്രപഞ്ചവും ഇല്ലാതാകുന്നു. അതുകൊണ്ടു് പ്രയത്നപൂർവം ചിത്തത്തെ ചികിത്സിക്കുകയാണു് അവശ്യം വേണ്ടതു്.

22. യാം യാമഹം മുനിശ്രേഷ്ഠ സംശ്രയാമി ഗുണശ്രിയം
താം താം കൃന്തന്തി മേ തൃഷ്ണാ തന്ത്രീമിവ കുമൂഷികാ.

23. പദം കരോത്യലംഘ്യേƒപി തൃപ്താ വിഫലമീഹതേ
ചിരം തിഷ്ഠതി നൈകത്ര തൃഷ്ണാ ചപലമർക്കടീ.

24. ക്ഷണമായാതി പാതാളം ക്ഷണം യാതി നഭഃസ്ഥലം
ക്ഷണം ഭ്രമതി ദിക്കുഞ്ജേ തൃഷ്ണാ ഹൃത്പദ്മഷട്പദീ.

25. സർവസംസാരദുഃഖാനാം തൃഷ്ണൈകാദീർഘദുഃഖദാ
അന്തഃപുരസ്ഥമപി യാ യോജയത്യതി സംകടേ.

26. തൃഷ്ണാവിഷൂചികാമന്ത്രശ്ചിന്താത്യാഗോ ഹി സ ദ്വിജ
സ്തോകേനാനന്ദമായാതി സ്തോകേനായാതി ഖേദതാം.

27. നാസ്തി ദേഹസമഃ ശോച്യോ നീചോ ഗുണവിവർജ്ജിതഃ.

28. കളേബരമഹംകാര ഗൃഹസ്ഥസ്യ മഹാഗൃഹം
ലുഠത്വഭ്യേതു വാ സ്ഥൈര്യം കിമനേന ഗുരോ മമ.

29. പംക്തിബദ്ധേന്ദ്രിയ പശും വൽഗത്തൃഷ്ണാ ഗൃഹാംഗണം
ചിത്തഭൃത്യജനാകീർണ്ണം നേഷ്ടം ദേഹഗൃഹം മമ.

30. ജിഹ്വാമർക്കടികാക്രാന്തവദനദ്വാരഭീഷണം
ദൃഷ്ടദന്താസ്ഥിശകലം നേഷ്ടം ദേഹഗൃഹം മമ.

സാരം:— അല്ലയോ മുനിശ്രേഷ്ഠ, എലി വീണക്കമ്പികളെ കടിച്ചു മുറിക്കുന്നതുപോലെ എന്റെ തൃഷ്ണ എന്റെ ശ്രേഷ്ഠ ഗുണങ്ങളെ കടിച്ചു മുറിക്കുന്നു. ഈ തൃഷ്ണ ചഞ്ചലയായ മക്കടിയെപ്പോലെ അലംഘനീയസ്ഥാനത്തു പോലും തന്റെ പാദത്തെ ഉറപ്പിക്കുവാൻ ശ്രമിക്കുന്നു അതു് തൃപ്തയായതിനു ശേഷവും കായ്കൾ പറിച്ചെടുക്കാനാഗ്രഹിക്കുന്നു. അധികസമയം ഒരിടത്തു് ഉറച്ചിരിക്കുന്നുമില്ല. ഹൃദയകമലത്തിലിരിക്കുന്ന തൃഷ്ണയാകുന്ന വണ്ടു് ക്ഷണമാത്രയിൽ തന്നെ ആകാശത്തു സഞ്ചരിക്കുന്നു. ക്ഷണമാത്രയിൽ പാതാളത്തേക്കു പോകുന്നു. ക്ഷണമാത്രയിൽ വിഭിന്നദിക്കുകളിൽ ചുററിക്കറങ്ങുകയും ചെയ്യുന്നു. ഈ തൃഷ്ണയാണു് ഈ ലോകത്തുള്ള എല്ലാദുഃഖ

ങ്ങളിലും വച്ച് ഭയങ്കരമായ ദുഃഖത്തെ പ്രദാനം ചെയ്യുന്നതു്. മാളികകളിൽ വസിക്കുന്നവരെപ്പോലും അതു് ഘോരദുരിതത്തിൽ മുക്കുന്നു. ഈ തൃഷ്ണ ഒരു മഹാമാരിയാണു്. ചിന്തയെ വെടിഞ്ഞിട്ടുള്ളവനു മാത്രമേ അതിനെ നശിപ്പിക്കുവാൻ സാദ്ധ്യമാകുകയുള്ളു. അല്പനേരത്തേക്കെങ്കിലും ചിന്തയെ വെടിഞ്ഞാൽ അത്യന്തം സുഖം ലഭിക്കുന്നു മറിച്ച് അല്പമെങ്കിലും ചിന്ത മനസ്സിലുദയം ചെയ്താൽ അതു ദുഃഖത്തിനു കാരണമായിത്തീരുന്നു. ഈ ശരീരത്തെപ്പോലെ നിസ്സാരവും, ഗുണരഹിതവും, ശോച്യവുമായ മറ്റൊരു വസ്തുവില്ല. ഈ ദേഹമാകുന്ന മഹാഗൃഹത്തിൽ അഹങ്കാരമാകുന്ന ഗൃഹസ്ഥൻ നിവസിക്കുന്നു. ഈ ശരീരം സ്ഥിരമായിക്കൊള്ളട്ടെ, ക്ഷണഭംഗുരമായിക്കൊള്ളട്ടെ, അതിനെപ്പറ്റി എനിക്ക് ഒരു ചിന്തയുമില്ല. ഏതൊരു ശരീരമാകുന്ന ഗൃഹത്തിലാണോ ഇന്ദ്രിയങ്ങളാകുന്ന മൃഗങ്ങൾ പംക്തിബദ്ധങ്ങളായി നിൽക്കുന്നതു്, ഏതൊരു ഗൃഹത്തിന്റെ അങ്കണത്തിലാണോ തൃഷ്ണയാകുന്ന മക്കടി സഞ്ചരിക്കുന്നതു്, ഏതൊരു ഗൃഹത്തിലാണോ ചിത്തവൃത്തിയാകുന്ന ഭൃത്യന്മാർ പ്രവേശിച്ചിരിക്കുന്നതു്, അങ്ങനെയുള്ള ശരീരമാകുന്ന ഗൃഹം എനിക്കിഷ്ടമില്ല. ജിഹ്വയാകുന്ന മക്കടിയാൽ ആക്രമിക്കപ്പെട്ട വായാകുന്ന വാതിലോടുകൂടിയതും, പ്രാരംഭത്തിൽതന്നെ ദൃഷ്ടിഗോചരമാകുന്ന ദന്തരൂപത്തിലുള്ള അസ്ഥികളോടുകൂടിയതുമായ ഈ ദേഹമാകുന്ന ശരീരം എനിക്കിഷ്ടമില്ല.

31. രക്തമാംസമയസ്യാസ്യ സബാഹ്യാഭ്യന്തരേ മുനേ
നാശൈകധർമ്മിണോ ബ്രൂഹി കൈവ കായസ്യ രമ്യതാ

32. തഡിത്സു ശരദഭ്രേഷു ഗന്ധർവ്വനഗരേഷു ച
സ്ഥൈര്യം യേന വിനിർണ്ണീതം സ വിശ്വസിതു വിഗ്രഹേ.

33. ശൈശവേ ഗുരുതോ ഭീതിർ മാതൃതഃ പിതൃതസ്തഥാ
ജനതോ ജ്യേഷ്ഠബാലാച്ച ശൈശവം ഭയമന്ദിരം.

34. സ്വചിത്തബിലസംസ്ഥേന നാനാവിഭ്രമകാരിണാ
ബലാത്കാമപിശാചേന വിവശഃ പരിഭൂയതേ.

35. ദാസാഃ പുത്രാഃ സ്ത്രിയശ്ചൈവ ബാന്ധവാഃ സുഹൃദസ്തഥാ
ഹസന്ത്യുന്മത്തകമിവ നരം വാർദ്ധക കമ്പിതം.

36. ദൈന്യദോഷമയീ ദീർഘാ വദ്ധതേ വാർദ്ധകേ സ്പൃഹാ
സർവ്വാപദാമേകസഖീ ഹൃദി ദാഹപ്രദായിനീ.

37. കുചിദ്ഭാ വിദ്യതേ യൈഷാ സംസാരേ സുഖഭാവനാ
ആയുഃ സ്തംബമിവാസാദ്യ കാലസ്താമപി കൃന്തതി.

38. തൃണം പാംസും മഹേന്ദ്രം ച സുവർണ്ണം മേരുസർഷപം
ആത്മംഭരിതയാ സർവ്വമാത്മസാത്കർത്തുമുദ്യതഃ
കാലോऽയം സർവ്വസംഹാരീ തേനാക്രാന്തം ജഗത്ത്രയം.

സാരം:- പിതാവേ, ഈ ദേഹം ബാഹ്യമായും, ആഭ്യന്തരമായും രക്തമാംസമയമാണ്. ആ സ്ഥിതിക്കു നശ്വരമായ ഈ ശരീരത്തിൽ എവിടെയാണ് സൗന്ദര്യമിരിക്കുന്നത്? മിന്നലിലും, വെള്ളിമേഘങ്ങളിലും, ഗന്ധർവ്വനഗരിയിലും സ്ഥൈര്യം കാണുന്നവർക്കു മാത്രമേ ഈ ശരീരം സ്ഥിരമാണെന്നു കരുതാൻ കഴിയൂ. ഈ ശരീരം മൂന്നവസ്ഥകളിലും ഭയപ്രദമാണ്. ശൈശവത്തിൽ തന്നെക്കാരം മുതിർന്ന കുട്ടികളെയും മാതാപിതാക്കളെയും ഭയപ്പെടുന്നു. യൗവ്വനാവസ്ഥയിൽ ചിത്താന്തർഭാഗത്തു കുടികൊള്ളുന്ന കാമപ്പിശാചിന്റെ മായാജാലത്തിലകപ്പെട്ടു നട്ടം തിരിയുന്നു. വാർദ്ധക്യത്തിൽ മനുഷ്യൻ കമ്പിതഗാത്രനായി സഞ്ചരിക്കുന്നു. അവനെക്കാണുമ്പോൾ ബന്ധുക്കളും സ്നേഹിതന്മാരും, പുത്രന്മാരും, പുത്രികളും എന്നല്ല ഭൃത്യന്മാർപോലും ചിരിക്കുന്നു. ആ ദശയിൽ സാമർത്ഥ്യഹീനതകൊണ്ടു ആഗ്രഹങ്ങൾ വർദ്ധിക്കുന്നു. ആഗ്രഹങ്ങളെ വർദ്ധിപ്പിക്കുന്ന ജരാജീർണ്ണമായ ഈ അവസ്ഥ ഹൃദയത്തെ ജ്വലിപ്പിക്കുന്ന എല്ലാ ആപത്തുകളുടെയും സഖിയാണ്. പ്രപഞ്ചത്തിലെ പ്രാണികൾ സുഖമെന്നു കരുതുന്ന സുഖം എവിടെയിരിക്കുന്നു? കാലമാകട്ടെ, ആയുസ്സിനെ തൃണത്തെപ്പോലെ കാർന്നു തിന്നുകൊണ്ടിരിക്കുന്നു. ചെറിയ തൃണശകലത്തെയും, മണൽത്തരിയെയും, മഹേന്ദ്രനേയും, സുവർണ്ണത്തേയും, മഹാമേരുവിനേയും, കടുകിൻമണിയേയും എല്ലാം തന്നിൽ ലയിപ്പിക്കുവാൻ കഴിവുള്ള ഈ കാലം സർവ്വത്തെയും സംഹരിക്കുന്നതാണ്. അതു തന്റെ വയറു നിറയ്ക്കുവാൻ വേണ്ടി സർവ്വത്തെയും വിഴുങ്ങിക്കൊണ്ടിരിക്കുന്നു. ഈ കാലത്താൽ ത്രിഭുവനങ്ങളും ആക്രമിക്കപ്പെട്ടിരിക്കുന്നു.

39. മാംസപാഞ്ചാലികായാസ്തു യന്ത്രലോലേऽങ്ഗപഞ്ജരേ
സ്നായ്വസ്ഥിഗ്രന്ഥിശാലിന്യാഃ സ്ത്രീയഃ കിമിവ ശോഭനം.

40. ത്വങ്മാംസരക്തബാഷ്പാംബു പൃഥക്കൃത്വാ
വിലോചനേ
സമാലോകയ രമ്യം ചേത്കിം മുധാ പരിമുഹ്യസി.

41. മേരുശൃംഗതടോല്ലാസിഗംഗാചലരയോപമാ
ദൃഷ്ടാ യസ്മിൻ മുനേ മുക്താഹാരസ്യോല്ലാസശാലിതാ.

42. ശ്മശാനേഷു ദിഗന്തേഷു സ ഏവ ലലനാസ്തനഃ
ശ്വഭിരാസ്വാദ്യതേ കാലേ ലഘുപിണ്ഡ ഇവാന്ധസഃ.

43. കേശകജ്ജലധാരിണ്യോ ദുഃസ്പർശാ ലോചന പ്രിയാഃ
ദുഷ്കൃതാഗ്നിശിഖാ നാര്യോ ദഹന്തി തൃണവന്നരം.

44. ജ്വലതാമതിദൂരേഽപി സരസാ അപി നീരസാഃ
സ്ത്രിയോ ഹി നരകാഗ്നീനാമിന്ധനം ചാരു ദാരുണം.

45. കാമനാമ്നാ കിരാതേന വികീർണ്ണാ മുഗ്ദ്ധചേതസഃ
നാര്യോ നരവിഹംഗാനാമംഗബന്ധന വാഗുരാഃ.

46. ജന്മപല്വലമത്സ്യാനാം ചിത്തകർദ്ദമചാരിണാം
പുംസാം ദുർവാസനാരജ്ജുർനാരീ ബഡിശപിണ്ഡികാ.

47. സർവ്വേഷാം ദോഷരത്നാനാം സുസമുദ്ഗികയാനയാ
ദുഃഖശൃംഖലയാനിത്യമലമസ്തു മമ സ്ത്രിയാ.

48. യസ്യ സ്ത്രീ തസ്യ ഭോഗേച്ഛാ നിഃസ്ത്രീകസ്യ ക്വ ഭോഗഭൂഃ
സ്ത്രിയം ത്യക്ത്വാ ജഗത്ത്യക്തം ജഗത്ത്യക്ത്വാ സുഖീ
ഭവേത്.

സാരം:—ശരീരത്തിലെ അംഗങ്ങൾ യന്ത്രത്തെപ്പോലെ ചഞ്ചലങ്ങളാണ്. ആ അംഗപഞ്ജരത്തിൽ മാംസനിർമ്മിതമായ പാവയെപ്പോലെയിരിക്കുന്ന സ്ത്രീയുടെ ശരീരത്തിൽ സൗന്ദര്യം എന്നു പറയുവാൻ എന്താണുള്ളത്? കണ്ണിലെ തൊലി, മാംസം, രക്തം, അശ്രു ഇവയെല്ലാം വേർതിരിച്ചു നോക്കിയാൽ ആകർഷകമായിട്ട് എന്താണുള്ളത് അങ്ങനെ ആകർഷകമായിട്ട് ഒന്നുമില്ലെങ്കിൽ മോഹിക്കുന്നതു കൊണ്ടുള്ള പ്രയോജനം എന്താണ്? സുമേരുപർവത തടങ്ങളിൽ കൂടി സോല്ലാസം പ്രവഹിക്കുന്ന ഗംഗാനദിയെപ്പോലെ സ്തനങ്ങളിൽ മുക്താഹാരങ്ങളണിഞ്ഞ സ്ത്രീ കാലചക്രത്തിൽ അകപ്പെട്ട പ്പോൾ അവളുടെ മാംസപിണ്ഡനിർമ്മിതമായ സ്തനങ്ങൾ ശ്മശാന

ത്തിൽ നാസ്ലം കടിച്ചു കീറുന്നു. കേശവിന്യാസത്താലും അഞ്ജനാദികളാലും അഭിരാമകളായി, പ്രിയതമകളായിട്ടു തോന്നിയാലും സ്പർശനമാത്രയിൽ തന്നെ ദുഃഖപ്രദായിനികളായി അഗ്നിജ്വാലപോലെ പുരുഷതൃണങ്ങളെ ദഹിപ്പിക്കുന്ന ലലനാമണികൾ, വിധിയുടെ ദുഷ്കൃതിയുടെ പ്രതീകങ്ങളാണ്. ഇവർ ദൂരസ്ഥവും പ്രജ്ജ്വലിതവുമായ നരകാഗ്നിക്ക് ഇന്ധനംപോലെയാണ്. ഇവരുടെ സരസഭാവത്തിലും വിരസഭാവമാണ് നിറഞ്ഞിരിക്കുന്നതു്. മന്മഥനാകുന്ന വ്യാധൻ പുരുഷന്മാരാകുന്ന പക്ഷികളെ പിടിക്കാൻ നാരിയാകുന്ന വല വിരിച്ചിരിക്കുകയാണ്. സ്ത്രീയാകട്ടെ, ദുർവാസനയാകുന്ന രജ്ജുവിനാൽ ബദ്ധമായ ഒരു ചൂണ്ട പോലെയാണ്. അതു ജീവിതമാകുന്ന കുളത്തിലെ ചിത്തമാകുന്ന ചെളിയിൽ സഞ്ചരിക്കുന്ന പുരുഷമത്സ്യങ്ങളെ അകപ്പെടുത്തുന്നു. എല്ലാ ദോഷരത്നങ്ങളും നിറഞ്ഞ ദുഃഖച്ചങ്ങലയായ സ്ത്രീ എനിക്കെന്തിന് ? ആരുടെ അടുക്കൽ സ്ത്രീയുണ്ടോ അവൻ ഭോഗേച്ഛയിൽ ലീനചിത്തനായിക്കഴിയുന്നു. ആരുടെ അടുക്കൽ സ്ത്രീ ഇല്ലയോ അവന് ഭോഗത്തിന് ഒരു കാരണവുമില്ല. സ്ത്രീയെ വെടിഞ്ഞാൽ ഈ പ്രപഞ്ചത്തെ വെടിഞ്ഞതിനു തുല്യമാണ്. പ്രപഞ്ചത്തെ വെടിയുന്നവൻ സുഖിയായിത്തീരുന്നു.

49. ദിശോഽപി നഹി ദൃശ്യന്തേ ദേശോഽപ്യന്യോപ
ദേശകൃത്

ശൈലാ അപി വിശീര്യന്തേ ശീര്യന്തേ താരകാ അപി:
50. ശുഷ്യന്ത്യപി സമുദ്രാശ്ച ധ്രുവോഽപ്യധ്രുവ ജീവനഃ
സിദ്ധാ അപി വിനശ്യന്തി ജീര്യന്തേ ദാനവാദയഃ.

51. പരമേഷ്ഠ്യപി നിഷ്ഠാവാൻ ഹീയതേ ഹരിരപ്യജഃ
ഭാവോഽപ്യഭാവമായാതി ജീര്യന്തേ വൈ ദിഗീശ്വരാഃ.

52. ബ്രഹ്മാ വിഷ്ണുശ്ച രുദ്രശ്ച സർവ്വാ വാ ഭൂതജാതയഃ
നാശമേവാനുധാവന്തി സലിലാനീവ ബാഡവം.

53. ആപദഃ ക്ഷണമായാന്തി ക്ഷണമായാന്തി സമ്പദഃ
ക്ഷണം ജന്മാഥ മരണം സർവം നശ്വരമേവതത്.

54. അശ്രുരേണ ഹതാഃ ശൂരാ ഏകേനാപി ശതം ഹതം
വിഷം വിഷയവൈഷമ്യം ന വിഷം വിഷമുച്യതേ.

55. ജന്മാന്തരഘ്നാ വിഷയാ ഏകജന്മഹരം വിഷം
ഇതി മേ ദോഷദാവാഗ്നിദഗ്ദ്ധേ സംപ്രതി ചേതസി.

56. സ്ഫുരന്തി ഹി ന ഭോഗാശാ മൃഗതൃഷ്ണാ സരഃസ്വപി
അതോ മാം ബോധയാശു ത്വം തത്ത്വജ്ഞാനേന വൈ
ഗുരോ.

57. നോ ചേന്മൗനം സമാസ്ഥായ നിർമ്മാനോ ഗതമത്സരഃ
ഭാവയൻമാനസാ വിഷ്ണും ലിപികർമ്മാർപ്പിതോപമഃ.

സാരം:- ഈ വിശ്വം നശ്വരമാണ്. ഇതു് അപ്രത്യക്ഷമാകുമ്പോൾ ദിക്കുകളും അപ്രത്യക്ഷമാകുന്നു. അന്യർക്ക് വഴികാട്ടുന്ന ദേശവും കാല വക്രത്തിൽ വിലയം പ്രാപിക്കുന്നു പർവ്വതങ്ങൾ ഇല്ലാതാകുന്നു. നക്ഷത്രങ്ങളും പൊട്ടിത്തകർന്നു വീഴുന്നു. സമുദ്രം വററി വരണ്ടു പോകുന്നു. ധ്രുവനക്ഷത്രവും അപ്രത്യക്ഷമാകുന്നു. ദാനവന്മാർക്കും അന്ത്യം സംഭവിക്കുന്നു. സിദ്ധന്മാർ പോലും മൃത്യുവിനെ പ്രാപിക്കുന്നു. ജന്മരഹിതരായ വിഷ്ണുവും, ബ്രഹ്മാവും, രുദ്രനും ജലം ബഡവാഗ്നിയെ ലക്ഷ്യമാക്കി ഓടുന്നതുപോലെ വിനാശത്തിലേക്ക് ദ്രുതപ്രയാണം ചെയ്യുന്നു. അപ്പോൾ എല്ലാ ഭാവവും അഭാവമായി പരിണമിക്കുന്നു. ആപത്തുകൾ ക്ഷണമാത്രയിൽ തന്നെ ഉണ്ടാകുന്നു. നിമിഷമാത്രയിൽ തന്നെ എല്ലാ സമ്പത്തും കൈവരികയും ചെയ്യുന്നു. ക്ഷണമാത്രയിൽ ജനനവും, ക്ഷണമാത്രയിൽ മരണവും സംഭവിക്കുന്നു. ഈ സർവ്വ പ്രപഞ്ചവും നശ്വരമാണ്. ഇവിടെ ഭീരു ശൂരന്മാരെ ഹനിക്കുന്നു. ചിലപ്പോൾ ഏകൻ അനേകശതം പേരെ കൊന്നൊടുക്കുന്നു. ഇങ്ങനെ സർവ്വത്ര വിഷമതകൾ നിറഞ്ഞിരിക്കുന്നു. വിഷയ വാസനകളാൽ ചിത്തത്തിലുണ്ടാകുന്ന വിഷമതയാണ് വിഷം. എന്നാൽ വിഷം അത്ര ഭീകരമല്ല. എന്തെന്നാൽ അതു ജന്മത്തെ നശിപ്പിക്കുന്നതേ ഉള്ളു. എന്നാൽ വിഷയമാകുന്ന വിഷം ജന്മജന്മാന്തരങ്ങളേയും നശിപ്പിക്കുന്നതാണ്. തടാകത്തിൽ കാനൽ ജലം കാണാത്തതു പോലെ ദോഷമാകുന്ന കാട്ടുതീയിൽ ദഹിച്ച എന്റെ ഉള്ളിൽ ഭോഗതൃഷ്ണയും ഇല്ലാതായിരിക്കുന്നു. അതു കൊണ്ടു് അങ്ങു് എനിക്കു് ജ്ഞാനാത്മകമായ ബോധത്തെ പ്രദാനം ചെയ്താലും. അല്ലെങ്കിൽ ഞാൻ മാന മത്സരാദികൾ വെടിഞ്ഞു്, മൗനമവലംബിച്ചു് ഭഗവാനെ ധ്യാനിച്ചുകൊണ്ടു് കൊത്തി വച്ച പാവ പോലെ നിശ്ചലനായിരിക്കും.

# നാലാമദ്ധ്യായം

1. നിദാഘ തവ നാസ്ത്യന്യജ്ജ്ഞേയം ജ്ഞാനവതാംവര
പ്രജ്ഞയാ ത്വം വിജാനാസി ഈശ്വരാനുഗൃഹീതയാ
ചിത്തമാലിന്യസംജാതം മാർജ്ജയാമി ഭ്രമം മുനേ.
2. മോക്ഷദ്വാരേ ദ്വാരപാലാശ്ചത്വാരഃ പരികീർത്തിതാഃ
ശമോ വിചാരഃ സന്തോഷശ്ചതുർത്ഥഃ സാധുസംഗമഃ.
3 ഏകം വാ സർവ്വയത്നേന സർവ്വമുത്സൃജ്യ സംശ്രയേത്
ഏകസ്മിൻ വശഗേ യാന്തി ചത്വാരോഽപിവശംഗതാഃ.
4. ശാസ്ത്രൈഃ സജ്ജനസമ്പർക്ക പൂർവ്വകൈശ്ച തപോദമൈഃ
ആദൗ സംസാരമുക്ത്യർത്ഥം പ്രജ്ഞാമേവാഭിവർദ്ധയേത്.

സാരം:— നിദാഘൻെറ ഈ വാക്കുകൾ കേട്ടിട്ട് അദ്ദേഹത്തിൻെറ പിതാവായ ഋഭുമഹർഷി ഇപ്രകാരം പറഞ്ഞു:— പുത്ര, നീ ജ്ഞാനികളിൽ വച്ച് ശ്രേഷ്ഠനാണ്. ഇനി നിനക്കറിയേണ്ടതായിട്ട് യാതൊന്നും തന്നെയില്ല. ഈശ്വരകൃപയാൽ നീ സ്വയം ബുദ്ധി കൊണ്ട് എല്ലാവിഷയങ്ങളും അറിഞ്ഞിരിക്കുന്നു. എങ്കിലും ചിത്തമാലിന്യത്താൽ ശേഷിച്ചിട്ടുള്ള ഭ്രമത്തെ ഞാൻ ദൂരീകരിക്കാം. ശമം, വിചാരം, സന്തോഷം, സത്സംഗം എന്നീ നാലും മോക്ഷകവാടത്തിലെ ദ്വാരപാലകന്മാർ എന്നു പറയപ്പെട്ടിരിക്കുന്നു ഇവയിൽ ഒന്നിനെയെങ്കിലും ആശ്രയമായി സ്വീകരിച്ചാൽ ബാക്കി മൂന്നും സ്വയം വശംവദമായിക്കൊള്ളും. പ്രപഞ്ചപാശവിമുക്തനാകണമെന്നാഗ്രഹമുണ്ടെങ്കിൽ ശാസ്ത്രാദ്ധ്യയനം, തപസ്സ്, ദമം, സജ്ജനസംസർഗ്ഗം, എന്നിവ മുഖേന പ്രജ്ഞയെ വർദ്ധിപ്പിക്കണം.

5. സ്വാനുഭൂതേശ്ച ശാസ്ത്രസ്യ ഗുരോശ്ചൈവൈകവാക്യതാ
യസ്യാഭ്യാസേന തേനാത്മാ സതതം ചാവലോക്യതേ.
6. സങ്കല്പാശാനുസന്ധാനവർജ്ജനം ചേത് പ്രതിക്ഷണം
കരോഷി തദചിത്തത്വം പ്രാപ്ത ഏവാസി പാവനം.
7. ചേതസോ യദകർത്തൃത്വം യത്സമാധാനമീരിതം
തദേവ കേവലീഭാവം സാ ശുഭാ നിർവൃതിഃ പരാ.
8. ചേതസാ സംപരിത്യജ്യ സർവ്വഭാവാത്മഭാവനാം
യഥാ തിഷ്ഠസി തിഷ്ഠത്വം മൂകാന്ധബധിരോപമഃ.

9. സർവ്വം പ്രശാന്തമജമേകമനാദി മദ്ധ്യ
മാഭാസ്വരം സ്വദനമാത്രമചൈത്യ ചിഹ്നം
സർവ്വം പ്രശാന്തമിതി ശബ്ദമയീ ച ദൃഷ്ടിർ
ബാധാത്മമേവ ഹി മുധൈവ തദോമിതീദം.

10. സർവ്വം കിഞ്ചിദിദം ദൃശ്യം ദൃശ്യതേ ചിജ്ജഗദ്ഗതം
ചിന്നിഷ്പന്ദാംശമാത്രം തന്നാന്യദസ്തീതി ഭാവയ.

11. നിത്യപ്രബുദ്ധചിത്തസ്ത്വം കുർവൻ വാപി ജഗത്ക്രിയാം
ആത്മൈകത്വം വിദിത്വാ ത്വം തിഷ്ഠാക്ഷുബ്ധ
മഹാബ്ധിവത്.

സാരം:- സ്വാനുഭൂതിയാലും, ശാസ്ത്രപ്രമാണം കൊണ്ടും, ഗുരുപദേശം കൊണ്ടും, നിരന്തരമായ അഭ്യാസം കൊണ്ടും ആത്മജ്ഞാനം ഉണ്ടാകുന്നു. നീ സങ്കല്പത്തിന്റെയും, ആശയുടെയും അനുസന്ധാനത്തെ ഉപേക്ഷിച്ചു കഴിഞ്ഞുവെങ്കിൽ കൈവല്യം സ്വയം ലഭിച്ചിരിക്കുമല്ലോ. ചിത്തത്തിന്റെ അകർത്തൃത്വം തന്നെയാണ് ചിത്തവൃത്തിനിരോധം. ഇതിനെത്തന്നെയാണ് കൈവല്യാവസ്ഥയെന്നോ പരനിർവ്വതിയെന്നോ പറയുന്നതു്. പ്രപഞ്ചത്തിലുള്ള എല്ലാ വസ്തുക്കളിലും ആത്മഭാവനയെ പരിത്യജിച്ച്, മൂകനെപ്പോലെയും അന്ധനെപ്പോലെയും, ബധിരനെപ്പോലെയും ഇരുന്നാൽ മാത്രമേ ഇതു സാദ്ധ്യമാകു. ഏകനെന്നും, ജന്മരഹിതനെന്നും, ആദിമദ്ധ്യരഹിതനെന്നും, തേജോമയനെന്നും മററുമുള്ള ശബ്ദരൂപചിന്തനം ആത്മബോധത്തിനു പ്രതിബന്ധമാണ്. ഈ സമ്പൂർണ്ണദൃശ്യപ്രപഞ്ചവും തത്വരൂപത്തിൽ പ്രണവം തന്നെയാണ്. ഇവിടെ കാണപ്പെടുന്നതെല്ലാം തന്നെ ചിത് വിശ്വത്തിലും കാണപ്പെടുന്നു. എല്ലാം ഈ ചിത്സ്പന്ദനത്തിന്റെ ഒരംശം തന്നെയാണ്. മറെറാന്നും ഇല്ലെന്നു ഭാവന ചെയ്യുക. നീ പ്രാപഞ്ചികങ്ങളായ കർമ്മങ്ങൾ ചെയ്തു കൊണ്ടുതന്നെ നിത്യപ്രബുദ്ധചിത്തത്തോടുകൂടി ആത്മാവിന്റെ ഏകീഭാവത്തെപ്പററിയുള്ള ജ്ഞാനമാർജ്ജിച്ച് പ്രശാന്തമായ മഹാസാഗരത്തെപ്പോലെ നിശ്ചലനായും ദൃഢചിത്തനായും വസിക്കുക. അങ്ങനെ ചെയ്താൽ മാത്രമേ നന്മ കൈവരികയുള്ളു.

12. തത്വാവബോധ ഏവാസൗ വാസനാ തൃണപാവകഃ
പ്രോക്തഃ സമാധിശബ്ദേന നതു തൂഷ്ണീമവസ്ഥിതിഃ.

13. നിരിച്ഛേ സംസ്ഥിതേ രതേ യഥാ ലോകഃ പ്രവൎത്തതേ
സത്താമാത്രേ പരേ തത്ത്വേ തഥൈവായം ജഗദ്ഗണഃ.

14. അതശ്ചാത്മനി കൎത്തൃത്വമകൎത്തൃത്വം ച വൈ മുനേ
നിരിച്ഛത്വാദകൎത്താऽസൗ കൎത്താ സന്നിധിമാത്രതഃ.

15. തേ ദ്വേ ബ്രഹ്മണി വിന്ദേത കൎത്തൃതാകൎത്തൃതേ മുനേ
യത്രൈവൈഷ ചമത്കാരസ്തമാശ്രിത്യ സ്ഥിരോ ഭവ.

16. തസ്മാന്നിത്യമകൎത്താഹമിതി ഭാവനയേദ്ധയാ
പരമാമൃതനാമ്നീ സാ സമതൈവാവശിഷ്യതേ.

17. നിദാഘ ശൃണു സത്ത്വസ്ഥാ ജാതാ ഭുവി മഹാഗുണാഃ
തേ നിത്യമേവാഭ്യുദിതാ മുദിതാഃ ഖ ഇവേന്ദവഃ.

സാരം:— ഈ ആത്മജ്ഞാനം വാസനയാകുന്ന തൃണത്തെ എരിച്ചു കളയുന്ന അഗ്നിക്കു തുല്യമാണ്. ഇതിനെത്തന്നെയാണ് സമാധി എന്നു പറയുന്നതു്. കേവലം മൗനമവലംബിച്ചിരിക്കുന്നതു് സമാധിയല്ല. രത്നം യാതൊരു വിധമായ ആഗ്രഹവും കൂടാതെ വെറുതെ കിടക്കുന്നു എങ്കിലും അതിനെ കാണുന്ന വ്യക്തിക്കു് അതിന്മേൽ ഒരാകർഷണം തോന്നാറുണ്ടല്ലോ. അതുപോലെ സത്താമാത്രമായ പരതത്ത്വത്തിലേക്കു് സമ്പൂർണ്ണവിശ്വം ആകർഷിക്കപ്പെടുന്നു. ഈ ആത്മാവിൽ കർത്തൃത്വവും അകർത്തൃത്വവും ഉണ്ടു്. കാമനാരഹിതനാകയാൽ ആത്മാവു് അകർത്താവാണു്. സന്നിധിമാത്രം കൊണ്ടാണു് കർത്താവായിത്തീരുന്നതു്. ബ്രഹ്മത്തിൽ കർത്തൃത്വവും അകർത്തൃത്വവും ഉണ്ടു്. ഇവയിൽ ഏതൊന്നിലാണോ നിനക്കു് ചമത്കാരം കാണപ്പെടുന്നതു്, അതിനെ ആശ്രയമായി സ്വീകരിക്കുക. "ഞാൻ എപ്പോഴും അകർത്താവാണു്" എന്ന ഭാവനയുണ്ടായാൽ പരമാമൃതമെന്നു പേരുള്ള സമത മാത്രം അവശേഷിക്കുന്നു. സത്ത്വസ്ഥരായി ഈ ലോകത്തു് ജന്മമെടുക്കുന്നവരാണു് ഗുണവാന്മാർ. അവർ ആകാശത്തുദിച്ചുയരുന്ന ചന്ദ്രനെപ്പോലെ സന്തുഷ്ടരായിരിക്കുന്നു.

18. നാപദി ഗ്ലാനിമായാന്തി നിശി ഹേമാംബുജം യഥാ
നേഹന്തേ പ്രകൃതാദന്യദ്രമന്തേ ശിഷ്ടവൎത്മനി.

19. ആകൃത്യൈവ വിരാജന്തേ മൈത്ര്യാദിഗുണവൃത്തിഭിഃ
സമാഃ സമരസാഃ സൗമ്യ സതതം സാധുവൃത്തയഃ.

20. അബ്ധിവദ്ധതമര്യാദാ ഭവന്തി വിശദാശയാഃ
നിയതിം ന വിമുഞ്ചന്തി മഹാന്തോ ഭാസ്കരാ ഇവ.

സാരം:—സത്ത്വസ്ഥിതന്മാരായ പുരുഷന്മാർ സുവർണ്ണകമലത്തെപ്പോലെ രാത്രിയാകുന്ന വിപത്തിൽ കുണ്ഠിതപ്പെടുന്നില്ല. അവർ സ്വാഭാവികമായിത്തന്നെ ഉപലബ്ധമായ ഭോഗത്തെയല്ലാതെ മറ്റൊരു വസ്തുവിനെയും ആഗ്രഹിക്കുന്നില്ല. അവർ ശിഷ്ടമാർഗ്ഗത്തിൽ രമിക്കുന്നു. അവർ പ്രകൃത്യാതന്നെ മൈത്രി, കരുണ, സന്തുഷ്ടി, ഉപേക്ഷ എന്നീ ഗുണങ്ങളാൽ വിഭൂഷിതന്മാരായിരിക്കുന്നു. സമഭാവനയോടുകൂടി അവർ നിരന്തരം സാധുവൃത്തിയിൽതന്നെ വസിക്കുന്നു. അവർ ലോകമര്യാദകൾക്കും അതീതന്മാരായി സാഗരത്തെപ്പോലെ വിശാലഹൃദയവാന്മാരായി ആദിത്യനെപ്പോലെ നിശ്ചിതമായ മാർഗ്ഗത്തിൽകൂടി മാത്രം സഞ്ചരിക്കുന്നവരായി ഭവിക്കുന്നു.

21. കോഽഹം കഥമിദം ചേതി സംസാരമലമാതതം
പ്രവിചാര്യം പ്രയത്നേന പ്രാജ്ഞേന സഹസാധുനാ.

22. നാകർമ്മസു നിയോക്തവ്യം നാനാര്യേണ സഹാവസേത്
ദ്രഷ്ടവ്യഃ സർവ്വസംഹർത്താ ന മൃത്യുരവഹേളയാ.

23. ശരീരമസ്ഥി മാംസം ച ത്യക്ത്വാ രക്താദ്യശോഭനം
ഭൂതമുക്താവലീതന്തും ചിന്മാത്രമവലോകയേത്.

24. ഉപാദേയാനുപതനം ഹേയൈകാന്തവിസർജ്ജനം
യദേതന്മനസോ രൂപം തദ്ബാഹ്യം വിദ്ധി നേതരത്.

25. ഗുരുശാസ്ത്രോക്തമാർഗ്ഗേണ സ്വാനുഭൂത്യാ ച ചിദ്ഘനേ
ബ്രഹ്മൈവാഹമിതി ജ്ഞാത്വാ വീതശോകോഭവേന്മുനിഃ

സാരം:– 'ഞാൻ ആരാണ്? ഈ പ്രപഞ്ചം എങ്ങനെ ഉണ്ടായി?' എന്നീ കാര്യങ്ങളെപ്പറ്റി ബുദ്ധിപൂർവം ചിന്തിക്കണം. ഒരിക്കലും നിരർത്ഥകമായ കാര്യം ചെയ്യരുത്. ദുർജ്ജനസംസർഗ്ഗത്തിൽ നിന്നും ഒഴിഞ്ഞിരിക്കണം. മൃത്യു എല്ലാവരെയും ഭക്ഷിക്കുന്നു, അതിനോട് ഉപേക്ഷാഭാവത്തോടുകൂടിയിരിക്കരുത്. ദേഹം, അസ്ഥി, മാംസം, രക്തം എന്നീ നശ്വരങ്ങളായ വസ്തുക്കളോട് ഉപേക്ഷാഭാവം സ്വീകരിക്കണം. മുത്തുമണികളിൽ ചരട് എങ്ങനെ കോർക്കപ്പെട്ടിരിക്കുന്നുവോ അതുപോലെ പ്രാണികളിൽ കോർക്കപ്പെട്ടിരിക്കുന്ന

ചിദാത്മാവിനെ കാണണം. ത്യജിക്കേണ്ട വസ്തുവിനെ ത്യജിച്ച് ഉപാദേയ വസ്തുവിനെ സ്വീകരിക്കണം. മനസ്സിന്റെ ബാഹ്യരൂപമിതാണെന്നും ആഭ്യന്തരരൂപമല്ലെന്നും മനസ്സിലാക്കണം. ഗുരൂപദേശത്താലും ശാസ്ത്രോക്തങ്ങളാലും, സ്വാനുഭൂതിയാലും, 'ഞാൻ ബ്രഹ്മമാകുന്നു' എന്നു മനസ്സിലാക്കി മുനി, ശോകാദികളെ പരിത്യജിക്കണം.

25 a യത്ര നിശിതാസിശതപാതനമുത്പലതാഡനവത് –
സോഢവ്യമഗ്നിനാ ദാഹോ ഹിമസേചനമിവാംഗാരാ–
വർത്തനം ചന്ദനചർച്ചേവ നിരവധിനാരാചവികിരപാതോ
നിദാഘവിനോദനധാരാഗൃഹശീകരവർഷണമിവ
സ്വശിരശ്ഛേദഃ സുഖനിദ്രേവ മൂകീകരണമാനനമുദ്രേവ
ബാധിര്യം മഹാനുപചയ ഇവേദം നാവഹേളനയാ
ഭവിതവ്യമേവം ദൃഢവൈരാഗ്യാദ്ബോധോ ഭവതി.

സാരം:– ഈ അവസ്ഥയിൽ തീക്ഷ്ണമായ ഖഡ്ഗം കൊണ്ടുള്ള അനേകശതം ആഘാതങ്ങൾപോലും കരിങ്കുവളപ്പൂവിതൾ കൊണ്ടുള്ള പ്രഹരംപോലെ സഹിക്കുവാൻ യോഗ്യമായിത്തീരുന്നു. തീയിൽ ദഹിക്കുന്നതു് ജലത്തിൽ സ്നാനം ചെയ്യുന്നതിനു തുല്യമായിത്തീരുന്നു. തീക്കട്ടകളിൽ കിടന്നുരുളുന്നതു് ചന്ദനലേപനം പോലെ തോന്നുന്നു. ശരീരത്തിൽ നിരന്തരം പതിച്ചു കൊണ്ടിരിക്കുന്ന മാരകമായ ബാണവർഷം ഉഷ്ണത്തെ ശമിപ്പിക്കുന്ന ശീതളജലധാരാപാതം പോലെയായിത്തീരുന്നു. ശിരച്ഛേദനം പോലും സുഖപ്രദമായ നിദ്രയ്ക്കു തുല്യമായിത്തീരുന്നു. മൂകത്വം മൗനാവലംബനത്തെപ്പോലെയും, ബധിരത ഉന്നതിയെപ്പോലെയും സുഖപ്രദമായിത്തീരുന്നു. എന്നാൽ ഈ അവസ്ഥ ഉപേക്ഷ കൊണ്ടു് കൈവരുക സാദ്ധ്യമല്ല. ഈ അവസ്ഥ വൈരാഗ്യജന്യമായ ആത്മജ്ഞാനം കൊണ്ടു മാത്രമേ കൈവരികയുള്ളൂ.

26. ഗുരുവാക്യസമുദ്ഭൂത സ്വാനുഭൂത്യാദിശുദ്ധയാ
യസ്യാഭ്യാസേന തേനാത്മാ സതതം ചാവലോക്യതേ.

27 വിനഷ്ടദിഗ്ഭ്രമസ്യാപി യഥാപൂർവം വിഭാതി ദിക്
തഥാ വിജ്ഞാനവിധ്വസ്തം ജഗന്നാസ്തീതി ഭാവയ.

28. ന ധനാന്യപകുവ്ന്തി ന മിത്രാണി ന ബാന്ധവാഃ
ന കായക്ലേശവൈധുര്യ്യം ന തീർത്ഥായതനാശ്രയഃ
കേവലം തന്മനോമാത്രമയേനാസാദ്യതേ പദം.

സാരം:— ഗുരുവിൻെറയും ശാസ്ത്രങ്ങളുടെയും വചനങ്ങൾക്കും, സ്വാനുഭൂതിക്കും ആധാരമായി ലഭിക്കുന്ന മാനസിക പരിശുദ്ധി മുഖേന നിരന്തരം ആത്മസാക്ഷാത്കാരത്തോടുകൂടിയിരിക്കുക സാദ്ധ്യമാണ്. ദിഗ്ഭ്രമം നഷ്ടമായാൽ ദിക്കുകളെപ്പററിയുള്ള അറിവ് വീണ്ടും ലഭിക്കുന്നതു പോലെ വിജ്ഞാനം കൊണ്ടു വിദ്ധ്വസ്തമായ വിശ്വത്തിനു് ഒരസ്തിത്വവുമില്ല എന്നു കരുതുക. ധനമോ മിത്രമോ ബന്ധുജനങ്ങളോ ആത്മജ്ഞാനത്തിനു സഹായകമല്ല. ശാരീരികമായ ക്ലേശങ്ങൾ നഷ്ടമാകുന്നതു കൊണ്ടോ തീർത്ഥസ്ഥാനങ്ങളിൽ വസിക്കുന്നതു കൊണ്ടോ മനുഷ്യനു് ആത്മലാഭം ഉണ്ടാകുവാൻ പോകുന്നില്ല ചിന്മാത്രയിൽ ലയിച്ചാൽ മാത്രമേ ആ പരമപദത്തെ പ്രാപിക്കുവാൻ സാധിക്കു.

29. യാനി ദുഃഖാനി യാ തൃഷ്ണാ ദുഃസഹാ യേ ദുരാധയഃ
ശാന്തചേതഃസുതത്സർവ്വം തമോഽർക്കേഷ്വിവ നശ്യതി.

30. മാതരീവ പരം യാന്തി വിഷമാണി മൃദൂനി ച
വിശ്വാസമിഹ ഭൂതാനി സർവ്വാണി ശമശാലിനി.

31. ന രസായനപാനേന ന ലക്ഷ്മ്യാലിംഗിതേന ച
ന തഥാ സുഖമാപ്നോതി ശമേനാന്തര്യഥാ ജനഃ.

സാരം:— ഈ ലോകത്തു് എത്രയെത്രദുഃഖങ്ങൾ ഉണ്ടായിട്ടുണ്ടോ, എത്രയെത്ര തൃഷ്ണകളും ദുശ്ചിന്തകളും ഉണ്ടോ അവയെല്ലാം ശാന്തചിത്തനായ പുരുഷനിൽ സൂര്യകിരണങ്ങളാൽ അന്ധകാരമെന്നപോലെ നഷ്ടമായിത്തീരുന്നു. പുത്രന്മാർ മാതാവിനെ വിശ്വസിക്കുന്നതു പോലെ സംയമ ചിത്തനായ പുരുഷനെ, ശാന്തശീലരും, കഠോരചിത്തരുമായ എല്ലാപ്രാണികളും പരിപൂർണ്ണമായും വിശ്വസിക്കും. മനുഷ്യനു് ശാന്തികൊണ്ടു ലഭിക്കുന്ന സുഖം ലക്ഷ്മിയുടെ ആലിംഗനം കൊണ്ടോ അമൃതപാനം കൊണ്ടോ ലഭിക്കുകയില്ല.

32. ശ്രുത്വാ സ്പൃഷ്ട്വാ ച ഭുക്ത്വാ ച ദൃഷ്ട്വാ ജ്ഞാത്വാ ശുഭാശുഭം
ന ഹൃഷ്യതി ഗ്ലായതി യഃ സ ശാന്ത ഇതി കഥ്യതേ.

33. തുഷാരകരബിംബാച്ഛം മനോ യസ്യ നിരാകുലം
മരണോത്സവയുദ്ധേഷു സ ശാന്ത ഇതി കഥ്യതേ.

34. തപസ്വിഷു ബഹുജ്ഞേഷു യാജകേഷു നൃപേഷു ച
ബലവത്സു ഗുണാഢ്യേഷു ശമവാനേവ രാജതേ.

35. സന്തോഷാമൃതപാനേന യേ ശാന്താസ്തൃപ്തിമാഗതാഃ
ആത്മാരാമാ മഹാത്മാനസ്തേ മഹാപദമാഗതാഃ.

36. അപ്രാപ്തം ഹി പരിത്യജ്യ സംപ്രാപ്തേ സമതാം ഗതഃ
അദൃഷ്ടഖേദാഖേദോ യഃ സന്തുഷ്ട ഇതി കഥ്യതേ.

37. നാഭിനന്ദത്യസംപ്രാപ്തം പ്രാപ്തം ഭുങ്ക്തേ യഥേപ്സിതം
യഃ സ സൗമ്യസമാചാരഃ സന്തുഷ്ട ഇതി കഥ്യതേ.

38. രമതേ ധീര്യഥാ പ്രാപ്തേ സാധ്വീവാഽന്തഃപുരാജിരേ
സാ ജീവന്മുക്തതോദേതി സ്വരൂപാനന്ദദായിനീ.

39. യഥാക്ഷണം യഥാശാസ്ത്രം യഥാദേശം യഥാസുഖം
യഥാസംഭവസത്സംഗമിമം മോക്ഷപദക്രമം
താവദ്വിചാരയേത് പ്രാജ്ഞോ യാവദ്വിശ്രാന്തി-
മാത്മനി.

40. തുര്യ്യവിശ്രാന്തിയുക്തസ്യ നിവൃത്തസ്യ ഭവാർണ്ണവാത്
ജീവതോഽജീവതശ്ചൈവ ഗൃഹസ്ഥസ്യാഥവാ യതേഃ.

41. നാകൃതേന കൃതേനാർത്ഥോ ന ശ്രുതിസ്മൃതി വിഭ്രമൈഃ
നിർമ്മന്ദരഇവാംഭോധിഃ സ തിഷ്ഠതി യഥാസ്ഥിതഃ.

സാരം:— നല്ലതിനേയോ ചീത്തയേയോ കേട്ടാലും സ്പർശി ച്ചാലും, ഭക്ഷിച്ചാലും കണ്ടാലും അറിഞ്ഞാലും ഹർഷമോ വിഷാദമോ പ്രകടിപ്പിക്കാത്ത ആളെ ശാന്തൻ എന്നു പറയാം. ഏതൊരുവന്റെ മനസ്സാണോ ചന്ദ്രനെപ്പോലെ അത്യന്തം നിർമ്മലമായിരിക്കുന്നതു് ആരാണോ ഉത്സവത്തിലോ യുദ്ധത്തിലോ മൃത്യുവിൽപോലുമോ ഹർഷശോകാദികളാൽ അധീരനാകാത്തതു് അവനാണ് ശക്തൻ. യാജ്ഞികന്മാരാകട്ടെ, തപസ്വികളാകട്ടെ, ബഹുശ്രുതന്മാരാകട്ടെ, രാജാക്കന്മാരാകട്ടെ, ഗുണവാന്മാരാകട്ടെ, ബലവാന്മാരാകട്ടെ, ആരായാലും സംയമത്തോടുകൂടിയവൻ മാത്രമേ ശോഭിക്കുകയുള്ളൂ. സന്തോഷമാകുന്ന അമൃതം പാനം ചെയ്തു് ശാന്തരും സംതൃപ്തരുമായിരിക്കുന്നവർ ആരാണോ അവരാണ് ആത്മാരാമന്മാരായ മഹാത്മാക്കൾ. അവരാണ് പരമപദത്തെ പ്രാപിക്കുന്നതു്. ആരാണോ സംപ്രാ

പ്തമായ വസ്തുക്കളിൽ സമഭാവനയോടും, അപ്രാപ്തവസ്തുക്കളിൽ ആഗ്രഹം കൂടാതെയും സുഖദുഃഖത്തെപ്പററി ചിന്തിക്കാതെയും ഇരിക്കുന്നതു അവരാണു് സന്തുഷ്ടന്മാർ. പ്രാപ്തമായ വസ്തുക്കളുടെ അനുഭവത്തിൽ സന്തുഷ്ടനായിരിക്കുന്നവനും അപ്രാപ്തമായ വസ്തുക്കളെപ്പററി ചിന്തിക്കാതിരിക്കുന്നവനും സമഭാവനയോടെ പെരുമാറുന്നവനുമാണു് സന്തുഷ്ടൻ. സാദ്ധ്വിയായ ഒരു സ്ത്രീ തന്റെ വീട്ടിന്റെ മുററത്തു തന്നെ ഇരുന്നു് സുഖം അനുഭവിക്കുന്നതു പോലെ പ്രാപ്തമായ വസ്തുക്കളിൽ തന്നെ സുഖമനുഭവിക്കുന്ന ബുദ്ധി സന്തുഷ്ടമായിരിക്കുന്നു. ഇപ്രകാരം പരമമായ ആനന്ദത്തെ പ്രദാനം ചെയ്യുന്ന അവസ്ഥയാണു് ജീവന്മുക്തതാവസ്ഥ. ആത്മവിശ്രാന്തി ലഭിക്കുന്നതുവരെ സമയാനുസരണമായും, ദേശത്തിനനുസരണമായും ശാസ്ത്രാനുകൂലമായും, യഥാശക്തി സജ്ജനസംസർഗ്ഗം കൊണ്ടു് മോക്ഷ മാർഗ്ഗത്തെപ്പററി ചിന്തിച്ചുകൊണ്ടിരിക്കണം. തുരീയാവസ്ഥയിലെ വിശ്രാന്തിയോടുകൂടിയവനും, സംസാരസാഗരത്തെ തരണം ചെയ്യുന്നവനുമായ പുരുഷൻ ആരാണോ, അവൻ ഗൃഹസ്ഥനാകട്ടെ, സന്യാസിയാകട്ടെ, പ്രാപഞ്ചികജീവിതം നയിക്കുന്നവനോ നയിക്കാത്തവനോ ആകട്ടെ, ശ്രുതിസ്മൃതികളുടെ ഭ്രമജാലത്തിൽ അകപ്പെടുന്നില്ല. അവനു പ്രവൃത്തി കൊണ്ടോ നിവൃത്തി കൊണ്ടോ ഫലമില്ല. മന്ദരപർവ്വതം കൊണ്ടു മഥിക്കപ്പെടാത്ത കടൽ പോലെ അവൻ അത്യന്തം പ്രശാന്തനായിക്കഴിയുന്നു.

42. സർവ്വാത്മവേദനം ശുദ്ധം യദോദേതി തവാത്മകം
ഭാതി പ്രസൃതിദിക്കാലബാഹ്യം ചിദ്രൂപദേഹകം.

43. ഏവമാത്മാ യഥാ യത്ര സമുല്ലാസമുപാഗതഃ
തിഷ്ഠത്യാശു തഥാ തത്ര തദ്രൂപശ്ച വിരാജതേ.

44. യദിദം ദൃശ്യതേ സർവ്വം ജഗത്സ്ഥാവരജംഗമം
തത്സുഷുപ്താവിവ സ്വപ്നഃ കല്പാന്തേ പ്രവിനശ്യതി.

45. ഋതമാത്മാ പരം ബ്രഹ്മ സത്യമിത്യാദികാബുധൈഃ
കല്പിതാ വ്യവഹാരാർത്ഥം യസ്യ സംജ്ഞാ മഹാത്മനഃ.

46. യഥാ കടകശബ്ദാർത്ഥഃ പൃഥഗ്ഭാവോ ന കാഞ്ചനാത്
ന ഹേമ കടകാത്തദ്വജ്ജഗച്ഛബ്ദാർത്ഥതാ പരാ.

47. തേനേയമിന്ദ്രജാലശ്രീർജഗതി പ്രവിതന്യതേ
ദ്രഷ്ടുർദൃശ്യസ്യ സത്താന്തർബന്ധ ഇത്യഭിധീയതേ.

സാരം:— എല്ലാററിനെയും ആത്മരൂപത്തിൽ അറിയുമ്പോഠം ശുദ്ധമായ നിൻെറ ആത്മാവു്, മായ, ദിക്കുകഠം, കാലം എന്നിവയ്ക്കു തീതമായി ശോഭിക്കും. അപ്പോഠം വിസ്തൃതമായ വിശ്വം ചിദ്രൂപാത്മകമായിട്ടു തന്നെ തോന്നും. ഇങ്ങനെ ആത്മാവു് എവിടെ എങ്ങനെയാണോ (ഏതു രൂപത്തിലാണോ) ഉല്ലാസത്തെ പ്രാപിക്കുന്നതു്, അവിടെ അതേ രൂപത്തിൽ അവസ്ഥിതമായിരുന്നിട്ടു്, സദാ ശോഭിക്കുന്നു. സുഷുപ്തിയിൽ വിലീനാവസ്ഥയെ പ്രാപിക്കുന്ന സ്വപ്നത്തെപ്പോലെ ഈ സമ്പൂർണ്ണസ്ഥാവരജംഗമദൃശ്യപ്രപഞ്ചവും പ്രളയകാലത്തു നശിച്ചു പോകുന്നു. ജ്ഞാനികഠം ഈ ആത്മാവിനെ വ്യവഹാരസൗകര്യത്തിനായി പരബ്രഹ്മമെന്നും, സത്യസ്വരൂപമെന്നും യജ്ഞസ്വരൂപമെന്നും പറയുന്നു. കങ്കണശബ്ദത്തിനു് സ്വർണ്ണത്തിൽ നിന്നും ഭിന്നമായ ഒരു സത്തയുമില്ലാത്തതുപോലെ പ്രപഞ്ചവും പരബ്രഹ്മം തന്നെയാണു്. അതിനു ഭിന്നമായ ഒരു സത്തയില്ല. പരബ്രഹ്മം തന്നെയാണു് തൻെറ ഈ രൂപത്തെ പ്രപഞ്ചമാകുന്ന മായയിൽ പരിവർത്തനം ചെയ്തിരിക്കുന്നതു്. ദ്രഷ്ടാവു് ദൃശ്യത്തിൽ അന്തർഭൂതമാകുമ്പോഴാണു് ബന്ധനത്തിൽ അകപ്പെടുന്നതു്.

48. ദ്രഷ്ടാ ദൃശ്യവശാദ്ബദ്ധോ ദൃശ്യാഭാവേ വിമുച്യതേ
ജഗത്ത്വമഹമിത്യാദിസർഗ്ഗാത്മാ ദൃശ്യമുച്യതേ.

49. മനസൈവേന്ദ്രജാലശ്രീർജഗതി പ്രവിതന്യതേ
യാവദേതത്സംഭവതി താവൻ മോക്ഷോ ന വിദ്യതേ.

50. ബ്രഹ്മണാ തന്യതേ വിശ്വം മനസൈവ സ്വയംഭുവാ
മനോമയമതോ വിശ്വം യന്നാമ പരിദൃശ്യതേ.

51. ന ബാഹ്യേ നാപി ഹൃദയേ സദ്രൂപം വിദ്യതേ മനഃ
യദർത്ഥം പ്രതിഭാനം തന്മന ഇത്യഭിധീയതേ.

52. സങ്കല്പനം മനോ വിദ്ധി സങ്കല്പസ്തത്ര വിദ്യതേ
യത്ര സങ്കല്പനം തത്ര മനോഽസ്തീത്യവഗമ്യതാം.

53 സങ്കല്പമനസീ ഭിന്നേ ന കദാചന കേനചിത്
സങ്കല്പജാതേ ഗലിതേ സ്വരൂപമവശിഷ്യതേ.

സാരം:— ദൃശ്യത്തിനു വശീഭൂതമായിട്ടാണു് ദ്രഷ്ടാവു് ബന്ധനത്തിൽ പെടുന്നതു്. ദൃശ്യാഭാവത്താൽ മോക്ഷവും സംഭവിക്കുന്നു. പ്രപഞ്ചത്തിൽ എൻേറതെന്നും, നിൻേറതെന്നുമുള്ളഭാവത്തോടുകൂടിയ

സൃഷ്ടി തന്നെയാണ് ദൃശ്യം. പ്രപഞ്ചമാകുന്ന മായ മനസ്സിന്റെ ഇന്ദ്രജാലം മൂലമാണ് പ്രവൃദ്ധമാകുന്നത്. മാനസികസങ്കല്പം നശിക്കാതിരിക്കുന്നിടത്തോളം കാലം മോക്ഷമാർഗ്ഗം കാണുവാൻ സാദ്ധ്യമല്ല. സ്വയംഭൂവായ ബ്രഹ്മാവും മാനസികസങ്കല്പം മുഖേനയാണ് ഈ വിശ്വത്തെ സൃഷ്ടിച്ചിട്ടുള്ളത്. അതുകൊണ്ട് ഈ ദൃശ്യപ്രപഞ്ചം മനോമയം എന്നു തന്നെ മനസ്സിലാക്കണം. ബാഹ്യമായാലും ആഭ്യന്തരമായാലും, എവിടെയായാലും ഈ മനസ്സ് സദ്രൂപത്തിലല്ല സ്ഥിതി ചെയ്യുന്നത്. വിഷയങ്ങളുടെ ബോധം തന്നെയാണ് മനസ്സ്. സങ്കല്പം തന്നെയാണ് മനസ്സിന്റെ സ്വരൂപം എവിടെ സങ്കല്പമുണ്ടോ അവിടെ മനസ്സുമുണ്ട്. ഇതുവരെയും ആരും മനസ്സിനെയും സങ്കല്പത്തെയും വേർതിരിക്കുവാൻ സാധിച്ചിട്ടില്ല. സർവ്വ സങ്കല്പങ്ങളും നശിച്ചു കഴിഞ്ഞാൽ പിന്നെ അവശേഷിക്കുന്നത് ആത്മസ്വരൂപം മാത്രമായിരിക്കും.

54. അഹം ത്വം ജഗദിത്യാദൗ പ്രശാന്തേ ദൃശ്യസംഭ്രമേ
സ്യാത്താദൃശീ കേവലതാ ദൃശ്യേസത്താമുപാഗതേ.

55. മഹാപ്രളയസമ്പത്തൗ ഹ്യസത്താം സമുപാഗതേ
അശേഷദൃശ്യേ സർഗ്ഗാദൗ ശാന്തമേവാവശിഷ്യതേ.

56. അസ്ത്യനസ്തമിതോ ഭാസ്വാനജോ ദേവോ നിരാമയഃ
സർവ്വദാ സർവ്വകൃത്സർവ്വഃ പരമാത്മേത്യുദാഹൃതഃ.

57. യതോ വാചോ നിവർത്തന്തേ യോ മുക്തൈരവഗമ്യതേ
യസ്യ ചാത്മാദികാഃ സംജ്ഞാഃ കല്പിതാ ന സ്വഭാവതഃ.

സാരം:- ഞാനെന്നും, നീയെന്നും, പ്രപഞ്ചമെന്നും മററുമുള്ള ഈ ദൃശ്യഭ്രമം പ്രശാന്തമായിത്തീരുമ്പോൾ ദൃശ്യത്തിന്റെ പരതത്വത്തെ പ്രാപിക്കയും കൈവല്യം നേടുകയും ചെയ്യാം. മഹാപ്രളയകാലത്ത് ദൃശ്യത്തിൽ സത്തയുടെ അഭാവം ഉണ്ടാകുമ്പോൾ കേവലം പ്രശാന്തമായ ആത്മാവു മാത്രമേ അവശേഷിക്കുന്നുള്ളു. ഏതൊരാത്മാവാകുന്ന സൂര്യനാണോ ഒരിക്കലും അസ്തമിക്കാത്തത്, ഏതൊന്നാണോ സർവ്വദോഷങ്ങൾക്കും അതീതമായ ദേവസ്വരൂപം തന്നെയായിരിക്കുന്നത്, ഏതൊന്നിൽ എത്തിയിട്ടാണോ വാക്കുകൾ മടങ്ങി വരുന്നത്, സർവ്വകർത്താവും, സർവ്വരൂപനും, അജനുമായ ആ ചൈതന്യ

രൂപത്തെ അറിയുന്നവനാണ് മുക്തപുരുഷൻ. ഏതൊന്നാണോ സ്വഭാവമറിയാതെ ആത്മാവു തുടങ്ങിയ പേരുകളാൽ വിളിക്കപ്പെടുന്നത് അതു തന്നെയാണ് സാക്ഷാൽ ബ്രഹ്മം.

58. ചിത്താകാശം ചിദാകാശമാകാശം ച തൃതീയകം
ദ്വാഭ്യാം ശൂന്യതരം വിദ്ധി ചിദാകാശം മഹാമുനേ.

59. ദേശാദ്ദേശാന്തരപ്രാപ്തൗ സംവിദോ മദ്ധ്യമേവ യത്
നിമേഷേണ ചിദാകാശം തദ്വിദ്ധി മുനിപുംഗവ.

60. തസ്മിന്നിരസ്തനിശ്ശേഷസങ്കല്പസ്ഥിതിമേഷിചേത്
സർവ്വാത്മകം പദം ശാന്തം തദാ പ്രാപ്നോഷ്യസംശയഃ.

61. ഉദിതൗദാര്യസൗന്ദര്യവൈരാഗ്യരസഗർഭിണീ
ആനന്ദസ്യന്ദിനീ യൈഷാ സമാധിരഭിധീയതേ.

62. ദൃശ്യാസംഭവബോധേന രാഗദ്വേഷാദിതാനവേ
രതിർബലോദിതാ യാസൗ സമാധിരഭിധീയതേ.

63. ദൃശ്യാസംഭവബോധോ ഹി ജ്ഞാനം ജ്ഞേയം ചിദാത്മകം
തദേവ കേവലീഭാവം തതോഽന്യത്സകലം മൃഷാ,

64. മത്ത ഐരാവതോ ബദ്ധഃ സർഷപീകോണകോടരേ
മശകേന കൃതം യുദ്ധം സിംഹൗഘൈരണുകോടരേ.

65. പദ്മാക്ഷേ സ്ഥാപിതോ മേരുർനിഗീർണ്ണോ ഭൃംഗസൂനുനാ
നിദാഘ വിദ്ധി താദൃക്ത്വം ജഗദേതദ്ഭ്രമാത്മകം.

66. ചിത്തമേവ ഹി സംസാരോ രാഗാദിക്ലേശദൂഷിതം
തദേവ തൈർവിനിർമ്മുക്തം ഭവാന്ത ഇതി കഥ്യതേ.

67. മനസാ ഭാവ്യമാനോ ഹി ദേഹതാം യാതി ദേഹകഃ
ദേഹവാസനയാ മുക്തോ ദേഹധർമ്മൈർ ന ലിപ്യതേ.

68. കല്പം ക്ഷണീകരോത്യന്തഃ ക്ഷണം നയതി കല്പതാം
മനോവിലാസസംസാര ഇതി മേ നിശ്ചിതാ മതിഃ .

സാരം:- ചിത്താകാശം, ചിദാകാശം, ഭൗതികാകാശം എന്ന് ആകാശം മൂന്നു വിധമുണ്ടെന്നു പറയപ്പെടുന്നു. ഇവയിൽ ചിദാകാശം ശൂന്യതരമാകുന്നു. ക്ഷണമാത്രയിൽ ഒരു സ്ഥാനത്തു നിന്നും മറ്റൊരു

സ്ഥാനത്തേക്കു ഗമിക്കുമ്പോൾ ജ്ഞാനമദ്ധ്യത്തിലുണ്ടാകുന്ന ചിദാകാശം മാത്രമേ അവശേഷിക്കുന്നുള്ളു. ആ ചിദാകാശത്തിൽ സർവ്വം. സത്താധീനമാക്കിയാൽ സർവ്വാത്മകവും ശാന്തവുമായ പദം കൈവരും ചിദാകാശാവസ്ഥിതമായിട്ടിരുന്നതിനു ശേഷം ഉദാരത, സൗന്ദര്യം, വൈരാഗ്യം എന്നിവയാൽ സമ്പന്നവും സർവ്വാനന്ദമയവുമായ ഒരവസ്ഥകൈവരുന്നു. അതാണ് സമാധി. ദൃശ്യപദാർത്ഥശൂന്യതാബോധത്താലും രാഗദ്വേഷാദികളുടെ നാശത്താലും, അഭ്യാസബലത്താലും ഏകാഗ്രചിത്തത്തിൽ രമിച്ചിരിക്കുവാനുള്ള കഴിവാണ് സമാധി· ദൃശ്യസത്തയുടെ അഭാവബോധം തന്നെയാണ് ജ്ഞാനം. ജ്ഞേയം ചിദാത്മകമായ ബ്രഹ്മം തന്നെ. അതിനെത്തന്നെയാണ് ആത്മകൈവല്യം എന്നു പറയുന്നതു്. അതിൽ നിന്നു ഭിന്നമായിട്ടുള്ളതെല്ലാം മിഥ്യയാകുന്നു. ചെറിയ ബിലത്തിൽ വച്ച് സിംഹങ്ങളോട് മശകങ്ങൾ ചെയ്യുന്ന യുദ്ധം പോലെയും, മദോന്മത്തനായ ഐരാവതത്തെ കടുകിൻെറ കോണിലുള്ള ഛിദ്രത്തിൽ ബന്ധിക്കുന്നതുപോലെയും, താമരപ്പൂള്ളിൽ സ്ഥാപിച്ച മഹാമേരുവിനെ ചെറുവണ്ട് വിഴുങ്ങുന്നതു പോലെയും വെറും ഭ്രമാത്മകമാണ് ഈ പ്രപഞ്ചത്തിൻെറ നിലനില്പും. രാഗദ്വേഷാദി ദോഷങ്ങളോടുകൂടിയ ചിത്തമാണ് പ്രപഞ്ചം (സംസാരം). ആ ദോഷങ്ങളിൽ നിന്നും മുക്തമായാൽ മാത്രമേ മോക്ഷം ലഭിക്കുകയുള്ളു എന്നു പറയപ്പെട്ടിരിക്കുന്നു. മനസ്സിനു് ശാരീരികഭാവനയുണ്ടാകുമ്പോൾ ആത്മാവു് ദേഹാത്മകമായിത്തീരുന്നു. ദേഹമാകുന്ന വാസന നശിച്ചാൽ പിന്നെ ദേഹധർമ്മങ്ങളൊന്നും നമ്മെ തൊട്ടുതീണ്ടുകയില്ല. മനസ്സു തന്നെയാണ് യുഗത്തെ ക്ഷണമാത്രവും, ക്ഷണമാത്രയെ യുഗവുമാക്കിത്തീർക്കുന്നതു്. അതുകൊണ്ടു് ഈ വിശ്വം മനസ്സിൻെറ സങ്കല്പം മാത്രമാണെന്നാണെൻെറ അഭിപ്രായം.

69. നാവിരതോ ദുശ്ചരിതാന്നാ ശാന്തോ നാസമാഹിതഃ
നാശാന്തമനസോ വാപി പ്രജ്ഞാനേനൈനമാപ്നുയാത്.

70. തദ്ബ്രഹ്മാനന്ദമദ്വന്ദ്വം നിർഗ്ഗുണം സത്യചിദ്ഘനം
വിദിത്വാ സ്വാത്മനോ രൂപം ന ബിഭേതി കദാചന.

71. പരാത്പരം യന്മഹതോ മഹാന്തം
സ്വരൂപതേജോമയ ശാശ്വതം ശിവം

കവിം പുരാണം പുരുഷം സനാതനം
സർവേശ്വരം സർവദേവൈരുപാസ്യം.

72. അഹംബ്രഹ്മേതി നിയതം മോക്ഷഹേതുർമഹാത്മനാം
ദ്വേ പദേ ബന്ധമോക്ഷായ നിർമ്മമേതി മമേതി ച
മമേതി ബദ്ധ്യതേ ജന്തുർ നിർമ്മമേതി വിമുച്യതേ.

73. ജീവേശ്വരാദി രൂപേണ ചേതനാ ചേതനാത്മകം
ഈക്ഷണാദി പ്രവേശാന്താ സൃഷ്ടിരീശേന കല്പിതാ
ജാഗ്രദാദിവിമോക്ഷാന്തഃ സംസാരോ ജീവകല്പിതഃ.

സാരം:– ദുഷ്പ്രവൃത്തികളിൽ നിന്നും പിന്തിരിയാത്തവനും ശാന്തമായ മനസ്സില്ലാത്തവനും ശ്രദ്ധയില്ലാത്തവനും പാണ്ഡിത്യം കൊണ്ടു് മോക്ഷം പ്രാപിക്കുവാൻ സാധിക്കയില്ല. നിർഗ്ഗുണവും, ചിത്സ്വരൂപവും ദ്വന്ദ്വാതീതവും, ആനന്ദമയവുമായ ആ ബ്രഹ്മത്തെ ആത്മസ്വരൂപം തന്നെ എന്നു കരുതുന്നവനു് ഒരിക്കലും ഭയപ്പെടേണ്ട ആവശ്യമില്ല. "സദാ ദേവന്മാർക്കും ഉപാസ്യനായിരിക്കുന്നവനും, ശ്രേഷ്ഠരിൽ ശ്രേഷ്ഠനും, മഹാന്മാരിൽ മഹാനും, ശാശ്വതനും, കല്യാണ സ്വരൂപിയും, പരമതേജോമയനും, സർവജ്ഞനും, സനാതനനും, പുരാണപുരുഷനുമായിരിക്കുന്ന ആ ബ്രഹ്മം തന്നെയാണു് ഞാൻ" എന്നുള്ള ഭാവനയാണു് മോക്ഷപ്രാപ്തിക്കു മുഖ്യകാരണം. മമത ബന്ധത്തിനു കാരണമാണു്. മമതാപരിത്യാഗം തന്നെയാണു് മോക്ഷം. ഇവ രണ്ടും പ്രാണികളുടെ ബന്ധമോക്ഷങ്ങൾക്കു കാരണമായിരിക്കുന്നു. ഈശ്വരൻ തന്നെയാണു് ജീവേശ്വരാദിഭാവത്തിൽ ഈ സമ്പൂർണ്ണ ജഡചേതനാത്മകമായ സൃഷ്ടി നടത്തിയിട്ടുള്ളതു്. ജാഗ്രദവസ്ഥ മുതൽ മോക്ഷപ്രാപ്തിപര്യന്തം എല്ലാ പ്രപഞ്ചവും ജീവാത്മാവിനാൽ സങ്കല്പിതമാണു്

74. ത്രിണാചികാദി യോഗാന്താ ഈശ്വര ഭ്രാന്തിമാശ്രിതാഃ
ലോകായതാദിസാംഖ്യാന്താ ജീവവിഭ്രാന്തിമാശ്രിതാഃ.

75. തസ്മാൻമുമുക്ഷുഭിർനൈവ മതിർജീവേശ വാദയോഃ
കാര്യാ കിന്തു ബ്രഹ്മതത്ത്വം നിശ്ചലേന വിചാര്യതാം.

76. അവിശേഷേണ സർവം തു യഃ പശ്യതിചിദന്വയാത്
സ ഏവ സാക്ഷാദ്വിജ്ഞാനീ സ ശിവഃ സ ഹരിർവിധിഃ

77. ദുർല്ലഭോ വിഷയത്യാഗോ ദുർല്ലഭം തത്ത്വദർശനം
ദുർല്ലഭാ സഹജാവസ്ഥാ സദ്ഗുരോഃ കരുണാം വിനാ.

78. ഉത്പന്നശക്തി ബോധസ്യ ത്യക്തനിഃശേഷകർമ്മണഃ
യോഗിനഃ സഹജാവസ്ഥാ സ്വയമേവോപജായതേ.

79 യദാഹ്യേവൈഷ ഏതസ്മിന്നല്പമപ്യന്തരം നരഃ
വിജാനാതി തദാ തസ്യ ഭയംസ്യാന്നാത്ര സംശയഃ

80. സർവ്വഗം സച്ചിദാനന്ദം ജ്ഞാനചക്ഷുർനിരീക്ഷതേ
അജ്ഞാനചക്ഷുർനേക്ഷേത ഭാസ്വന്തം ഭാനുമന്ധവത്.

81. പ്രജ്ഞാനമേവ തദ്ബ്രഹ്മ സത്യപ്രജ്ഞാനലക്ഷണം
ഏവം ബ്രഹ്മപരിജ്ഞാനാദേവ മർത്ത്യോഽമൃതോ ഭവേത്.

82. ഭിദ്യതേ ഹൃദയഗ്രന്ഥിശ്ഛിദ്യന്തേ സർവ്വസംശയാഃ
ക്ഷീയന്തേ ചാസ്യ കർമ്മാണി തസ്മിൻദൃഷ്ടേപരാവരേ.

സാരം:– കഠോപനിഷത്തിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള ത്രിണാചികേതാഗ്നി മുതൽ ശ്വേതാശ്വതരോപനിഷത്തിലെ യോഗപര്യന്തമുള്ള ജ്ഞാനത്തിന്നാധാരം ഈശ്വരീയഭ്രാന്തിയാണ്. ചാർവാകമതം മുതൽ കപിലന്റെ സാംഖ്യസിദ്ധാന്തപര്യന്തമുള്ള ദാർശനികതത്വത്തിന്നാധാരവും ജീവാത്മാവിനെപ്പററിയുള്ള ഭ്രാന്തി തന്നെയാണ്. അതുകൊണ്ട് മുക്തിയെ ആഗ്രഹിക്കുന്ന മനുഷ്യൻ ജീവനെപ്പററിയും ഈശ്വരനെപ്പററിയുമുള്ള വാദവിവാദങ്ങളിൽ സ്വബുദ്ധിയെ ഭ്രമിപ്പിക്കരുത്. അവൻ ദൃഢതാപൂർവ്വം ബ്രഹ്മതത്വത്തെതന്നെയാണ് മനനം ചെയ്യേണ്ടതു്. ഈ കാണുന്ന സർവ്വപ്രപഞ്ചവും നിർവ്വിശേഷം ചിദ്രൂപമെന്നു കരുതുന്നവനാണ് ജ്ഞാനി. ബ്രഹ്മാവും, വിഷ്ണുവും, ശിവനും, അവൻ തന്നെയാകുന്നു. വിഷയപരിത്യാഗം എത്രത്തോളം ദുർല്ലഭമാണോ അത്രത്തോളം ദുർല്ലഭം തന്നെയാണ് തത്ത്വജ്ഞാനം കൈവരിക്കുക എന്നുള്ളതും. സദ്ഗുരുവിന്റെ കാരുണ്യം കൂടാതെ കൈവല്യം ലഭിക്കുക സാദ്ധ്യമല്ല. ബോധത്തെ പ്രദാനം ചെയ്യുന്ന ശക്തിയെ ഉണർത്തി, സർവ്വകർമ്മങ്ങളെയും പരിത്യജിച്ചിട്ടുള്ള യോഗി സ്വയം സഹജാവസ്ഥയെ പ്രാപിക്കുന്നു. ഇതിൽ അല്പമെങ്കിലും ഭിന്നത ശേഷിക്കുന്നതുവരെ അവനു ഭയം തന്നെയാണ്. സർവ്വമയനായ സച്ചിദാനന്ദസ്വരൂപത്തെ ദർശിക്കണമെന്നാഗ്രഹമുണ്ടെങ്കിൽ ജ്ഞാനചക്ഷുസ്സു

കൊണ്ടു് അതിനെ ദർശിക്കാവുന്നതാണു്, അന്ധനായ മനുഷ്യൻ പ്രകാശമാനമായിരിക്കുന്ന സൂര്യനെ ദർശിക്കുവാൻ സാദ്ധ്യമാകാത്തതു പോലെ, ജ്ഞാനചക്ഷുസ്സില്ലാത്തവൻ പരബ്രഹ്മദർശനം ലഭിക്കുകയില്ല. ആ ബ്രഹ്മം പ്രജ്ഞാനരൂപം തന്നെയാണു്. സത്യത്തിന്റെ ലക്ഷണവും പ്രജ്ഞാനം തന്നെയാണു്. മരണസ്വഭാവത്തോടുകൂടിയ മനുഷ്യൻ ബ്രഹ്മജ്ഞാനം കൊണ്ടു മാത്രമേ അമരത്വം ലഭിക്കുകയുള്ളൂ. അങ്ങനെ ബ്രഹ്മ സാക്ഷാത്കാരം ലഭിച്ചാലുടൻ തന്നെ പ്രാണിയുടെ സർവ സംശയങ്ങളും ദൂരീകൃതമാകുന്നു. സർവ കർമ്മങ്ങളും ക്ഷയിക്കുന്നു. ഹൃദയത്തിലെ എല്ലാ കെട്ടുകളും പൊട്ടിപ്പോകുകയും ചെയ്യുന്നു.

83. ആനാത്മതാം പരിത്യജ്യ നിർവ്വികാരോജഗസ്ഥിതൗ
ഏകനിഷ്ഠതയാന്തഃസ്ഥഃ സംവിൻമാത്രപരോ ഭവ.

84. മരുഭ്രമൗ ജലം സർവ്വം മരുഭ്രമാത്രമേവ തത്
ജഗത്രയമിദം സർവ്വം ചിന്മാത്രം സ്വവിചാരതഃ.

85. ലക്ഷ്യാലക്ഷ്യമതിം ത്യക്ത്വാ യസ്തിഷ്ഠേത് കേവലാത്മനാ
ശിവ ഏവ സ്വയം സാക്ഷാദയം ബ്രഹ്മവിദുത്തമഃ.

86. അധിഷ്ഠാനമനൗപമ്യമവാങ്മനസ ഗോചരം
നിത്യം വിഭും സർവ്വഗതം സുസൂക്ഷ്മം ച തദവ്യയം.

87. സർവ്വശക്തേർമഹേശസ്യ വിലാസോ ഹി മനോ ജഗത്
സംയമാസംയമാഭ്യാം ച സംസാരഃ ശാന്തിമന്വഗാത്.

സാരം:- ഹേ പുത്ര, സാംസാരികസ്ഥിതിയിൽ നിർവികാരഭാവേന അനാത്മഭാവത്തെ പരിത്യജിച്ചു് ആത്മചൈതന്യത്തിൽ തന്നെ രമിച്ചിരിക്കുക. ഭ്രമത്താൽ മരുഭൂമിയിൽ കാണപ്പെടുന്ന ജലം കേവലം സ്ഥലമാണെന്നുള്ളതുപോലെ ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്നീ മൂന്നവസ്ഥകളോടുകൂടിയ ഈ സമ്പൂർണ്ണ വിശ്വവും ആത്മവിചിന്തനം മുഖേന ചിന്മയന്റേതു തന്നെയാണെന്നു മനസ്സിലാക്കണം. ലക്ഷ്യാലക്ഷ്യ ബുദ്ധിയെ പരിത്യജിച്ചു് കേവലം ആത്മനിഷ്ഠനായിരിക്കുന്നവനാണു് ശ്രേഷ്ഠനായജ്ഞാനിയും, ശിവരൂപനും. സംയമം കൊണ്ടും അസംയമം കൊണ്ടും സാംസാരികപ്രപഞ്ചം ശാന്തമായിത്തീരും. എന്തെന്നാൽ ഈ വിശ്വം സർവ്വശക്തിമാനും മഹാനുമായ ബ്രഹ്മ

ത്തിന്റെ മനോവിലാസം തന്നെയാണ്. എല്ലാററിനും അനുഷ്ഠാനവും, അനുപമവും, വാക്കിനോ മനസ്സിനോ വിഷയമല്ലാത്തതും, നിത്യവും, വിഭുവും, സർവവ്യാപിയും, സൂക്ഷ്മാതിസൂക്ഷ്മവും അവ്യയസ്വരൂപവുമാകുന്ന ആ ബ്രഹ്മം.

88. മനോവ്യാധേശ്ചികിത്സാൎത്ഥമുപായം കഥയാമി തേ
യദ്യത് സ്വാഭിമതം വസ്തു തത്ത്യജൻമോക്ഷമശ്നുതേ.

89. സ്വായത്തമേകാന്തഹിതം സ്വേപ്സിതത്യാഗവേദനം
യസ്യ ദുഷ്കരതാം യാതം ധിക് തം പുരുഷകീടകം.

90. സ്വപൌരുഷൈകസാദ്ധ്യേന സ്വേപ്സിതത്യാഗ-
രൂപിണാ
മനഃപ്രശമമാത്രേണ വിനാ നാസ്തി ശുഭാ ഗതിഃ.

91. അസങ്കല്പന ശസ്ത്രേണ ഛിന്നം ചിത്തമിദം യദാ
സർവ്വം സർവ്വഗതം ശാന്തം ബ്രഹ്മസംപദ്യതേ തദാ.

92. ഭവ ഭാവനയാ മുക്തോ മുക്തഃ പരമയാ ധിയാ
ധാരയാത്മാനമവ്യഗ്രോ ഗ്രസ്തചിത്തം ചിതഃ പദം.

സാരം:— മനോവ്യാധിയെ ചികിത്സിക്കുവാനുള്ള മാൎഗ്ഗം ഞാൻ നിനക്കു പറഞ്ഞു തരാം. ഏതേതെല്ലാം വസ്തുക്കൾ ലഭിക്കണമെന്നുള്ള ആഗ്രഹത്താലാണോ മനസ്സ് ചഞ്ചലമായിരിക്കുന്നത് ആ വസ്തുക്കളെ പരിത്യജിക്കുകയാണ് മോക്ഷപ്രാപ്തിക്കുള്ള ലഘുവായ മാർഗ്ഗം. ആക്കാണോ സ്വായത്തമായ വസ്തുക്കൾ അത്യന്തം ഹിതകരമായിട്ടുള്ളത്, ആക്കാണോ ഇഷ്ടവസ്തുക്കളെ ത്യജിക്കുവാൻ കഴിയാത്തത്, ആ കൃമിതുല്യനായ പുരുഷൻ അത്യന്തം ഗർഹണീയനാണ്. തന്റെ അഭീഷ്ടവസ്തുവിനെ സ്വപ്രയത്നം കൊണ്ടു ത്യജിച്ചാലുണ്ടാകുന്ന മനശ്ശാന്തി കൊണ്ടേ പരമഗതിയുണ്ടാവുകയുള്ളു. സങ്കല്പരാഹിത്യമാകുന്ന ശസ്ത്രം ഈ ചിത്തത്തെ ഛേദിക്കുമ്പോൾ, സർവ്വരൂപനും സർവ്വാന്തര്യാമിയും ആയ പരമാത്മാവിനെ പ്രാപിക്കാം. അതുകൊണ്ടു പ്രപഞ്ചഭാവനയെ വെടിഞ്ഞു ശ്രേഷ്ഠബുദ്ധിയോടുകൂടിയവനായിരിക്കുക. മനസ്സിനെ നിയന്ത്രിച്ച് ചിന്മാത്രസ്ഥിതനായി ഭവിക്കുക.

93. പരം പൌരുഷമാശ്രിത്യ നീത്വാ ചിത്തമചിത്തതാം
ധ്യാനതോ ഹൃദയാകാശേ ചിതിചിച്ചക്രധാരയാ.

94. മനോ മാരയ നിഃശങ്കം ത്വാം പ്രബധ്നന്തിനാരയഃ.

95. അയം സോഽഹമിദം തന്മ ഏതാവന്മാത്രകം മനഃ
തദഭാവന മാത്രേണ ദാത്രേണേവ വിലീയതേ.

96. ഛിന്നാഭ്രമണ്ഡലം വ്യോമ്നിയഥാ ശരദി ധൂയതേ
വാതേന കല്പകേനൈവ തഥാഽന്തർ ധൂയതേ മനഃ.

97. കല്പാന്തപവനാ വാന്തു യാന്തു ചൈകത്വമണ്ണവാഃ
തപന്തു ദ്വാദശാദിത്യാ നാസ്തി നിർമ്മനസഃ ക്ഷതിഃ.

98. അസങ്കല്പനമാത്രൈകസാദ്ധ്യേ സകല സിദ്ധിദേ
അസങ്കല്പാദി സാമ്രാജ്യ തിഷ്ഠാവഷ്ടബ്ധ തത്പദഃ.

99. ന ഹി ചഞ്ചലതാഹീനം മനഃ കചന ദൃശ്യതേ
ചഞ്ചലത്വം മനോ ധർമ്മോ വഹ്നേർ ധർമ്മോ യഥോഷ്ണതാ.

100. ഏഷാ ഹി ചഞ്ചലാ സ്പന്ദശക്തിശ്ചിത്തത്വസംസ്ഥിതാ
താം വിദ്ധി മാനസീം ശക്തിം ജഗദാഡംബരാത്മികാം.

101. യത്തു ചഞ്ചലതാഹീനം തന്മനോഽമൃതമുച്യതേ
തദേവ ച തപഃ ശാസ്ത്രസിദ്ധാന്തേ മോക്ഷ ഉച്യതേ.

102. തസ്യ ചഞ്ചലതായൈഷാ ത്വവിദ്യാ വാസനാത്മികാ
വാസനാഽപരനാമ്നീം താം വിചാരേണ വിനാശയഃ.

സാരം:- പരമമായ പൗരുഷത്തെ ആശ്രയിച്ച് ചിത്തത്തെ ശൂന്യതയിൽ ഉറപ്പിച്ച് ഹൃദയാകാശത്തിൽ ധ്യാനിക്കണം. എന്നിട്ട് ജ്ഞാനമാകുന്ന ചക്രത്തിന്റെ തീക്ഷ്ണധാരയാൽ മനസ്സിനെ നിശ്ശങ്കം ദമനം ചെയ്യണം. അപ്പോൾ കാമാദികളായ ശത്രുക്കൾ നിന്നെ ബന്ധനത്തിൽ അകപ്പെടുത്തുവാൻ അശക്തങ്ങളായിത്തീരും. നിന്റേതെന്നും, എന്റേതെന്നുമുള്ള ഭാവന തന്നെയാണ് മനസ്സ്. ഈ ഭാവനയെ ത്യജിച്ചാൽ മനസ്സ് സ്വയം നശിക്കും. ശരത് കാലത്ത് ഛിന്നഭിന്നങ്ങളായ മേഘശകലങ്ങൾ വായുവിന്റെ താഡനമേറ്റ് ആകാശത്തിൽ തന്നെ വിലയം പ്രാപിക്കുന്നതു പോലെയാണ് മനസ്സ് ശൂന്യതയിൽ ലയിക്കുന്നതും. മനോരഹിതനായ മനുഷ്യന് യാതൊരു ഹാനിയും സംഭവിക്കുന്നില്ല. സമുദ്രങ്ങളെല്ലാം ചേർന്ന് ഒന്നിച്ചിരമ്പി വരട്ടെ, പ്രളയ കാലമരുത്തുകൾ അതിവേഗം വീശിക്കൊള്ളട്ടെ, ദ്വാദശാദിത്യന്മാർ ഒരുമിച്ചു ചേർന്നു പ്രപഞ്ചത്തെ

ചുട്ടു പഴുപ്പിക്കട്ടെ, മനസ്സിനെ അടക്കിയവന്ന് ഒരു കുഴപ്പവുമുണ്ടാകയില്ല. സങ്കല്പശൂന്യതയാണ് എല്ലാ സിദ്ധികളുടെയും ഉറവിടം. അതുകൊണ്ടു് സങ്കല്പഹീനതയിൽ മഗ്നനായി വസിയ്ക്കുക. അഗ്നിയുടെ ധർമ്മം ഉഷ്ണമാണെന്നതു പോലെ തന്നെ മനസ്സിന്റെ ധർമ്മം ചഞ്ചലതയാണു്. അതുകൊണ്ടു് സർവ്വത്ര ചഞ്ചലമായ മനസ്സു മാത്രമേ ദൃഷ്ടിക്കു ഗോചരമാകുന്നുള്ളു. ഈ ചഞ്ചലസ്വഭാവത്തോടുകൂടിയ സ്പന്ദനശക്തിയാണ് ചിത്തത്തിന്റെ ധർമ്മം. ഈ ശക്തി പ്രപഞ്ചത്തിന്റെ ആഡംബരമാണെന്നു മനസ്സിലാക്കണം. ചഞ്ചലരഹിതമായ മനസ്സു തന്നെയാണ് അമൃതം. അതുതന്നെയാണ് തപസ്സ്. ശാസ്ത്രം അതിനെ മോക്ഷമെന്നു പറയുന്നു. മനസ്സിന്റെ ചഞ്ചലതയാണ് അവിദ്യ. വാസന അതിന്റെ ലക്ഷണവും. ഈ വാസന ശത്രുവിനു തുല്യമാണ്. ആ വാസനയെ നശിപ്പിക്കുവാൻ ശ്രമിക്കുകയാണ് വിചാരശീലന്മാരായ പുരുഷന്മാരുടെ കർത്തവ്യം.

103. പൗരുഷേണ പ്രയത്നേന യസ്മിന്നേവ പദേ മനഃ
യോജ്യതേ തത്പദം പ്രാപ്യ നിർവ്വികല്പോ ഭവാനഘ.

104. അതഃപൗരുഷമാശ്രിത്യ ചിത്തമാക്രമ്യ ചേതസാ
വിശോകം പദമാലംബ്യ നിരാതങ്കഃ സ്ഥിരോ ഭവ.

105. മന ഏവ സമർത്ഥം ഹി മനസോ ദൃഢനിഗ്രഹേ
അരാജകഃ സമർത്ഥഃ സ്യാദ്രാജ്ഞോ നിഗ്രഹകർമ്മണി.

106. തൃഷ്ണാഗ്രാഹഗൃഹീതാനാം സംസാരാർണ്ണവപാതിനാം
ആവർത്തൈരുഹ്യമാനാനാം ദൂരം സ്വമന ഏവ നൗഃ.

107. മനസൈവ മനശ്ഛിത്വാ പാശം പരമബന്ധനം
ഭവാദുത്താരയാത്മാനം നസാവന്യേന താര്യതേ.

സാരം:- ഹേ മുനേ, ഏതൊരു സ്ഥാനത്തിലാണോ മനസ്സിനെ ലയിപ്പിക്കേണ്ടതു് ആ സ്ഥാനത്തെ പ്രാപിക്കുവാൻ പൗരുഷം കൊണ്ടും പ്രയത്നംകൊണ്ടും നിർവികല്പസമാധിയെ പ്രാപിക്കുക. ചിത്തത്താൽ ചിത്തത്തെ വശീഭൂതമാക്കി ശോകരഹിതമായി ഭയാദികൾ കൂടാതെ ശാന്തിയെ പ്രാപിക്കുക. വിഷയരഹിതമായ മനസ്സാണ് മനസ്സിനെ നിഗ്രഹിക്കുവാൻ സമർത്ഥമായിട്ടുള്ളതു്. ഒരു രാജാവു മാത്രമേ മറ്റൊരു രാജാവിനെ പരാജിതനാക്കുന്നതിൽ വിജയിക്കുകയുള്ളു. തൃഷ്ണയാകുന്ന

മുതലയുടെ വായിലകപ്പെട്ടു് സംസാരസാഗരത്തിൽ നിന്നു കര പററുവാൻ അസമത്ഥനായിരിക്കുന്നവനും, ചുഴിയിലകപ്പെട്ടു നട്ടം തിരിയുന്നവനും രക്ഷ നൽകുവാൻ വിഷയവികാരശൂന്യമായ മനസ്സു മാത്രമാണു് സമത്ഥമായിട്ടുള്ളതു്. അതിനു മാത്രമേ യാനപാത്രമായി അവരെ അക്കരെ എത്തിക്കുവാൻ സാധിക്കു. ഹേ മുനേ, ഇപ്രകാരം അത്യന്തം സമത്ഥമായ മനസ്സു മുഖേന ഘോരബന്ധമാകുന്ന മാനസിക പാശത്തെ ഖണ്ഡം ഖണ്ഡമായി വിച്ഛേദിക്കണം. എന്നിട്ടു് ഈ സംസാരസാഗരത്തിൽ നിന്നു് കര കയറുക. എന്തെന്നാൽ മററാർക്കും ഈ ഭവസാഗരത്തിൽ നിന്നും നിന്നെ കരകേററുവാൻ സാദ്ധ്യമല്ല

108. യാ യോദേതി മനോനാമ്നി വാസനാ വാസിതാന്തരാ
താം താം പരിഹരേത് പ്രാജ്ഞസ്തതോഽവിദ്യാക്ഷയോ
ഭവേത്.

109. ഭോഗൈകവാസനാം ത്യക്ത്വാ ത്യജ ത്വം ഭേദവാസനാം
ഭാവാഭാവൗ തതസ്ത്യക്ത്വാ നിർവികല്പഃ സുഖീ ഭവ.

110. ഏഷ ഏവ മനോനാശസ്ത്വവിദ്യാനാശ ഏവ ച
യത്തത്സംവേദ്യതേ കിഞ്ചിത്തത്രാസ്ഥാപരിവജ്ജനം
അനാസ്ഥൈവ ഹി നിർവാണം ദുഃഖമാസ്ഥാപരിഗ്രഹഃ.

111. അവിദ്യാ വിദ്യമാനൈവ നഷ്ടപ്രജ്ഞേഷു ദൃശ്യതേ
നാമ്നൈവാംഗീകൃതാകാരാ സമ്യക് പ്രജ്ഞസ്യ സാ കുതഃ

112. താവത്സംസാരഭൃഗുഷു സ്വാത്മനാ സഹ ദേഹിനം
ആന്ദോളയതി നീരന്ധ്രം ദുഃഖകണ്ടകശാലിഷു.

113. അവിദ്യാ യാവദസ്യാസ്തു നോത്പന്നാ ക്ഷയകാരിണീ
സ്വയമാത്മാവലോകേച്ഛാ മോഹസംക്ഷയകാരിണീ.

114. അസ്യാഃ പരം പ്രപശ്യന്ത്യാഃ സ്വാത്മനാശഃ പ്രജായതേ
ദൃഷ്ടേ സർവ്വഗതേ ബോധേ സ്വയം ഹ്യേഷാ വിലീയതേ.

115. ഇച്ഛാമാത്രമവിദ്യേയം തന്നാശോ മോക്ഷ ഉച്യതേ
സ ചാസങ്കല്പമാത്രേണ സിദ്ധോ ഭവതി വൈ മുനേ.

സാരം:- അന്തഃകരണത്തെ മറയ്ക്കുന്ന മനസ്സാകുന്ന വാസന ഉദയം ചെയ്യുമ്പോഴെല്ലാം അവയെ ത്യജിക്കുക എന്നുള്ളതു് ബുദ്ധിമാനായ

പുരുഷൻെറ കർത്തവ്യമാകുന്നു. അങ്ങനെ ചെയ്താൽ അവിദ്യയാകുന്ന അന്ധകാരം നശിക്കും. ആദ്യം ഭോഗവാസനയെ ത്യജിക്കണം. പിന്നീട്ട് ഭേദമാകുന്ന വാസനയേയും, അതിനു ശേഷം ഭാവാഭാവങ്ങളേയും ത്യജിച്ച് നീ വികല്പരഹിതനായും സുഖിയായും ഭവിക്കുക. മനോനാശം തന്നെയാണ് അവിദ്യാനാശം. മനസ്സു മുഖേന് അനുഭവവിഷയമായ കാര്യങ്ങളിൽ ആസ്ഥ പാടില്ല. ആസ്ഥയെ പരിത്യജിക്കുകയാണ് മുക്തി. ആസ്ഥയെ ആശ്രയിച്ചിരിക്കുന്നതും സാക്ഷാത് ദുഃഖവുമാണ്. ജ്ഞാനിയിൽ അവിദ്യയുടെ സ്പർശം പോലും കാണുകയില്ല. അവിദ്യ അവരിൽ നിന്നും അകന്നു തന്നെയിരിക്കും. പ്രജ്ഞാഹീനന്മാരിൽ മാത്രമേ അത് ഉണ്ടായിരിക്കുകയുള്ളു. പ്രപഞ്ചമാകുന്ന ഈ ഭ്രമജാലം ദുഃഖമാകുന്ന കണ്ടകങ്ങളാൽ നിറഞ്ഞിരിക്കുന്നു. ഇതിനെ നശിപ്പിക്കുന്ന ആത്മസാക്ഷാത് കാരവാഞ്ഛ ബലവത്തരമാകുന്നതുവരെ അവിദ്യ ഈ ശരീരങ്ങളെ ഭ്രമിപ്പിച്ചുകൊണ്ടുതന്നെയിരിക്കും. ഈ അവിദ്യ പരതത്ത്വത്തെ കണ്ടറിയുമ്പോഴ് അതു നഷ്ടമായിത്തീരുന്നു. സ്വാത്മബോധദർശനം ലഭിച്ചാലുടൻ തന്നെ അവിദ്യ സ്വയം മറയുന്നു. ഈ അവിദ്യയുടെ സ്വരൂപമായ ആഗ്രഹം നശിക്കുക എന്നുള്ളതാണ് മോക്ഷം. എന്നാൽ സങ്കല്പനാശം സംഭവിച്ചാൽ മാത്രമേ ഈ ഇച്ഛ നശിക്കുകയുള്ളു. മററൊരു വിധത്തിലും ഇച്ഛാനാശം സാദ്ധ്യമല്ല.

116. മനാഗപി മനോവ്യോമ്നി വാസനാരജനീക്ഷയേ
കലികാ തനുതാമേതി ചിദാദിത്യപ്രകാശനാത്.

117. ചൈത്യാനുപാതരഹിതം സാമാന്യേന ച സർവഗം
യച്ചിത്തത്ത്വമനാഖ്യേയം സ ആത്മാ പരമേശ്വരഃ.

118. സർവം ച ഖല്വിദം ബ്രഹ്മ നിത്യചിദ്ഘനമക്ഷതം
കല്പനാഽന്യാ മനോനാമ്നീ വിദ്യതേ നഹി കാചന.

119. ന ജായതേ ന മ്രിയതേ കിഞ്ചിദത്ര ജഗത്രയേ
ന ച ഭാവവികാരാണാം സത്താ ക്വചന വിദ്യതേ.

120. കേവലം കേവലാഭാസം സർവസാമാന്യമക്ഷതം
ചൈത്യാനുപാതരഹിതം ചിന്മാത്രമിഹ വിദ്യതേ.

121. തസ്മിന്നിത്യേ തതേ ശുദ്ധേ ചിന്മാത്രേ നിരുപദ്രവേ
ശാന്തേ ശമസമാഭോഗേ നിർവികാരേ ചിദാത്മനി.

122. യൈഷാ സ്വഭാവാഭിമതം സ്വയം സങ്കല്പ്യ ധാവതി
ചിംച്ചേത്യം സ്വയമമ്ലാനം മാനനാമ്മന ഉച്യതേ.

സാരം:- കലിയാകുന്ന അന്ധകാരത്തെ നശിപ്പിക്കുവാൻ ചിത്തമാകുന്ന ആകാശത്തിൽ വാസനയാകുന്ന രാത്രി ക്ഷീണിക്കുകയും ചേതനയാകുന്ന സൂര്യൻ പ്രകാശിക്കുകയും വേണം. ചിത്തം വിഷയസംഗത്തെ വെടിഞ്ഞു് എല്ലാ ഭാഗത്തും ഗമിക്കുന്നതായിത്തീരുമ്പോഠം അതിന്റെ ആ അവസ്ഥ അനിർവചനീയമാണു്. അതു തന്നെയാണു് അവ്യയവും നിത്യവും ചിദ്രൂപവുമായ ബ്രഹ്മം. ബ്രഹ്മമയമായ മനസ്സിൽ മററൊരു സങ്കല്പവും ഉണ്ടായിരിക്കുകയില്ല. ഈ ലോകത്തു് ആരും ജനിക്കുന്നുമില്ല, ആരും മരിക്കുന്നുമില്ല. ഇതെല്ലാം മിഥ്യയാണു്. സർവ്വവ്യാപിയും അവ്യയവും, കേവലമായി ആഭാസിക്കുന്നതും, ചിത്തത്തിന്റെ വികാരങ്ങളെ അനുഗമിക്കാത്തതുമായ ചിന്മാത്രാത്മാവിനു മാത്രമേ ഇവിടെ അസ്തിത്വമുള്ളു. ഈ ചിദാത്മാവു്, നിത്യവും വ്യാപകവും, ഉപദ്രവരഹിതവും ശാന്ത ശുദ്ധസ്വരൂപവുമായി നിർവികാരഭാവത്തിൽ ശമരൂപത്തിൽ സ്ഥിതി ചെയ്യുന്നു. അതിൽ സ്വഭാവമനുസരിച്ചു് സങ്കല്പിക്കുന്ന ചിത്തം മനനം ചെയ്യുന്നതു കൊണ്ടു് മനസ്സു് എന്നു പറയപ്പെടുന്നു.

123. അതഃ സങ്കല്പസിദ്ധേയം സങ്കല്പേനൈവ നശ്യതി
നാഹംബ്രഹ്മേതി സങ്കല്പാത്സുദൃഢാദ്ബദ്ധ്യതേ മനഃ
സർവം ബ്രഹ്മേതി സങ്കല്പാത്സുദൃഢാൻ മുച്യതേ മനഃ.

124. കൃശോഽഹം ദുഃഖബദ്ധോഽഹം ഹസ്തപാദാദിവാനഹം
ഇതി ഭാവാനുരൂപേണ വ്യവഹാരേണ ബദ്ധ്യതേ.

125. നാഹം ദുഃഖീ ന മേ ദേഹോ ബന്ധഃ കോഽസ്യാത്മനി
സ്ഥിതഃ

ഇതി ഭാവനുരൂപേണ വ്യവഹാരേണ മുച്യതേ.

126. നാഹം മാംസം ന ചാസ്ഥീനി ദേഹാദന്യഃ
പരോസ്മ്യഹം

ഇതി നിശ്ചിതവാനന്തഃ ക്ഷീണവിദ്യോ വിമുച്യതേ.

127. കല്പിതേയമവിദ്യേയമനാത്മന്യാത്മഭാവനാത്
പരം പൗരുഷമാശ്രിത്യ യത്നാത്പരമയാ ധിയാ
ഭോഗേച്ഛാം ദൂരതസ്ത്യക്ത്വാ നിർവികല്പഃ സുഖീ ഭവ.

സാരം:— അതിനാൽ സങ്കല്പസിദ്ധമായ മനസ്സ് ബ്രഹ്മസങ്കല്പം കൊണ്ടു മാത്രമേ നശിക്കയുള്ളു. 'ഞാൻ ബ്രഹ്മമല്ല' എന്ന ദൃഢസങ്കല്പം കൊണ്ടു് മനസ്സ് സംസാരത്തിൽ കുടുങ്ങുന്നു. ഇതിനു വിപരീതമായി 'സർവ്വം ബ്രഹ്മം തന്നെയാണ്' ' എന്നുള്ള സങ്കല്പം മനസ്സിനെ മുക്തമാക്കുന്നു. ശരീരത്തെപ്പററി ചിന്തിക്കുന്നതുകൊണ്ടും, പ്രാപഞ്ചികങ്ങളായ കാര്യങ്ങളിൽ ശ്രദ്ധ പതിപ്പിക്കുന്നതുകൊണ്ടുമാണ് പ്രാണികൾ ബന്ധനത്തിൽ പെടുന്നതു്. എന്നാൽ ശാരീരികചിന്തയിൽ നിന്നും മുക്തനും പ്രാപഞ്ചികങ്ങളായ കാര്യങ്ങളിൽ നിന്നും ഒഴിഞ്ഞിരിക്കുന്നവനുമായ പ്രാണി സദാവിമുക്തനായിരിക്കുന്നു. താൻ മാംസരക്തനിർമ്മിതമായ ഒരു പാവയാണെന്നു കരുതാതെ അതിൽ നിന്നും ഭിന്നമായ ഭാവനയോടുകൂടിയിരിക്കുന്നവൻ ആരാണോ അവൻെറ അന്തഃകരണത്തിൽ നിന്നും അവിദ്യ ക്ഷയിച്ചു പോകുന്നു അവൻ മുക്തിയെ പ്രാപിക്കുന്നു. അനാത്മപദാർത്ഥങ്ങളിൽ ആത്മഭാവം ഉണ്ടായിരിക്കുന്നതു തന്നെയാണ് അവിദ്യാജനിതമായ സങ്കല്പം. ഇതിനു വിപരീതമായി ആരാണോ അഭ്യാസ വൈരാഗ്യങ്ങളാൽ ബുദ്ധിപൂർവ്വം ഭോഗേച്ഛകളെ ദമനം ചെയ്തു നിർവികല്പനായിത്തീരുന്നതു് അവനാണ് പരമസുഖം അനുഭവിക്കുന്നതു്.

128. മമ പുത്രോ മമ ധനമഹം സോഽയമിദം മമ
ഇതീയമിന്ദ്രജാലേന വാസനൈവ വിവല്ഗതി.

129. മാ ഭവാജ്ഞോ ഭവ ജ്ഞസ്ത്വം ജഹി സംസാരഭാവനാം
അനാത്മന്യാത്മഭാവേന കിമജ്ഞ ഇവ രോദിഷി.

130. കസ്തവായം ജഡോ മൂകോ ദേഹോ മാംസമയോഽശുചിഃ
യദർത്ഥം സുഖദുഃഖാഭ്യാമവശഃ പരിഭൂയസേ.

131. അഹോ നു ചിത്രം യത്സത്യം ബ്രഹ്മ തദ്വിസ്മൃതം നൃണാം
തിഷ്ഠതസ്തവ കാര്യേഷു മാഽസ്തു രാഗാനുരഞ്ജനാം.

132. അഹോ നു ചിത്രം പദ്മോത്ഥൈർ ബദ്ധാസ്തന്തുഭിരദ്രയഃ
അവിദ്യമാനാ യാ വിദ്യാ തയാ വിശ്വം ഖിലീകൃതം
ഇദം തദ്വജ്രതാം യാതം തൃണമാത്രം ജഗത്ത്രയം.

സാരം:— എൻെറ മകൻ, എൻെറ സ്വത്തു്, ഞാൻ, അവൻ, ഇവൻ, ഇതു്, എൻേറതു് ഇത്യാദി വാസനകൾ ഇന്ദ്രജാലം കൊണ്ടെന്നപോലെ നമ്മെ ഭ്രമിപ്പിക്കുന്നു. നീ അജ്ഞനാകാതെ

സംസാരത്തെ അറിഞ്ഞിട്ടു് അതിനെ ഉപേക്ഷിക്കണം. അനാത്മ പദാൎത്ഥങ്ങളിൽ ആത്മഭാവം കണ്ടു് കരയുന്നതു വിഡ്ഢിത്വമാണു്. ഈ ജഡശരീരം നിന്റെ ആരുമല്ല. ഇതൊരു മാംസപിണ്ഡം മാത്രമാണു്. ഏററവും അപവിത്രവും മൂകവുമായ ഇതിനു വേണ്ടി വെറുതേ എന്തിനാണു് ദുഃഖസുഖമാകുന്ന ചക്രത്തിൽ പെട്ടുഴലുന്നതു്? ആളുകൾ പരമസത്യമായ ബ്രഹ്മത്തെ വിസ്മരിച്ചു് ദേഹമാകുന്ന വലയിലകപ്പെട്ടു വലയുന്നതു് എത്ര ആശ്ചര്യകരമായിരിക്കുന്നു! ഹേ മുനേ, നീ ജ്ഞാനിയായിത്തീരുക. കർത്തവ്യകൎമ്മനിരതനായിരുന്നാലും ആ കൎമ്മങ്ങളാൽ മനസ്സിനെ ഒരിക്കലും കലുഷമാകാനനുവദിക്കരുതു്. താമരനൂലുകളിൽ പൎവ്വതങ്ങൾ തളയ്ക്കപ്പെട്ടിരിക്കുന്നതുപോലെ ഇല്ലാത്ത അവിദ്യയാൽ ലോകവും ബന്ധിക്കപ്പെട്ടിരിക്കയാണു്. ബ്രഹ്മജ്ഞാനം വജ്രായുധം പോലെ ശക്തിമത്താണു്. പുൽക്കൊടിപോലെയുള്ള ഈ പ്രപഞ്ചത്തെ തകൎക്കാൻ അതിനു വല്ല പ്രയാസവുമുണ്ടോ?

# അഞ്ചാമദ്ധ്യായം

1. മൂലം:- അഥാപരം പ്രവക്ഷ്യാമി ശൃണു താത യഥാതഥം
   അജ്ഞാനഭുഃ സപ്തപദാ ജ്ഞഭുഃ സപ്തപദൈവ ഹി.
2. പദാന്തരാണ്യസംഖ്യാനി പ്രഭവന്ത്യന്യഥൈതയോഃ
   സ്വരൂപാവസ്ഥിതിർമുക്തിസ്തദ്ഭ്രംശോ$f$ഹന്ത്വവേദനം.
3. ശുദ്ധസന്മാത്രസംവിത്തേഃ സ്വരൂപാന്ന ചലന്തി യേ
   രാഗദ്വേഷാദയോ ഭാവാസ്തേഷാം നാജ്ഞത്വസംഭവഃ.
4. യഃ സ്വരൂപപരിഭ്രംശശ്ചേത്യാൎത്ഥേ ചിതി മജ്ജനം
   ഏതസ്മാദപരോ മോഹോ ന ഭൂതോ ന ഭവിഷ്യതി.
5. അൎത്ഥാദൎത്ഥാന്തരം ചിത്തേ യാതി മദ്ധ്യേ തു യാ സ്ഥിതിഃ
   സാ ധ്വസ്തമനനാകാരാ സ്വരൂപസ്ഥിതിരുച്യതേ.
6. സംശാന്തസൎവ്വസങ്കല്പാ യാ ശിലാവദവസ്ഥിതിഃ
   ജാഗ്രന്നിദ്രാ വിനിർമ്മുക്താ സാ സ്വരൂപസ്ഥിതിഃ പരാ.
7. അഹന്താംശേ ക്ഷതേ ശാന്തേ ഭേദനിഷ്പന്ദചിത്തതാ
   അജഡാ യാ പ്രചലതി തത്സ്വരൂപമിതീരിതം.

സാരം:— മഹർഷിശ്രേഷ്ഠനായ ശ്രീ തുടർന്നു:— ഹേ പുത്ര, ഇനി മറെറാന്നു പറയാം. ശ്രദ്ധയോടുകൂടി കേൾക്കുക. ജ്ഞാനത്തിനും, അജ്ഞാനത്തിനും ഏഴുഭൂമികകൾ വീതമുണ്ട്. ഇവയുടെ മദ്ധ്യേ മററ് അസംഖ്യം ഭൂമികകളും പ്രകടമാകുന്നുണ്ട്. ആത്മാവ് സ്വന്തം രൂപത്തിൽ സ്ഥിതി ചെയ്യുക എന്നുള്ളതു തന്നെയാണ് മോക്ഷം. അതിൽ നിന്നും തെററുന്നതാണ് സാംസാരിക ജീവിതം. ശുദ്ധമായ ബ്രഹ്മം സ്വരൂപത്തിൽ നിന്നും വ്യതിചലിക്കാത്തവൎക്ക് അജ്ഞാനജന്യങ്ങളായ രാഗദ്വേഷാദി ദോഷങ്ങൾ ഉണ്ടാവുകയില്ല. സ്വരൂപത്തിൽ നിന്നും വ്യതിചലിച്ച് വാസനയുടെ പുറകെ പോയി ചിത്തത്തിൽ മുഴുകുക എന്നതിനേക്കാളും അധികമായ മോഹം ഉണ്ടായിട്ടില്ല. മേലാൽ ഉണ്ടാകുകയുമില്ല. ഒരു വിഷയത്തിൽ നിന്നും മറെറാരു വിഷയത്തിലേക്കു ഗമിക്കുന്ന മനസ്സിൻെറ മദ്ധ്യേ സ്ഥിതി ചെയ്യുക എന്നതിനേയാണ് ചിന്താതീതമായ ആത്മസ്വരൂപപ്രാപ്തി എന്നു പറയുന്നതു്. സങ്കല്പങ്ങൾ നല്ലപോലെ ശാന്തമായിത്തീൎന്നതിനു ശേഷം സംജാതമാകുന്ന പാഷാണം പോലെയുള്ള നിശ്ചേഷ്ടാവസ്ഥയെയാണ് ആത്മാവിൻെറ പരമമായ സ്വരൂപസ്ഥിതി എന്നു പറയുന്നതു്. ഈ സ്വരൂപസ്ഥിതി ചേതനായുക്തവും, ഭേദഭാവരഹിതവുമായ ചിത്താവസ്ഥയോടുകൂടിയതുമാകുന്നു.

8. ബീജജാഗ്രത്തഥാ ജാഗ്രൻ മഹാജാഗ്രത്തഥൈവ ച
ജാഗ്രത്സ്വപ്നസ്തഥാ സ്വപ്നഃ സ്വപ്നജാഗ്രത്സുഷുപ്തികം.

9. ഇതി സപ്തവിധോ മോഹഃ പുനരേഷ പരസ്പരം
ശ്ലിഷ്ടോ ഭവത്യനേകാഗ്ര്യം ശൃണു ലക്ഷണമസ്യ തു.

10 പ്രഥമം ചേതനം യത്സ്യാദനാഖ്യം നിൎമ്മലം ചിതഃ
ഭവിഷ്യച്ചിത്തജീവാദിനാമശബ്ദാൎത്ഥഭാജനം.

11. ബീജരൂപസ്ഥിതം ജാഗ്രദ്ബീജജാഗ്രത്തദുച്യതേ
ഏഷാ ജ്ഞപ്തേൎനവാവസ്ഥാ ത്വം ജാഗ്രത്സംസ്ഥിതിം
ശൃണു.

12. നവപ്രസൂതസ്യ പരാദയം ചാഹമിദം മമ
ഇതി യഃ പ്രത്യയഃ സ്വസ്ഥസ്തജ്ജാഗ്രത്പ്രാഗഭാവനാത്.

13. അയം സോഽഹമിദം തന്മ ഇതിജന്മാന്തരോദിതഃ
പീവരഃ പ്രത്യയഃ പ്രോക്തോ മഹാജാഗ്രദിതിസ്ഫുടം.

14. ആരൂഢമഥവാരൂഢം സർവഥാ തന്മയാത്മകം
യജ്ജാഗ്രതോ മനോരാജ്യം തജ്ജാഗ്രത്സ്വപ്ന ഉച്യതേ .

സാരം:- ബീജജാഗ്രദവസ്ഥ, ജാഗ്രദവസ്ഥ, മഹാജാഗ്രദവസ്ഥ, ജാഗ്രത്സ്വപ്നാവസ്ഥ, സ്വപ്നാവസ്ഥ, സ്വപ്നജാഗ്രദവസ്ഥ, സുഷുപ്താവസ്ഥ എന്നു് മോഹം ഏഴുവിധമുണ്ടു്. ഇവയെല്ലാം പരസ്പരം യോജിച്ചു് അനേക രൂപത്തോടുകൂടിയതായിത്തീരുന്നു. ഇനി ഞാൻ ഇവയുടെയെല്ലാം പ്രത്യേകം പ്രത്യേകം ലക്ഷണങ്ങളെപ്പററി നിന്നോടു പറയാം. ആദ്യത്തെ ബീജജാഗ്രദവസ്ഥ എന്നു പറയുന്നതു് നാമരഹിതവും, വികാരഹീനവും, ചൈതന്യാത്മകവും, ചിത്തം, ജീവൻ, തുടങ്ങിയ നാമശബ്ദാർത്ഥങ്ങളോടുകൂടിയതുമായ അവസ്ഥയാകുന്നു. ഇതു് ജ്ഞാതാവിൻെറ നവീനാവസ്ഥയാണു്. ഈ അവസ്ഥയ്ക്കു ശേഷം വരുന്നതാണു് ജാഗ്രദവസ്ഥ. നവപ്രസൂതനായ ഒരാൾക്കു് തൻെറ ഉള്ളിൽ നിന്നേററതെന്നും, എൻേറതെന്നുമുള്ള ഭാവങ്ങളുടെ സ്ഥിതിയാണു് മോഹത്തിൻെറ ദ്വിതീയാവസ്ഥ. ഇതു് അതിരിക്ത ഭാവനകൾക്കു മുമ്പുണ്ടാകുന്നു, മഹാജാഗ്രദവസ്ഥയിൽ 'ഇതു് അതാണു്' 'ഞാൻ ഇതാകുന്നു' അഥവാ 'ഈ വസ്തു എൻേറതാണു്' എന്നു തുടങ്ങിയ പൂർവ്വജന്മത്തിലുള്ള സംസ്കാരസഹിതങ്ങളായ ഭാവനകൾ ഉണ്ടാകുന്നു. നാലാമത്തേതാണു് ജാഗ്രത്സ്വപ്നാവസ്ഥ. രൂഢാരൂഢവും മനോമയവുമായ സൃഷ്ടി തന്നെയാണു് ഇതിൻെറ രൂപം.

15. ദ്വിചന്ദ്രശുക്തികാരൂപ്യമൃഗതൃഷ്ണാദിഭേദതഃ അധ്യാസം
പ്രാപ്യ ജാഗ്രത്തത്സ്വപ്നോ നാനാവിധോ ഭവേത്.

16. അല്പകാലം മയാ ദൃഷ്ടമേതന്നോദേതി യത്ര ഹി
പരാമർശഃ പ്രബുദ്ധസ്യ സ സ്വപ്ന ഇതി കഥ്യതേ.

17. ചിരം സന്ദർശനാഭാവാദപ്രഫുല്ലം ബൃഹദ്വചഃ
ചിരകാലാനുവൃത്തിസ്തു സ്വപ്നോ ജാഗ്രദിവോദിതഃ.

18. സ്വപ്നജാഗ്രദിതി പ്രോക്തം ജാഗ്രത്യപി പരിസ്ഫുരത്
ഷഡവസ്ഥാപരിത്യാഗോ ജഡാ ജീവസ്യ യാസ്ഥിതിഃ

19. ഭവിഷ്യദ്ദുഃഖബോധാഢ്യാ സൗഷുപ്തിഃ സോച്യതേ ഗതിഃ
ജഗത്തസ്യാമവസ്ഥായാമന്തസ്തമസി ലീയതേ.

20. സപ്താവസ്ഥാ ഇമാഃ പ്രോക്താ മയാ ജ്ഞാനസ്യ
വൈ ദ്വിജ

ഏകൈകാ ശതസംഖ്യാത്ര നാനാവിഭവരൂപിണീ.

21. ഇമാം സപ്തപദാം ജ്ഞാനഭൂമിമാകർണ്ണയാനഘ
നാനയാ ജ്ഞാതയാ ഭൂയോ മോഹപങ്കേ നിമജ്ജതി.

സാരം:- ഇതിൽ ഒരു ചന്ദ്രന്റെ സ്ഥാനത്തു രണ്ടു ചന്ദ്രന്മാരുടെ പ്രതീതിയും ചിപ്പിയിൽ വെള്ളിയുടെ പ്രതീതിയും, മരീചികയിൽ ജലപ്രതീതിയും ഉളവാകുന്നതു പോലെ അധ്യാസം മൂലം ജാഗ്രത്, സ്വപ്നങ്ങൾ പല വിധത്തിലുണ്ടാകുന്നു. ഉറക്കത്തിനിടയിൽ കാണുന്ന കാഴ്ച വീണ്ടും കാണാതിരിക്കുകയും, ഉണർന്നതിനു ശേഷം ആ ദൃശ്യത്തിന്റെ സ്മൃതി മാത്രം അവശേഷിക്കുകയും ചെയ്യുകയാണെങ്കിൽ അതിനു സ്വപ്നം എന്നു പേർ പറയാം. വളരെ നേരം കാണാത്തതിനാൽ തെളിഞ്ഞു നിൽക്കാത്തതും, ഉണർന്നു കഴിഞ്ഞാലും ഓർമ്മയിൽ അധികസമയം നീണ്ടുനിൽക്കുന്നതും ജാഗ്രദവസ്ഥയിൽ എന്നപോലെ കാണപ്പെടുന്നതും ആയ അവസ്ഥ ഏതൊന്നാണോ അതിനെ ജ്ഞാനികൾ സ്വപ്നജാഗ്രത് എന്നു പറയുന്നു. ഈ ഏഴവസ്ഥകളെയും തരണം ചെയ്ത് ജഡാത്മകമായ അവസ്ഥയിൽ ലയിച്ച് ഭാവിയിലെ ദുഃഖബോധത്തോടുകൂടി ജീവൻ ഇരിക്കുന്ന അവസ്ഥയെ 'സുഷുപ്തി' എന്നു പറയുന്നു. ഈ അവസ്ഥയിൽ ഈ വിശ്വം ആന്തരികമായ അന്ധകാരത്തിൽ ലയിച്ചു പോകുന്നു. ഹേ ബ്രഹ്മൻ, ഞാൻ നിനക്ക് ജ്ഞാനത്തിന്റെ ഏഴ് സ്വപ്നാവസ്ഥകളെപ്പററി പറഞ്ഞു തന്നു. ഇതിൽ ഓരോ അവസ്ഥയും, വിഭിന്നാവസ്ഥകളുടെ രൂപത്തിൽ അസംഖ്യം രൂപങ്ങൾ ധരിക്കുന്നവയാണ്. ജ്ഞാനത്തെ സംബന്ധിക്കുന്ന സ്വപ്നാവസ്ഥകളെപ്പററി ഇനി കേൾക്കുക. അതറിഞ്ഞുകഴിഞ്ഞാൽ മനുഷ്യൻ മോഹമാകുന്ന പങ്കത്തിൽ വീണ്ടും വീണ്ടും പതിക്കുന്നില്ല.

22. വദന്തി ബഹുഭേദേന വാദിനോ യോഗഭൂമികാഃ
മമ ത്വഭിമതാ നൂനമിമാ ഏവ ശുഭപ്രദാഃ.

23. അവബോധം വിദുർജ്ഞാനം തദിദം സാപ്തഭൂമികം
മുക്തിസ്തു ജ്ഞേയമിത്യുക്താ ഭൂമികാ സപ്തകാത്പരം.

24. ജ്ഞാനഭൂമിഃ ശുഭേച്ഛാഖ്യാ പ്രഥമാ സമുദാഹൃതാ
വിചാരണാ ദ്വിതീയാ തു തൃതീയാ തനുമാനസീ.

25. സത്വാപത്തിശ്ചതുർത്ഥീസ്യാത്തതോഽസംസക്തി-
നാമികാ
പദാർത്ഥഭാവനാ ഷഷ്ഠീ സപ്തമീ തുര്യ്യഗാ സ്മൃതാ.

സാരം:— യോഗഭൂമികകൾക്ക് അനേകം ഭേദങ്ങൾ ഉണ്ടെന്ന് ജ്ഞാനികൾ പറയുന്നു. എന്നാൽ ഞാൻ ഈ സപ്തഭൂമികകളെ മാത്രമാണ് അത്യന്തം കല്യാണകാരികളായിക്കരുതുന്നത്. ഈ സപ്തഭൂമികകൾ മുഖേന പ്രകടമാകുന്ന അവബോധം തന്നെയാണ് ജ്ഞാനം എന്നു പറയപ്പെടുന്നത്. ഈ ഭൂമികകൾക്കു ശേഷം ഉണ്ടാകുന്ന മുക്തിയാണ് ജ്ഞേയം എന്നു പറയപ്പെടുന്നത്. ഒന്നാമത്തെ ജ്ഞാനഭൂമികയുടെ പേർ 'ശുഭേച്ഛ' എന്നും രണ്ടാമത്തേതിന്റെ പേർ 'വിചാരണ' എന്നും, മൂന്നാമത്തേതിന്റെ പേർ 'തനുമാനസി' എന്നും, നാലാമത്തേതിന്റെ പേർ 'സത്വാപത്തി' എന്നും, അഞ്ചാമത്തേതിന്റെ പേർ 'അസംസക്തി' എന്നും ആറാമത്തേതിന്റെ പേർ 'പദാർത്ഥഭാവന' എന്നും ഏഴാമത്തേതിന്റെ പേർ 'തുര്യ്യഗാ' എന്നുമാകുന്നു

26. ആസാമന്തഃസ്ഥിതാ മുക്തിർയസ്യാം ഭൂയോ ന
ശോചതി
ഏതാസാം ഭൂമികാനാം ത്വമിദം നിർവചനം ശൃണു.

27. സ്ഥിതഃ കിം മൂഢ ഏവാസ്മി പ്രേക്ഷ്യോഽഹം
ശാസ്ത്രസജ്ജനൈഃ
വൈരാഗ്യപൂർവമിച്ഛേതി ശുഭേച്ഛേത്യുച്യതേ
ബുധൈഃ.

28. ശാസ്ത്രസജ്ജനസമ്പർക്കവൈരാഗ്യാഭ്യാസപൂർവകം
സദാചാരപ്രവൃത്തിര്യ്യാ പ്രോച്യതേ സാ വിചാരണാ.

29. വിചാരണാ ശുഭേച്ഛാഭ്യാമിന്ദ്രിയാർത്ഥേഷു രക്തതാ
യത്ര സാ തനുതാമേതി പ്രോച്യതേ തനുമാനസീ.

30. ഭൂമികാത്രിതയാഭ്യാസാച്ചിത്തേ തു വിരതേർവശാത്
സാത്വാത്മനി സ്ഥിതേ ശുദ്ധേ സത്വാപത്തിരുദാഹൃതാ.

31. ദശാചതുഷ്ടയാഭ്യാസാ ദസംസർഗ്ഗകലാ തു യാ
രൂഢസത്ത്വചമത്കാരാ പ്രോക്താസംസക്തിനാമികാ.

32. ഭൂമികാപഞ്ചകാഭ്യാസാത് സ്വാത്മാരാമതയാ ദൃഢം
ആഭ്യന്തരാണാം ബാഹ്യാനാം പദാർത്ഥാനാമഭാവനാത്.

33. പരപ്രയുക്തേന ചിരം പ്രയത്നേനാവ ബോധനം
പദാർത്ഥഭാവനാ നാമ ഷഷ്ഠീ ഭവതി ഭൂമികാ.

34. ഭൂമിഷട്ക ചിരാഭ്യാസാദ് ഭേദസ്യാനുപലംഭനാത്
യത്സ്വഭാവൈകനിഷ്ഠത്വം സാ ജ്ഞേയാ തുര്യ്യഗാ ഗതിഃ.

35. ഏഷാ ഹി ജീവന്മുക്തേഷു തുര്യ്യാവസ്ഥേതി വിദ്യതേ
വിദേഹമുക്തി വിഷയം തുര്യ്യാതീത മതഃപരം.

സാരം:— യാതൊന്നിൽ മുഴുകുമ്പോഴാണോ വീണ്ടും വീണ്ടും ദുഃഖി ക്കാതിരിക്കുന്നതു് ആ മുക്തി ഇവയുടെ ഉള്ളിലാണു സ്ഥിതി ചെയ്യു ന്നതു്. ഈ ഭൂമികകളുടെ നിർവ്വചനം നീ കേട്ടുകൊള്ളുക. വൈരാഗ്യ ധാരണത്തിനു മുമ്പു തന്നെ പ്രാപഞ്ചികമായ മായാജാലത്തോടു വൈ മുഖ്യവും, ശാസ്ത്രാദികളോടു് ആഭിമുഖ്യവും, ശ്രേഷ്ഠ കർമ്മങ്ങളോടു് ആസക്തിയും ഉണ്ടാകുന്നതിനെയാണു് ജ്ഞാനികൾ 'ശുഭേച്ഛ' എന്നു പറയുന്നതു്. അതിനു ശേഷം സജ്ജനസംസർഗ്ഗം ശാസ്ത്രാദ്ധ്യയനം എന്നിവ മുഖേന അഭ്യാസ വൈരാഗ്യങ്ങളോടുകൂടിയ ആചരണങ്ങൾ കളുള്ള ഒരു പ്രവണത ഉണ്ടാകുന്നു. അതാണു 'വിചാരണ'. ഈ അവസ്ഥ യിൽ എത്തിക്കഴിയുമ്പോൾ വിഷയാസക്തി ക്ഷീണിക്കുന്നു അങ്ങനെ യുള്ള അവസ്ഥയ്ക്കു് 'തനുമാനസി' എന്നു പറയുന്നു. ഈ മൂന്നു ഭൂമിക കളുടെയും അഭ്യാസം പരിപൂർണ്ണമാകുമ്പോൾ വൈരാഗ്യത്തിന്റെ പ്രാബല്യം കൊണ്ടു ചിത്തം ശുദ്ധതത്ത്വ സ്വരൂപത്തിൽ അവസ്ഥിത മാകുന്നു. ഈ അവസ്ഥയ്ക്കു് 'സത്ത്വാപത്തി' എന്നു പറയുന്നു. ഈ ഭൂമികകളെല്ലാം നല്ലതുപോലെ അഭ്യസിച്ചതിനു ശേഷം സത്ത്വത്തിൽ രൂഢമായ മനസ്സു് ഏതൊരു സംസർഗ്ഗഹീനമായ കലയേയാണോ പ്രാപിക്കുന്നതു്, അതുതന്നെയാണു് 'അസംസക്തി'. ഈ അഞ്ചു ഭൂമികക കളുടെയും അഭ്യാസം പൂർണ്ണമായാൽ ആത്മാവിൽ തന്നെ രമിച്ചിരിക്കു ന്നതു കൊണ്ടു് ബാഹ്യവും ആഭ്യന്തരവുമായ പദാർത്ഥങ്ങളുടെ ഭാവന നശിക്കുമ്പോൾ പരപ്രയത്നം കൊണ്ടു പദാർത്ഥങ്ങളെ ഭാവന ചെയ്യു

കയാണെങ്കിൽ അതിന് പദാർത്ഥ ഭാവന എന്നു പേർ പറയാം. ഈ അഞ്ചു ഭൂമികകളും അഭ്യസിച്ചു കഴിഞ്ഞാൽ ഭേദബുദ്ധി നശിക്കുകയും സാധകൻ ആത്മഭാവത്തിൽ ഏകനിഷ്ഠനായിരിക്കുകയും ചെയ്യുന്നു. ഇതാണ് 'തുര്യഗാ' എന്ന അവസ്ഥ. ജീവന്മുക്തന്മാർക്ക മാത്രമേ ഈ അവസ്ഥ കൈവരുകയുള്ളു. അതിനു ശേഷമാണ് വിദേഹമുക്തി എന്ന തുര്യാതീതാവസ്ഥ ലഭിക്കുന്നത്.

36. യേ നിദാഘ മഹാഭാഗാഃ സപ്തമീം ഭൂമിമാശ്രിതാഃ
ആത്മാരാമാ മഹാത്മാനസ്തേ മഹത്പദമാഗതാഃ.

37. ജീവന്മുക്താ ന മജ്ജന്തി സുഖദുഃഖരസസ്ഥിതേ
പ്രകൃതേനാഥ കാര്യേണ കിംചിത് കുർവന്തി വാ ന വാ.

38. പാർശ്വസ്ഥ ബോധിതാഃ സന്തഃ പൂർവാചാരക്രമാഗതം
ആചാരമാചരന്ത്യേവ സുപ്തബുദ്ധവദുത്ഥിതാഃ.

39. ഭൂമികാസപ്തകം ചൈതദ്ധീമതാമേവ ഗോചരം
പ്രാപ്യ ജ്ഞാനദശാ മേതാം പശുമ്ലേച്ഛാദയോഽപി യേ.

40. സദേഹാ വാപ്യദേഹാ വാ തേ മുക്താ നാത്ര സംശയഃ
ജ്ഞപ്തിർഹി ഗ്രന്ഥിവിച്ഛേദസ്തസ്മിൻ സതി വിമുക്തതാ

സാരം:. അല്ലയോ നിദാഘ, മഹാഭാഗ്യവാന്മാർക്ക മാത്രമേ ഏഴാമതായുള്ള തുര്യഗവസ്ഥയെ പ്രാപിക്കുവാൻ സാദ്ധ്യമാകു. അവർ ആത്മാരാമന്മാരായിരിക്കുന്നു സുഖ ദുഃഖാനുഭവങ്ങളിൽ നിന്നും നിശ്ശേഷം അകന്നിരുന്നു ജീവന്മുക്തരായിട്ടുള്ള മഹാത്മാക്കളാണ് ഈ മഹാപദത്തെ പ്രാപിച്ചുകഴിഞ്ഞിട്ടുള്ളത്. അവർ കർത്തവ്യ നിരതന്മാരായിരുന്നാലും അവയിൽനിന്നും അകന്നിരിക്കുന്നു. അവ യോടു അവർ പററിച്ചേരുകയില്ല സ്നേഹിതന്മാരാൽ ഉണർത്തപ്പെട്ട ന്വോരം മനുഷ്യൻ ഉറങ്ങി എഴുന്നേൽക്കുന്നതുപോലെ അവൻ കർമ്മങ്ങ ളിൽ തത്പരനാവുന്നു. മേധാവികൾക്ക മാത്രമേ ഈ സപ്തഭൂമിക കളും ഗോചരമാവൂ മൃഗങ്ങളും, മ്ലേച്ഛന്മാരും, മററുള്ളവരും ഈ ജ്ഞാനഭൂമികകളെ പ്രാപിക്കുകയാണെങ്കിൽ അവരും ശരീരത്തോടുകൂടി യാണെങ്കിലും അല്ലെങ്കിലും മുക്തരായി ഭവിക്കുന്നു. ഹൃദയഗ്രന്ഥി കളുടെ ഉദ്ഘാടനം തന്നെയാണ് ജ്ഞാനം. ആ ജ്ഞാനം ലഭിച്ചാൽ മുക്തിയും ലഭിക്കും.

41. മൃഗതൃഷ്ണാംബുബുദ്ധ്യാദിശാന്തിമാത്രാത്മകസ്ത്വസൗ
യേ തു മോഹാർണ്ണവാത്തീർണ്ണാസ്തൈഃ പ്രാപ്തം പരമം പദം.

42. തേ സ്ഥിതാ ഭൂമികാസ്വാസു സ്വാത്മലാഭപരായണാഃ
മനഃ പ്രശമനോപായോ യോഗ ഇത്യഭിധീയതേ.

43. സപ്തഭൂമിഃ സ വിജ്ഞേയഃ കഥിതാസ്താശ്ച ഭൂമികാഃ
ഏതാസാം ഭൂമികാനാം തു ഗമ്യം ബ്രഹ്മാഭിധം പദം.

44. ത്വത്താഽഹന്താത്മതാ യത്ര പരതാ നാസ്തി കാചന
ന കാചിദ്ഭാവകലനാ ന ഭാവാ ഭാവഗോചരാ.

45. സർവം ശാന്തം നിരാലംബം വ്യോമസ്ഥം ശാശ്വതം
ശിവം
അനാമയമനാഭാസ മനാമക മകാരണം.

46. ന സന്നാസന്ന മധ്യാന്തം ന സർവ്വം സർവ്വമേവ ച
മനോവചോഭിരഗ്രാഹ്യം പൂർണ്ണാത്പൂർണ്ണം സുഖാത്
സുഖം.

47. അസംവേദനമാശാന്തമാത്മവേദന മാതതം
സത്താ സർവ്വപദാർത്ഥാനാം നാന്യാ സംവേദനാ ദൃതേ.

സാരം:—മോഹാർണ്ണവത്തിൽ നിന്നും കരകയറിയവക്കു മാത്രമേ പരമപദം ലഭിക്കുകയുള്ളു. മരീചികയിൽ ജലഭ്രാന്തി ഉണ്ടാകുന്നതു പോലെ അനാത്മതത്വത്തിൽ ആത്മബുദ്ധി ഉദയം ചെയ്യുന്നു. ഇതാണു് അവിദ്യ. ഈ അവിദ്യാനാശമാണു് മുക്തി. ആത്മസാക്ഷാത്കാരം ലഭിക്കുവാനുള്ള പ്രയത്നത്തിൽ മുഴുകിയിരിക്കുന്നവർ മാത്രമേ ഈ ഭൂമികകളിൽ സഞ്ചരിക്കുന്നുള്ളു. മനസ്സിന്റെ പരിപൂർണ്ണ ശാന്തിക്കുള്ള മാർഗ്ഗമാണു് യോഗം. യോഗസംബന്ധമായ സപ്തഭൂമികകളും വർണ്ണിച്ചുകഴിഞ്ഞു, ഈ ഭൂമികകളുടെ ഉദ്ദേശ്യം ബ്രഹ്മപദപ്രാപ്തിയാണു്. ആ ബ്രഹ്മപദത്തിൽ എന്റേതെന്നും, നിന്റേതെന്നും, അവന്റേതെന്നും, അന്യന്റേതെന്നുമുള്ള ഭേദഭാവം ഉണ്ടായിരിക്കുകയില്ല. അപ്പോൾ ഭേദചിന്തയുമില്ല. ഭാവാത്മകബുദ്ധിശേഷിക്കുന്നുമില്ല. എന്തെന്നാൽ പ്രാപഞ്ചികങ്ങളായ പദാർത്ഥങ്ങളുടെ നിലനിൽപ്പു് ആത്മസംവേദനം മാത്രമാണു്. അതിൽനിന്നും ഭിന്നമായി യാതൊന്നു

മില്ല. ആകാശസ്വരൂപനായിരിക്കുന്ന ശിവൻ, ശാശ്വതനും, ദോഷരഹിതനും, നിരാലംബനും, കാരണരഹിതനും, അനിർവചനീയനും, സസേതുരഹിതനും, മദ്ധ്യാന്തരഹിതനും, അസമ്പൂർണ്ണനും, സമ്പൂർണ്ണനും, മനോവാണികൾക്കഗമ്യനും, പൂർണ്ണശാന്തനും, സുഖത്തേക്കാൾ സുഖസ്വരൂപനും, ആത്മസാക്ഷാത്കാരരൂപത്തിൽ വ്യാപിച്ചിരിക്കുന്ന ബ്രഹ്മവുമാണ്.

48. സംബന്ധേ ദ്രഷ്ടൃദൃശ്യാനാം മദ്ധ്യേ ദൃഷ്ടിർഹി യദ്വപുഃ
ദ്രഷ്ടൃദർശന ദൃശ്യാദി വർജ്ജിതം തദിദം പദം.

49. ദേശാദ്ദേശം ഗതേ ചിത്തേ മദ്ധ്യേയച്ചേതസോ വപുഃ
അജാഡ്യസംവിന്മനനം തന്മയോ ഭവ സർവ്വദാ.

50. അജാഗ്രത്സ്വപ്നനിദ്രസ്യ യത്തേ രൂപം സനാതനം
അചേതനം ചാജഡം ച തന്മയോ ഭവ സർവ്വദാ.

51. ജഡതാം വർജ്ജയിത്വൈകാം ശിലായാഹൃദയം ഹിതത്
അമനസ്കസ്വരൂപം യത്തന്മയോ ഭവ സർവ്വദാ
ചിത്തം ദൂരേ പരിത്യജ്യ യോഽസി സോഽസി
സ്ഥിരോ ഭവ.

52. പൂർവ്വം മനഃ സമുദിതം പരമാത്മതത്ത്വാ
ത്തേനാതതം ജഗദിദം സവികല്പജാലം
ശൂന്യേന ശൂന്യമപി വിപ്രയഥാഽംബരേണ
നീലത്വമുല്ലസതി ചാരുതരാഭിധാനം.

53. സങ്കല്പസംശയവശാദ് ഗലിതേ തു ചിത്തേ
സംസാരമോഹമിഹികാഗലിതാ ഭവന്തി
സ്വച്ഛം വിഭാതി ശരദീവ ഖ മാഗതായാം
ചിന്മാത്രമേകമജമാദ്യമനന്തമന്തഃ.

സാരം:—ദ്രഷ്ടാവ്, ദൃശ്യം, എന്നിവയോടു സംബന്ധപ്പെട്ടിരിക്കുന്ന മദ്ധ്യഭാഗത്തായി കാണുന്ന ദൃഷ്ടിസ്വരൂപവും ദ്രഷ്ടാവിനും ദൃശ്യത്തിനും, ദർശനത്തിനും ഭിന്നമായി സാക്ഷാത്കാരരൂപത്തിൽ അവസ്ഥിതമായിരിക്കുന്നതുമാണ് ആ പരമപദം. ഒരു ദേശത്തുനിന്നും മറെറാരു ദേശത്തേക്കു പോകുന്ന ചിത്തത്തിൻെറ മദ്ധ്യഭാഗത്തു് ജ്ഞാനരൂപമായിരിക്കുന്ന തത്വത്തിൽ നീ വിലയിക്കുക. സനാതന

മായ ബ്രഹ്മത്തിൻെറ സ്വരൂപം, ജാഗ്രത് സ്വപ്നസുഷുപ്തികൾക്കും അതീതവും ജഡചേതനാശൂന്യവുമാകുന്നു. നീ എപ്പോഴും അതിൽ ലീനനായിരിക്കുക. ജഡത്വം തന്നെയാണ് പാഷാണ രൂപത്വം. അതിനെ ത്യജിച്ചാൽ ലഭിക്കുന്ന അമനസ്സ്ഥിതിയിൽ നീ സ്ഥിതി ചെയ്യുക. ചിത്തത്തെ ദൂരെ പരിത്യജിച്ചതിനു ശേഷം ഉണ്ടാകുന്ന തേതാണോ അതാണ് സ്വീകാര്യമായിട്ടുള്ളത്. അതിൽ നീ ഉറച്ചു നിൽക്കുക. പരമാത്മതത്ത്വത്തിൽ നിന്നും മനസ്സാണ് ആദ്യമായി ആവിർഭവിച്ചത്. ആ മനസ്സിൻെറ വികല്പ രൂപമാണ് ഈ പ്രത്യക്ഷ പ്രപഞ്ചം. ബ്രഹ്മം ശൂന്യത്തേക്കാൾ ശൂന്യമാണ്. എങ്കിലും ശൂന്യ മായ ആകാശത്തിൽ നിന്നുമാണല്ലോ മനോഹരമായി കാണപ്പെടുന്ന നീലിമ പ്രത്യക്ഷമായിട്ടുള്ളത്. അതു പോലെ തന്നെയാണ് ബ്രഹ്മ ത്തിൽ നിന്നു ചിത്തവൃത്തികളുണ്ടാകുന്നത്. സങ്കല്പ നാശം വരുമ്പോൾ ചിത്തവൃത്തികൾ ഉരുകിപ്പോകുന്നു. അതിൻെറ ഫലമായി പ്രപഞ്ച ത്തിൻെറ മോഹമാകുന്ന മൂടൽ മഞ്ഞും ഉരുകിപ്പോകുന്നു. അപ്പോൾ ശരത് കാലാഗമന സമയത്തുള്ള നിർമ്മലമായ ആകാശം പോലെ അതു ജന്മരഹിതവും, സർവ്വപ്രാണി പദാർത്ഥങ്ങളുടെയും ആദിയും അന്തവും, അനന്തവുമായ ഒരു ചിന്മാത്രരൂപം മാത്രമായാണ് ഭാസി ക്കുന്നത്.

54. അകർത്തൃകമരംഗം ച ഗഗനേ ചിത്രമുത്ഥിതം
അദ്രഷ്ട്രകം സ്വാനുഭവമനിദ്രസ്വപ്നദർശനം.

55. സാക്ഷിഭൂതേ സമേ സ്വച്ഛേ നിർവ്വികല്പേ ചിദാത്മനി
നിരിച്ഛം പ്രതിബിംബന്തി ജഗന്തി മുകുരേ യഥാ

56. ഏകം ബ്രഹ്മ ചിദാകാശം സർവ്വാത്മകമഖണ്ഡിതം
ഇതി ഭാവയ യത്നേന ചേതശ്ചാഞ്ചല്യശാന്തയേ

57. രേഖോപരേഖാ വലിതാ യഥൈകാ പീവരീ ശിലാ
തഥാ ത്രൈലോക്യവലിതം ബ്രഹ്മൈകമിഹ ദൃശ്യതാം

58. ദ്വിതീയകാരണാഭാവാദനുത്പന്നമിദം ജഗത്
ജ്ഞാതം ജ്ഞാതവ്യമധുനാ ദൃഷ്ടം ദ്രഷ്ടവ്യമദ്ഭുതം.

59. വിശ്രാന്തോഽസ്മി ചിരം ശ്രാന്തശ്ചിന്മാത്രാന്നാസ്തി കിഞ്ചന
പശ്യ വിശ്രാന്തസന്ദേഹം വിഗതാശേഷകൗതുകം

സാരം:- അകർതൃകമായും അരംഗമായും ആകാശത്തിൽ ഒരു ചിത്രമുയരുന്നു. അതിനെ കാണാനാളില്ല. കിനാവിലോ ഉറക്കത്തിലോ അതു കാണാൻ സാദ്ധ്യമല്ല. അതുപോലെ സമവും, സ്വച്ഛവും, നിർവ്വികല്പവും, സാക്ഷിരൂപവും ദർപ്പണത്തെപ്പോലെ നിർമ്മലവുമായ ചിദാത്മാവിൽ ത്രിഭുവനങ്ങളും ഇച്ഛാരഹിതമായിത്തന്നെ പ്രതിബിംബിച്ചുകൊണ്ടിരിക്കുന്നു. ബ്രഹ്മം സർവ്വരൂപവും ചിദാകാശസ്വരൂപവും, അഖണ്ഡവും, ഏകവും ആകുന്നു എന്നുള്ള ഭാവന കൊണ്ടുമാത്രമേ ചിത്തത്തിന്റെ ചാഞ്ചല്യം ശമിക്കുകയുള്ളൂ. ബൃഹത്തായ ഒരു ശിലയിൽ രേഖകളും ഉപരേഖകളും വരച്ചിരിക്കുന്നതുപോലെ ത്രിഭുവനയുക്തമായ ബ്രഹ്മത്തെയും കാണണം. മറ്റൊരു കാരണം പറയാനില്ലാത്തതിനാൽ ഈ പ്രപഞ്ചത്തിന്ന് ഉൽപ്പത്തി ഉണ്ടായിട്ടില്ല. ചിന്മാത്രമല്ലാതെ മറ്റൊന്നുമല്ല. ഇത്രയും മനസ്സിലാക്കി ഈ സമ്പൂർണ്ണപ്രാപഞ്ചികമായയിൽ നിന്നും വിരക്തനായി, സംശയ രഹിതനായി കേവലം ചിന്മാത്രത്തെ മാത്രം ദർശിക്കുക. ഞാൻ ഇപ്പോൾ അറിയേണ്ടതു് അറിഞ്ഞു കഴിഞ്ഞു, കാണേണ്ടതു കണ്ടു. ചിരകാലം ക്ഷീണിച്ചു വലഞ്ഞ ഞാൻ ഇപ്പോൾ വിശ്രമത്തെ പ്രാപിച്ചിരിക്കുന്നു

60. നിരസ്തകല്പനാജാലമചിത്തത്വം പരം പദം
    ത ഏവ ഭൂമതാം പ്രാപ്താഃ സംശാന്താശേഷകില്ബിഷാഃ.

61. മഹാധിയഃ ശാന്തധിയോ യേ യാതാ വിമനസ്കതാം
    ജന്തോഃ കൃതവിചാരസ്യ വിഗലദ്വൃത്തിചേതസഃ.

62. മനനം ത്യജതോ നിത്യം കിഞ്ചിത്പരിണതം മനഃ
    ദൃശ്യം സന്ത്യജതോ ഹേയമുപാദേയമുപേയുഷഃ.

63. ദ്രഷ്ടാരം പശ്യതോ നിത്യമദ്രഷ്ടാരമപശ്യതഃ
    വിജ്ഞാതവ്യേ പരേ തത്ത്വേ ജാഗരൂകസ്യ ജീവതഃ.

64. സുപ്തസ്യ ഘനസംമോഹമയേ സംസാരവർത്മനി
    അത്യന്തപക്വവൈരാഗ്യാദരസേഷു രസേഷ്വപി.

65. സംസാരവാസനാജാലേ ഖഗജാല ഇവാധുനാ
    ത്രോടിതേ ഹൃദയഗ്രന്ഥൗ ശ്ലഥേ വൈരാഗ്യരംഹസാ.

66. കാതകം ഫലമാസാദ്യ യഥാ വാരി പ്രസീദതി
    തഥാ വിജ്ഞാനവശതഃ സ്വഭാവഃ സംപ്രസീദതി.

67. നീരാഗം നിരുപാസംഗം നിർദ്വന്ദ്വം നിരുപാശ്രയം
വിനിര്യാതി മനോ മോഹാദ്വിഹംഗഃ പഞ്ജരാദിവ.

68. ശാന്തസന്ദേഹദൗരാത്മ്യം ഗതകൗതുക വിഭ്രമം
പരിപൂർണ്ണാന്തരം ചേതഃ പൂർണ്ണേന്ദുരിവ രാജതേ.

സാരം :—ചിത്തത്വഹീനമായ പരമപദത്തെ പ്രാപിച്ചുകഴിഞ്ഞിട്ടുള്ളവരും സങ്കല്പജാലത്തെ നിരസിച്ചുകഴിഞ്ഞിട്ടുള്ളവരും ദോഷവിമുക്തരായി ബ്രഹ്മത്തെ പ്രാപിക്കുന്നു. മനസ്സ് നെ വെടിഞ്ഞു വിമനസ്കരായിത്തീർന്നിട്ടുള്ളവരുടെ ശാന്തചിത്തം അവരുടെ മേധയെ പ്രവൃദ്ധമാക്കുന്നു. ആരുടെ മനോവൃത്തികളാണോ നഷ്ടമായിത്തീർന്നിട്ടുള്ളത്, ആരുടെ മനസ്സാണോ മാനസിക സങ്കല്പങ്ങളെ പരിത്യജിക്കാനുള്ള അഭ്യാസത്താൽ പരിപക്വമായിത്തീർന്നു വേദാന്തചിന്തനത്തിൽ മനഃപൂർവ്വം മുഴുകിയിരിക്കുന്നതു് ആരാണോ മുമുക്ഷുരൂപത്തിൽ നിന്നും, ദേയം, ഉപാദേയം എന്നീ രണ്ടുവിധത്തിലുമുള്ള പദാർത്ഥങ്ങളെയും ത്യജിക്കുന്നതു്, ആരാണോ, നിത്യനം, ദ്രഷ്ടാവും പ്രപഞ്ചത്തെ കാണാത്ത അദ്രഷ്ടാവുമായിരിക്കുന്നതു്, ആരാണോ അറിയേണ്ടതായ പരമതത്ത്വത്തിൽ മുഴുകിയിരിക്കുന്നതു്, ആരാണോ സരസവും, രസഹീനവുമായ പദാർത്ഥങ്ങളോടു് ഏററവും വൈരാഗ്യം പൂണ്ടു് മോഹാത്മകമായ പ്രപഞ്ചമാർഗ്ഗത്തിൽ സുഷുപ്തരായിത്തീർന്നിട്ടുള്ളതു്, വൈരാഗ്യബലത്താൽ ആരാണോ പ്രാപഞ്ചികവാസനകളാകുന്ന സുവർണ്ണപാശത്തെ ഛിന്നഭിന്നമാക്കിയിട്ടുള്ളതു്, ആരുടെ ഹൃദയ ഗ്രന്ഥികളാണോ ശൈഥില്യത്തെ പ്രാപിച്ചു കഴിഞ്ഞിട്ടുള്ളതു് അങ്ങനെയുള്ള ജ്ഞാനികൾ അവരുടെ സ്വഭാവത്താൽ *നിർമ്മലീഫലത്താൽ ജലം ശുദ്ധമായിത്തീരുന്നതു പോലെ പരിശുദ്ധന്മാരായി ഭവിക്കുന്നു. ആ മനസ്സ്, പഞ്ജര മുക്തമായ പക്ഷിയെപ്പോലെ മോഹമാകുന്ന പാശത്തിൽ നിന്നും വിമുക്തമായിത്തീരുമ്പോൾ അനാസക്തവും ദ്വന്ദ്വാതീതവും, നിരാലംബവും, രാഗരഹിതവുമായിത്തീരുന്നു. പ്രാപഞ്ചികങ്ങളായ ചിന്തകളോടു് വിരക്തിതോന്നിയിട്ടുള്ളവരുടെ ചിത്തം പൂർണ്ണ ചന്ദ്രനെപ്പോലെ എല്ലാ വിധത്തിലും ശോഭായമാനമായിരിക്കുന്നു.

---

* കതകം = നിർമ്മലീഫലം = തേററാമ്പരൽ, ജലം ശുദ്ധിചെയ്യാനുള്ള ഒരു വസ്തു.

69. നാഹം ന ചാന്യദസ്തീഹ ബ്രഹ്മൈവാസ്മി നിരാമയം
ഇത്ഥം സദസതോർമ്മധ്യാദ്യഃ പശ്യതി സ പശ്യതി

70. അയത്നോപനതേഷ്വക്ഷിദൃഗ്ദൃശ്യേഷു യഥാ മനഃ
നീരാഗമേവ പതതി തദ്വത്കാര്യേഷു ധീരധീഃ.

71. പരിജ്ഞായോപഭുക്തോ ഹി ഭോഗോ ഭവതി തുഷ്ടയേ-
വിജ്ഞായ സേവിതശ്ചൗരോ മൈത്രീമേതി ന
ചോരതാം

72. അശങ്കിതാപി സംപ്രാപ്താ ഗ്രാമയാത്രാ യഥാഽധ്വഗൈഃ
പ്രേക്ഷ്യതേ തദ്വദേവ ജ്ഞൈർ ഭോഗ ശ്രീരവലോക്യതേ

73. മനസോ നിഗൃഹീതസ്യ ലീലാഭോഗോഽല്പകോഽപിയഃ
തമേവാലബ്ധവിസ്താരം ക്ലിഷ്ടത്വാദ്ബഹു മന്യതേ

74. ബദ്ധമുക്തോ മഹീപാലോ ഗ്രാസമാത്രേണ തുഷ്യതി
പരൈരബദ്ധോ നാക്രാന്തോ ന രാഷ്ട്രം ബഹു മന്യതേ

75. ഹസ്തം ഹസ്തേന സംപീഡ്യ ദന്തൈർദന്താൻവിചൂർണ്ണ്യ ച
അംഗാന്യംഗൈരിവാക്രമ്യ ജയേദാദൗ സ്വകം മനഃ.

76. മനസോ വിജയന്നാന്യാ ഗതിരസ്തി ഭവാർണ്ണവേ
മഹാനരകസാമ്രാജ്യേ മത്തദുഷ്കൃതവാരണാഃ.

77. ആശാശരശലാകാഢ്യാ ദുർജ്ജയാ ഹീന്ദ്രിയാരയഃ.

സാരം:—ഈ സത്തിന്റെയും, അസത്തിന്റെയും മദ്ധ്യേ ഞാനോ മറ്റൊന്നോ ഇവിടെ ഇല്ലെന്നും, ഞാൻ സദാ ദോഷരഹിതമായ ബ്രഹ്മമാണെന്നും കാണുന്നവനാണ് യാഥാർത്ഥ്യം കാണുന്നതു്. ആയാസരഹിതമായി വന്നു ചേരുന്ന ദൃശ്യങ്ങളിൽ കണ്ണ് രാഗരഹിതമായിത്തന്നെ മുഴുകുന്നതുപോലെ ജ്ഞാനികൾ രാഗരഹിതരായിട്ടുതന്നെ കർത്തവ്യകർമ്മനിരതന്മാരായിരിക്കുന്നു. അടുത്തറിഞ്ഞ കള്ളൻ മോഷ്ടാവെന്ന നിലവെടിഞ്ഞു് സൗഹാർദ്ദഭാവം പുലർത്തുന്നതു പോലെ നല്ലതു പോലെ ചിന്തിച്ചു് അനുഭവിച്ച സുഖം സന്തുഷ്ടിക്കുകാരണമായിത്തീരുന്നു. ഒരു ഗ്രാമത്തിൽ പോകാൻ ആഗ്രഹമില്ലാതിരുന്നെങ്കിലും യാദൃച്ഛികമായി ആ ഗ്രാമത്തിലേക്കുള്ള മാർഗ്ഗത്തിൽ വന്നു ചേർന്നാൽ പാന്ഥൻ ഉദാസീനമായി നടക്കുന്നതു പോലെ ജ്ഞാനികൾ ഭോഗാത്മകമായ ഐശ്വര്യങ്ങളെ ഉദാസീനമായിട്ടാണ് അനുഭ-

വിക്കുന്നതു്. സംയതമായ ചിത്തം അല്പമായ ഭോഗത്തെപ്പോലും വളരെയധികമാണെന്നു മനസ്സിലാക്കിക്കൊണ്ടു് അതു ക്ലേശപ്രദമാണെന്നു കരുതി അതിൽനിന്നും മോചനം നേടാൻ ആഗ്രഹിക്കുന്നു. ശത്രുരാജാവിനാൽ ആക്രമിക്കപ്പെടാതിരിക്കുമ്പോൾ രാജ്യത്തിലെ സർവ്വഭോഗവസ്തുക്കളും തുച്ഛമായിക്കരുതിയിരുന്ന രാജാവു്, ശത്രുവിന്റെ ബന്ധനത്തിൽനിന്നും വിമുക്തനായതിനുശേഷം ഒരുരുള ച്ചോററിനെപ്പോലും മഹത്തരമായിക്കരുതുന്നു. കൈയ്യ് കൈകൊണ്ടു തിരുമ്മിയും, പല്ലുകളെ പല്ലുകൾകൊണ്ടു ഞെരിച്ചും, അംഗങ്ങളാൽ അംഗങ്ങളെ ആക്രമിച്ചും ആദ്യം മനസ്സിനെ വൈരാഗ്യത്തോടെ കീഴടക്കുക. ഈ സംസാരസാഗരത്തിൽ മനസ്സിനെ ജയിക്കുക എന്നതിനെക്കാൾ ഉപരിയായി മറെറാരുപായവുമില്ല. ഈ ഘോരനരകത്തിൽ ദുഷ്ടമാകുന്ന മദോന്മത്തനായ ഗജവീരൻ സഞ്ചരിക്കുകയാണു്. ആശയാകുന്ന അസ്ത്രങ്ങളെക്കൊണ്ടു സുസജ്ജിതരായ ഇന്ദ്രിയങ്ങളാകുന്ന ശത്രുക്കളെ ജയിക്കുക അത്യന്തം ദുഷ്കരമാണു്.

78. പ്രക്ഷീണചിത്തദർപ്പസ്യ നിഗൃഹീതേന്ദ്രിയ ദ്വിഷഃ
പദ്മിന്യ ഇവ ഹേമന്തേ ക്ഷീയന്തേ ഭോഗവാസനാഃ

79. താവന്നിശീവവേതാളാ വസന്തി ഹൃദി വാസനാഃ
ഏകതത്ത്വദൃഢാഭ്യാസാദ്യാവന്ന വിജിതം മനഃ

80. ഭൃത്യോ/ഭിമതകർത്തൃത്വാൻമന്ത്രീ സർവ്വാർത്ഥകാരണാത്
സാമന്തശ്ചേന്ദ്രിയാക്രാന്തേർമ്മനോ മന്യേ വിവേകിനഃ.

81. ലാളനാത്സ്നിഗ്ദ്ധലലനാ പാലനാത്പാലകഃ പിതാ
സുഹൃദുത്തമവിന്യാസാൻമനോ മന്യേ മനീഷിണഃ.

82. സ്വാലോകതഃ ശാസ്ത്രദൃശാ സ്വബുദ്ധ്യാ സ്വാനുഭാവതഃ
പ്രയച്ഛതി പരാം സിദ്ധിം ത്യക്ത്വാത്മാനം മനഃ പിതാ.

83. സുഹൃഷ്ടഃ സുദൃഢഃ സ്വച്ഛഃ സുക്രാന്തഃ സുപ്രബോധിതഃ
സ്വഗുണേനോജ്ജ്വിതോ ഭാതി ഹൃദി ഹൃദ്യോ മനോമണിഃ.

84. ഏനം മനോമണിം ബ്രഹ്മൻബഹുപങ്കകളങ്കിതം
വിവേകവാരിണാ സിദ്ധ്യൈ പ്രക്ഷാള്യാലോകവാൻ ഭവ.

85. വിവേകം പരമാശ്രിത്യ ബുദ്ധ്യാ സത്യമവേക്ഷ്യ ച
ഇന്ദ്രിയാരീനലം ഛിത്വാ തീർണ്ണോ ഭവ ഭവാർണ്ണവാത്.

സാരം:—ചിത്താഹങ്കാരത്തെ ദമനം ചെയ്തു് ഇന്ദ്രിയങ്ങളാകുന്ന ശത്രുക്കളെ ജയിച്ചുകഴിഞ്ഞവരുടെ ഭോഗലിപ്സ ഹേമന്തകാലത്തു് താമരപ്പൂക്കാം നശിക്കുന്നതുപോലെ നഷ്ടമായിത്തീരുന്നു. വാസന യാകുന്ന വേതാളത്തെ ഏകാഗ്രതയാകുന്ന അഭ്യാസം കൊണ്ടു നിയന്ത്രി ക്കാതിരിക്കുന്നതുവരെ മാത്രമേ അതു രാത്രിയിലെന്നപോലെ ഹൃദയ ത്തിൽ ഉറച്ചുനിൽക്കുകയുള്ളു. വിവേകിയായ പുരുഷൻ തന്റെ മനസ്സിനെ കിങ്കരനെപ്പോലെ ആജ്ഞാനുവർത്തിയാക്കുന്നു. അതു് അവന്റെ സർവാർത്ഥങ്ങളെയും മന്ത്രിയെപ്പോലെ പരിപാലിക്കുന്നു. വിവേകിയുടെ മനസ്സു് സർവേന്ദ്രിയങ്ങളേയും ആക്രമിക്കുന്നതുകൊണ്ടു് ഒരു സാമന്തനെപ്പോലെയും പെരുമാറുന്നുണ്ടു്. മനീഷിയുടെ മനസ്സു്, ലാളനകൊണ്ടു് സ്നേഹമയിയായ ലലനയെപ്പോലെയും, പാലിക്കുന്നതുകൊണ്ടു് പിതാവിനെപ്പോലെയും ശ്രേഷ്ഠങ്ങളായ കാര്യങ്ങാം ചെയ്യുന്നതിനാൽ സുഹൃത്തിനെപ്പോലെയും ആകുന്നു. ശാസ്ത്രാനുകൂല്യത്താലും, അനുഭൂതികൊണ്ടും, പ്രകാശത്താലും, ബുദ്ധി കൊണ്ടും മനസ്സാകുന്ന പിതാവു് സ്വയം മറന്നു് പരമസിദ്ധിയെ പ്രദാനം ചെയ്യുന്നു. ആത്മഗുണങ്ങളാൽ തേജോയുക്തമായിത്തീർന്ന ജ്ഞാനരത്നം ഹൃദയത്തിൽ ശോഭിച്ചുകൊണ്ടിരിക്കുന്നു. ഇതു് സുദൃഢവും സ്വച്ഛവും അത്യന്തം ഹൃഷ്ടവും ചൈതന്യയുക്തവും നല്ലതുപോലെ നിയന്ത്രിതവുമാണു്. പല തരത്തിലുള്ള ചെളിയിൽ നിന്നും മാലിന്യത്തെ പ്രാപിച്ചുകൊണ്ടിരിക്കുന്ന ഈ മനസ്സാകുന്ന രത്നത്തെ വിവേകജലത്താൽ പ്രക്ഷാളനം ചെയ്തു് പരിശുദ്ധമാക്കുക. അതു നിനക്കു് തേജസ്സിനെ പ്രദാനം ചെയ്യും. വിവേകത്തെ ആശ്രയമാക്കിക്കൊണ്ടു് ബുദ്ധികൊണ്ടു് സത്യത്തെ സാക്ഷാത്ക രിച്ചു് ഇന്ദ്രിയങ്ങളാകുന്ന ശത്രുക്കളെ പരിപൂർണ്ണമായും ഛിന്നഭിന്ന മാക്കി, നീ ഈ സംസാരസാഗരത്തെ തരണം ചെയ്യുക.

86. ആസ്ഥാമാത്രമനന്താനാം ദുഃഖാനാമാകരം വിദുഃ
അനാസ്ഥാ മാത്രമഭിതഃ സുഖാനാമാലയം വിദുഃ.

87. വാസനാതന്തുബദ്ധോഽയം ലോകോ വിപരിവർത്തതേ
സാ പ്രസിദ്ധാഽതി ദുഃഖായ സുഖായോച്ഛേദമാഗതാ.

88. ധീരോഽപ്യതി ബഹുജ്ഞോഽപികുലജോഽപി മഹാനപി
തൃഷ്ണയാ ബദ്ധ്യതേ ജന്തുഃ സിംഹഃ ശൃംഖലയാ യഥാ.

89. പരമം പൗരുഷം യത്നമാസ്ഥായോദ്യോഗം സൂദ്യമം
യഥാ ശാസ്ത്രമനുദ്വേഗമാചരൻ കോ ന സിദ്ധി ഭാക്.

90. അഹം സർവമിദം വിശ്വം പരമാത്മാഹമച്യുതഃ
നാന്യദസ്തീതി സംവിത്യാ പരമാ സാ ഹ്യഹംകൃതിഃ

91. സർവസ്മാദ് വ്യതിരിക്തോഽഹം ബാലാഗ്രാദപ്യഹംതനുഃ
ഇതി യാ സംവിദോ ബ്രഹ്മൻ ദ്വിതീയാഹംകൃതിഃ ശുഭാ.

92. മോക്ഷായൈഷാ ന ബന്ധായ ജീവന്മുക്തസ്യ വിദ്യതേ.

93. പാണിപാദാദിമാത്രോഽയമഹമിത്യേഷ നിശ്ചയഃ
അഹംകാരസ്തൃതീയോഽസൗ ലൗകികസ്തുച്ഛ ഏവ സഃ

സാരം:—ലോകത്ത് ആസ്ഥ തന്നെയാണ് അനന്തദുഃഖങ്ങൾക്കാകരമായിരിക്കുന്നത്. അതുപോലെ അനാസ്ഥയാണ് സുഖത്തിനിരിപ്പിടമെന്നും മനസ്സിലാക്കണം. വാസനാസൂത്രബദ്ധമായ ഈ ലോകം വീണ്ടും വീണ്ടും മാറി മറിഞ്ഞുകൊണ്ടിരിക്കുന്നു. ആ വാസന അത്യന്തം ദുഃഖപ്രദമാണ്. അതിന്റെ നാശം സുഖപ്രദവുമാണ്. ധീരനോ പണ്ഡിതനോ കുലീനനോ മഹാനോ ആയാലും ഏതു മനുഷ്യനും ചങ്ങലയാൽ സിംഹം എന്ന പോലെ ആശാപാശത്താൽ ബദ്ധനായിപ്പോകുന്നു. പരമമായ പൗരുഷത്തോടുകൂടി പ്രയത്നിച്ച് ഉദ്വേഗം കൂടാതെ ശാസ്ത്രാനുകൂലമായ പ്രവൃത്തികൾ ചെയ്യുന്ന ആൾക്കാണ് സിദ്ധി കൈവരാത്തത്? "ഞാൻ സമ്പൂർണ്ണ വിശ്വരൂപനാകുന്നു." "ഞാൻ അച്യുതനായ പരമാത്മാവാകുന്നു" "എന്നിൽ നിന്നും ഭിന്നമായിട്ടൊന്നുമില്ല" എന്നുള്ള ജ്ഞാനാത്മകമായ അഹംഭാവം ശ്രേയസ്കരമാണെന്നു പറയപ്പെട്ടിരിക്കുന്നു. ഞാൻ മുടിയുടെ അഗ്രഭാഗത്തേക്കാളും അത്യന്തം സൂക്ഷ്മവും മറ്റെല്ലാററിൽ നിന്നും വ്യത്യസ്തനമാണ് എന്ന ഭാവം മംഗളകരമായ രണ്ടാമത്തെ അഹംകാരമത്രേ. ഈ രണ്ടഹംകാരവും ബന്ധനത്തെ ഉണ്ടാക്കുന്നതല്ല. മോക്ഷത്തെ മാത്രമേ ഉണ്ടാക്കുകയുള്ളൂ. ഞാൻ കരചരണാദിയുക്തമായ ശരീരത്തോടുകൂടിയവനാണ് എന്നുള്ള മൂന്നാമത്തെ അഹംകാരം ലൗകികവും തുച്ഛവുമാണ്.

94. ജീവ ഏവ ദുരാത്മാസൗ കന്ദഃ സംസാരഭൂസ്തരോഃ
അനേനൈവാഭിഹതോ ജന്തുരധോഽധഃ പരിധാവതി.

95. അനയാ ദുരഹംകൃത്യാ ഭാവാത് സംത്യക്തയാചിരം
ശിഷ്ടാഹംകാരവാൻജന്തുഃ ശമവാൻയാതി മുക്തതാം.

96. പ്രഥമൗ ഭാവഹംകാരാവംഗീകൃത്യ ത്വലൗകികൗ
തൃതീയാഹം കൃതിസ്ത്യാജ്യാ ലൗകികീ ദുഃഖദായിനീ.

97. അഥ തേ അപി സംത്യജ്യസർവാഹംകൃതിവർജ്ജിതഃ
സ തിഷ്ഠതി തഥാത്യുച്ചൈഃ പരമേവാധി രോഹതി.

സാരം :—ഈ മൂന്നാമത്തെ അഹംകാരത്തോടുകൂടിയ ദുരാത്മസ്വഭാവമുള്ള പ്രാണി തന്നെയാണു് ദുഃഖദായകമായ സംസാരവൃക്ഷത്തിന്റെ വേരു ഈ അഹങ്കാരത്താൽ ആഹതമായ ജീവൻ താഴെ അഗാധഗർത്തത്തിലേക്കു തള്ളപ്പെടുന്നു. ഈ ദുഃഖപ്രദമായ അഹംഭാവത്തെ ഉപേക്ഷിച്ചു് ആദ്യത്തെ രണ്ടുവിധത്തിലുമുള്ള അഹംഭാവത്തിൽ മുഴുകിയിരിക്കുന്ന പ്രാണി സംയമിയായി മുക്തിയെ പ്രാപിക്കുന്നു. ആദ്യത്തെ അലൗകികമായ രണ്ടു് അഹംഭാവങ്ങളും അംഗീകരിച്ചതിനു ശേഷം മൂന്നാമത്തെ തരത്തിലുള്ള അഹംഭാവത്തെ വെടിയണം. പിന്നീടു് സാധനയുടെ ശക്തി വർദ്ധിക്കുമ്പോഠം ആദ്യത്തെ രണ്ടഹംഭാവങ്ങളേയുംകൂടി വെടിഞ്ഞു് നിരഹങ്കാരവൃത്തി സ്വീകരിക്കണം. ഇതുകൊണ്ടുതന്നെ ഉന്നതമായ പദം പ്രാപിക്കുവാൻ കഴിയും.

98. ഭോഗേച്ഛാമാത്രകോ ബന്ധസ്തത്ത്യാഗോ മോക്ഷ ഉച്യതേ
മനസോഽഭ്യുദയോനാശോ മനോനാശോ മഹോദയഃ.

99. ജ്ഞമനോ നാശമഭ്യേതി മനോഽജ്ഞസ്യ ഹി ശൃംഖലാ
നാനന്ദം ന നിരാനന്ദം ന ചലം നാചലം സ്ഥിരം
ന സന്നാസന്ന ചൈതേഷാം മധ്യം ജ്ഞാനിമനോ വിദുഃ.

100. യഥാ സൗക്ഷ്മ്യാച്ചിദാഭാസ്യ ആകാശോ നോപലക്ഷ്യതേ
തഥാ നിരംശശ്ചിദ്ഭാവഃ സർവഗോഽപി ന ലക്ഷ്യതേ.

101. സർവസങ്കല്പരഹിതാ സർവസംജ്ഞാവിവർജ്ജിതാ
സൈഷാ ചിദവിനാശാത്മാ സ്വാത്മേത്യാദി കൃതാഭിധാ.

102. ആകാശശതഭാഗാച്ഛാ ജ്ഞേഷു നിഷ്കളരൂപിണീ
സകലാമലസംസാരസ്വരൂപൈകാത്മദർശിനീ.

103. നാസ്തമേതി ന ചോദേതി നോത്തിഷ്ഠതി ന തിഷ്ഠതി
ന ച യാതി ന ചായാതി ന ച നേഹ ന ചേഹ ചിത്
സൈഷാ ചിദമലാകാരാ നിര്വികല്പാ നിരാസ്പദാ.

104. ആദൗ ശമദമപ്രായൈർഗ്ഗുണൈഃ ശിഷ്യം
വിശോധയേത്
പശ്ചാത്സര്വമിദം ബ്രഹ്മ ശുദ്ധസ്ത്വമിതി
ബോധയേത്.

സാരം:- ഭോഗേച്ഛ, അതു ഏതു വിധത്തിലുള്ളതായാലും ബന്ധനം തന്നെയാണ്. ഭോഗേച്ഛാപരിത്യാഗം തന്നെയാണു മുക്തി. മനോനാശം തന്നെയാണ് മനോന്നതിക്കു കാരണം. മനോനാശം ഭാഗ്യവാന്മാക്കു മാത്രമേ സാദ്ധ്യമാകു. ജ്ഞാനികളുടെ മനസ്സ് നശിക്കുന്നു. അവർ മനസ്സിനെ ആനന്ദമെന്നോ ആനന്ദരഹിതമെന്നോ കരുതുന്നില്ല. അവർ അതിനെ ചലമെന്നോ അചലമെന്നോ ചിരമെന്നോ, സത്തെന്നോ, അസത്തെന്നോ ഇവയു രണ്ടിനും മദ്ധ്യേയുള്ള അവസ്ഥയോടുകൂടിയതെന്നോ കരുതുന്നില്ല. എന്നാൽ അജ്ഞാനികൾ മനസ്സിന്റെ ബന്ധനത്തിൽ അകപ്പെട്ടു വലയുന്നു. സർവ്വസങ്കല്പങ്ങൾക്കും അതീതവും, സർവ്വ സംജ്ഞാരഹിതവുമായ ഈ ചിദാത്മാവിനെ അവിനാശിയെന്നും സ്വാത്മാവെന്നും മററും പറയുന്നു. ഇതു് അഖണ്ഡ ചൈതന്യവും സർവവ്യാപകവുമായിരുന്നാലും ചിത്തത്തിൽ ലയിക്കുന്ന ആകാശം സൂക്ഷ്മത്വം കൊണ്ടു് പരിലക്ഷിതമാകാത്തതുപോലെ ദൃഷ്ടിക്കു വിഷയീഭവിക്കുന്നില്ല. ജ്ഞാനികൾ ഏതൊരു ചിത്ചൈതന്യസത്തയെയാണോ ആകാശത്തെക്കാളും നൂറുമടങ്ങു സ്വച്ഛവും അവയവരഹിതവുമായി കാണുന്നതു് ആ സത്ത സമ്പൂർണ്ണനിർമ്മലമായ വിശ്വരൂപത്തിൽ കേവലം ആത്മദർശകമായിത്തീരുന്നു. ആ സത്ത ഒരിക്കലും ഉദിക്കുകയോ അസ്തമിക്കുകയോ ചെയ്യുന്നില്ല. അതു് ഗമനാഗമനരഹിതവും ആകുന്നു. അതു സ്ഥിരമായിരിക്കുകയോ ഇരിക്കുകയോ എഴുന്നേൽക്കുകയോ ചെയ്യുന്നില്ല. അതു് അവിടെയുമില്ല, ഇവിടെയുമില്ല. അതു് അവലംബഹീനവും, വികല്പരഹിതവുമാകുന്നു. അതിന്റെ സ്വരൂപം നിർമ്മലവുമാകുന്നു ശമദമാദിഗുണങ്ങളാൽ ശിഷ്യന്റെ അന്തഃകരണത്തെ ശുദ്ധീകരിക്കേണ്ടതു്

ഗുരുവിന്റെ കർത്തവ്യമാണ്. അതിനുശേഷം ഈ കാണുന്ന സർവ്വവും, നീയും, ബ്രഹ്മസ്വരൂപം തന്നെയാണെന്നുള്ള ബ്രഹ്മസ്വരൂപബോധം വരുത്തണം.

105. അജ്ഞസ്യാർദ്ധപ്രബുദ്ധസ്യ സർവ്വം ബ്രഹ്മേതി
യോ വദേത്
മഹാനരകജാലേഷു സ തേന വിനിയോജിതഃ.

106. പ്രബുദ്ധബുദ്ധേഃ പ്രക്ഷീണഭോഗേച്ഛസ്യ നിരാശിഷഃ
നാസ്ത്യവിദ്യാമലമിതി പ്രാജ്ഞസ്തൂപദിശേദ് ഗുരുഃ.

107. സതി ദീപ ഇവാലോകഃ സത്യർക്ക ഇവ വാസരഃ
സതി പുഷ്പ ഇവാമോദശ്ചിതി സത്യം ജഗത്തഥാ.

108. പ്രതിഭാസത ഏവേദം ന ജഗത് പരമാർത്ഥതഃ
ജ്ഞാനദൃഷ്ടൗ പ്രസന്നായാം പ്രബോധവിതതോദയേ.

സാരം:— അജ്ഞാനിയുടെയും അർദ്ധപ്രബുദ്ധന്റെയും, മുമ്പിൽ "എല്ലാം ബ്രഹ്മമാണ്" (സർവ്വംബ്രഹ്മം) എന്നു പറയുന്നതു് അവനെ നരകത്തിൽ തള്ളിയിടുന്നതിനു തുല്യമാണ്. ഭോഗേച്ഛയെല്ലാം നശിച്ച് പ്രബുദ്ധബുദ്ധനായിത്തീർന്നവനു മാത്രമേ വേദാന്തത്തെപ്പററി ഉപദേശിക്കാവൂ. ദീപത്തിൽ നിന്നു മാത്രമേ പ്രകാശം ഉണ്ടാകുകയുള്ളു. സൂര്യോദയത്തിനു ശേഷമേ പകൽ ഉണ്ടാകു. പുഷ്പത്തിൽ നിന്നു മാത്രമേ സൗരഭ്യം വരികയുള്ളു. അതുപോലെ ചിച്ചൈതന്യത്തിലാണ് പ്രപഞ്ചം സ്ഥിതി ചെയ്യുന്നതു്. യഥാർത്ഥത്തിൽ ഈ പ്രപഞ്ചത്തിനൊരസ്തിത്വം തന്നെയില്ല. ഇതു് കേവലം ആഭാസ മാത്രമാണ്. നിന്റെ ദൃഷ്ടി ആവരണരഹിതമാകുമ്പോൾ അതിൽ ജ്ഞാനപ്രകാശം നിറയും. അപ്പോൾ നിനക്കു ആത്മസ്വരൂപത്തിൽ സ്ഥിതി ചെയ്യാം. അപ്പോൾ നിനക്ക് എന്റെ ഉപദേശത്തിന്റെ സാരാസാരങ്ങൾ നല്ല പോലെ മനസ്സിലാകും.

109. യഥാവജ്ഞ്ഞാസ്യസി സ്വസ്ഥോ മദ്വാഗ്വൃഷ്ടി
ബലാബലം
അവിദ്യയൈവോത്തമയാസ്വാർത്ഥനാശോദ്യമാർത്ഥയാ.

110. വിദ്യാ സംപ്രാപ്യതേ ബ്രഹ്മൻ സർവ്വദോഷാപഹാരിണീ
ശാമ്യതിഹ്യസ്ത്രമസ്ത്രേണ മലേന ക്ഷാള്യതേ മലം.

111. ശമം വിഷം വിഷേണൈതി രിപുണാ ഹന്യതേ രിപുഃ
ഈദൃശീ ഭൂതമായേയം യാ സ്വനാശേന ഹർഷദാ.

112. ന ലക്ഷ്യതേ സ്വഭാവോഽസ്യാ വീക്ഷ്യമാണൈവ നശ്യതി
നാസ്ത്യേഷാ പരമാത്ഥനേത്യേവം ഭാവനയേദ്ധിയാ.

113. സർവ്വം ബ്രഹ്മേതി യസ്യാന്തർഭാവനാ സാ ഹി മുക്തിദാ
ഭേദദൃഷ്ടിരവിദ്യേയം സർവ്വഥാ താം വിസർജ്ജയേത്.

സാരം:- ശ്രേഷ്ഠമായ അവിദ്യ സ്വാത്മത്തെ നശിപ്പിക്കുവാൻ ഉദ്യമിക്കുന്നു. അതു മുഖേന സർവദോഷസംഹാരിയായ വിദ്യയെ പ്രാപിക്കാം. അസ്ത്രം അസ്ത്രത്തെ മുറിക്കുന്നു. മലം കൊണ്ടു മാലിന്യത്തെ കഴുകിക്കളയാം. വിഷം കൊണ്ടു വിഷത്തെ ഹരിക്കാം. ശത്രു തന്നെയാണു് ശത്രുവിനെ സംഹരിക്കുന്നതു്. അതു പോലെ, ഈ ഭൂതമായ, ആത്മനാശം കൊണ്ടു മാത്രമേ സന്തുഷ്ടയാകുകയുള്ളു. അതിന്റെ സ്വരൂപം ദൃഷ്ടിക്കു ഗോചരമല്ല. അതു കാണപ്പെടുമ്പോഠ തന്നെ നാശത്തെ പ്രാപിക്കുകയും ചെയ്യുന്നു. പക്ഷേ ഇതിനെ മായയെന്നു കരുതാതെ എല്ലാം ബ്രഹ്മമാണെന്നു കരുതുകയാണു് മോക്ഷപ്രാപ്തിക്കുള്ള മാർഗ്ഗം. ഭേദബുദ്ധിയാണു് അവിദ്യ. അതു കൊണ്ടു് ഭേദബുദ്ധിയെ ഉപേക്ഷിക്കുകയാണു് ശ്രേയസ്കരമായിട്ടുള്ളതു്.

114. മുനേ നാസാദ്യതേ തദ്ധി പദമക്ഷയമുച്യതേ
കുതോ ജാതേയമിതി തേ ദ്വിജ മാസ്തു വിചാരണാ.

115. ഇമാം കഥമഹം ഹന്മീത്യേഷാ തേഽസ്തു വിചാരണാ
അസ്തംഗതായാം ക്ഷീണായാമസ്യാം ജ്ഞാസ്യസി തത്പദം

116. യത ഏഷാ യഥാ ചൈഷാ യഥാ നശ്യേത്യഖണ്ഡിതം
തദസ്യാ രോഗശാലായാ യത്നം കുരു ചികിത്സനേ.

117. യഥൈഷാ ജന്മദുഃഖേഷു ന ഭൂയസ്ത്വാം നിയോക്ഷ്യതി
സ്വാത്മനി സ്വപരിസ്പന്ദൈഃ സ്ഫുരത്യച്ഛൈശ്ചിദണ്വവഃ.

118. ഏകാത്മകമഖണ്ഡം തദിത്യന്തർഭാവ്യതാം ദൃഢം
കിഞ്ചിത്ക്ഷുഭിതരൂപാ സാ ചിച്ഛക്തിശ്ചിന്മയാർണ്ണവേ.

119. തന്മയൈവ സ്ഫുരത്യച്ഛാ തത്രൈവോർമ്മിരിവാർണ്ണവേ
ആത്മന്യേവാത്മനാ വ്യോമ്നി യഥാ സരസി മാരുതഃ.

120. തദൈവാത്മാ//ത്മശക്ത്യൈവ സ്വാത്മന്യേവൈതി ലോലതാം
ക്ഷണം സ്ഫുരതി സാ ദേവീ സർവശക്തിതയാ തഥാ.

121. ദേശകാലക്രിയാശക്തിർന യസ്യാഃ സംപ്രകർഷണേ
സ്വസ്വഭാവം വിദിതോച്ചൈരപ്യനന്തപദേ സ്ഥിതാ.

122. രൂപം പരിമിതേനാസൗ ഭാവയത്യവിഭാവിതാ
യദൈവം ഭാവിതം രൂപം തയാ പരമകാന്തയാ.

123. തദൈവൈനാമനുഗതാ നാമസംഖ്യാദികാ ദൃശഃ
വികല്പകലിതാകാരം ദേശകാലക്രിയാസ്പദം.

124. ചിതോ രൂപമിദം ബ്രഹ്മൻക്ഷേത്രജ്ഞ ഇതി കഥ്യതേ
വാസനാഃ കല്പയൻസോ/പി യാത്യഹംകാരതാം പുനഃ.

സാരം:— ഹേ പുത്ര ഏതൊന്നാണോ പ്രാപ്തമാകാത്തതു്, അതാണു് അക്ഷയപദമെന്നു പറയപ്പെടുന്നതു്. മായ എങ്ങനെ ഉണ്ടായി എന്നൊന്നും നീ ചിന്തിക്കണ്ട. ഈ മായയെ എങ്ങിനെ നശിപ്പിക്കാം എന്നു മാത്രമേ നിനക്കു ചിന്തിക്കേണ്ടതായിട്ടുള്ളു. ഈ മായ ക്ഷീണിച്ചു് നശിക്കുമ്പോൾ നിനക്കു് അക്ഷയമായ പദത്തെപ്പററിയുള്ള ജ്ഞാനം ലഭിക്കും. ഇതു് എവിടെ നിന്നുണ്ടാകുന്നു? ഇതിൻെറ സ്വരൂപമെന്താണു് എങ്ങനെയാണു് ഇതു നശിക്കുന്നതു്? എന്നെല്ലാം ചിന്തിച്ചുകൊണ്ടു് ഈ രോഗത്തിനു് അടിസ്ഥാനപരമായിത്തന്നെ ചികിത്സ നിശ്ചയിക്കണം. അങ്ങനെയായാൽ അതു നിന്നെ വീണ്ടും വീണ്ടും ജനനമരണമാകുന്ന ചക്രത്തിൽ അകപ്പെടുത്തുകയില്ല. മാത്രമല്ല ചിത്തമാകുന്ന സമുദ്രം സ്വയം വികാസിതമാവുകയും ചെയ്യും. ഈ ചിത്സത്ത ഒരു അഖണ്ഡരൂപത്തിൻേറതാണെന്നു് ഉള്ളിൽ ഭാവിക്കണം. ആ ചിത്ശക്തി ചിന്മയമാകുന്ന സമുദ്രത്തിൽ അല്പം ക്ഷോഭിച്ചുകൊണ്ടിരിക്കുന്നു. സമുദ്രത്തിൽ നിർമ്മലമായ ചിന്മയതരംഗങ്ങളാണു് അലകളെപ്പോലെ പൊങ്ങിക്കൊണ്ടിരിക്കുന്നതു്. ഏതൊരാത്മശക്തിയെ ചലിപ്പിക്കുവാൻ ദേശകാലക്രിയാശക്തികൾ അസമർത്ഥങ്ങളായിരിക്കുന്നുവോ ആ ആത്മശക്തി ഉച്ചവും അനന്ത-

ദൃശ്യമായ പദത്തിലാണ് സ്ഥിതി ചെയ്യുന്നതു്. ആ ചിത്ശക്തി അറിയപ്പെടാൻ സാദ്ധ്യമല്ലാത്തതു കൊണ്ടു് പരിമിതിയെപ്പോലെ രൂപഭാവനായുക്തമായിത്തീരുന്നു. ആ പരമശക്തിയിൽ രൂപഭാവന ഉണ്ടാകുമ്പോാം അതിൻെറ കൂടെ നാമസംഖ്യാദികാം യോജിക്കുന്നു. ചിത്ശക്തിയുടെ ആ രൂപം ദേശകാലക്രിയകാംക്കാധാരഭൂതമായും, വികല്പത്തിൻെറ രൂപത്തെ ധരിക്കുന്നതായും തീരുന്നു. അതാണു് ക്ഷേത്രജ്ഞൻ. പിന്നീടു് അതും വാസനാസങ്കല്പങ്ങളാൽ അഹംകാരത്തെ ധരിക്കുന്നു.

125. അഹംകാരോ വിനിര്ണ്ണേതാ കളങ്കീ ബുദ്ധിരുച്യതേ
ബുദ്ധിഃസങ്കല്പിതാകാരാ പ്രയാതി മനനാസ്പദം.

126. മനോ ഘനവികല്പം തു ഗച്ഛതീന്ദ്രിയതാം ശനൈഃ
പാണിപാദമയംദേഹമിന്ദ്രിയാണി വിദുർബുധാഃ.

127. ഏവം ജീവോ ഹി സങ്കല്പവാസനാരജ്ജുവേഷ്ടിതഃ
ദുഃഖജാലപരീതാത്മാ ക്രമാദായാതി നീചതാം.

128. ഇതി ശക്തിമയം ചേതോ ഘനാഹങ്കാരതാം ഗതം
കോശകാരകൃമിരിവ സ്വേച്ഛയാ യാതി ബന്ധനം.

129. സ്വയം കല്പിതതന്മാത്രാജാലാഭ്യന്തരവർത്തി ച
പരാം വിവശതാമേതി ശൃംഖലാബദ്ധസിംഹവത്.

130. കദാചിന്മനഃ കദാചിദ്ബുദ്ധിഃ കദാചിജ്ജ്ഞാനം കദാചിത്ക്രിയാ
കദാചിദേതദഹംകാരഃ കദാചിച്ചിത്തമിതി സ്മൃതം

131. കദാചിത്പ്രകൃതിരിത്യുക്തം കദാചിൻമായേതി കല്പിതം
കദാചിന്മലമിതി പ്രോക്തം കദാചിത്കർമ്മേതിസംസ്മൃതം

132. കദാചിദ്ബന്ധ ഇതി ഖ്യാതം കദാചിത്പുര്യ്യഷ്ടകം സ്മൃതം
പ്രോക്തം കദാചിദവിദ്യേതി കദാചിദിച്ഛേതി സമ്മതം.

133. ഇമം സംസാരമഖിലമാശാപാശവിധായകം
ദധദന്തഃഫലൈർഹീനംവടധാനാ വടം യഥാ.

സാരം:— നിശ്ചയാത്മകവും ദോഷയുക്തവുമായ അഹംഭാവം തന്നെയാണു് ബുദ്ധിയെന്നു പറയപ്പെടുന്നതു്. ആ ബുദ്ധി തന്നെ

സങ്കല്പരൂപം ധരിക്കുമ്പോഴാം മനോരൂപമായിത്തീരുന്നു.മനസ്സു ഘന വികല്പത്തിൽ പതിക്കുമ്പോഴാം അതു ക്രമേണ ഇന്ദ്രിയരൂപം കൊള്ളുന്നു. മേധാവികൾ കരചരണാദികളോടുകൂടിയ ദേഹത്തെത്തന്നെയാണ് ഇന്ദ്രിയം എന്നു പറയുന്നത്. ഇപ്രകാരം സങ്കല്പമാകുന്ന വാസനാപാശത്താൽ ബദ്ധമായ പ്രാണി ദുഃഖമാകുന്ന വലയിൽ അകപ്പെടുമ്പോഴാം അധോഗതിയെ പ്രാപിക്കുന്നു. പട്ടുനൂൽപുഴു സ്വേച്ഛയാതന്നെ ബന്ധനത്തിൽ അകപ്പെടുന്നതുപോലെയാണ് ശക്തിമയമായ ചിത്ത് ഘനാഹംകാരത്തെ പ്രാപിച്ച് ബന്ധനത്തിൽ അകപ്പെടുത്തുന്നത്. ശൃംഖലാബദ്ധമായ സിംഹത്തെപ്പോലെ സ്വകല്പിതമായ തന്മാത്രയാകുന്ന പാശത്തിൽ ഇരുന്നുകൊണ്ട് ചിത്ശക്തി നിതാന്തവൈവശ്യം അനുഭവിക്കുന്നു. ഈ ആത്മാവു തന്നെയാണ് ചിലയിടത്ത് അഹംകാരരൂപത്തിലും ചിലയിടത്ത് 'ചിത്ത്' എന്ന പേരിനാലും അറിയപ്പെടുന്നത്. അതു തന്നെയാണ് മനസ്സെന്നും ചിലയിടത്ത് ബുദ്ധിയെന്നും ചിലയിടത്ത് ജ്ഞാനമെന്നും ചിലയിടത്ത് ക്രിയയെന്നും, ചിലയിടത്ത് പ്രകൃതിയെന്നും ചിലയിടത്ത് മനസ്സെന്നും ചിലയിടത്ത് പുര്യഷ്ടകം എന്നും, ചിലയിടത്ത് ബന്ധനമെന്നും പറയപ്പെടുന്നതു. ഇതു ചിലയിടത്ത് ഇച്ഛയാണെങ്കിൽ മറ്റൊരിടത്ത് അവിദ്യയാണ്. ആശാപാശവിധായകമായ ഈ സമ്പൂർണ്ണജഗത്തിനെയും ഫലമില്ലാത്ത വടബീജം വടവൃക്ഷത്തെ ധരിക്കുന്നതു പോലെ ധരിക്കുന്നു.

134. ചിന്താനലശിഖാദഗ്ധം കോപജാഗരചർവിതം
കാമാബ്ധികല്ലോലരതം വിസ്മൃതാത്മപിതാമഹം.

135. സമുദ്ധര മനോ ബ്രഹ്മൻമാതംഗമിവകർദ്ദമാത്
ഏവം ജീവാശ്രിതാ ഭാവാ ഭവ ഭാവനയാഹിതാഃ.

136. ബ്രഹ്മണാ കല്പിതാകാരാ ലക്ഷശോഽപ്യഥ കോടിശഃ
സംഖ്യാതീതാഃ പുരാ ജാതാ ജായന്തേഽദ്യാപി ചാഭിതഃ

137. ഉത്പത്സ്യന്തേഽപി ചൈവാന്യേ കണൗഘാ ഇവ നിർഝരാത്

കേചിത്പ്രഥമജന്മാനഃ കേചിജ്ജന്മശതാധികാഃ.

138. കേചിച്ചാസംഖ്യജന്മാനഃ കേചിത്ദ്വിത്രി ഭവാന്തരാഃ
കേചിത്കിന്നരഗന്ധർവവിദ്യാധരമഹോരഗാഃ.

139. കേചിദക്കേന്ദ്രവരുണാസ്സൂക്ഷ്മാധോക്ഷജപദ്മജാഃ
കേചിദ്ബ്രാഹ്മണഭൂപാലവൈശ്യശൂദ്രഗണാഃ
സ്ഥിതാഃ.

140. കേചിത്തൃണൗഷധീ വൃക്ഷഫലമൂലപതംഗകാഃ
കേചിത്കദംബജംബീരസാലതാലതമാലകാഃ.

141. കേചിന്മഹേന്ദ്രമലയസഹ്യമന്ദരമേരവഃ
കേചിത്ക്ഷാരോദധി ക്ഷീരഘൃതേക്ഷു ജലരാശയഃ.

142. കേചിദ്വിശാലാഃ കകുഭഃ കേചിന്നദ്യോ മഹാരയാഃ
വിഹായസ്യുച്ചകൈഃ കേചിന്നിപതന്ത്യുത്പതന്തി ച.

143. കന്ദുകാ ഇവ ഹസ്തേന മൃത്യുനാഽവിരതം ഹതാഃ
ഭുക്ത്വാ ജന്മസഹസ്രാണി ഭൂയഃ സംസാരസങ്കടേ.

സാരം:– അല്ലയോ ബ്രഹ്മൻ, ആന ചെളിയിൽ അകപ്പെട്ടുന്നതു പോലെ ഈ മനസ്സും, ചിത്തമാകുന്ന അഗ്നിജ്വാലയാൽ ദഗ്ധമായി ക്രോധമാകുന്ന പെരുമ്പാമ്പിനാൽ വേഷ്ടമായി കാമമാകുന്ന സമുദ്രത്തിലെ ചുഴിയിലകപ്പെട്ടിരിക്കുന്നു. അതു തന്റെ പിതാമഹനായ ആത്മാവിനെപ്പോലും വിസ്മരിച്ചു കളഞ്ഞിരിക്കുന്നു. അതുകൊണ്ടു ആദ്യം അതിനെ ഉദ്ധരിക്കുക. ജീവിയെ ആശ്രയിക്കുന്ന അനേക ഭാവങ്ങൾ ലക്ഷമെന്നല്ല, കോടിക്കണക്കിനു ഭേദങ്ങളിൽ ബ്രഹ്മത്താൽ സങ്കല്പിതമായി ഉണ്ടായിക്കൊണ്ടിരിക്കുന്നു. നിർഝരങ്ങളിൽ ജലകണങ്ങൾ എന്ന പോലെ ഇതു് ഭാവിയിലും ഉണ്ടായിക്കൊണ്ടിരിക്കും. ചില ഭാവങ്ങൾ അനേകശതം തവണ ഉത്ഭവിച്ചു കഴിഞ്ഞിരിക്കുന്നു. ചിലതു് അസംഖ്യം തവണ ജനിച്ചിട്ടുണ്ടു്. ചിലതു രണ്ടു മൂന്നും തവണ ജനിച്ചിട്ടുണ്ടു്. എന്നാൽ ആദ്യമായി ജന്മമെടുക്കുന്നവയും ചിലതുണ്ടു്. ഇവയെല്ലാം വിഭിന്നങ്ങളായ നാമരൂപാദികൾ ധരിച്ചിട്ടുണ്ടു്. ചിലതു്, സൂര്യൻ, ചന്ദ്രൻ, ഹരി, ശിവൻ, വരുണൻ, ബ്രഹ്മാവു് തുടങ്ങിയ രൂപങ്ങളിലാണെങ്കിൽ ചിലതു് കിന്നരയക്ഷഗന്ധർവനാഗാദികളുടെ രൂപത്തിലും പ്രത്യക്ഷമായിട്ടുണ്ടു്. ചിലതു് ബ്രാഹ്മണ ക്ഷത്രിയ വൈശ്യ ശൂദ്രാദിനാമങ്ങൾ ധരിച്ചിട്ടുള്ളവയാണു്. ചിലതു്, പന, തമാലം, കദംബം, നാരകം, തൃണം, ചെടി, വൃക്ഷം, വേരു്, പത്രം, ഫലം എന്നിവയായിത്തീർന്നിട്ടുണ്ടു്. ചിലതു് വിഭിന്നങ്ങളായ

പർവ്വതങ്ങളുടെ രൂപത്തിൽ. മന്ദിരം, മേരു, മലയം, മഹേന്ദ്രം, സഹ്യൻ എന്നീ നാമങ്ങളാൽ അറിയപ്പെടുന്നു. ചിലതു് ജലരാശിയുടെ രൂപത്തിലും, ചിലതു് സമുദ്രരൂപത്തിലും ക്ഷീരം, നെയ്യ്, ഇക്ഷുരസം എന്നീ രൂപങ്ങളിലും സ്ഥിതി ചെയ്യുന്നു. ചിലതു മഹത്തായ ദിക്കുകളുടെ രൂപം ധരിച്ചിട്ടുണ്ടെങ്കിൽ ചിലതു് അത്യന്തം വേഗവതികളായ നദികളുടെ രൂപത്തിലും പ്രവഹിച്ചുകൊണ്ടിരിക്കുന്നു. പന്തിനെ കൈ കൊണ്ടു് വീണ്ടും വീണ്ടും അടിച്ചുതാഴ്ത്തിയിട്ടു വീണ്ടും പൊക്കുന്നതു പോലെ ചിലതിനെ മൃത്യു വീണ്ടും വീണ്ടും താഡിക്കുന്നു. എത്രയോ പേർ ആകാശത്തിലേക്കുയർന്നതിനു ശേഷം താഴെ വീഴുന്നു.

144. പതന്തി കേചിദബുധാഃ സംപ്രാപ്യാപിവിവേകതാം
ദിക്കാലാദ്യനവച്ഛിന്നമാത്മതത്ത്വം സ്വശക്തിതഃ.
145. ലീലയൈവ യദാദത്തേ ദിക്കാലകലിതം വപുഃ
തദേവ ജീവപര്യായവാസനാവേശതഃ പരം.
146. മനഃ സംപദ്യതേ ലോലം കലനാ$ff$ കലനോന്മുഖം
കലയന്തീ മനഃശക്തിരാദൗ ഭാവയതി ക്ഷണാത്.
147. ആകാശഭാവനാമച്ഛാം ശബ്ദബീജരസോന്മുഖീം
തതസ്തദ്ഘനതാം യാതം ഘനസ്പന്ദക്രമാൻ മനഃ.
148. ഭാവയത്യനിലസ്പന്ദം സ്പർശബീജരസോന്മുഖം
താഭ്യാമാകാശവാതാഭ്യാം ദൃഢാഭ്യാസവശാത്തതഃ.
149. ശബ്ദസ്പർശസ്വരൂപാഭ്യാം സംഘർഷാജ്ജന്യതേ$/$നലഃ
രൂപതന്മാത്രസഹിതം ത്രിഭിസ്തൈഃ സഹസമ്മിതം.
150. മനസ്താദൃഗ്ഗുണഗതം രസതന്മാത്രവേദനം
ക്ഷണാച്ചേതത്യപാം ശൈത്യം ജലസംവിത്തതോ
ഭവേത്.
151. തതസ്താദൃഗ്ഗുണഗതം മനോ ഭാവയതി ക്ഷണാത്
ഗന്ധതന്മാത്രമേതസ്മാദ് ഭൂമിസംവിത്തതോ ഭവേത്.
152. അഥേത്ഥംഭൂതതന്മാത്രവേഷ്ടിതം തനുതാം ജഹത്
വപുർവഹ്നികണാകാരം സ്ഫുരിതം വ്യോമ്നി പശ്യതി.

സാരം:– ആത്മതത്ത്വം, ദിക്കുകൾ, കാലം എന്നിവയുടെ പ്രഭാവത്താലും സ്വശക്തി കൊണ്ടും ദേഹത്തെ ധരിക്കുമ്പോൾ അതു തന്നെയാണു് വാസനാവേശത്താൽ സങ്കല്പങ്ങളിലേക്കു പോകുന്ന ചഞ്ചല

മനസ്സിൻെറ രൂപം കൊള്ളുന്നതു്. സങ്കല്പയുക്തമായ ഈ മനശ്ശക്തി ക്ഷണമാത്രയിൽ സ്വച്ഛമായ ആകാശഭാവനയോടുകൂടിയതായിത്തീരുന്നു. അതിൽ ശബ്ദമാകുന്ന ബീജത്തിൻെറ അങ്കുരം പൊട്ടിപ്പുറപ്പെടുന്നു. അനന്തരം ആ മനസ്സു തന്നെയാണു് അധികം ഘനീഭൂതമായി സ്പന്ദനക്രമത്താൽ വായുസ്പന്ദനഭാവത്തിൽ രമിക്കുന്നതു്. അതിൽ സ്പർശമാകുന്ന ബീജത്തിൻെറ അങ്കുരം ഉണ്ടാകുന്നു. പിന്നീടു ദൃഢമായ അഭ്യാസം കൊണ്ടു് ശബ്ദസ്പർശരൂപമായ ആകാശവും വായുവിൻെറ സംഘർഷത്താൽ അഗ്നിയും ഉണ്ടാകുന്നു. ആ അഗ്നിരൂപം തന്മാത്രയുടെ സംയോഗത്താൽ ത്രിഗുണാത്മകമായിത്തീരുന്നു. ത്രിഗുണാത്മകമായ ആ മനസ്സ് രസതന്മാത്രയെ ഭാവന ചെയ്യുന്നു. അപ്പോൾ അതു് ജലത്തിൻെറ ശീതളസ്വഭാവത്തെപ്പററി ചിന്തിച്ചുകൊണ്ടു് ജലവുമായി താദാത്മ്യം പ്രാപിക്കുന്നു. അനന്തരം അതു് ചതുർഗുണയുക്തമായിത്തീർന്നു് ഗന്ധതന്മാത്രമയമായി പൃഥ്വിയെ അനുഭവിക്കുവാൻ തുടങ്ങുന്നു. ഇപ്രകാരം അഞ്ചു തന്മാത്രകളോടുകൂടി അതു് തൻെറ സൂക്ഷ്മത്വത്തെ വെടിഞ്ഞു് ആകാശത്തിൽ അഗ്നിസ്ഫുലിംഗങ്ങളുടെ രൂപത്തിൽ സ്ഫുരിച്ചു കൊണ്ടു് ശരീരത്തെ ദർശിക്കുന്നു.

153. അഹങ്കാരകലായുക്തം ബുദ്ധിബീജസമന്വിതം
തത് പുര്യഷ്ടകമിത്യുക്തം ഭൂതഹൃത് പദ്മഷട്പദം.

154. തസ്മിംസ്തു തീവ്രസംവേഗാദ്ഭാവയദ്ഭാസുരം വപുഃ
സ്ഥൂലതാമേതി പാകേന മനോ വില്വഫലം യഥാ.

155. മൂഷാസ്ഥദ്രുതഹേമാഭം സ്ഫുരിതം വിമലാംബരേ
സന്നിവേശമഥാദത്തേ തത്തേജഃ സ്വസ്വഭാവതഃ

156. ഊർദ്ധ്വം ശിരഃ പിണ്ഡമയമധഃ പാദമയം തഥാ
പാർശ്വയോർഹസ്തസംസ്ഥാനം മദ്ധ്യേ ചോദര
ധർമ്മിണം.

157. കാലേന സ്ഫുടതാമേത്യ ഭവത്യമലവിഗ്രഹം
ബുദ്ധിസത്ത്വബലോത്സാഹവിജ്ഞാനൈശ്വര്യ
സംസ്ഥിതഃ.

158. സ ഏവ ഭഗവാൻ ബ്രഹ്മാ സർവ്വലോകപിതാമഹഃ
അവലോക്യ വപുർബ്രഹ്മാ കാന്തമാത്മീയമുത്തമം.

സാരം:- ആ ശരീരം തന്നെയാണ് അഹംകാരയുക്തവും ബുദ്ധിബീജസമന്വിതവുമായ പുര്യഷ്ടകം എന്നു പറയപ്പെടുന്നതു്. അതു് പ്രാണികളുടെ ഹൃദയകമലത്തിൽ കറങ്ങിക്കൊണ്ടിരിക്കുന്ന വണ്ടിനെ പോലെയാണ്. പാകം ചെയ്യുമ്പോഠം വില്വഫലം സ്ഥൂലമായിത്തീരുന്നതുപോലെ ആ സൂക്ഷ്മശരീരത്തിൽ തീവ്രവും സംവേദനാത്മകവുമായ തേജസ്വിയായ ശരീരഭാവന ഉണ്ടായാൽ അതു് സ്ഥൂലമായിത്തീരുന്നു. ആ തേജസ്സ് സ്വച്ഛമായ ആകാശത്തിൽ മൂശയിൽവച്ച സ്വർണ്ണം പോലെ തിളങ്ങി സ്ഫുരിക്കുകയും സ്വസ്വഭാവാനുകൂലം സൃഷ്ടിക്കുകയും ചെയ്യുന്നു. അതു മുകളിൽ ശിരസ്സു പോലെയും, താഴെ പാദങ്ങഠം പോലെയും പാർശ്വങ്ങളിൽ ഭുജങ്ങഠം പോലെയും മദ്ധ്യഭാഗത്തു് ഉദരത്തെപ്പോലെയുമിരിക്കുന്നു. ഇപ്രകാരം അതു് പൂർണ്ണശരീരത്തെ പ്രാപിക്കുന്നു. ആ ശരീരം തന്നെയാണ് ബുദ്ധി, ബലം വീര്യം, ഉത്സാഹം, വിജ്ഞാനം, വൈഭവം എന്നിവയാൽ സമ്പന്നമായി സർവലോകപിതാമഹനായ ബ്രഹ്മാവായിത്തീരുന്നതു്.

159. ചിന്താമഭ്യേത്യ ഭഗവാൻ ത്രികാലാമല ദർശനഃ
ഏതസ്മിൻപരമാകാശേ ചിന്മാത്രൈകാത്മരൂപിണി.

160. അദൃഷ്ടപാരപര്യന്തേ പ്രഥമം കിം ഭവേദിതി
ഇതി ചിന്തിതവാൻ ബ്രഹ്മാ സദ്യോജാതാമലാത്മദൃക്.

161. അപശ്യത് സ്വർഗ്ഗവൃന്ദാനി സമതീതാന്യനേകശഃ
സ്മരത്യഥോ സ സകലാൻസവ്ധർമ്മഗുണക്രമാത്.

162. ലീലയാ കല്പയാമാസ ചിത്രാഃ സങ്കല്പതഃ പ്രജാഃ
നാനാചാരസമാരംഭോ ഗന്ധർവനഗരം യഥാ.

163. താസാം സ്വർഗ്ഗാപവർഗ്ഗാർത്ഥം ധർമ്മകാമാർത്ഥസിദ്ധയേ
അനന്താനി വിചിത്രാണി ശാസ്ത്രാണി സമകല്പയത്.

164. വിരഞ്ചിരൂപാൻ മനസഃ കല്പിതത്വാജ്ജഗത്സ്ഥിതേഃ
താവത്സ്ഥിതിരിയം പ്രോക്താ തന്നാശേ നാശ-
മാപ്നുയാത്.

സാരം:— ഇപ്രകാരം പ്രത്യക്ഷമായ ബ്രഹ്മാവു് ഭൂതഭവിഷ്യവർത്തമാനങ്ങഠം പ്രത്യക്ഷത്തിൽ കാണുന്നവനാകുന്നു. അദ്ദേഹം തൻെറ സുന്ദരമായ ദേഹത്തെക്കണ്ടിട്ടു് ഈ ചിന്മാത്രമാകുന്ന പരമാകാശത്തിനു് ആദിയും അന്തവും ഇല്ലെന്നു വിചാരിച്ചു. ഇതിൽ ആദ്യ

ത്തെയു് എന്താണ് എന്നു ചിന്തിച്ചപ്പോൾ അദ്ദേഹത്തിൻെറ ആത്മ ചക്ഷുസ്സ് ചൈതന്യമയമായിത്തീരുകയും, അദ്ദേഹത്തിന് അതീത കാലസൃഷ്ടികളുടെ അനേകം സർഗ്ഗങ്ങൾ കാണപ്പെടുകയും ചെയ്തു. അതോടുകൂടി അദ്ദേഹത്തിന് സർവ ധർമ്മങ്ങളുടെയും ഗുണങ്ങളുടെയും ക്രമം ഓർമ്മയിൽ വന്നു, അദ്ദേഹം സ്വസങ്കല്പത്താൽ ലീലയാ വിഭിന്ന രീതിയിലുള്ളതും നാനാചാരവിചാരങ്ങളോടുകൂടിയതുമായ പ്രജകളെ സൃഷ്ടിച്ചു. അവരുടെ ധർമ്മാർത്ഥകാമമോക്ഷാദികൾക്കായിട്ട് അദ്ദേഹം ചിത്രവിചിത്രങ്ങളായ പദാർത്ഥങ്ങളെയും, ശാസ്ത്രങ്ങളെയും സ്വർഗ്ഗനരകാദികളെയും സങ്കല്പിച്ചു. ഹേ പുത്ര, ഈ മനസ്സു തന്നെയാണ് ബ്രഹ്മരൂപം. എന്തു കൊണ്ടെന്നാൽ കല്പനയാൽ പ്രപഞ്ചത്തിൽ സ്ഥിതി ചെയ്യുന്നതു കൊണ്ട് ബ്രഹ്മാവിൻെറ ജീവിതത്തോടൊപ്പം തന്നെയാണ് ഇതിൻെറയും ജീവിതം. ബ്രഹ്മാവിൻെറ ആയുസ്സു നശിക്കുമ്പോൾ ആ മനസ്സും സമാപിക്കുന്നു.

165. ന ജായതേ ന മ്രിയതേ കചിത് കിംചിത് കദാചന
പരമാർത്ഥേന വിപ്രേന്ദ്ര മിഥ്യാ സർവം തു ദൃശ്യതേ.

166. കോശമാശാഭുജംഗാനാം സംസാരാഡംബരം ത്യജ
അസദേതദിതി ജ്ഞാത്വാ മാതൃഭാവം നിവേശയ.

167. ഗന്ധർവനഗരസ്യാർത്ഥേ ഭൂഷിതേƒഭൂഷിതേ തഥാ
അവിദ്യാംശേ സുതാദൗ വാ കഃ ക്രമഃ സുഖദുഃഖയോഃ.

168. ധനദാരേഷു വൃദ്ധേഷു ദുഃഖയുക്തം ന തുഷ്ടതാ
വൃദ്ധായാം മോഹമായായാം കഃ സമാശ്വാസവാനിഹ.

169. യൈരേവ ജായതേ രാഗോ മൂർഖസ്യാധികതാംഗതൈഃ
തൈരേവ ഭാഗൈഃ പ്രാജ്ഞസ്യ വിരാഗ ഉപജായതേ.

സാരം:—ഹേ ബ്രഹ്മൻ, യഥാർത്ഥത്തിൽ ആരും മരിക്കുന്നുമില്ല ജനിക്കുന്നുമില്ല. ഇക്കാണുന്നതെല്ലാം തന്നെ മിഥ്യയാണ്. ഈ സംസാരാഡംബരം ആശാഭുജംഗങ്ങളുടെ ഇരിപ്പിടം മാത്രമാണ്. ഇതിനെ ത്യജിക്കുകയാണു വേണ്ടതു്. ഇതു് അസത്താണെന്നറിഞ്ഞു് മാതൃഭാവത്തിൽ പ്രവേശിക്കുകയാണ് ഉചിതമായിട്ടുള്ളതു്. ഗന്ധർവ്വനഗരം സുസജ്ജിതമോ അസജ്ജിതമോ എങ്ങിനെയോ ആവട്ടെ, അതു നിസ്സാരം തന്നെയാണ്. അതുപോലെതന്നെ അവിദ്യയുടെ അംശ

ഞ്ചങ്ങളായ ഈ ഭാര്യാപുത്രാദികളും തുച്ഛം തന്നെയാണ്. അതുകൊണ്ടു അവരെക്കുറിച്ച് സുഖദുഃഖങ്ങൾ ഭാവിക്കുന്നതുകൊണ്ടു് എന്താണു പ്രയോജനം. ധനം, സ്ത്രീ എന്നിവ എല്ലാം പ്രപഞ്ചം തന്നെയാണ്. അവയുടെ വൃദ്ധി ദുഃഖത്തിനു കാരണമാണ്. ഇതിൽ സന്തോഷിക്കുക നിരർത്ഥകമാണ്. മോഹമായാഭിവൃദ്ധിയിൽ ആർക്കും സുഖമോ ശാന്തിയോ അനുഭവിക്കുവാൻ സാദ്ധ്യമല്ല. അജ്ഞാനികൾക്കു സുഖപ്രദമെന്നു തോന്നുന്ന വസ്തുക്കളോടു ജ്ഞാനികൾക്കു വിരക്തിയാണുള്ളത്.

170. അതോ നിദാഘ തത്ത്വജ്ഞ വ്യവഹാരേഷു സംസൃതേഃ
നഷ്ടം നഷ്ടമുപേക്ഷസ്വ പ്രാപ്തം പ്രാപ്തമുപാഹര.

171. അനാഗതാനാം ഭോഗാനാമവാഞ്ഛനമകൃത്രിമം
ആഗതാനാം ച സംഭോഗ ഇതി പണ്ഡിതലക്ഷണം.

172. ശുദ്ധം സദസദോർമദ്ധ്യം പദം ബുദ്ധ്വാവലംബ്യ ച
സബാഹ്യാഭ്യന്തരം ദൃശ്യം മാ ഗൃഹാണ വിമുഞ്ച മാ.

173. യസ്യ ചേച്ഛാ തഥാനിച്ഛാ ജ്ഞസ്യ'കർമ്മണി തിഷ്ഠതഃ
ന തസ്യ ലിപ്യതേ പ്രജ്ഞാ പദ്മപത്രമിവാംബുഭിഃ.

174. യദി തേ നേന്ദ്രിയാർത്ഥശ്രീഃ സ്പന്ദതേ ഹൃദി വൈ ദ്വിജ
തദാ വിജ്ഞാതവിജ്ഞേയാ സമുത്തീർണ്ണോ ഭവാർണ്ണവാത്.

175. ഉച്ചൈഃപദായ പരയാ പ്രജ്ഞയാ വാസനാഗണാത്
പുഷ്പാദ്ഗന്ധമപോഹ്യാരം ചേതോവൃത്തിം പൃഥക്കുരു.

സാരം:— അതുകൊണ്ടു ഹേ പുത്രാ! തത്ത്വജ്ഞാനിയായ നീ പ്രപഞ്ചികങ്ങളായ വ്യവഹാരങ്ങളിൽ എതേതെല്ലാം നഷ്ടമാകുന്നുവോ അവയെപ്പറ്റി ആഗ്രഹിക്കരുത്. സ്വാഭാവികമായിത്തന്നെ പ്രാപ്തങ്ങളായ വസ്തുക്കളെ ഗ്രഹിക്കുക. പ്രാപ്തങ്ങളായ ഭോഗങ്ങളെ യഥാവിധി അനുഭവിക്കുകയും അപ്രാപ്യങ്ങളായ ഭോഗങ്ങളെ ആഗ്രഹിക്കാതിരിക്കുകയും ചെയ്യുകയാണ് പണ്ഡിതലക്ഷണം, സത്തിനും അസത്തിനും മദ്ധ്യേയായി സ്ഥിതി ചെയ്യുന്ന ശുദ്ധമായ പദത്തെപ്പറ്റിയുള്ള അറിവു സമ്പാദിച്ചു അതിനെ അവലംബമാക്കുകയും, ബാഹ്യവും ആഭ്യന്തരവുമായ ദൃശ്യങ്ങളെ ഗ്രഹിക്കാതിരിക്കുകയോ ത്യജിക്കുകയോ ചെയ്യാതിരിക്കുകയോ ആണ് കർമ്മം. വെള്ളത്തിൽ കിടക്കുന്ന താമരയില വെള്ളത്തോടു ബന്ധപ്പെട്ടിരിക്കുന്നില്ലല്ലോ. എന്നതു പോലെ

ഇച്ഛാനിച്ഛകളെ സമാനമായിക്കരുതുന്ന ജ്ഞാനികൾ കർമ്മത്തിൽ ലിപ്തമായിരുന്നാലും അവരുടെ ബുദ്ധിയെ അവയിൽ ലിപ്തമാക്കുന്നില്ല. നിന്റെ ഹൃദയത്തിൽ ഇന്ദ്രിയങ്ങളോടുകൂടിയ വിഷയങ്ങൾ സ്പന്ദിക്കുന്നില്ലെങ്കിൽ തീർച്ചയായും നീ അറിയേണ്ട കാര്യങ്ങൾ അറിഞ്ഞു് സംസാരസാഗരത്തെ തരണം ചെയ്യുക വാസനയാകുന്ന പുഷ്പങ്ങളുടെ സുഗന്ധം എടുത്തു കഴിഞ്ഞതിനു ശേഷം അതിൽ നിന്നും ചിത്തവൃത്തിയെ അതിവേഗം നിവൃത്തിച്ചാൽ ഉന്നതപദപ്രാപ്തി സാദ്ധ്യമാണു്.

176. സംസാരാംബുനിധാവസ്മിൻ വാസനാംബുപരിപ്ളുതേ
യേ പ്രജ്ഞാനാവമാരൂഢാസ്തേ തീർണ്ണാഃപണ്ഡിതാഃപരേ.

177. ന ത്യജന്തി ന വാഞ്ഛന്തി വ്യവഹാരം ജഗദ്ഗതം
സർവ്വമേവാനുവർത്തന്തേ പാരാവാരവിദോ ജനാഃ

178. അനന്തസ്യാത്മതത്ത്വസ്യ സത്താസാമാന്യരൂപിണഃ
ചിതശ്ചേതോന്മുഖത്വം യത്തത്സങ്കല്പാങ്കുരം വിദുഃ

179. ലേശതഃ പ്രാപ്തസത്താകഃ സ ഏവ ഘനതാം ശനൈഃ
യാതി ചിത്തത്വമാപൂര്യ്യ ദൃഢംജാഡ്യായ മേഘവത്.

180. ഭാവയന്തി ചിതിശ്ചൈത്യം വ്യതിരിക്തമിവാത്മനഃ
സങ്കല്പതാമിവായാതി ബീജമങ്കുരതാമിവ.

181, സങ്കല്പനം ഹി സങ്കല്പഃ സ്വയമേവ പ്രജായതേ
വർദ്ധതേ സ്വയമേവാശു ദുഃഖായ ന സുഖായ യത്.

സാരം:– ഈ സംസാരസാഗരം വാസനാജലപരിപ്ളുതമാണു്. പ്രജ്ഞയാകുന്ന തോണിയിൽ കയറിക്കഴിഞ്ഞ പണ്ഡിതന്മാർ ഈ സംസാരസാഗരത്തെ തരണം ചെയ്തു കഴിഞ്ഞിരിക്കുന്നു. പ്രപഞ്ചത്തെപ്പററി അറിഞ്ഞിട്ടുള്ളവർ പ്രാപഞ്ചികങ്ങളായ വ്യവഹാരങ്ങളോടു് ആഗ്രഹം പ്രകടിപ്പിക്കുകയോ അവയെ ത്യജിക്കുകയോ ചെയ്യുന്നില്ല. അവർ എല്ലാ വ്യവഹാരങ്ങളോടും അനാസക്തരായിരിക്കുന്നു. സങ്കല്പത്തിന്റെ അങ്കുരം തന്നെ ആത്മതത്ത്വമാകുന്ന ചൈതന്യത്തിന്റെ വിഷയങ്ങളുടെ നേരേയുള്ള പ്രയാണമാണെന്നു വിദ്വാന്മാർ കരുതുന്നു. എന്തെന്നാൽ സങ്കല്പം ക്രമേണ ദൃഢമായിത്തീരുകയും അപ്പോൾ അവയാൽ മറയ്ക്കപ്പെട്ടു് ജഡത്തെ

പ്രാപിക്കുന്ന ബീജം അങ്കുരാവസ്ഥയെ പ്രാപിക്കുകയും ചെയ്യുന്നതു പോലെ തന്നെ ചേതന വിഷയങ്ങളെ തന്നിൽ നിന്നും ഭിന്നമാണെന്നപോലെ കരുതിക്കൊണ്ടു് സങ്കല്പരൂപത്തിൽ സ്ഥിതി ചെയ്യുന്നു. സങ്കല്പത്തിൽ അതിന്റെ ക്രിയ സുഖപ്രദമല്ലെന്നു തന്നെയല്ല ദുഃഖപ്രദവും കൂടിയാണു്.

182. മാ സങ്കല്പയ സങ്കല്പം മാ ഭാവം ഭാവയ സ്ഥിതൗ
സങ്കല്പനാശനേ യത്തോ ന ഭൂയോഽനുഗച്ഛതി.

183 ഭാവനാഭാവമാത്രേണ സങ്കല്പഃ ക്ഷീയതേ സ്വയം
സങ്കല്പേനൈവ സങ്കല്പം മനസൈവ മനോ മുനേ.

184. ഛിത്വാ സ്വാത്മനി തിഷ്ഠ ത്വം കിമേതാവതി ദുഷ്കരം
യഥൈവേദം നഭഃ ശൂന്യം ജഗത് ശൂന്യം തഥൈവ ഹി.

185. തണ്ഡുലസ്യ യഥാ ചർമ്മ യഥാ താമ്രസ്യ കാളിമാ
നശ്യതി ക്രിയയാ വിപ്ര പുരുഷസ്യ തഥാ മലം.

186. ജീവസ്യ തണ്ഡുലസ്യേവ മലം സഹജമപ്യലം
നശ്യത്യേവ ന സന്ദേഹസ്തസ്മാദുദ്യോഗവാൻ ഭവേത്.

സാരം:— അതുകൊണ്ടു് ചിത്തത്തിലുണ്ടാകുന്ന സങ്കല്പക്രിയയെ വിരോധിക്കുക. ഒരു പക്ഷെ സങ്കല്പം തന്നെ ഉണ്ടായാലും അതിൽ പദാർത്ഥഭാവന കാണിക്കരുതു്. എന്തെന്നാൽ സങ്കല്പത്തെ നശിപ്പിക്കുവാൻ കടിബദ്ധരായിരിക്കുന്നവർ അതിനെ ക്രിയാത്മകമാകുവാൻ അനുവദിക്കുകയില്ല. ഭാവന നശിച്ചാൽ സങ്കല്പവും നശിക്കും. മനസ്സുകൊണ്ടു മനസ്സിനെ ജയിക്കുക. സങ്കല്പത്താൽ സങ്കല്പത്തെ നശിപ്പിക്കുക. ഇപ്രകാരം ആത്മസ്വരൂപത്തിൽ സ്ഥിതി ചെയ്യുവാൻ പരിശ്രമിക്കുക. ആകാശത്തെപ്പോലെ ഈ പ്രപഞ്ചവും ശൂന്യമാകുന്നു. ചെമ്പിന്റെ മാലിന്യവും, നെല്ലിന്റെ ഉമിയും, പ്രയത്നം കൊണ്ടു വേർതിരിക്കപ്പെടുവാൻ സാദ്ധ്യമാകുന്നതുപോലെ തന്നെ മനുഷ്യന്റെ മാലിന്യദോഷങ്ങൾ ക്രിയകൊണ്ടു നഷ്ടമാക്കാൻ സാധിക്കും. സംശയമില്ല. അതു കൊണ്ടു പരിശ്രമിയായിരിക്കുക.

---

# ആറാമദ്ധ്യായം

1. അന്തരസ്ഥാം പരിത്യജ്യ ഭാവശ്രീം ഭാവനാമയീം
യോഽസി സോഽസി ജഗത്യസ്മിൻ ലീലയാ വിഹരാനഘ.

2. സർവ്വത്രാഹമകർത്തേതി ദൃഢഭാവനയാനയാ
പരമാമൃതനാമ്നീ സാ സമതൈവാവശിഷ്യതേ.

3. ഖേദോല്ലാസ വിലാസേഷു സ്വാത്മകർത്തൃതയൈകയാ
സ്വസങ്കല്പേ ക്ഷയം യാതേ സമതൈവാവശിഷ്യതേ.

4. സമതാ സർവ്വഭാവേഷു യാസൗ സത്യപരാ സ്ഥിതിഃ
തസ്യാമവസ്ഥിതം ചിത്തം ന ഭൂയോ ജന്മഭാഗ്ഭവേത്.

5. അഥവാ സർവ്വകർത്തൃത്വമകർത്തൃത്വം ച വൈ മുനേ
സർവ്വം ത്യക്ത്വാ മനഃ പീത്വാ യോഽസി സോഽസി
സ്ഥിരോ ഭവ.

6. ശേഷസ്ഥിരസമാധാനോ യേന ത്യജസി തത്ത്യജ
ചിന്മനഃകലനാകാരം പ്രകാശതിമിരാദികം.

7. വാസനാം വാസിതാരം ച പ്രാണസ്പന്ദനപൂർവ്വകം
സമൂലമഖിലം ത്യക്ത്വാ വ്യോമസാമ്യഃ പ്രശാന്തധീഃ.

8. ഹൃദയാത് സംപരിത്യജ്യ സർവ്വവാസനപങ്ക്തയഃ.
യസ്തിഷ്ഠതി ഗതവ്യഗ്രഃ സ മുക്തഃ പരമേശ്വരഃ.

9. ദൃഷ്ടം ദ്രഷ്ടവ്യമഖിലം ഭ്രാന്തം ഭ്രാന്ത്യാ ദിശോ ദശ
യുക്ത്യാ വൈ ചരതോ ജ്ഞസ്യ സംസാരോ ഗോഷ്പ-
ദാകൃതിഃ

10. സബാഹ്യാഭ്യന്തരേ ദേഹേ ഹ്യധ ഊർദ്ധ്വം ച ദിക്ഷു ച
ഇത ആത്മാ തതോഽപ്യാത്മാ നാസ്ത്യനാത്മമയം ജഗത്.

സാരം:- അല്ലയോ പാപരഹിതനായിട്ടുള്ളവനെ, അന്തരാവസ്ഥയേയും ഭാവനാസമ്പത്തിനേയും ത്യജിച്ച് തന്റെ യഥാർത്ഥരൂപത്തിൽ ഈ പ്രപഞ്ചത്തിൽ സഞ്ചരിക്കുക. സ്വയം സർവ്വത്ര അകർത്താവായിത്തീരുക. ഇപ്രകാരം ചെയ്താൽ 'അമൃത' എന്നു പേരുള്ള സമത മാത്രമേ അവശേഷിക്കുകയുള്ളു. ഖേദവും, ഉല്ലാസവും, വിലാസവും, മനുഷ്യനിർമ്മിതമാണ്. ഇത്രയും മനസ്സി

ലാക്കിയാൽ സമത മാത്രമേ അവശേഷിക്കുകയുള്ളൂ. സമതയുടെ യഥാർത്ഥസ്ഥിതി നല്ലതുപോലെ ധരിച്ചു കഴിഞ്ഞാൽ ആവാഗമന (ജനനം മരണം) കാരണം തന്നെ അവസാനിക്കുന്നു. അല്ലെങ്കിൽ കർത്തവ്യാകർത്തവ്യങ്ങളെയും ത്യജിച്ച് മനസ്സിനെ പാനം ചെയ്ത് യഥാർത്ഥ രൂപത്തിൽ സ്ഥിതി ചെയ്യുക. ഒടുവിൽ എല്ലാം വെടിഞ്ഞ് സമാധിസ്ഥനായിത്തീരുക. ചേതന തന്നെയാണ് പ്രകാശസ്വരൂപം. അന്ധകാരമയിത്തീരുന്നതും അതു തന്നെയാണ്. എന്തെന്നാൽ അതു തന്നെയാണ് മാനസികസങ്കല്പരൂപത്തെ ധരിക്കുന്നത്. അതുകൊണ്ട് വാസനയ്ക്കു ഹേതുഭൂതങ്ങളായിരിക്കുന്ന കാരണങ്ങളെ സമൂലം പരിത്യജിച്ച് ആകാശത്തെപ്പോലെ സ്വച്ഛവും ശാന്തവുമായ ചിത്തത്തോടു കൂടിയവനായി ഭവിക്കുക. ഹാർദ്ദികമായി എല്ലാ വാസനകളേയും ത്യജിച്ച് യാതൊരു വിധമായ വ്യാകുലഭാവത്തേയും മനസ്സിൽ ഉറച്ചു നിൽക്കുവാൻ അനുവദിക്കാത്തവനാണ് മുക്തൻ. അവൻ ഭ്രാന്തിക്കടിമപ്പെട്ട് പത്തു ദിക്കുകളിലും ചുററ ക്കറങ്ങിക്കൊണ്ട് ദ്രഷ്ടവ്യങ്ങളായ പദാർത്ഥങ്ങളെ കാണുവാൻ സമർത്ഥനായിത്തീരുന്നു. ദേഹത്തിനു പുറത്തും, അകത്തും, താഴെയും, മുകളിലും സർവ്വത്ര ആത്മാവ് നിറഞ്ഞിരിക്കുന്നു. അതിന് ഈ വിശ്വം ഒരിക്കലും അനാത്മമയമാകുന്നില്ല. എങ്കിലും പ്രയത്നപൂർവ്വം സദാചാരനിരതന്മാരായിരിക്കുന്ന ജ്ഞാനികൾ ഈ സംസാരസാഗരത്തെ എളുപ്പം തരണം ചെയ്യുവാൻ യോഗ്യമാക്കിത്തീർക്കുന്നു.

11. ന തദസ്തി ന യത്രാഹം ന തദസ്തി ന തന്മയം
കിമന്യദഭിവാഞ്ഛാമി സർവ്വം സച്ചിന്മയം തതം.

12. സമസ്തം ഖല്വിദം ബ്രഹ്മ സർവ്വമാത്മേദമാതതം
അഹമന്യ ഇദം ചാന്യദിതി ഭ്രാന്തിം ത്യജാനഘ.

13 തതേ ബ്രഹ്മഘനേ നിത്യേ സംഭവന്തി ന കല്പിതാഃ
ന ശോകോഽസ്തി ന മോഹോഽസ്തി ന ജരാസ്തി ന ജന്മ വാ.

14. യദസ്തീഹ തദേവാസ്തി വിജ്വരോ ഭവ സർവ്വദാ
യഥാപ്രാപ്താനുഭവതഃ സർവ്വത്രാനഭിവാഞ്ഛനാത്.

15. ത്യാഗാദാനപരിത്യാഗീ വിജ്വരോ ഭവ സർവ്വദാ
യദസ്യ ജന്മ പാശ്ചാത്യം തമാശേവ മഹാമതേ.

16. വിശന്തി വിദ്യാ വിമലാ മുക്താ വേണമിവോത്തമം
വിരക്തമനസാം സമ്യക് സ്വപ്രസംഗാദ്ദോഹൃതം.

17. ദ്രഷ്ടൃർദൃശ്യസമായോഗാത് പ്രത്യയാനന്ദനിശ്ചയഃ
യസ്തം സ്വമാത്മതത്ത്വാർത്ഥം നിഷ്പന്ദം സമുപാസ്മഹേ.

18. ദ്രഷ്ടൃദർശന ദൃശ്യാനി ത്യക്ത്വാ വാസനയാ സഹ
ദർശനപ്രത്യയാഭാസമാത്മാനം സമുപാസ്മഹേ.

19. ദ്വയോർമദ്ധ്യഗതം നിത്യമസ്തിനാസ്തീതിപക്ഷയോഃ
പ്രകാശനം പ്രകാശാനാമാത്മാനം സമുപാസ്മഹേ.

20 സംത്യജ്യ ഹൃദ്ഗുഹേശാനം ദേവമന്യം പ്രയാന്തിയേ
തേ രത്നമഭിവാഞ്ഛന്തി ത്യക്തഹസ്തസ്ഥ കൗസ്തുഭാഃ.

21. ഉത്ഥിതാനുത്ഥിതാനേതാനിന്ദ്രിയാരീൻപുനഃ പുനഃ
ഹന്യാദ്വിവേക ദണ്ഡേന വജ്രേണേവഹരിർഗിരീൻ.

സാരം:— അല്ലയോ പാപരഹിതനായ നിദാഘ, ''ഞാൻ അന്യനാണ്'' എന്നുള്ള ഭ്രാന്തി ഉപേക്ഷിക്കണം. ഞാനില്ലാത്ത സ്ഥാനമില്ല, ആത്മമയമല്ലാത്ത വസ്തുവുമില്ല. ഇതെല്ലാം സത്തും ചിന്മയവുമാണെങ്കിൽ പിന്നെ എന്തിനെയാണ് ഞാൻ ആഗ്രഹിക്കേണ്ടതു്? ഇതെല്ലാം ആത്മാവാണ്. ഇതു് നിശ്ചയമായും ബ്രഹ്മം തന്നെയാണ്. അതിന്ന ശോകമോ മോഹമോ ജരയോ ജന്മമോ ഒന്നും തന്നെയില്ല. നിത്യനും സച്ചിദാനന്ദഘനനുമായ ഈ പരമേശ്വരനിൽ കല്പനാത്മകമായ ഭാവങ്ങൾക്ക സംഭാവ്യതയില്ലല്ലോ. ആത്മതത്ത്വത്തിൽ ഏതൊന്നാണോ ലയിച്ചിരിക്കുന്നതു് അതു തന്നെയാണ് എല്ലാം. അതുകൊണ്ട് ഒരിടത്തും യാതൊരു വസ്തുവിനെയും ആഗ്രഹിക്കാതെ എളുപ്പത്തിൽ കൈവരുന്നതിനെ നിർലേപനായി അനുഭവിച്ചുകൊണ്ടിരിക്കുക. ത്യാജ്യഗ്രാഹ്യചിന്ത കൂടാതെ വികാരരഹിതനായിരിക്കുക. ഹേ പുത്ര, ഏതൊരു പുരുഷന്റെ ഈ ജന്മം അന്തിമമാണോ, അതായതു് ആർക്കാണോ ഇനി ജന്മമില്ലാത്തതു് അവനിൽ ശ്രേഷ്ഠജാതിയിൽപെട്ട മുത്തിലെന്ന പോലെ സ്വച്ഛമായ വിദ്യ പ്രവേശിക്കുന്നു. ദ്രഷ്ടാവിന് ദൃശ്യം മുഖേന ലഭിക്കുന്ന സുഖാനുഭൂതി ആത്മതത്ത്വത്താൽ ഉണ്ടായ സ്പന്ദനം തന്നെയാണെന്നും നാം അതു നല്ലതുപോലെ ഉപാസിക്കുന്നു എന്നും വൈരാഗ്യചിത്തന്മാർ സ്വാനുഭൂതിയാൽ വ്യക്തമാക്കിയിട്ടുണ്ട്. അസ്തി (മൂന്ന്)

നാസ്തി (ഇല്ല) എന്നിവയ്ക്കു രണ്ടിനും മദ്ധ്യേ സ്ഥിതി ചെയ്യുന്നതും എല്ലാ പ്രകാശങ്ങൾക്കും പ്രകാശകമായിരിക്കുന്നതുമായ ആത്മാവിന്റെ ഉപാസകന്മാരാണു നാം, ഈ ആത്മാവ് നമ്മുടെ ഹൃദയത്തിൽ മഹേശ്വരൻ എന്ന രൂപത്തിലാണ് സ്ഥിതി ചെയ്യുന്നതു്. ആ ശാശ്വതാത്മാവിനെ ഉപേക്ഷിച്ചിട്ട് അന്യവസ്തുക്കൾ കിട്ടുവാൻ വേണ്ടി പ്രയത്നിച്ചു കൊണ്ടിരിക്കുന്നവർ തങ്ങളുടെ കൈയിൽ കിട്ടിയ കൗസ്തുഭരത്നത്തെ പരിത്യജിച്ചിട്ട് മററു രത്നത്തെ അന്വേഷിക്കുന്നതു പോലെയാകും. ഈ ഇന്ദ്രിയങ്ങളാകുന്ന ശത്രുക്കളെ അവ പ്രബലങ്ങളോ ബലഹീനങ്ങളോ ആയിക്കൊള്ളട്ടെ, വിവേകമാകുന്ന വടി കൊണ്ട് വീണ്ടും വീണ്ടും താഡിക്കണം. ഇന്ദ്രൻ, തന്റെ വജ്രായുധപ്രഹരത്താൽ മഹാപർവ്വതങ്ങളെപ്പോലും വെട്ടി വീഴ്ത്തിയതു പോലെ വിവേകബുദ്ധിയാൽ ഇന്ദ്രിയങ്ങളാകുന്ന ശത്രുക്കളെ എഴുന്നേൽക്കുവാൻ അനുവദിക്കരുതു്.

22. സംസാരരാത്രിദുഃസ്വപ്നേ ശൂന്യേ ദേഹമയേ ഭ്രമേ
സർവ്വമേവാപവിത്രം തദ്‌ദൃഷ്ടം സംസൃതി വിഭ്രമം.

23. അജ്ഞാനോപഹതോ ബാല്യേ യൗവ്വനേ വനിതാ
ഹതഃ
ശേഷേ കളത്രചിന്താർത്തഃ കിം കരോതി നരാധമഃ.

24. സതോഽസത്താസ്ഥിതാ മൂർദ്ധ്നി രമ്യാണാം
മൂർദ്ധ്ന്യരമ്യതാ
സുഖാനാം മൂർദ്ധ്നി ദുഃഖാനി കിമേകം സംശ്രയാമ്യഹം.

25. യേഷാം നിമേഷണോന്മേഷൗ ജഗതഃ പ്രളയോദയൗ
താദൃശാഃ പുരുഷാ യാന്തി മാദൃശാം ഗണനൈവ കാ.

സാരം:— കാന്തിമയമായ ഈ ശരീരം സംസാരമാകുന്ന രാത്രിയിൽ കാണുന്ന ദുഃസ്വപ്നം പോലെയാണു്. അതിന്റെ പ്രസാരവും അപവിത്രമാണു്. ബാല്യകാലത്തു്, അജ്ഞാനത്താൽ ആഹതനായും, യൗവനാവസ്ഥയിൽ നാരീനയനബാണ സംവിദ്ധനായും അന്ത്യകാലത്തു് ഭാര്യാപുത്രാദികളെപ്പററിയുള്ള ചിന്തയിൽ മുഴുകിയും കഴിയുന്ന നരാധമനു് ആത്മോന്നതിക്കു വേണ്ടി എന്താണു് ചെയ്യുവാൻ കഴിയുന്നതു്? സത്തിന്റെ മേൽ അസത്തിന്റെ വിജയവും, സൗന്ദര്യ

ത്തിൻെറ മേൽ കരുപതയുടെ വിജയവും, സുഖത്തിൻെറ മേൽ ദുഃഖത്തിൻെറ വിജയവും നടന്നു കൊണ്ടിരിക്കുന്ന ഈ പരിതസ്ഥിതിയിൽ ഞാൻ ഏതിനെയാണു് ശരണം പ്രാപിക്കേണ്ടതു്? ആരുടെ നിമേഷോന്മേഷം കൊണ്ടാണോ പ്രപഞ്ചത്തിൻെറ സൃഷ്ടിലയാദികൾ നടക്കുന്നതു് അങ്ങനെയുള്ള പുരുഷൻ പോലും കാലത്താൽ കബളീകൃതമാകുമ്പോൾ എന്നെപ്പോലെയുള്ള നിസ്സാരന്മാരുടെ സ്ഥിതി എന്തായിരിക്കും?

26. സംസാര ഏവ ദുഃഖാനാം സീമാന്ത ഇതി കഥ്യതേ
തന്മധ്യേ 'പതിതേ ദേഹേ സുഖമാസാദ്യതേ കഥം.

27. പ്രബുദ്ധോ/സ്മി പ്രബുദ്ധോ/സ്മി ദുഷ്ടശ്ചോരോ/യമാത്മനഃ
മനോ നാമ നിഹൻമ്യേനം മനസാ/സ്മി ചിരം ഹൃതഃ.

28. മാ ഖേദം ഭജ ഹേയേഷു നോപാദേയപരോ ഭവ
ഹേയാദേയദൃശൗ ത്യക്ത്വാ ശേഷസ്ഥഃ സുസ്ഥിരോ ഭവ.

29. നിരാശതാ നിർഭയതാ നിത്യതാ സമതാ ജ്ഞതാ
നിരീഹതാ, നിഷ്ക്രിയതാ സൗമ്യതാ നിർവികല്പതാ

30. ധൃതിർമൈത്രീ മനസ്തുഷ്ടിർമൃദുതാ മൃദുഭാഷിതാ
ഹേയോപാദേയ നിർമ്മുക്തേ ജ്ഞേ തിഷ്ഠന്ത്യപവാസനം.

31. ഗൃഹീതതൃഷ്ണാശബരീവാസനാജാലമാതതം
സംസാരവാരിപ്രസൃതം ചിന്താതന്തുഭിരാതതം.

32. അനയാ തീക്ഷ്ണയാ താത ഛിന്ധി ബുദ്ധിശലാകയാ
വാത്യയേവാംബുദം ജാലം ഛിത്വാ തിഷ്ഠ തതേ പദേ.

സാരം:— ദുഃഖങ്ങളുടെ അന്തിമസീമയെന്നു കരുതപ്പെട്ടിരിക്കുന്ന ഈ പ്രപഞ്ചത്തിൽ പെട്ടുഴലുന്ന ദേഹം സുഖത്തിൻെറ രസം എങ്ങനെയാണു് ആസ്വദിക്കുന്നതു്? എൻെറ ആത്മാവിനെ മോഷ്ടിച്ച കള്ളൻ എൻെറ ഈ ദൂഷിതചിത്തം തന്നെയാണു്. ഇതു് എപ്പോഴാണു് എന്നെ മോഷ്ടിച്ചതെന്നറിഞ്ഞുകൂടാ. എന്നാൽ ഇപ്പോൾ എനിക്കു നല്ലവണ്ണം മനസ്സിലായിരിക്കുന്നു. അതുകൊണ്ടു് ഞാൻ ഇതിനെ സംഹരിക്കും. ഹേയപദാർത്ഥങ്ങൾക്കു വേണ്ടി ദുഃഖിക്കുന്നതു കൊണ്ടു് യാതൊരു പ്രയോജനവുമില്ല. അതുപോലെ ഉപാദേയ വസ്തുക്കളിലും ആസക്തിയുണ്ടാകുന്നതും വ്യർത്ഥമാണു്. അതുകൊണ്ടു് ഹേയം ഉപാദേയം എന്നിവയുടെ ഭേദബുദ്ധിയെ വെടിഞ്ഞു്

ശേഷമുള്ളതിൽ അവസ്ഥിതനായിരിക്കണം. എന്തെന്നാൽ ജ്ഞാനിയായ പുരുഷനിൽ നിത്യത, അഭിജ്ഞത, സമത, നിഷ്ക്രിയത്വം, നിഷ്കാമഭാവന, സാംസാരികവികാരങ്ങളിൽ ആശയില്ലായ്മ, നിർവ്വികല്പത്വം, സൗമ്യത, മാർദ്ദവം, ധൃതി, മൈത്രി, സന്തോഷം, മിഷ്ടഭാഷണം എന്നീ ഗുണങ്ങൾ സമ്പൂർണ്ണമായിരിക്കും. തൃഷ്ണയാകുന്ന ശബരി (കാട്ടാളസ്ത്രീ) വാസനയാകുന്ന വല വിരിച്ചിരിക്കുന്നു. നീ അതിൽ അകപ്പെട്ടു പോയിരിക്കുന്നു. മരീചികാത്മകമായ ഈ ജലം ചിത്തമാകുന്ന രശ്മികളാൽ സർവ്വത്ര വ്യാപ്തമായിരിക്കുന്നു. ഹേ പുത്ര, ഈ മായയെ ജ്ഞാനമാകുന്ന തീക്ഷ്ണബാണത്താൽ കൊടുങ്കാററ് മേഘജാലങ്ങളെയെന്നപോലെ ഛേദിച്ച് തന്റെ വ്യാപകരൂപത്തിൽ അവസ്ഥിതനായിരിക്കുക.

33. മനസൈവ മനശ്ഛിത്വാ കുഠാരേണേവ പാദപം
പദം പാവനമാസാദ്യ സദ്യ ഏവ സ്ഥിരോ ഭവ.

34. തിഷ്ഠൻ ഗച്ഛൻ സ്വപഞ്ജാഗ്രന്നിവസന്നുത്പതൻപതൻ
അസദേവേദമിത്യന്തം നിശ്ചിത്യാസ്ഥാം പരിത്യജ.

35. ദൃശ്യമാശ്രയസീദം ചേത്തത്സച്ചിത്തോऽസിബന്ധവാൻ
ദൃശ്യം സംത്യജസീദം ചേത്തദാऽചിത്തോऽസിമോക്ഷ-
വാൻ.

36. നാഹം നേദമിതി ധ്യായൻസ്തിഷ്ഠത്വമചലാചല:
ആത്മനോ ജഗതശ്ചാന്തർദ്രഷ്ടൃദൃശ്യദശാന്തരേ.

37. ദർശനാഖ്യം സ്വമാത്മാനം സർവ്വദാ ഭാവയൻ ഭവ
സ്വാദ്യസ്വാദകസംത്യക്തം സ്വാദ്യസ്വാദക മധ്യഗം.

സാരം:— വൃക്ഷശിഖരം ഘടിപ്പിച്ച കോടാലി കൊണ്ട് വൃക്ഷത്തെ ഛേദിക്കുന്നതു പോലെ മനസ്സു കൊണ്ടു തന്നെ മനസ്സിനെ ഛേദിച്ച് പാവനമായ പദത്തെ പ്രാപിച്ച് സുസ്ഥിരനായിരിക്കുക. ഇരിക്കുമ്പോഴും, എഴുന്നേൽക്കുമ്പോഴും, നടക്കുമ്പോഴും, നിൽക്കുമ്പോഴും, ഉറങ്ങുമ്പോഴും, ഉണരുമ്പോഴും എന്നല്ല; എല്ലാ പരിതഃസ്ഥിതികളിലും എല്ലാം അസദ്രൂപമാണെന്നു കരുതിക്കൊണ്ട് ദൃശ്യവസ്തുക്കളോടുള്ള ആസ്ഥയെ വെടിയുക. എന്തെന്നാൽ ദൃശ്യത്തെക്കൊണ്ടു തന്നെ ചിത്തത്തോടുകൂടിയ ബന്ധനത്തിൽ അകപ്പെട്ടു പോകുന്നു. ദൃശ്യത്തെ പരിത്യ

ജിച്ചാൽ ചിത്തശൂന്യത കൊണ്ടു് നീ മോക്ഷപ്രാപ്തിക്കധികാരിയായി ഭവിക്കുന്നു. ''ലോകവുമില്ല, ഞാനുമില്ല'' എന്ന ഭാവനയോടുകൂടി പർവതത്തെപ്പോലെ അചഞ്ചലനായിരിക്കുക. ആത്മാവിനും വിശ്വത്തിനും മദ്ധ്യേയും, ദൃശ്യത്തിന്റെ മദ്ധ്യേയും സ്വയം ദർശനമാകുന്ന ആത്മാവുണ്ടെന്നു കരുതുക. സ്വാദോടുകൂടിയ പദാർത്ഥം, അതാസ്വദിക്കുന്നവൻ— ഇവ രണ്ടിനും മദ്ധ്യേയായിട്ടുള്ള സ്ഥിതിയോടുകൂടി കേവലം സ്വാദിനെ മാത്രം ചിന്തിച്ചു കൊണ്ടു് പരമാത്മമയനായിരിക്കുക.

38. സ്വദനം കേവലം ധ്യായൻ പരമാത്മമയോ ഭവ
അവലംബ്യ നിരാലംബം മദ്ധ്യേ മദ്ധ്യേ സ്ഥിരോ ഭവ.

39. രജ്ജുബദ്ധാവിമുച്യന്തേ തൃഷ്ണാബദ്ധാ ന കേനചിത്.
തസ്മാന്നിദാഘ തൃഷ്ണാം ത്വം ത്യജസങ്കല്പ വർജ്ജനാത്.

സാരം:— കയറു കൊണ്ടു കെട്ടപ്പെട്ടവർ മോചിപ്പിക്കപ്പെടാം. എന്നാൽ തൃഷ്ണയാൽ ബദ്ധരായ പ്രാണികൾ ഒരിക്കലും വിമുക്തരാകുകയില്ല!, ഇക്കാര്യം പ്രത്യേകം ശ്രദ്ധേയമാണു്. അതുകൊണ്ടു ഹേ നിദാഘ, നീ ഈ പാപമയിയായ തൃഷ്ണയെ സങ്കല്പവർജ്ജനം കൊണ്ടു വെടിയുക.

40. ഏതാമഹം ഭാവമയീമപുണ്യാം,
ഛിത്വാഽഹം ഭാവശലാകയൈവ
സ്വഭാവജാം ഭവ്യഭവാന്തഭൂമൗ
ഭവ പ്രശാന്താഖില ഭൂത ഭീതിഃ.

41. അഹമേഷാം പദാർത്ഥാനാമേതേ ച മമ ജീവിതം
നാഹമേഭിർവിനാ കിഞ്ചിന്ന മയൈതേ വിനാ കില.

42. ഇത്യന്തർനിശ്ചയം ത്യക്ത്വാ വിചാര്യ മനസാ സഹ
നാഹം പദാർത്ഥസ്യ ന മേ പദാർത്ഥ ഇതി ഭാവിതേ.

43. അന്തഃശീതളയാ ബുദ്ധ്യാ കുർവതോ ലീലയാ ക്രിയാം
യോ നൂനം വാസനാത്യാഗോ ധ്യേയോ ബ്രഹ്മൻ
പ്രകീർത്തിതഃ.

സാരം:— ഈ തൃഷ്ണ അഹങ്കാരയുക്തവും സങ്കല്പമയവുമാണു്. അഹംഭാവരാഹിത്യമാണു് ഈ തൃഷ്ണയെ ഛേദിക്കുവാനുള്ള മഹാസ്ത്രം. ജനനമരണമാകുന്ന ഭീഷണഭീതിയിൽ സർവപ്രാണികളും മുഴുകിയിരിക്കുന്ന ലോകത്തു നിന്നും നിർഭയനായി പരമാത്മലോകത്തിൽ

സഞ്ചരിക്കുക. ശാന്തചിത്തത്താൽ ചിന്തിച്ച് വാസനയെ പരിത്യജിക്കണം. ഈ പദാർത്ഥം എന്റേതല്ല, എനിക്ക് ഈ പദാർത്ഥങ്ങളുമായിട്ടു യാതൊരു ബന്ധവുമില്ല എന്നുള്ള ഭാവനയോടുകൂടി നിരാലംബാവസ്ഥയിൽ സ്ഥിതി ചെയ്യുക.

44. സർവ്വം സമതയാ ബുദ്ധ്യാ യഃ കൃത്വാ വാസനാക്ഷയം
ജഹാതി നിർമ്മമോ ദേഹം നേയോഽസൗ വാസനാക്ഷയഃ.

45. അഹങ്കാരമയീം ത്യക്ത്വാ വാസനാം ലീലയൈവ യഃ
തിഷ്ഠതി ധ്യേയസംത്യാഗീ സജീവന്മുക്ത ഉച്യതേ.

46. നിർമ്മൂലം കലനാം ത്യക്ത്വാ വാസനാം യഃ ശമം ഗതഃ
ജ്ഞേയം ത്യാഗമിമം വിദ്ധി മുക്തം തം ബ്രാഹ്മണോത്തമം.

47. ഭാവവേത്തൗ ബ്രഹ്മതാം യാതൗ ഭാവവേത്തൗ വിഗതജ്വരൗ
ആപതത്സു യഥാകാലം സുഖദുഃഖേഷ്വനാരതൗ
സന്ന്യാസിയോഗിനൗ ദാന്തൗ വിദ്ധി ശാന്തൗ മുനീശ്വര.

48. ഈപ്സിതാനീപ്സിതേ ന സ്തോയസ്യാന്തർവർത്തി ദൃഷ്ടിഷു
സുഷുപ്തവദ്യശ്ചരതി സ ജീവന്മുക്ത ഉച്യതേ.

49. ഹർഷാമർഷഭയക്രോധകാമകാർപ്പണ്യ ദൃഷ്ടിഭിഃ
ന ഹൃഷ്യതി ഗ്ലായതി യഃ പരാമർശവിവർജ്ജിതഃ.

50. ബാഹ്യാർത്ഥവാസനോദ് ഭൂതാ തൃഷ്ണാ ബദ്ധേതി കഥ്യതേ
സർവ്വാർത്ഥവാസനോന്മുക്താ തൃഷ്ണാ മുക്തേതി ഭണ്യതേ.

51. ഇദമസ്തു മമേത്യന്തമിച്ഛാം പ്രാർത്ഥനയാന്വിതാം
താം തീക്ഷ്ണശൃംഖലാം വിദ്ധി ദുഃഖജന്മഭയപ്രദാം.

52 താമേതാം സർവ്വഭാവേഷു സത്സ്വസത്സു ച സർവ്വദാ
സംത്യജ്യ പരമോദാരം പദമേതി മഹാമനാഃ.

53 ബന്ധാസ്ഥാമഥ മോക്ഷാസ്ഥാം സുഖദുഃഖദശാമപി
ത്യക്ത്വാ സദസദാസ്ഥാം ത്വം തിഷ്ഠാഽക്ഷുബ്ധമഹാബ്ധിവത്.

സാരം:— സമത്വബുദ്ധിയാൽ വാസനയെ സർവ്വഥാ ബലഹീനമാക്കി മമതാഹീനനായിത്തീരുന്ന പുരുഷന് ശരീരബന്ധനവും ത്യജിക്കാവുന്നതാണ്. അതുകൊണ്ട് വാസനാനാശമാണ് പരമമായ കർത്തവ്യം. അഹംകാരാത്മകമായ വാസനയെ അനായാസമായി

പരിത്യജിച്ച്, ധ്യേയ വസ്തുവിനെയും ത്യജിക്കുന്നവനാണ് ജീവന്മുക്തൻ. സങ്കല്പമാകുന്ന വാസനയെ സമൂലം പരിത്യജിക്കുകയാണ് ശാന്തിയെ പ്രദാനം ചെയ്യുന്നത്. ആ ത്യാഗത്തിന് ബ്രഹ്മജ്ഞാനിക്കു മാത്രമേ സാമർത്ഥ്യമുള്ളു. അവൻ തന്നെയാണ് ബ്രഹ്മജ്ഞാനികളിൽ ശ്രേഷ്ഠനെന്നു പറയപ്പെടുന്നത്. ഇങ്ങനെയുള്ളവർ പ്രാപഞ്ചികങ്ങളായ ദുഃഖങ്ങളിൽ നിന്നും മുക്തരായി ബ്രഹ്മപദത്തെ പ്രാപിക്കുന്നു. യോഗികൾ ശമദമാദിയുക്തന്മാരായതുകൊണ്ട് സമയാസമയങ്ങളിൽ നേരിടുന്ന ദുഃഖസുഖാദികളിൽ ലിപ്തരാകുന്നില്ല. ഇച്ഛാനിച്ഛാരഹിതനായി സുഷുപ്തനെപ്പോലെ പെരുമാറുന്നവനാണ് ജീവന്മുക്തൻ. വാസനാരഹിതനായ പുരുഷൻ കാമം ക്രോധം മോഹം ഹർഷം അമർഷം ഭയം എന്നിവയ്ക്കടിമപ്പെട്ട് സുഖദുഃഖാദികളെ മാനിക്കുന്നില്ല. ബാഹ്യവിഷയങ്ങളിൽ നിന്നും ആവിർഭൂതമായ തൃഷ്ണ ബന്ധനത്തെ ചെയ്യുന്നതും, സർവവാസനാരഹിതമായ തൃഷ്ണ മുക്തിപ്രദവുമാണ്. ഏതെങ്കിലും ഒരു വസ്തു ലഭിക്കണമെന്നുള്ള ആഗ്രഹം ദുഃഖഭയപ്രദമാണ്. അതു ഘോരമായ ബന്ധനസ്വരൂപമാണെന്നു മനസ്സിലാക്കണം. സജ്ജനങ്ങൾ സദസദ്രൂപങ്ങളായ പദാർത്ഥങ്ങളോടുള്ള ആഗ്രഹത്തെ സർവ്വഥാ പരിത്യജിച്ച് പരമവും, ശ്രേഷ്ഠവുമായ പദത്തെ പ്രാപിക്കുന്നു. ഹേ പുത്ര, ബന്ധനത്തിലും, മോക്ഷത്തിലും, സദസത്തിലും ഉണ്ടാകുന്ന വിശ്വാസങ്ങൾ എല്ലാം തന്നെ സുഖദുഃഖസ്വരൂപങ്ങൾ ആകുന്നു. ഇവയെല്ലാം വെടിഞ്ഞു് പ്രശാന്തമായ മഹാസാഗരം പോലെ നിശ്ചലനും അത്യന്തം ശാന്തനുമായിരിക്കേണ്ടതാണ്.

54. ജായതേ നിശ്ചയഃ സാധോ പുരുഷസ്യ ചതുർവിധഃ.

55. ആപാദമസ്തകമഹം മാതാപിതൃവിനിർമ്മിതഃ
ഇത്യേകോ നിശ്ചയോ ബ്രഹ്മൻ ബന്ധായാസ
വിലോകനാത്.

56. അതീതഃ സർവ്വഭാവേഭ്യോ ബാലാഗ്രാദപ്യഹം തനുഃ.
ഇതി ദ്വിതീയോ മോക്ഷായ നിശ്ചയോ ജായതേ സതാം.

57. ജഗജ്ജാലപദാർത്ഥാത്മാസർവ്വ ഏവാഹമക്ഷയഃ
തൃതീയോ നിശ്ചയശ്ചോക്തോ മോക്ഷായൈവ
ദ്വിജോത്തമ.

58. അഹം ജഗദ്വാ സകലം ശൂന്യം വ്യോമ സമം സദാ
ഏവമേഷചതുർത്ഥോഽപി നിശ്ചയോ മോക്ഷസിദ്ധിദഃ.

59. ഏതേഷാം പ്രഥമഃ പ്രോക്തസ്തൃഷ്ണയാ ബന്ധയോഗ്യയാ
ശുദ്ധതൃഷ്ണാസ്ത്രയഃ സ്വച്ഛാ ജീവന്മുക്താ വിലാസിനഃ.

60. സവ്വം ചാപ്യഹമേവേതി നിശ്ചയോ യോ മഹാമതേ
തമാദായ വിഷാദായ ന ഭൂയോ ജായതേ മതിഃ.

സാരം:- ഹേ ബ്രഹ്മൻ, മനുഷ്യൻ നാലു വിധത്തിലുള്ള നിശ്ചയങ്ങളോടുകൂടിയവനാണു്. "എന്റെ ശരീരം സൃഷ്ടിച്ചതു് മാതാപിതാക്കന്മാരാണു്". ഇതു് ഒന്നാമത്തെ നിശ്ചയമാണു്. "ഞാൻ ജഗദാത്മകഭാവരഹിതനും കേശാഗ്രത്തേക്കാളും സൂക്ഷ്മാകാരമായ ആത്മാവാണു്". ഇതു് രണ്ടാമത്തെ വിധത്തിലുള്ള നിശ്ചയമാണു്. ഈ നിശ്ചയം കൊണ്ടു സജ്ജനങ്ങൾ മുക്തിയെ പ്രാപിക്കുന്നു. "ഞാൻ അഖില വിശ്വപദാത്ഥങ്ങളുടെ ആത്മാവായ സവ്വസ്വരൂപനും അവിനാശിയുമാകുന്നു". ഇതു് മൂന്നാമത്തെ വിധത്തിലുള്ള നിശ്ചയമാണു്. ഈ മൂന്നാമത്തെ നിശ്ചയവും മുക്തിക്കു കാരണമാണു്. "ഞാനും ഈ സമ്പൂണ്ണവിശ്വവും ആകാശത്തെപ്പോലെ ശൂന്യമാണു്". ഈ നാലാമത്തെ വിധത്തിലുള്ള നിശ്ചയവും മോക്ഷപ്രദമാണു്. ഇവയിൽ ഒന്നാമത്തെ നിശ്ചയം ബന്ധനത്തെ പ്രദാനം ചെയ്യുന്ന തൃഷ്ണയോടു കൂടിയതാണു്. ബാക്കിയുള്ള മൂന്നു നിശ്ചയങ്ങളും പരിശുദ്ധമായ തൃഷ്ണയോടുകൂടിയവയാണു്. ഒടുവിൽ പറഞ്ഞ മൂന്നു നിശ്ചയങ്ങളോടു കൂടിയവർ ആത്മതത്ത്വനിരതന്മാരായിരിക്കുന്ന ജീവന്മുക്തന്മാരാകുന്നു. എല്ലാം താൻ തന്നെയാണെന്നുള്ള ഭാവത്തോടുകൂടിയ പുരുഷൻ വീണ്ടും വീണ്ടും വിഷാദത്തിൽ അകപ്പെടുന്നില്ല.

61. ശൂന്യം തത്പ്രകൃതിർമായാ ബ്രഹ്മവിജ്ഞാനമിത്യപി
ശിവഃപുരുഷ ഈശാനോ നിത്യമാത്മേതി കഥ്യതേ.

62. ദ്വൈതാദ്വൈത സമുദ്ഭൂതൈർജഗന്നിമ്മാണ ലീലയാ
പരമാത്മമയീ ശക്തിര ദ്വൈതൈവ വിജൃംഭതേ.

63. സവ്വാതീതപദാലംബീ പരിപൂണ്ണൈക ചിന്മയഃ
നോദ്വേഗീ ന ച തുഷ്ടാത്മാ സംസാരേ നാവസീദതി.

64. പ്രാപ്തകമ്മകരോ നിത്യം ശത്രുമിത്രസമാനദൃക്
ഈഹിതാനീഹിതൈർമുക്തോ ന ശോചതി ന
കാംക്ഷതി.

65. സർവ്വസ്യാഭിമതം വക്താ ചോദിതഃ പേശലോക്തിമാൻ
ആശയജ്ഞശ്ച ഭൂതാനാം സംസാരേ നാവസീദതി.

66. പൂർവ്വാം ദൃഷ്ടിമവഷ്ടഭ്യ ധ്യേയത്യാഗവിലാസിനീം
ജീവന്മുക്തതയാ സ്വസ്ഥോ ലോകേ വിഹര വിജ്വരഃ.

67 അന്തഃസംത്യക്തസർവ്വാശോ വീതരാഗോ വിവാസനഃ
ബഹിഃസർവ്വസമാചാരോ ലോകേ വിഹര വിജ്വരഃ.

68. ബഹിഃകൃത്രിമസംരംഭോ ഹൃദി സംരംഭവർജ്ജിതഃ
കർത്താ ബഹിരകർത്താഽന്തർ ലോകേ വിഹര ശുദ്ധധീഃ.

69. ത്യക്താഹംകൃതിരാശ്വസ്ത മതിരാകാശശോഭനഃ
അഗൃഹീതകളങ്കാങ്കോ ലോകേ വിഹര ശുദ്ധധീഃ.

സാരം:— പ്രകൃതി, മായ, ശിവൻ, പുരുഷൻ, ഈശാനൻ നിത്യൻ, ബ്രഹ്മജ്ഞാനം ഇവയെല്ലാം ആത്മാവെന്നു് പറയപ്പെടുന്ന ശൂന്യം തന്നെയാണു്. പരബ്രഹ്മത്തെ സംബന്ധിക്കുന്ന അദ്വൈത ശക്തി തന്നെയാണു് ദ്വൈതമായിക്കാണപ്പെടുന്നതു്. അദ്വൈതം മുഖേന പ്രകടമാകുന്ന പദാർത്ഥങ്ങളാൽ വിശ്വസൃഷ്ടിക്കുള്ള മായ പ്രവർത്തിച്ചു് വർദ്ധിക്കുന്നു. വിശ്വപ്രപഞ്ചത്തിനും അകത്തിരുന്നു് ആത്മവാദസ്ഥിതന്മാരായിരുന്നുകൊണ്ടു് സന്തോഷമോ അസന്തോഷമോ പ്രകടിപ്പിക്കാതെ പരിപൂർണ്ണമായ ചിന്മയാവസ്ഥയിൽ ഇരിക്കുന്നവർ പ്രാപഞ്ചികങ്ങളായ ദുഃഖങ്ങളിൽ അകപ്പെടുന്നില്ല. ഹേ പുത്ര, നീ സർവ്വവിധത്തിലുമുള്ള ആശകളേയും പരിത്യജിച്ചു്, വാസനാ ശൂന്യനായി, രാഗരഹിതനായി, താപരഹിതനായി എല്ലാ സാംസാരിക വ്യവഹാരങ്ങളേയും ബാഹ്യരൂപത്തിൽ ചെയ്യുക. ബാഹ്യമായി ക്രോധരൂപം പൂണ്ടാലും ആന്തരമായി ക്രോധരഹിതനായിരിക്കണം. ബാഹ്യമായി കർത്താവാണെങ്കിലും ആന്തരമായി അകർത്താവായിരിക്കുക. ഇപ്രകാരം ശുദ്ധചിത്തനായി ലോകത്തിൽ സഞ്ചരിക്കുക. എന്തെന്നാൽ ശത്രുവിനെയും മിത്രത്തെയും ഒരു പോലെ കരുതുന്നവനും, നിത്യവും പ്രാപ്തങ്ങളായ കർമ്മങ്ങൾ ചെയ്യുന്നവനും, ഇച്ഛാനിച്ഛകളിൽ നിന്നു മുക്തനായിട്ടുള്ള നിസ്പൃഹനും, ശോകഹർഷാദി രഹിതനും, പ്രിയഭാഷിയും, പരേംഗിതജ്ഞാനിയുമായിരിക്കുന്നവൻ ആരാണോ അവൻ ഈ പ്രപഞ്ചത്തിൽ ദുഃഖത്തെ പ്രാപിക്കുന്നില്ല. ഹേ പുത്ര, അഹംകാരത്തെ പരിത്യജിച്ചു് കളങ്കകാളിമയിൽ നിന്നും

സർവ്വഥാ ഒഴിഞ്ഞിരുന്നു് ആകാശത്തെപ്പോലെ നിർമ്മലമായ ജീവിതത്തോടുകൂടി, ശുദ്ധമാനസനായി സ്വച്ഛന്ദം വിഹരിക്കുക.

70. ഉദാരഃ പേശലാചാരഃ സർവ്വാചാരാനുവൃത്തിമാൻ
അന്തഃസംഗപരിത്യാഗീ ബഹിഃ സംഭാരവാനിവ.

71. അന്തർവൈരാഗ്യമാദായ ബഹിരാശോന്മുഖേഹിതഃ
അയം ബന്ധുരയം നേതി ഗണനാ ലഘുചേതസാം.

72. ഉദാരചരിതാനാം തു വസുധൈവ കുടുംബകം
ഭാവാഭാവവിനിർമ്മുക്തം ജരാമരണവർജ്ജിതം.

73. പ്രശാന്തകലനാ രമ്യം നീരാഗം പദമാശ്രയ
ഏഷാ ബ്രാഹ്മീ സ്ഥിതിഃ സ്വച്ഛാ നിഷ്കാമാ വിഗതാമയാ.

74. ആദായ വിഹരന്നേവം സങ്കടേഷു ന മുഹ്യതി
വൈരാഗ്യേണാഥ ശാസ്ത്രേണ മഹത്വാദിഗുണൈരപി.

75. *യത്തോപദ്വിഹാരാർത്ഥം തത് സ്വയമേവോന്നയൻമനഃ
വൈരാഗ്യാത് പൂർണ്ണതാമേതി മനോനാശവശാനുഗം.

76. ആശയാരക്തതാമേതി ശരദീവസരോഽമലം
തമേവ ഭുക്തിവിരസം വ്യാപാരൗഘം പുനഃ പുനഃ.

77. ദിവസേ ദിവസേ കുർവൻ പ്രാജ്ഞഃ കസ്മാന്ന ലജ്ജതേ
ചിച്ചൈത്യകലിതോ ബന്ധസ്തന്മുക്തൗ മുക്തിരുച്യതേ.

സാരം:— ശ്രേഷ്ഠമായ ആചരണത്തോടുകൂടിയവനായി, ഉദാരമതിയായി, വിഷയങ്ങളിൽ അനാസക്തനായി, എല്ലാവിധ ശ്രേഷ്ഠാചാരങ്ങളേയും അനുഗമിക്കുന്നവനായി, അന്തഃകരണത്തിൽ വൈരാഗ്യം ഭാവിച്ചു്, ബാഹ്യമായി ഉൽകൃഷ്ടമായിപ്പെരുമാറുക. ഇതു് എന്റെ ബന്ധുവല്ല, ഇതു് ആണു് എന്ന ഭേദബുദ്ധി അല്പബുദ്ധികളുടേതാണു്. ഉദാരമതികൾക്കു് സമ്പൂർണ്ണ വിശ്വവും ഒരു കുടുംബം തന്നെയാണു്. ഭാവാഭാവരഹിതവും, ജരാമരണത്തിൽനിന്നും സർവദാ വിദൂരവും സർവസങ്കല്പങ്ങൾക്കും ആശ്രയഭൂതമായിരിക്കുന്നതും, രാഗരഹിതവുമായ പരമപദത്തിൽ അവസ്ഥിതനായിരിക്കുക. ഇതാണു് കാമനാരഹിതവും നിർമ്മലവുമായ ബ്രാഹ്മീസ്ഥിതി എന്നു പറയപ്പെടുന്നതു്. ഈ സ്ഥിതിയെ ആശ്രയിക്കുന്ന സാധകനു് സങ്കടം നേരിട്ടാലും അവൻ മോഹിതനാകുന്നില്ല. ശാസ്ത്രങ്ങളിൽ

*യത്സം കല്പഹരാർത്ഥം

നിന്നും ലഭിച്ച ജ്ഞാനത്താൽ സംജാതമാകുന്ന മഹത്വാദി ഗുണങ്ങളാലോ വൈരാഗ്യവൃത്തി മുഖേനയോ സങ്കല്പത്തെ നശിപ്പിച്ചതിനു ശേഷം മനസ്സ് സ്വയമേവ ഉന്നതാവസ്ഥയെ പ്രാപിക്കുന്നു. നിരാശക്കടിമപ്പെട്ട മനസ്സിനു് വൈരാഗ്യം കൂടാതെ പൂർണ്ണതയെ പ്രാപിക്കുവാൻ സാദ്ധ്യമല്ല. ഈ മനസ്സു ആശാസമന്വിതമാകുമ്പോൾ അതു് ശരത്കാലത്തുള്ള സ്വച്ഛമായ സരോവരത്തെപ്പോലെ രാഗയുക്തമായിത്തീരുന്നു. എന്നാൽ ഭോഗങ്ങളോടു വിരക്തി തോന്നിയ മനസ്സിനെ വീണ്ടും വീണ്ടും രാഗാദികളിൽ അകപ്പെടുത്തുവാൻ വിജ്ഞന്മാരായ പുരുഷന്മാർക്കു എന്തുകൊണ്ടു ലജ്ജ തോന്നുന്നില്ല? ചിത്തവിഷയങ്ങളുടെ സംയോഗം തന്നെയാണു് ബന്ധനം. അതിൽ നിന്നും മോചനം നേടുകയാണു് മുക്തി എന്നു പറയുന്നതു്.

78 ചിദചൈത്യാ കിലാത്മേതി സർവ്വസിദ്ധാന്തസംഗ്രഹഃ
ഏതന്നിശ്ചയമാദായ വിലോകയ ധിയേച്ഛയാ.

79. സ്വയമേവാത്മനാത്മാനമാനന്ദം പദമാപ്സ്യസി
ചിദഹം ചിദിമേ ലോകാശ്ചിദാശാശ്ചിദിമാഃ പ്രജാഃ.

80. ദൃശ്യദർശന നിർമ്മുക്ത കേവലാമലരൂപവാൻ
നിത്യോദിതോ നിരാഭാസോ ദ്രഷ്ടാ സാക്ഷീ ചിദാത്മകഃ.

81. ചൈത്യനിർമ്മുക്ത ചിദ്രൂപം പൂർണ്ണജ്യോതിഃസ്വരൂപകം
സംശാന്തസർവ്വസംവേദ്യം സംവിന്മാത്രമഹം മഹത്.

82. സംശാന്തസർവ്വസങ്കല്പഃ പ്രശാന്തസകലേഷണഃ
നിർവ്വികല്പപദം ഗത്വാ സ്വസ്ഥോഭവ മുനീശ്വര.

സാരം:– വിഷയങ്ങളിൽ നിന്നും വിമുക്തമായ ചിത്തമാണു് ആത്മാവെന്നാണു് വേദാന്തസിദ്ധാന്തത്തിന്റെ സാരം. ഈ വിചാരത്തെ സത്യമെന്നറിഞ്ഞു് ശുദ്ധാന്തഃകരണം മുഖേന ആത്മാവിനെ ദർശിക്കുക. അപ്പോൾ ആനന്ദസ്വരൂപമായ പദം കൈവരും, ഈ ലോകങ്ങളും, ദിക്കുകളും, പ്രാണികളും, എല്ലാം ചിത്തമാണു്. ഞാനും ചിത്തുതന്നെയാണു്. ദൃശ്യത്താലും, ദർശനത്താലും സ്വച്ഛന്ദവും, നിർമ്മലവുമായ രൂപത്തോടുകൂടിയ ഈ സാക്ഷിയായ ചിദാത്മാവു്, ആഭാസരഹിതമായും, നിത്യവും പ്രത്യക്ഷമായും, ദ്രഷ്ടാവായിത്തീർന്നിരിക്കുന്നു. ഞാൻ മഹത്തായ ചിന്മാത്രനും പൂർണ്ണജ്യോതി സ്വരൂപവും സർവഥാ സംവേദനാമുക്തവും ചിദ്രൂപവുമാകുന്നു. ഹേ മുനേ, സർവസങ്കല്പങ്ങളേയും ശാന്തമാക്കി കാമനകളെ പരിത്യജിച്ചു്, നിർവികല്പസമാധിയിൽ അവസ്ഥിതനായിരിക്കുക.

88. യ ഇമാം മഹോപനിഷദം ബ്രാഹ്മണോ നിത്യമധീതേ. അശ്രോത്രിയഃ ശ്രോത്രിയോ ഭവതി. അനുപനീത ഉപനീതോ ഭവതി. സോഽഗ്നിപൂതോ ഭവതി. സ വായുപൂതോ ഭവതി. സ സോമപൂതോ ഭവതി. സ സത്യപൂതോ ഭവതി. സ സർവ്വ പൂതോ ഭവതി. സ സർവ്വൈർ ദേവൈർ ജ്ഞാതോ ഭവതി. സ സർവ്വേഷുതീർത്ഥേഷുസ്നാതോഭവതി. സ സർവ്വൈർ ദേവൈരനുധ്യാതോ ഭവതി. സ സർവ്വക്രതുഭിരിഷ്ടവാൻ ഭവതി. ഗായത്ര്യാഃ ഷഷ്ടിസഹസ്രാണി ജപ്താനി ഫലാനിഭവന്തി. ഇതിഹാസപുരാണാനാംശത സഹസ്രാണി ജപ്താനി ഫലാനി ഭവന്തി. പ്രണവാനാമയുതം ജപ്തം ഭവതി. ആചക്ഷുഷഃ പംക്തിം പുനാതി. ആസപ്തമാൻ പുരുഷയുഗാൻ പുനാതി. ഇത്യാഹ ഭഗവാൻ ഹിരണ്യഗർഭഃ. ജപ്യേനാമൃതത്വം ച ഗച്ഛതീത്യുപനിഷത്.

സാരം:— ഈ മഹോപനിഷത്ത് നിത്യവും അദ്ധ്യയനം ചെയ്യുന്ന ബ്രാഹ്മണൻ അശ്രോത്രിയനാണെങ്കിൽ ശ്രോത്രിയനായിത്തീരുന്നു, ഉപനീതനല്ലെങ്കിൽ ഉപനീതനായിത്തീരുന്നു. അവൻ, അഗ്നിപൂതനായും, വായുപൂതനായും, സോമപൂതനായും, സത്യപൂതനായും ഭവിക്കുന്നു. അവൻ പരിപൂർണ്ണശുദ്ധനായി സർവദേവന്മാരാലും അറിയപ്പെട്ടവനായി ഭവിക്കുന്നു. അവന് സർവദേവന്മാരെയും ധ്യാനിച്ച ഫലവും തീർത്ഥാടനഫലവും സിദ്ധിക്കുന്നു. അവൻ സർവയജ്ഞകർത്തവായി പരസഹസ്രം ഗായത്രീമന്ത്രം ജപിച്ചാലുണ്ടാകുന്ന ഫലത്തിന്നധികാരിയായിത്തീരുന്നു. അവന് പതിനായിരം പ്രണവമന്ത്രം ജപിച്ചതുകൊണ്ടും, പരസഹസ്രം ഇതിഹാസപുരാണങ്ങൾ വായിക്കുകയും പഠിക്കുകയും ചെയ്യുന്നതുകൊണ്ടുമുള്ള ഫലം ലഭിക്കുന്നു. അവന് കാണാൻ കഴിയുന്നിടത്തോളം വരെയുള്ള പംക്തികളെ പരിശുദ്ധമാക്കുന്നു. അവന്റെ മുമ്പും പിമ്പുമുള്ള ഏഴുതലമുറകളിൽ ജനിച്ച ആളുകളെ എല്ലാം പരിശുദ്ധരാക്കുന്നു. ഇതു ജപിച്ചാൽ അമൃതത്വം ലഭിക്കും. ഇതു ഉപനിഷത്താണ്. എന്ന് ഹിരണ്യഗർഭനായ ബ്രഹ്മാവ് പറഞ്ഞു.

മഹോപനിഷത് സമാപ്തം

# ശുദ്ധിപത്രം

| പേജ് | വരി | അശുദ്ധം | ശുദ്ധം |
|---|---|---|---|
| 1 | 21 | അസുര്യാ | അസൂര്യാ |
| 25 | 28 | തിരഞ്ഞു | തിരിഞ്ഞു |
| 46 | 1 | അനന്തര | അന്തര |
| 72 | 26 | ത്വം | ത്വാം |
| 99 | 6 | സംഖ്യകാനാ | സംഖ്യാകാനാ |
| 105 | 25 | അനാദീയായ | അനാദിയായ |
| 135 | 31 | എകവൃ | ഏകവൃ |
| 143 | 10 | ഞാൻരു | ഞാൻത |
| 156 | 6 | പുഷ്ടാ | പൂഷ്ടാ |
| ,, | 18 | പ്രനക്ഷ്യാമി | പ്രവക്ഷ്യാമി |
| ,, | 21 | ശിഷേഭ്യ | ശിഷ്യേഭ്യ |
| 207 | 10 | ബ്രഹ്മണ | ബ്രാഹ്മണ |
| 254 | 34 | പ്രവഹാം | പ്രവാഹം |
| 294 | 8 | സഹർഷ | സഹസ്ര |
| 301 | 1 | മനസിക | മാനസിക |
| 344 | 19 | ഏവാസ്ഥി | ഏവാസ്മി |